# ഭഗവാൻ

# രമണമഹർഷി സംസാരിക്കുന്നു

മഹത്തായ രണ്ടാം വാല്യം



മഹർഷിയുടെ ജീവചരിത്രം

തിരുവണ്ണാമല ക്ഷേത്ര വിവരണം

മഹർഷി എഴുതിയ "ഉള്ളതു നാൽപതു സഹിതം

# ഭഗവാൻ രമണ മഹർഷി സംസാരിക്കുന്നു !

[illegible]

**വാല്യം രണ്ട്**

തിരുവല്ലം ഭാസ്ക്കരൻനായർ

കെ. കെ. മാധവിഅമ്മ

**Bhagavan Ramana Maharshi Talks !**

Malayalam.

Volume II, First Edition 1980

by

Thiruvallam Bhaskaran Nair and
K. K. Madhavi Amma

Printed at

Sarada Printing Works
Fort, Trivandrum-23, Phone : 4014.

Price Rs. 20—00

Published by

Kerala Vidya Peetam, Palliyadakkamukku,
Trivandrum-695024

Published in memory of Maharshi's
Centenary in January 1980.

# Introduction

This is the second volume of "Talks with Sri Ramana Maharshi" which I had the privilege of introducing to the reading public in December 1978. Sri Bhaskaran Nair has been able to present the second volume after one year, bringing his ardent love of the subject and mature Scholarship to bear on this work. The book, I am sure, will benefit all spiritual seekers who have no access to the original work in English.

Many eminent persons have recorded what a delightful and unique experience it was to sit in the presence of the Maharshi and look into his beatific eyes. One might go to him with a medley of questions but very often these doubts of the mind would die down before the sage. What one might succeed in achieving after a long course of discipline, one got with natural ease when he sat before the Maharshi, though one reverted to a worldly state after leaving his presence. For those who have had no such direct experience, the present work of Sri Bhaskaran Nair will prove to be a near substitute, if one reads it in the proper spirit.

Regarding the actual content of the work, I cannot do better than quote a few extracts from Prof: T. M. P. Mahadevan, (Ramana Maharshi and his philosophy of existence) ' Some went to the Maharshi with a curiosity to get from him a cure all for the world's ills. They used to ask him what solution he had for the problems of poverty, illiteracy, disease war etc. Social reform was their religion-a reordering of society was what they sought after. They framed their questions in different ways ... . .. - — — ... — — The invariable answer that the Sage gave to all those who put such questions was "Have you reformed yourself first ? — — — — — —

"Many of those who came with a long list of questions used to depart in silence after sitting for a while in the Master's presence. When some did put questions to him, they received the replies they deserved. It was evident that many could not even frame their questions properly. In such cases Sri Ramana himself would help in the framing of questions. When he chose to answer questions or instruct through words it was a sight for the Gods to see. Each sentence was like a text from the Upanishad, so full of meaning, that it required calm, silent pondering over in order tobe understood......... Sri Ramana's answers never remained on the surface. He would go straight to the root of a question and exhibit to the wondering questioner the implications of his own questions which he could not even have dreamt of---------"

Trivandrum, **S. N. Rao,**

31-1-1980. Director of Fisheries, Kerala.

# ആമുഖം

ശബ്ദങ്ങളെല്ലാം നിശ്ശബ്ദതയിൽ നിന്നും ജനിച്ച് അതിൽ തന്നെ ഒടുങ്ങുന്നു. കടലിലുണ്ടാകുന്ന 'തിര, നുര, ചുഴി'കൾ വീണ്ടും കടലിൽ തന്നെ വിലയിക്കുന്നു. രൂപരൂപങ്ങൾ അരൂപ രൂപത്തിൽ പ്രത്യക്ഷമായി അതിൽ തന്നെ അപ്രത്യക്ഷമാകുന്നു. ഒത്തു് നിശ്ശബ്ദതയും ഉണ്ട് എന്നല്ലാത്ത ശബ്ദം ശ്രവ്യമാകുന്നില്ല. അതുപോലെ നിശ്ചഞ്ചലതകൂടി ഇല്ലാതെ ചലനമോ, ജലംകൂടി ഇല്ലാതെ തിരയോ ഉണ്ടാകുന്നില്ലെന്നതും അനുഭവമാണ്. കാററും വായുവും രണ്ടല്ലല്ലോ.

'മങ്കയായിഹ നടിച്ചിട്ടും പുരുഷ—നപ്പൊഴും പുരുഷനല്ലയോ?' ഇങ്ങനെ സർവ്വത്തിലും പ്രകാശിക്കുന്ന ഒന്നിൻെറ അദ്വൈതാനുഭവ ജ്ഞാനമാണു സാക്ഷാൽക്കാര ജ്ഞാനം. ദീർഘകാലം ഈ മൗനത്തിലാണ്ടിരിക്കുകയായിരുന്ന രമണമഹർഷി പിൽക്കാലം തനിക്കു സഹജമായ ഈ (മൗന) പ്രകൃതിക്കു നൽകിയ വിശദീകരണമാണ് ഈ ഗ്രന്ഥത്തിൻെറ ഉള്ളടക്കം.

1896 മുതൽ മുപ്പതോളം വർഷം സഹജസമാധിയിൽ കഴിഞ്ഞ രമണമഹർഷി അതിൽ നിന്നും വ്യതിചലിക്കാതെ തന്നെ ക്രമേണ സംസാരിച്ചു തുടങ്ങി. സന്ദർശകരുടെ തിരക്കു വർദ്ധിച്ചു. ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിന്നും സമുദ്ധമായി വന്നെത്തിയ സന്ദർശകർക്കു സുലമായി ദർശനം അനുവദിക്കവെ മഹർഷി ജിജ്ഞാസുക്കളുടെ ചോദ്യങ്ങൾക്കു സമാധാനവും പറഞ്ഞിരുന്നു. ലോകത്തിനുപകാരമായി ഭവിക്കട്ടെ എന്ന ദീർഘദർശനത്തോടെ ഒരുത്തമ ഭക്തനും തെലുങ്കു പണ്ഡിതനുമായ മുനഗാല എസ്. വെങ്കിട്ട രാമയ്യർ ഈ ചോദ്യോത്തരങ്ങളെ ഇംഗ്ലീഷിൽ രേഖപ്പെടുത്തി സൂക്ഷിച്ചു. ഇംഗ്ലീഷ്, സംസ്കൃതം തമിഴ് എന്നീ ഭാഷകളിലും ശ്രീ. വെങ്കിട്ടരാമയ്യർക്കു് അവഗാഹമായ പാണ്ഡിത്യമുണ്ടായിരുന്നു. 1935 മുതൽ 1939 വരെ കുറിച്ചെടുക്കപ്പെട്ടിരുന്ന ചോദ്യോത്തരങ്ങൾ Talks with Ramana Maharshi എന്ന പേരിൽ 1955–ൽ ഇംഗ്ലീഷിൽ മൂന്നു വാല്യങ്ങൾ ആശ്രമം വകയായി പ്രസിദ്ധം ചെയ്യപ്പെട്ടു. ആദ്യമായി ഇതിനുണ്ടായ തമിഴ് വിവർത്തനവും ആശ്രമം വകയായി 1968—ൽ പ്രസിദ്ധീകൃതമായി. 1979–ൽ 'ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു' എന്ന പേരിൽ ഞാൻ പ്രസിദ്ധം ചെയ്തതു് മൂലഗ്രന്ഥവിവർത്തനങ്ങളിൽ രണ്ടാമത്തേതാണ്. മല

യാളം ഒന്നാം വാല്യം (ഇംഗ്ലീഷ്) മൂലകൃതി ഒന്നാം വാല്യത്തിൻെറ യും മല: രണ്ടാം വാല്യം മൂലകൃതി, രണ്ടും മൂന്നും വാല്യങ്ങളുടെയും വിവർത്തനങ്ങളാണ്. ഈ രണ്ടാം വാല്യത്തിൽ അപൂർവ്വം ചില ആവർത്തന ഭാഗങ്ങൾ ഒഴിവാക്കിട്ടുണ്ട്.

ഒന്നാം വാല്യമവതരിപ്പിക്കാൻ സമർഹനായി ലഭിച്ച മഹാൻെറ ബലിഷ്ഠ ഹസ്തങ്ങൾ കൊണ്ടു തന്നെ രണ്ടാംവാല്യ, അവതരിപ്പിക്കാനും ഇടവന്നതു ഈയുള്ളവൻെറ ഭാഗ്യം കൊണ്ടാണെന്നേ പറയാനുള്ളൂ. നാട്ടിൽ ആദ്ധ്യാത്മിക ബോധത്തിൻെറ വളച്ചയെ അകം പുറശ്ശുദ്ധിയോടെ സഹായിച്ചുവരുന്ന ആത്മവിദ്യാവേദി പ്രസിഡൻ്റ് ശ്രീ. എ. പ്രഭാകരൻ അവർകൾ രണ്ടുവാല്യവും സശ്രദ്ധം പരിശോധിച്ചു തയ്യാറാക്കിത്തന്ന വിഷയസൂചിക വായനക്കാർക്ക വളരെ പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു ഭക്തോത്തംസവും ഒരു കുടുംബയോഗിയുമായ ശ്രീ. പി. വി. രവീന്ദ്രൻ (ആനന്ദവിഹാർ, അഴിക്കോട്, കണ്ണൂർ) ഈ പ്രസിദ്ധീകരണത്തെ ആശംസിച്ചു കൊണ്ടയച്ചു തന്ന സാമ്പത്തിക സഹായത്തെ ഞാൻ നന്ദിപൂർവ്വം അനുസ്മരിക്കുന്നു. ശ്രീ രമണാശ്രമം ട്രസ്റ്റിനോടുള്ള എൻെറ കടപ്പാടും നിസ്സീമമാണ്.

തമിഴ് വചനാമൃതം രണ്ടും മൂന്നും ഭാഗങ്ങൾ ശ്രീമതി കെ. കെ. മാധവിഅമ്മ മലയാളത്തിൽ വിവർത്തനം ചെയ്തു് കൈയ്യെഴുത്തു പ്രതി എനിക്കയയ്ക്കുകയും ചെയ്തിരുന്നു. പക്ഷെ ആശയ സ്പുടത കൂടുതലുണ്ടെന്നു തോന്നിയ (ഇംഗ്ലീഷ്) മൂലകൃതിയുടെ വിവർത്തനമാണ് മലയാളത്തിൽ പ്രസിദ്ധം ചെയ്യുന്നവ. എന്നിരുന്നാലും വിവർത്തക എന്ന സ്ഥാനം യഥാർത്ഥത്തിൽ ആ മഹതിക്കുള്ളതാണ് താഴെക്കാണുന്ന അഭ്യർത്ഥനയോടുകൂടി ഉപസംഹരിക്കുന്നു.

ദിനചലനവും വാർഷിക ചലനവും രണ്ടല്ല രാപകലുകളെ സൃഷ്ടിക്കുന്ന ദിനചലനത്തിൽ ലോകത്തെ കാക്കാൻ ഋതുക്കളെ സൃഷ്ടിക്കുന്ന വാർഷിക ചലനം അന്തർഭവിച്ചിരിക്കുകയാണു്. അതുപോലെ നമ്മുടെ വ്യവഹാരങ്ങളെല്ലാം ഈശ്വര പ്രാപ്തിയെന്ന ലക്ഷ്യത്തെ വഹിക്കുന്നതായും ഭവിക്കട്ടെ!

കല്യാണാത്ഥമെഴും തിരക്കിൽ വധുവോ—തൻമൈഥുനം കണ്ടപോ-
ലെല്ലാക്കർമ്മവു മാചരിക്ക ശിവനെ——ച്ചേരുന്ന ലക്ഷ്യത്തോടെ
തൈലം പിന്നൊളിയായ്‌വിളങ്ങുവതിനായ്-വററുന്നപോലാ ശിവ-
ന്നർപ്പിച്ചീടുക കർമ്മമൊക്കെയവനെ—പ്രാപിക്കുവാനിപ്പോഴേ

അനുവാദകൻ.

# ഭഗവാൻ രമണമഹർഷി
## ലഘുജീവചരിത്രം

**1. ഇതാരു് ?** തിരുവണ്ണാമല! തമിഴ്നാട്ടിൽ വടക്കേആർക്കാട്ട ജില്ലയുടെ ഒരു കോണിലുള്ള ഒരു മുനിസിപ്പൽ നഗരമാണിതു്. ജനങ്ങൾ പ്രകൃത്യാശാന്തശീലരാണ്. ജീവിതത്തിന്റെഏകാന്തമായ താഴ്‌വരയിൽ അവർ തങ്ങളുടെ ആചാര മര്യാദകൾ ശബ്ദായമാനമല്ലാതെ പരിപാലിച്ചു വരുന്നു. അരുണാചലവും ക്ഷേത്രവും ഹിന്ദുക്കളുടെ പുണ്യസ്ഥാനങ്ങളാണു്. ക്ഷേത്ര മാഹാത്മ്യത്തെപ്പററി അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്. കൊല്ലം തോറും വൃശ്ചിക മാസത്തിൽ ഇവിടെ കൊണ്ടാടുന്ന കാർത്തിക മഹോത്സവത്തിനു ഭാരതത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും വന്നെത്തുന്ന ഭക്തജനപ്രളയത്തിന്റെ തിക്കും തിരക്കും ക്രമാതീതമായനുഭവപ്പെടുന്നതു് മൂന്നു സ്ഥാനങ്ങളിലാണ്. ഒന്നു ക്ഷേത്രത്തിൽ തന്നെ, ഒന്നു കന്നുകാലിച്ചന്തയിൽ, മൂന്നാമത്തേതു ക്ഷേത്രത്തിനു തെക്കു പാലിതീർത്ഥക്കരയിലുള്ള നന്താവനത്തിൽ. ആദ്യത്തെ രണ്ടു തെരക്കിനും കാരണം പറയേണ്ടിയില്ലല്ലോ. മൂന്നാമത്തേതെന്താണെന്നു നോക്കാം.

റോഡോളം പൊങ്ങി വളരെ വിസ്താരത്തിൽ കിടക്കുന്ന പാലിതീർത്ഥത്തടാകത്തിന്റെ മുൻവശത്തുള്ള തെങ്ങു് മാവു്, വാഴ തുടങ്ങിയവ സമൃദ്ധമായി തിങ്ങി വളർന്നു നിൽക്കുന്നതു റോഡിൽ നിന്നും ഉള്ളിലോട്ടുള്ള കാഴ്ചയെ മറയ്ക്കുന്നുണ്ടു്. ഇതു കഴിഞ്ഞാലുള്ള നന്താവനത്തിന്റെ ഒരററത്തായി ചുററും നീർച്ചാലുകൾ ഉള്ള മലയടിവാരത്തു് പുതുതായി ഓടുമേഞ്ഞ ഒരാശ്രമവും കാണാം. ഇതെല്ലാം സ്ഥിതിചെയ്യുന്ന തപോവനത്തിനു കാവലായി നിൽക്കുന്ന മലഞ്ചരിവുകൾ നിന്ന നിലയിൽതന്നെ കലാപരമായി താഴോട്ടിറങ്ങിവന്നു് ആശ്രമം സന്ദർശിച്ചിട്ടു് നന്താവനത്തോടും മാടങ്ങളോടും തൊട്ടടുത്തുള്ള തടാകങ്ങളോടും സമ്മേളിച്ചു് ആ ഭൂപ്രദേശത്തെ പ്രകൃതിരമണീയമാക്കി ച്ചെയ്യുന്നു. ഒരേകാന്ത നാടപ്പണിതെന്നു കവിഹൃദയം കൂടിയുള്ള പല സന്ദർശകന്മാരും സരസമായി വർണ്ണിക്കുന്നതിനും ഇതു് പാത്രമായിട്ടുണ്ടു്.

എന്നാൽ കാർത്തിക മഹോത്സവകാലത്തു് അവസ്ഥ ഇതല്ല. ഉത്സവത്തിനെത്തുന്ന എല്ലാജനങ്ങളുടെയും പ്രവാഹം ഇങ്ങോട്ടും ഒഴുകും. ഉത്സാഹഭരിതമായും ഉൽക്കണ്ഠാതരളിതമായും ഉള്ള ഈ ജനപ്രവാഹം എങ്ങോട്ടാണു നീങ്ങുന്നതു്? ആർക്കും ഒരേ ലക്ഷ്യം. മുൻ പറഞ്ഞ ആശ്രമം തന്നെ.

താൻ ഈ ചരാചര പ്രപഞ്ചത്തിലാണെന്ന യാതൊരു തോന്നലും കൂടാതെ ആകാശോപരി എങ്ങോ ദൃഷ്ടി പതിഞ്ഞവനായി മധ്യവയസ്കനും കൗപീനധാരിയുമായ ഒരു സ്ഥിതപ്രജ്ഞൻ ആശ്രമത്തിനുള്ളിലുള്ള വേദിയിൽ ഒരു ശിലാസ്തംഭം പോലെ ഇരിക്കുന്നുണ്ടു്. ശ്വാസോച്ഛ്വാസചലനം പോലും പലപ്പോഴും ഇല്ലാതിരിക്കുന്നതു കൊണ്ടാണങ്ങനെ പറഞ്ഞതു്. സഹസ്രക്കണക്കു കാണികളിൽ ആർക്കും രൂപത്തിൽകൂടിയല്ലാതെ അതൊരു മനുഷ്യനാണെന്നു കൽപിക്കാൻ കഴിയുന്നുമില്ല. ജനത്തിരക്കിനെ അകററി നിറുത്തിക്കൊള്ളാമെന്നു പ്രതിജ്ഞ ചെയ്യുന്ന മുളകൊണ്ടുള്ള ഒരൂക്കൻ വേലി ഈ വേദിക്കു ചുററുമുണ്ടു്. അതിനു ചുററും ഭക്തജനങ്ങൾ ഈ മനുഷ്യവിഗ്രഹത്തെ ദർശിച്ചിട്ടു മടങ്ങിപ്പോകാൻ വേണ്ടിയുള്ള ഈരടിപ്പാതകളുണ്ടു്. വേലിക്കകത്തുള്ള പരിചാരകന്മാർ ഭക്തന്മാർ കൊണ്ടുവരുന്ന പൂജാദ്രവ്യങ്ങൾ ഏററുവാങ്ങി ആ സ്ഥിതപ്രജ്ഞനു പൂജിച്ചിട്ടു മടക്കിക്കൊടുത്തുകൊണ്ടിരിക്കുന്ന ഭക്തഗണങ്ങൾ ഈ മനുഷ്യരൂപത്തെ സാഷ്ടാംഗം നമസ്കരിച്ചിട്ടു് ആൾത്തിരക്കു കുറയ്ക്കാൻ സ്വയമേവ ബദ്ധപ്പെടുന്നതും കാണാം.

ഇവിടെ മറെറന്തു സംഭവിക്കുന്നു എന്നും നോക്കാം. അരുണാചലം ക്ഷേത്രത്തിലെ തൃക്കാർത്തിക മഹോത്സവത്തിൽ പരമപ്രാധാന്യം അർഹിക്കുന്നതു് പത്താം ദിവസം ത്രിസന്ധ്യാ സമയത്തു് അരുണാചലോപരി പ്രകാശിക്കുന്ന ദീപക്കാഴ്ചയാണു്. അനവധി ദിവസം നീണ്ടുനിൽക്കുന്ന ഈ ദീപപ്രകാശം ഏതാനും മൈലുകൾ ചുററളവിലുള്ളവർക്കു് ഒരു മനോഹരദൃശ്യമായിരിക്കും. അരുണാചലേശ്വരനായ ശിവൻ തേജോമൂർത്തിയായി പ്രത്യക്ഷപ്പെടുകയാണെന്ന ദൃഢവിശ്വാസത്തോടെ ഇതിനെ കാണികളെല്ലാം കുമ്പിട്ടാരാധിക്കുന്നു. ഇതേ സമയം മുൻപറഞ്ഞ ആശ്രമത്തിലെ മനുഷ്യവിഗ്രഹത്തെ ഭക്തലക്ഷങ്ങൾ അരുണാചലേശ്വരൻെറ മനുഷ്യാകാരമാണെന്നും കണ്ടു കുമ്പിടുന്നു.

ഈ ആനന്ദമൂർത്തി ആരാണ്? കലിയുഗവരദനായ ഭഗവാൻ രമണമഹർഷിയാണെന്നു വായനക്കാർ ഇതിനകം മനസ്സിലാക്കുമല്ലോ. ഈ മഹാത്മാവിനെ ദർശിക്കുന്ന ഭക്തജനങ്ങൾ ഒരായിരം മഹാക്ഷേത്രങ്ങൾ ദർശിച്ചാലുണ്ടാവുന്ന നിറവോടുകൂടിയാണു മടങ്ങിപ്പോവുന്നതു്

## മഹർഷിയുടെ കുടുംബ വൃത്താന്തം

''ഹാ! എന്നിട്ടും അശുഭങ്ങളെല്ലാം ശുഭത്തിന്റെ മുന്നോടിയാണെന്നു നാം കരുതുന്നു.'' (ട്ടെനിസൺ)

മുൻപിനാലേ പുണ്യഭൂമിയാണെങ്കിലും മഹർഷിയുടെ ജന്മം കൊണ്ടു് ലോകപ്രസിദ്ധി നേടിയ തിരുച്ചുഴി മധുരക്കു തെക്കു 30 മൈലും വിരുതു നഗറിൽ നിന്നു 18 മൈലും അകലെയുള്ള ഒരു ഗ്രാമമാണു്. രാമനാട്ടു സംസ്ഥാനത്തുള്ള ഒരു താലൂക്കിന്റെ ആസ്ഥാനമാണു് തിരുച്ചുഴി. സുപ്രതിഷ്ഠിതവും വളരെ പുരാതനവുമായ ഒരു ക്ഷേത്രമിവിടെയുണ്ടു്. തമിഴ് യതീശ്വരന്മാരായ സുന്ദരമൂർത്തി നായനാരും മാണിക്കവാചകരും ഈ ക്ഷേത്രം സന്ദർശിച്ചു് ഭക്തിഗാനങ്ങൾ പാടിയിട്ടുണ്ടു്. ഇവിടെയുള്ള മജിസ്ട്രേട്ടു കോടതി പ്ലീഡറായിരുന്ന സുന്ദരമയ്യരുടെയും പത്നി അളകമ്മയുടെയും പുത്രനായി 30 12–1879-ൽ ഭൂജാതനായ നമ്മുടെ ചരിത്രപുരുഷൻ തിരുച്ചുഴിയിലെ പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞു് ഡിണ്ടിഗലിൽ ഒരു കൊല്ലത്തെ മിഡിൽസ്ക്കൂൾ വിദ്യാഭ്യാസം നിർവഹിച്ചു. ബാക്കി മിഡിൽസ്ക്കൂൾ വിദ്യാഭ്യാസവും ഹൈസ്ക്കൂൾ വിദ്യാഭ്യാസവും നടത്തിയതു് മധുരയിലുള്ള അമേരിക്കൻ മിഷൺ ഹൈസ്ക്കൂളിലായിരുന്നു.

വെങ്കിട്ടരാമൻ പൊതുവെ വിദ്യാഭ്യാസത്തിൽ ജാഗരൂകനായിരുന്നില്ല. 'എന്തു പഠിക്കാൻ' എന്നതായിരുന്നു അദ്ദേഹത്തിന്റെ ഭാവം. എന്നാൽ കായികാഭ്യാസങ്ങളിലും വിനോദങ്ങളിലും തൽപരനായിരുന്നു. ഇക്കാര്യത്തിൽ തന്റെ ഉററമിത്രമായിരുന്ന അബ്ദുൾ വാഹബ് ചങ്ങാതിയെ അടിക്കടി ഭവനത്തിൽ ചെന്നു കാണുമായിരുന്നു. ചങ്ങാതിത്വം പുലർത്താൻ അദ്ദേഹം ചിലപ്പോൾ വെങ്കിട്ടരാമനെ ക്ഷേത്രസന്ദർശനത്തിലും അനുഗമിച്ചിരുന്നു.

1892-ൽ പിതാവിന്റെ പെട്ടെന്നുള്ള ചരമത്തെത്തുടർന്നു വെങ്കിട്ടരാമനും ജ്യേഷ്ഠസഹോദരനായ നാഗസ്വാമിയും മധുരയിൽ പിതൃ

സഹോദരനായ സുബ്ബയ്യരുടെകൂടെത്താമസമായി. അമ്മയും ഇളയ സഹോദരങ്ങളായ നാഗസുന്ദരവും അലമേലുവും മാനാമധുരയിൽ മൂത്ത അമ്മാവനായ നെല്ലിയപ്പയ്യരുടെ സംരക്ഷണത്തിലുമാണു കഴിഞ്ഞത്. വെങ്കിട്ടരാമൻ ചിററമ്മയെ വീട്ടു ജോലികളിൽ സഹായിച്ചിരുന്നു.

1895–ൽ പ്രായംചെന്ന ഒരു ബന്ധു അരുണാചലം സന്ദർശിച്ചു മടങ്ങിയ കഥ പറഞ്ഞു കേട്ടതുമുതൽ ആ സ്ഥലനാമം വെങ്കിട്ടരാമന്റെ ഹൃദയത്തിൽ പതിഞ്ഞിരുന്നു. അല്പം കഴിഞ്ഞ്, തമിഴിലെ സുപ്രസിദ്ധകൃതിയായ പെരിയപുരാണത്തിൽ ശിവൻ അനുഗ്രഹിച്ച 63 നായനാരന്മാരെപ്പററി വായിച്ചറിയുണ്ടായി. വെങ്കിട്ടരാമൻ മധുര വിടുന്നതിനു 1½ മാസം മുമ്പു് സ്വജീവിതത്തിൽ ഒരു വഴിത്തിരിവിനെക്കുറിക്കുന്ന ഒരനുഭവം അദ്ദേഹത്തിനുണ്ടായി. 1896 ജൂലൈ 16–ാം തീയതി വ്യാഴാഴ്ച, ശുക്ല പക്ഷ ഷഷ്ഠിയും ചേർന്ന സുദിനമായിരുന്നു. അദ്ദേഹം ചിററപ്പന്റെ ഭവനത്തിൽ താഴത്തെ നിലയിൽ ഇരിക്കുകയായിരുന്നു. പെട്ടെന്നൊരു മരണഭയം. മനസ്സ് ആന്തരമായി പ്രവർത്തിച്ചു തുടങ്ങി. ''ഞാൻ മരിക്കുകയാണ്'' എന്തായിരിക്കാം ഈ മരണം? അതെ, ഈ ദേഹം മരിക്കുന്നു.' എന്ന് ഭാവനയിൽകൂടി മരണത്തെ വരിച്ചു. അവയവങ്ങളെല്ലാം നിവർത്തിയിട്ടു. ശ്വാസോച്ഛ്വാസം ശമിച്ചു. വായ്പൂട്ടി, വിചാരണ ആരംഭിച്ചു. 'ശരി' ദേഹം മരിച്ചു. അതിനെ ഇപ്പോൾ ശ്മശാനത്തു കൊണ്ടുപോയി ദഹിപ്പിക്കും. പക്ഷെ ഞാൻ മരിച്ചോ? ഞാൻ ദേഹമാണോ? ദേഹം വീണു ജഡമായി. എങ്കിലും ഞാൻ മുൻ ചൈതന്യത്തോടുകൂടി ഇപ്പോഴുമുണ്ട്. ആന്തരമായ അഹംസ്ഫുരണം ഞാൻ ഇപ്പോഴും കേൾക്കുന്നുണ്ട്. അതിനാൽ ഞാൻ ദേഹത്തെ അതിജീവിച്ചു നില്ക്കുന്ന ബോധമാണു്. ഞാൻ ചിരന്തനനായ ചൈതന്യ വസ്തുവാണു്. ഈ വിചാരണ കേവലം ബുദ്ധിയുടെ വ്യാപാരമായിരുന്നില്ല. മറിച്ചു് 'ഞാൻ ഉണ്ടു്'' എന്ന ദൃഢബോധത്തിന്റെ ആന്തരവും അവാച്യവുമായ അനുഭവമായിരുന്നു.'

സ്പഷ്ടമായ ഈ വിചിത്രമരണം ഒരു സ്കൂൾവിദ്യാർത്ഥിയെ എങ്ങനെയാണ് ഒരു മഹർഷിവര്യനാക്കിത്തീർത്തത് എന്ന് ആത്മസാക്ഷാൽക്കാരാനുഭൂതിയുടെ വെളിച്ചത്തിൽ നിരൂപിക്കേണ്ട കാര്യമാണു്. താൻ കേവലബോധം മാത്രമാണെന്ന് അനുഭൂതിയിൽകൂടി കണ്ടറിഞ്ഞ വെങ്കിട്ടരാമന് പിന്നീടൊരിക്കലും മരണത്തെപ്പററി ഒരു ഭയമുണ്ടായിരുന്നില്ല. ഈ സംഭവത്തിനു് ബുദ്ധന്റെ ബോധോദയത്തോടും

മരണം മനുഷ്യനെത്തിന്നുന്നു, അവൻ മരണത്തെത്തിന്നുന്നു, മരണം മരിച്ചാൽ പിന്നെ മരണമില്ല' എന്നിങ്ങനെയുള്ള ഷേക്സ്പീയർ വചനത്തോടും,

'ശെത്തു പിറക്കക്കൊടാതെങ്കൾ മുത്തിരൈ
അത്തത്തിലുത്തിര മാനതെൻ മുത്തിരൈ'

എന്ന തത്വരായർ വചനത്തോടും സാദൃശ്യമുണ്ടു്, ഈ സംഭവം പിന്നീടു് അരനൂററാണ്ടിലേറെക്കാലം ദേഹത്തോടുകൂടി ഇരിക്കവെ തന്നെ ഹൃദയം നിറഞ്ഞുനിന്ന സ്നേഹദീപത്തിൽകൂടി സൃഷ്ടിക്കുമുമ്പും പിമ്പും ഒരേസമയം കണ്ടറിയാനും ദേഹബോധരഹിതനായിരിക്കാനും സർവ്വത്തിൻെറയും ഏകത്വത്തെ കണ്ടുകൊണ്ടിരിക്കാനും വെങ്കിട്ടരാമനു സാധിച്ചു. അനവധി രാഗങ്ങൾ ഉദിച്ചസ്തമിക്കുന്ന ഒരു സംഗീത പ്രദർശനത്തിനിടയിൽ സ്വതന്ത്രമായും ഏകമായും നിന്ന ശ്രുതിയിൽ മററെല്ലാം വന്നമഞ്ഞുകൊണ്ടിരിക്കുന്നതുപോലെ പിന്നീടു് കുറെ വർഷങ്ങൾ കഴിഞ്ഞു് മഹർഷിയിൽ ലോകം കണ്ട വ്യാവഹാരിക കാര്യങ്ങളെല്ലാംതന്നെ അദ്ദേഹത്തിൻെറ നിത്യമൗന ശ്രുതിയിൽ സ്വയം വിലയിച്ചുകൊണ്ടിരിക്കുകയായിരുന്നു എന്നു മനസ്സിലാക്കാൻ സന്ദർശകർക്കു ബുദ്ധിമുട്ടുണ്ടായിരുന്നില്ല. ആ സംഭവത്തോടുകൂടി മഹർഷിയിൽ ഉദിച്ചു പൊങ്ങിയ അഹംസ്ഫുരണം ഒരിക്കലും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടില്ല. മാത്രമല്ല അതു ദൃഢപ്പെട്ടു് സഹജമായിത്തീർന്നതേ ഉള്ളൂ.

വെങ്കിട്ടരാമൻെറ പിന്നീടുള്ള സ്കൂൾ വിദ്യാഭ്യാസം വെറും യാന്ത്രികമായിരുന്നു. പെരുമാററങ്ങൾക്കു കൂടുതൽ മൃദുത്വം ഉണ്ടായി. അദ്ദേഹം പിന്നീടൊരിക്കൽ പറയുകയുണ്ടായി. 'ഈ ഉണർവിനു ശേഷം ഞാൻ അടിക്കടി അമ്പലത്തിൽ പോകും. ശിവൻെറയോ മീനാക്ഷിയുടെയോ നടരാജൻെറയോ അറുപത്തിമൂന്നു നായനാരന്മാരുടെയോ മുമ്പിൽ അധികനേരം തൊഴുതു നിൽക്കും. ഈ സന്നിധികളിൽ എനിക്കു ലഭിച്ചിരുന്ന ആവേശവും ഭക്തിയും എന്നെ കീഴടക്കി. അവരുടെ പദവി എനിക്കുണ്ടാകണമെന്നാഗ്രഹിച്ചതല്ലാതെ പ്രത്യേക പ്രാർത്ഥനയൊന്നുമെനിക്കുണ്ടായിരുന്നില്ല. ഈ ആത്മലയത്തെക്കുറിതിയായായിരുന്നു എൻെറ അടിക്കടിയുള്ള ക്ഷേത്രസന്ദർശനം.

1896 ആഗസ്റ്റ് 29 രാവിലെ അന്നത്തെ ആറാം ഫാറം (S.S.L.C.) വിദ്യാർത്ഥിയായ വെങ്കിട്ട രാമൻ ബെയിൻസു ഇംഗ്ലീഷു വ്യാകരണത്തിലെ ഒരു ഭാഗം ഇമ്പോസിസൺ (ശിക്ഷ) എഴുതുകയായിരുന്നു.

രണ്ട പ്രാവശ്യം എഴുതി. മൂന്നാം പ്രാവശ്യം എഴുതുന്നതിനുമുമ്പ് അതൊരു മെനമക്കേടാണെന്നു പറഞ്ഞ് കടലാസുകളെ മാററിയിട്ടിട്ട് ആത്മധ്യാനനിമഗ്നനായി. ഇതെല്ലാം മൂത്ത സഹോദരൻ ശ്രദ്ധിക്കുകയായിരുന്നു. അദ്ദേഹം ഭർത്സിച്ചു. ' നീ വീട്ടിലിരുന്നു പഠിക്കുന്നുവെന്ന ഭാവത്തിൽ യോഗിയാകാൻ ശ്രമിക്കുകയാണോ?'' ഇതിനെ വീട്ടുവിടണമെന്നതിനു സൂചനയായി വെങ്കിട്ടരാമൻ കരുതി.

തൻെറ ജീവിതത്തിൽ കഥാനായകൻ ഒരു കള്ളം പറഞ്ഞതന്നാണ് തനിക്കു സ്ക്കൂളിൽ ഒരു സ്പെഷ്യൽ ക്ലാസ്സിൽ പോകാനുണ്ടെന്നു ചിററമ്മയോട്ട പറഞ്ഞു. അതുകേട്ടിട്ടു മൂത്ത സഹോദരൻ വഴിമധ്യേയുള്ള തൻെറ കോളേജിലെ ഫീസുകൊടുക്കാൻ വേണ്ടി പെട്ടിയിൽ നിന്നും 5 രൂപ എടുത്തുകൊണ്ടുപോകാൻ പറഞ്ഞു. മധുരയിൽ നിന്നും ദിണ്ഡിവനം വരെയുള്ള റയിൽവേ യാത്രക്കൂലി മൂന്നു രൂപയാണെന്ന് വെങ്കിട്ട രാമൻ മുൻകൂട്ടി മനസ്സിലാക്കിയിരുന്നു. അക്കണക്കിൽ 3 രൂപയെടുത്തുകൊണ്ടു ഇപ്രകാരം ഒരു കത്തെഴുതി വച്ചു. ''ഞാൻ പിതാവിൻെറ നിയോഗമനുസരിച്ച്അദ്ദേഹത്തെ അന്വേഷിച്ചു പോവുകയാണ്. ഇക്കാര്യത്തിൽ ആരും വ്യസനിക്കരുത്. എന്നെ അന്വേഷിക്കാൻ ഒരു കാശും ചെലവാക്കരുത്. അങ്ങയുടെ കോളേജുഫീസു കൊടുത്തിട്ടില്ല. രണ്ടു രൂപ ബാക്കിവച്ചിട്ടുണ്ട്.''

ഉച്ചസമയത്തുതന്നെ റയിൽവേസ്റ്റേഷനിലെത്തി. തിരുവണ്ണാമലയ്ക്കേററവും അടുത്ത റയിൽവേസ്റ്റേഷൻ ദിണ്ഡിവനമാണെന്നു കരുതി 2 രൂപ 13ണ കൊടുത്തു് ദിണ്ഡിവനം ടിക്കററെടുത്തു യാത്രയായി. വണ്ടിയിൽ സഹയാത്രക്കാരനായ ഒരു മൗലവിയിൽ നിന്നും തിരുവണ്ണാമലക്ക്‌വിളിപ്പുറത്തു നിന്നും ഒരു പുതിയ ലൈനുണ്ടെന്നറിഞ്ഞ്‌രാവിലെ വിളിപ്പുറത്തിറങ്ങി, തിരുച്ചിറാപ്പള്ളിയിൽവച്ച്‌അര അണക്കുപഴം മേടിച്ചുതിന്നു. ബാക്കി രണ്ടര അണയുടെ ട്ടിക്കററെടുത്തു് വിളിപ്പുറത്തു നിന്നും 10 മൈലകലെയുള്ള മാമ്പഴപ്പെട്ടിലിറങ്ങി. കാശില്ലാത്തതിനാൽ ബാക്കി ദൂരം നടന്നു പോകാൻ തീരുമാനിച്ചു. 10 മൈൽ ചെന്നപ്പോഠം വിശപ്പും ക്ഷീണവും കലശലായി പിന്നും നടന്നു് അടുത്തുള്ള അരയനല്ലൂർ കുന്നും ക്ഷേത്രത്തിലെത്തി. നേരം വൈകി. ക്ഷേത്രത്തിനുള്ളിൽ കയറി മണ്ഡപത്തിലിരുന്നു പൊടുന്നനവെ സമാധിയിൽ ലയിച്ചു, സമാധിയിൽ ജ്യോതിസ്സിനെ ദർശിച്ചു. പൂജ കഴിഞ്ഞു ക്ഷേത്രമടച്ചപ്പോഠം വെങ്കിട്ടരാമൻ വെളിയിലാക്ക

പ്പെട്ടു. വിശപ്പിനാഹാരം ചോദിച്ചിട്ടും ലഭിച്ചില്ല. സമീപത്തുള്ള
കീഴൂർ വിരാട്ടേശ്വരക്ഷേത്രത്തിൽ ആഹാരം കിട്ടുമെന്നാരോ പറഞ്ഞു
കേട്ടിട്ടു് അദ്ദേഹം അവിടെ ചെന്നു സമാധിയിൽമുങ്ങി. അവിടെയും
പൂജക്കുശേഷം ക്ഷേത്രം പൂട്ടിയപ്പോഴേ ചരിത്രപുരുഷൻ വെളിയിലാ
ക്കപ്പെട്ടു. ആഹാരം ചോദിച്ചപ്പോൾ പൂജാരി നിഷേധിച്ചെങ്കിലും
തകിൽക്കാരൻ തന്റെ പതിവുചോറു് വെങ്കിട്ടരാമനു കൊടുത്തു. ആ
ചോറും കൊണ്ടു വെളിയിൽ ജലമന്വേഷിച്ചു നടക്കവെ സമാധി
ഏർപ്പെട്ടു് താഴെ വീണു. ഉണർന്നപ്പോൾ രാത്രി 9 മണി. ചുററും
ആളുകൂടിയിരുന്നു. കഠിനതപസ്സുകൊണ്ടു യതീശ്വരന്മാർക്കും ലഭിക്കാ
ത്ത സമാധി അവസ്ഥ ഈ ചെറുപ്പക്കാരനു് അയത്നലബ്ധമായതു
കണ്ടിട്ടു് കാണികൾ അത്ഭുതപ്പെട്ടു. വീണപ്പോൾ കൈയ്യിൽ നിന്നും
തെറിച്ചു വീണ അന്നത്തിൽ അല്പം പെറുക്കിത്തിന്നുകൊണ്ടു വെങ്കിട്ട
രാമൻ നിദ്രയിലാണ്ടു.

അടുത്ത ദിവസം 31–8–1879 ഗോകുലാഷ്ടമിയായിരുന്നു.
തിരുവണ്ണാമലയ്ക്കു് ഇനിയും 20 മൈലുണ്ടു്. തന്റെ കല്ലുവച്ച കടു
ക്കൻ പണയംവച്ചു് ഒരു മുത്തുസ്വാമി ഭാഗവതരുടെ പക്കൽ നിന്നും
4 രൂപ മേടിച്ചു. ഭാഗവതരുടെ ഭാര്യ അനുകമ്പയോടുകൂടി കൊടുത്ത
ആഹാരം കഴിച്ചു. അവർ ശ്രീകൃഷ്ണപൂജക്കുണ്ടാക്കിയതിൽ നിന്നും
ലഭിച്ച രണ്ടു മധുരപ്പൊതിയുമായി വെങ്കിട്ടരാമൻ ട്രെയിനിൽ യാത്ര
തിരിച്ചു. കടുക്കൻ പണയംവച്ച രസീതു വലിച്ചുകീറിക്കളഞ്ഞു.
1896 സെപ്തംബർ 1–ാം തീയതിയെ വിശ്വത്തിനാകെ ഒരു സുദിന
മാക്കിച്ചെയ്തുകൊണ്ടു് അന്നു രാവിലെ വെങ്കിട്ടരാമൻ തിരുവണ്ണാമല
യിലെത്തി. ക്ഷേത്രത്തിൽ പ്രവേശിച്ചു പിതാവിന്റെ (അരുണാ
ചലേശ്വരന്റെ) സന്നിധിയിൽ ആനന്ദാബ്ധിയിലാണ്ടു നിന്നു.

അനന്തരം വെളിയിൽവന്നു് തല മൊട്ടയടിച്ചു. കൈവശം ഉണ്ടാ
യിരുന്ന ബാക്കിരൂപയും പൂണൂനൂലും കൗപീന മൊഴിച്ചുള്ള
വസ്ത്രങ്ങളും ദൂരത്തെറിഞ്ഞു ഇടയ്ക്കുണ്ടായ ഒരു ചാററൽ മഴയിൽ ദേഹ
വിശുദ്ധിവരുത്തികൊണ്ടു് ക്ഷേത്രത്തിനുള്ളിലുള്ള ഒരായിരംകാൽ
മണ്ഡപത്തിൽ ഇരിപ്പുപിടിച്ചു. സദാ മൗനിയായിരുന്ന ഇദ്ദേഹത്തെ
മററുള്ളവർ ബ്രാഹ്മണസ്വാമി എന്നു വിളിച്ചുവന്നു. ശേഷാദ്രിസ്വാമി
തുണയായിരുന്നെങ്കിലും കുബുദ്ധികളുടെ ഉപദ്രവംകൂടി വന്നതേയുള്ളൂ.
ഒടുവിൽ ബ്രാഹ്മണസ്വാമി ഭൂമിക്കടിയിലുള്ള പാതാളലിംഗം എന്ന
ഗുഹാക്ഷേത്രത്തിൽ കയറി മറഞ്ഞിരുന്നു. കൊതുകു്, ഉറുമ്പു്, പുഴു,

ക്കട്ട എന്നിവയായിരുന്നു ഇവിടത്തെ ഹിംസകർ. പക്ഷേ ഇതുകൊണ്ടൊന്നും അദ്ദേഹത്തിൻെറ സമാധിക്കു ഭംഗമുണ്ടായില്ല. ഒരു ദിവസം രത്നമ്മാൾ എന്നൊരു സ്ത്രീ സ്വാമിക്കാഹാരം കൊടുക്കാൻ കല്ലറയിലിറങ്ങിച്ചെന്നപ്പോൾ ഈ ശോചനീയ സ്ഥിതി കണ്ടു അവർ സ്വാമിയെ വീട്ടിലേക്കു ക്ഷണിച്ചതു നിരസിക്കപ്പെട്ടു അവർ മൂടിപ്പുതയ്ക്കാൻ കൊടുത്ത പുതപ്പു തൊട്ടതേയില്ല. അത്രയ്ക്കായിരുന്നു അദ്ദേഹത്തിൻെറ സമാധിയുടെ മൂർച്ഛ. സ്വാമിയെ ഇവിടെ നിന്നു മാററിയതിനെ സംബന്ധിച്ച് വെങ്കിടാചലമുതലി എന്ന ഭക്തൻ പറയുന്നു:

ഒരിക്കൽ ഞാൻ 1000 കാൽമണ്ഡപത്തിൽ ചെന്നപ്പോൾ ഒരു പററം കുസൃതിക്കുട്ടികൾ പാതാളക്കുണ്ടിനുള്ളിലോട്ടു കല്ലെറിയുകയായിരുന്നു. ഞാനവരെ വിരട്ടിയോടിച്ചിട്ടു കല്ലറയ്ക്കുള്ളിൽ ചെന്നു നോക്കിയപ്പോൾ ശേഷാദ്രിസ്വാമി അവിടെ നിന്നും എണീററുവരുന്നു. കല്ലേറുപററിയോ എന്ന എൻെറ അന്വേഷണത്തിനു് 'ഇല്ല' എന്നു പറഞ്ഞിട്ടു് ഉള്ളിൽ ചെന്നു ബ്രാഹ്മണസ്വാമിയെ നോക്കാൻ പറഞ്ഞു. ഞാൻ ഉള്ളിലോട്ടു നീങ്ങി നോക്കിയപ്പോൾ ബ്രാഹ്മണസ്വാമി എന്നെ മറഞ്ഞിരിക്കുന്നതുകണ്ടു കണ്ടകാഴ്ച എന്നെ ഭയപ്പെടുത്തി. വെളിയിൽ വന്നു മൂന്നാലു സഹായികളുമായിച്ചെന്നു സ്വാമിയെ തൂക്കി പുറത്തു കൊണ്ടുവന്നു കിടത്തി. ദേഹം മുഴുവൻ ഉറുമ്പുകളും പുഴുക്കളും പൊതിഞ്ഞിട്ടുണ്ടു്. പല വ്രണങ്ങളിലും നിന്നു് ചോരയും ചലവും ഒഴുകി വരുന്നുണ്ടു്. ധാരാളം അട്ടകൾ ദേഹത്തു കടിച്ചു തൂങ്ങിക്കിടപ്പുണ്ടു്. ചുരുക്കത്തിൽ സ്വാമിയുടെ ശരീരം ഈ ജന്തുക്കൾക്കാഹാരമായി തീർന്നുകൊണ്ടിരിക്കുകയായിരുന്നു. താനിതൊന്നുമറിയാതെ അദ്ദേഹം എങ്ങനെ സമാധിയിലാണ്ടിരുന്നു എന്നു് ഞങ്ങൾ അത്ഭുതപ്പെട്ടു. സ്വാമിയെ ഞങ്ങൾ അകലെയുള്ള സുബ്രഹ്മണ്യമഠത്തിൽ മാററി.'

ഇവിടെ ഒന്നു രണ്ടു മാസക്കാലം മറെറാരു മൗനിസ്വാമിയും, ചില സന്യാസിമാരും ബ്രാഹ്മണസ്വാമിയെ പരിചരിച്ചിരുന്നു. ശാന്തിക്കാരൻ സ്വാമിക്കു കുടിക്കാൻ അഭിഷേകപ്പാലു കൊടുത്തയയ്ക്കും. ഇതിനുവേണ്ടി അഭിഷേകത്തിനു നല്ല പാലു പയോഗിച്ചുവന്നു. ബ്രാഹ്മണസ്വാമി അധികസമയവും സമാധിയിൽ ലയിച്ചിരിക്കും, അടുത്താരുമില്ലാതിരിക്കുമ്പോൾ കുസൃതിക്കുട്ടികളുടെ ശല്യം സ്വാമിക്കേർപ്പെട്ടിരുന്നു. സ്വാമിയുടെ പരിചരണത്തിനു പുതുതായി വന്നുചേർന്ന അണ്ണാമലത്തമ്പുരാൻെറയും ഉദ്ദാണ്ടി

നായനാരുടെയും അപേക്ഷാനുസരണം 1897-ൽ സ്വാമിയുടെ ധ്യാന ത്തിനനുയോജ്യമായി അകലെയുള്ള ഗുരുമൂഹൂർത്തത്തിൽ താവളം പിടിച്ചു. തമ്പുരാൻ ദിവസേന തേവാരം പാടും. ഒരു സാധനയെ ന്നോണം മഹർഷി അതിൽ ലയിച്ചിരിക്കും. സ്വാമി സുഖസൗകര്യ ങ്ങളെ കൂടുതൽ ഉപേക്ഷിക്കാൻ തുടങ്ങിയതോടെ അദ്ദേഹത്തിൻെറ പ്രസിദ്ധി വർദ്ധിച്ചു തുടങ്ങി. ശരീരം അഴുക്കുകൊണ്ടു നിറഞ്ഞു. മണ്ണും ചരൽക്കല്ലുകളും അഴുക്കും നിറഞ്ഞു് തലമുടി ജടപിടിച്ചു തുട ങ്ങി. സന്ദർശകർ വർദ്ധിച്ചപ്പോൾ സ്വാമിയുടെ ഇരിപ്പിടത്തിനു ചുററും മുളകൊണ്ടു വേലികെട്ടി. ഒരു ശ്രീനിവാസയ്യരുടെ താൽപര്യ പ്രകാരം പളനിസ്വാമി എന്ന ഒരു മലയാളി സ്ഥിരം പരിചാരകനാ യിത്തീർന്നതോടുകൂടി സ്വാമിയുടെ സമാധിക്കു ഭംഗമുണ്ടാക്കിക്കൊ ണ്ടിരുന്ന ബാഹ്യപീഡകൾ അവസാനിച്ചു. പളനിസ്വാമി സമീപ ത്തുള്ള ഗണപതിക്ഷേത്രത്തിൽ ഒരു നിത്യാരാധകനായിരുന്നു.

ഒരു ദിവസം ക്ഷേത്രങ്ങളിൽ ദേവന്മാരെ അലങ്കരിച്ചൂട്ടുന്നതു പോ ലെ തമ്പിരാൻ സ്വാമിയെ അലങ്കരിച്ചൂട്ടാൻ വേണ്ട ഒരുക്കങ്ങൾ ചെയ്തു. ഈ വിവരം മുൻകൂട്ടി അറിഞ്ഞുകൊണ്ടു് സ്വാമി കരിക്കട്ട കൊണ്ടു ചുവരിൽ തമിഴിൽ എഴുതിക്കാണിച്ചു. 'ഇതർക്കുത്തൊണ്ടു ഇതുവേ' (ഈ ജഡത്തിനു ഇപ്പോൾ ലഭിക്കുന്ന ശുശ്രൂഷ (അന്നം) മതി യാവും) ഇതുകണ്ടു് തമ്പിരാൻ ഉദ്യമത്തിൽ നിന്നും പിന്തിരിഞ്ഞു. സ്വാമിയെ ആരാധിക്കാൻ ജനങ്ങൾ ധാരാളമായി വന്നു തുടങ്ങി. അക്കൂട്ടത്തിൽ തീവ്രഭക്തനായ ഒരു വെങ്കിട്ടരാമയ്യർ (അക്കൗണ്ടൻറു, താലൂക്കാഫീസ്) സ്വാമിയുടെ ഊരും പേരും ചോദിച്ചു. മറുപടി യില്ല. താനിതറിഞ്ഞേ മടങ്ങിപ്പോവൂ എന്നു് അയ്യർ ശപഥം ചെയ്തു. സ്വാമി ചുവരിൽ ഇംഗ്ലീഷിൽ എഴുതിക്കാണിച്ചു. 'Venkita Raman of Tiruchuzhi'. (തിരുച്ചുഴിയിലെ വെങ്കിട്ടരാമൻ) മുമ്പൊരിക്കൽ ഒന്നാംതരം തമിഴാണെങ്കിൽ ഇപ്പോളിതാ സുന്ദരമായ ഇംഗ്ലീഷ്. സ്വാമി പഠിപ്പുള്ള ആളാണെന്നുകൂടി അറിഞ്ഞു് ഭക്ത ജനങ്ങൾ കൂടുതൽ സന്തോഷിച്ചു. തിരുച്ചുഴി എവിടെയാണെന്നാർക്കും നിശ്ചയമില്ല. അടുത്തുണ്ടായിരുന്ന പെരിയപുരാണം എന്ന ദിവ്യ ഗ്രന്ഥത്തിൽ 17-ാം പുറത്തു് സുന്ദരമൂർത്തിനായിനാർ എന്ന സന്യാ സിവര്യൻ ആ ക്ഷേത്രം സന്ദർശിച്ചു പാടിയ കഥ പ്രതിപാദിച്ചിട്ടു ള്ളതിനെ സ്വാമി തൊട്ടുകാണിച്ചു കൊടുത്തു.

ഗുരുമൂഹൂർത്തത്തിലെ ഒന്നര വർഷത്തിനു ശേഷം സ്വാമിയും

പളനിസ്വാമിയും അകലെയുള്ള മാന്തോപ്പിലെ ഷെഡ്ഡുകളിൽ മാറിമാറിത്താമസിച്ചു. ഇവിടെ ഉടമസ്ഥനായ വെങ്കിട്ടരാമനായിക്കരുടെ അനുമതികൂടാതെ മററാർക്കും പ്രവേശമില്ലാതിരുന്നതിനാൽ സ്വാമിക്കും പളനിസ്വാമിക്കും വേണ്ട സ്വസ്ഥത ലഭിച്ചു. സ്വാമി അല്പാല്പം സംസാരിച്ചു തുടങ്ങി. പളനിസ്വാമി ഠൗണിലുള്ള ലൈബ്രറിയിൽ നിന്നും കൈവല്യനവനീതം, വേദാന്ത ചൂഡാമണിവാസിഷ്ടം തുടങ്ങിയ വേദാന്ത ഗ്രന്ഥങ്ങൾ കൊണ്ടുവന്നു് സ്വാമിയെ വായിച്ചു കേൾപ്പിച്ചു് സ്വാമിയിൽ നിന്നും അവയുടെ അനുഭൂതിപരമായ ഗ്രന്ഥസാരം മനസ്സിലാക്കും. സ്വാമിയും വേദാന്ത ഗ്രന്ഥങ്ങളിൽക്കൂടിയും ഗണപതിശാസ്ത്രി തുടങ്ങിയ പണ്ഡിതന്മാർ മുഖേനയും സംസ്തം, തെലുങ്കു തുടങ്ങിയ ഭാഷകൾവശമാക്കി. പളനിസ്വാമിയിൽ നിന്നും മലയാളവും പഠിച്ചു.

നാടും വീടും വിട്ടു് എങ്ങോ ഓടിപ്പോയ വെങ്കിട്ടരാമനെ ബന്ധുജനങ്ങൾ തിരുവനന്തപുരം പോലുള്ള ദൂരസ്ഥലങ്ങളിലും അന്വേഷിച്ചു പരാജയപ്പെട്ടു്, കഴിഞ്ഞ 20 മാസമായി ദുഃഖത്തിലാണ്ടിരിക്കുകയാണു്. മധുരയിൽ സുബ്ബയ്യർ മരിച്ചു. സംസ്കാരകർമ്മങ്ങളിൽ പങ്കെടുക്കാൻ മാനാമധുരയിൽ നിന്നും അളകമ്മാളും നെല്ലിയപ്പയ്യരും മററും വന്നുചേർന്നു. സംഗതിവശാൽ രമണഭക്തനായ അണ്ണാമല ത്തമ്പിരാൻ തത്സമയം മധുരയിലുണ്ടായിരുന്നു. അദ്ദേഹം ഒരു സ്നേഹിതനോടു ഒരു തിരുച്ചുഴി വെങ്കിട്ടരാമൻ തിരുവണ്ണാമലയിൽ സന്ന്യാസിയായിട്ടിരിക്കുന്ന വിവരം പ്രസ്താവിക്കാനിടയായി. ഈ പ്രസ്താവന തിരുച്ചുഴിയിൽ നിന്നും മധുരയിൽ ബിസിനസ്സിനു വന്ന ഒരാളിൻെറ ശ്രദ്ധയിൽ പെടുകയും അയാൾ അപ്പോൾ മധുരയിലുണ്ടായിരുന്ന അളകമ്മാളെ വിവരം അറിയിക്കുകയും ചെയ്തു.

ദഹനക്രിയ കഴിഞ്ഞയുടനെ നെല്ലിയപ്പഅയ്യർ ഒരു സ്നേഹിതനുമായി തിരുവണ്ണാമലക്കു പുറപ്പെട്ടു. അവിടെ മാന്തോപ്പിൽ ഭിക്ഷാംദേഹിയായി മൗനത്തിൽ ഇരുന്ന സഹോദരപുത്രനെക്കണ്ടപ്പോൾ അദ്ദേഹത്തിൽ സന്തോഷവും സന്താപവും പരസ്പരം മല്ലടിച്ചുവന്നു. 'സന്ന്യാസിജീവിതം തുടർന്നുകൊള്ളൂ. പക്ഷെ സ്വന്തം നാട്ടിൽ പോരണം' എന്നു നിർബന്ധിച്ചു. സ്വാമിയിൽ നിന്നും ഒരു മറുപടിയും ഇല്ല. അഞ്ചുദിവസം അവിടെ തങ്ങി തൻെറ നിവേദനം അടിയ്ക്കടി ആവർത്തിച്ചിട്ടും ഫലപ്പെടാതെ നെല്ലിയപ്പയ്യർ മടങ്ങിപ്പോന്നു.

സ്വാമി മാന്തോപ്പിൽനിന്നും മാറി അരുണഗിരി നാഥർ ക്ഷേത്രത്തിൽ താമസം മാററി. ഇവിടെ, പളനിസ്വാമിയെക്കൂടി മാററീട്ട് ഏകാന്തനായിരിക്കാൻ ശ്രമിച്ചു. ഗുരുഹിതമനുസരിക്കാൻ ശ്രമിച്ചുവെങ്കിലും പളനിസ്വാമിക്കതു കഴിഞ്ഞില്ല. സ്വാമിയെ വിട്ടെങ്ങു പോകാൻ' ഇതായിരുന്നു അദ്ദേഹത്തിൻെറ ചോദ്യം. ഒരു മാസം കഴിഞ്ഞു് ഒരു വാരം ആരതിഗ്രാമത്തിലും താമസിച്ചിട്ട ഭക്തജനങ്ങളുടെ അഭ്യർത്ഥന അനുസരിച്ചു് സ്വാമി അരുണാചലത്തിൻെറ ഒരു മുഖപ്പായ പവിഴക്കുന്നിൽ താമസമായി. ഇവിടെവച്ചു് പളനിസ്വാമി ഇല്ലാതിരിക്കുമ്പോഠം ചിലപ്പോഠം സ്വാമി തന്നെ വെളിയിൽ പോയി ഭിക്ഷ എടുത്തിരുന്നു. പവിഴക്കുന്നിൻെറ താഴ്വരയിൽ ഒരു ഗുഹയും ഊററും മഠവും ഉണ്ടായിരുന്നു

ഇങ്ങനെ കഴിയവെ മകനെ വീണ്ടെടുക്കാൻ അളകമ്മാഠം മൂത്തമകൻ നാഗസ്വാമിയുമായി നേരിട്ടു ഹാജരായി. ചുരുങ്ങിയ കാലത്തിനുള്ളിൽ ബഹുസഹസ്രം ജനങ്ങഠംക്കാരാധ്യനായിത്തീന്ന മകനെ മാതാവു സൂക്ഷിച്ചുനോക്കി മനസ്സിലാക്കേണ്ടിവന്നു. അവരുടെ ഹൃദയം ഞെട്ടി അവർ ശോകമൂകയായി. ദുഃഖാബ്ധിയിൽ ഹൃദയം നീന്തിത്തുടിച്ചു. മകനെ കാണാതിരുന്നപ്പോഴുള്ള ദുഃഖം മകനെക്കണ്ടതോടെ വർദ്ധിച്ചതേ ഉള്ളൂ. തിരുച്ചുഴി വെങ്കിട്ട രാമനിൽ ഒരു വിശ്വ വെങ്കിട്ടരാമനെ കാണാൻ ആ അമ്മയ്ക്കു കഴിഞ്ഞില്ല. തൻെറ പുത്രനിൽ കൂടി അവർ ഒരു ലോകപുത്രനെക്കണ്ടില്ല. പള്ളിക്കൂടച്ചുമരുകഠംക്കുള്ളിൽ ഒരു തോററ വിദ്യാത്ഥിയായിരുന്ന മകനിൽ ഒന്നാംകിട ലോകാചാര്യന്മാരും കണ്ടാൽ തലതാഴ്ത്തിപ്പോകുമെന്ന ഒരു ലോകഗുരുവിനെ ഒരു ഗ്രാമീണ വിധവ കണ്ടെത്തിയെങ്കിലല്ലേ അത്ഭുതപ്പെടാനുള്ളൂ.

വീട്ടിൽ മടങ്ങിപ്പോരണമെന്നു അമ്മയും മൂത്തസഹോദരനും താണുകേണപേക്ഷിച്ചു. മകൻ കല്ലുപോലിരുന്നതേയുള്ളൂ. അമ്മ പൊട്ടിക്കരയുമ്പോഠം മകൻ എണീററു മാറി നടന്നുകളയും. അമ്മയുടെ പ്രാർത്ഥന പലനാഠം നീണ്ടുനിന്നു. ഒരു ദിവസം അമ്മ മകനെ സമ്മതിപ്പിക്കാൻ ചുററും നിന്നവരുടെ സഹായമഭ്യത്ഥിച്ചു. അതിലൊരാഠം അമ്മയ്ക്കെന്തെങ്കിലും സമാധാനം പറയാൻ നിർബന്ധിച്ചു കടലാസ്സും പേനയും കയ്യിൽ കൊടുത്തു. സ്വാമി ഇപ്രകാരം എഴുതിക്കാണിച്ചു. 'ഓരോരുത്തരുടെയും പൂർവ്വജന്മ സംസ്കാരമനുസരിച്ചുള്ള പ്രാരബ്ധങ്ങളെ ഈശ്വരൻ നിയന്ത്രിക്കുന്നു. അസംഭവ്യം സംഭവിക്കുകയില്ല.

സംഭവിക്കേണ്ടതു് ആരുതടുത്താലും സംഭവിക്കാതിരിക്കുകയുമില്ല. ഇതു തീർച്ച. അതിനാൽ മിണ്ടാതിരിക്കുന്നതാണു നല്ലതു്'' ഇതോടു കൂടി അമ്മയ്ക്കു് മൂത്തമകനോടുകൂടി മടങ്ങിപ്പോകാനേ കഴിഞ്ഞുള്ളൂ.

തിരുവണ്ണാമലയിലെ മുപ്പതോളം മാസത്തെ മൗനം വെങ്കിട്ടരാമന്റെ സാക്ഷാൽക്കാരത്തിനുള്ള സാധനയായിരുന്നില്ല. മറിച്ചു് സാക്ഷാൽക്കാരാനുഭവത്തിന്റെ പ്രതികരണങ്ങളായിരുന്നു. ഇതിനെക്കുറിച്ചു്അദ്ദേഹം പിന്നീടിങ്ങനെ പരാമർശിക്കുകയുണ്ടായി. 'ഞാൻ ആഹാരം കഴിച്ചിരുന്നില്ല. അതെന്റെ നിരാഹാര വ്രതമായിരുന്നു വെന്നു് മററുള്ളവർ വ്യാഖ്യാനിച്ചു. ഞാൻ സംസാരിച്ചിരുന്നില്ല. അതെന്റെ മൗനവ്രതമായിരുന്നുവെന്നും വ്യാഖ്യാനിക്കപ്പെട്ടു.'

തിരുവണ്ണാമലയിൽ വന്നു് 4 മാസം കഴിഞ്ഞു് ഒരു ഭക്തൻ സ്വാമിയെ കുളിപ്പിച്ചു. പിന്നും 12 മാസം കഴിഞ്ഞു് മറെറാരു ഭക്തൻ സ്വാമിയെ കുളിപ്പിച്ചു് മുണ്ഡനം ചെയ്യിപ്പിച്ചു. ഇതിനെപ്പിന്നീടു് സ്വാമി ഇപ്രകാരം അനുസ്മരിച്ചു 'തലയിൽ ഒരു കുട്ട മണ്ണും ചവറും ഇരുന്നതുപോലെയായിരുന്നു എന്റെ ജടാഭാരം. അതിനെ മുണ്ഡനം ചെയ്തുമാററിയപ്പോഴ് എന്റെ കഴുത്തിനു മുകളിൽ തലയുണ്ടോ എന്നു് അങ്ങോട്ടുമിങ്ങോട്ടും തലതിരിച്ചു വച്ചു നോക്കേണ്ടിവന്നു.

ഇടക്കാലത്തു ചിലദിവസങ്ങളിൽ താൻ ഭിക്ഷയെടുത്തിരുന്നതിനെപ്പററി പിന്നീടു് സ്വാമി ഇങ്ങനെ അനുസ്മരിച്ചു. 'ഞാൻ ഭിക്ഷക്കു ചെന്നു നിൽക്കുമ്പോഴ് എനിക്കുതോന്നിയിരുന്ന രാജാധിരാജപ്രൗഢിയെപ്പററിപ്പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുകയില്ല. ആദ്യത്തെ ദിവസം എനിക്കൽപം സങ്കോചം തോന്നിയിരുന്നു. പിന്നീടു് അപമാനബോധം എന്നെത്തീണ്ടിയിട്ടേ ഇല്ല. രാജാവിനുള്ളതിൽ കവിഞ്ഞ അന്തസ്സാണെനിക്കു തോന്നിയിരുന്നതു്. ചിലപ്പോൾ കിട്ടുന്നതു പഴംകഞ്ഞിയായിരിക്കും. അതും ഉപ്പോ അരപ്പോ ഒന്നുംകൂടാതെ. എന്റെ കാൽക്കൽ മഹാപണ്ഡിതന്മാരോ ഉയർന്ന ഉദ്യോഗസ്ഥന്മാരോ ദണ്ഡനമസ്ക്കാരം ചെയ്തു കൊണ്ടിരിക്കുന്ന തെരുവീഥിയിൽ നിന്നുകൊണ്ടുതന്നെ ഞാനതാഹരിച്ചു് ആനന്ദഭരിതനാവും. എച്ചിൽ കൈകൾ തലയിൽ തുടച്ചുകൊണ്ടു പോകുന്ന എന്റെ മുമ്പിൽ സാമ്രാട്ടുകളും നിർവ്വീര്യരായിപ്പോകുന്ന ആത്മപൗരുഷത്തോടെയാണു ഞാൻ നടന്നു നീങ്ങുന്നതു്. രാജസിംഹാസനങ്ങളും വിട്ടെറിഞ്ഞിട്ടു് തെരുവിലറിങ്ങി ഭിക്ഷ ഇരന്നവരുടെ കഥ നാം ചരിത്രങ്ങളിൽ വായിച്ചിട്ടില്ലേ?

1899 ആരംഭത്തിൽ യുവസന്ന്യാസിയും പളനിസ്വാമിയും പവിഴക്കു ന്നിൽ നിന്നും വിരൂപാക്ഷ ഗുഹയിൽ താമസമായി. അവിടെ 17 കൊല്ലം താമസിച്ചു. മുകളിൽ വെള്ളം വററുന്ന വേനൽക്കാലത്തു് താഴെയുള്ള മുലപ്പാൽ തീർത്ഥക്കരയിലുള്ള മാവുകളുടെ ചുവട്ടിൽ തങ്ങും. സന്ദർശകരുടെ എണ്ണം വർദ്ധിച്ചു. പലരും സ്വാമിക്കു ആഹാരം കൊണ്ടു വന്നിരുന്നതിനാൽ പളനിസ്വാമിക്കു ഭിക്ഷയെടുക്കേണ്ട ആവശ്യമില്ലാതായി. സ്വാമിക്കു നിത്യസ്നാനം പതിവായി. അദ്ദേഹം തന്റെ സുദീർഘ മൗനസമാധിയിൽ നിന്നും ക്രമേണ വിരമിച്ച് ലോകബോധവുമായി ബന്ധപ്പെട്ടു തുടങ്ങി. മുമ്പ് അപൂർവ്വമായി പളനിസ്വാമിയുമായി മാത്രം സംസാരിച്ചിരുന്ന സ്വാമി ഇപ്പോൾ കൂടുതൽ സംസാരിച്ചുതുടങ്ങി. മുമ്പദ്ദേഹം അവലംബിച്ച ദീർഘമൗനം തന്റെ സാക്ഷാൽക്കാരാനുഭവത്തെ ദൃഢപ്പെടുത്താൻ വേണ്ടിയുള്ളതായിരുന്നുവെന്നു പറഞ്ഞാൽ തെററാവുകയില്ല. ഇതിന്റെ പരിപൂർത്തിക്കുശേഷം ബാഹ്യബോധത്തിലോട്ടു നീങ്ങിയതു ലോകസംഗ്രഹാർത്ഥമായിരുന്നുവെന്നതും സ്പഷ്ടമാണ്

തിരുവണ്ണാമലയിൽ പ്രാരംഭകാലങ്ങളിൽ സ്വാമിയുടെ സാന്നിദ്ധ്യ സുകൃതം അനുഭവിക്കാനെത്തിയവരിൽ ഒരാൾ ഈച്ചമ്മാളായിരുന്നു. ഒന്നിനു പിറകെ ഒന്നായി ഭർത്താവും മകനും മകളും നഷ്ടപ്പെട്ട ദുഃഖത്തിലാണ്ടിരിക്കുകയായിരുന്നു ഈച്ചമ്മാൾ. അവർ 1906—ൽ സ്വാമിയെ വന്നുകണ്ടു. സ്വഭവനം നാലുമൈലകലെയായിരുന്നുവെങ്കിലും സ്വാമിക്കു നിത്യവും ആഹാരം കൊണ്ടുവന്നുകൊടുക്കുമായിരുന്നു. സ്വാമിയുടെ അനുവാദത്തോടെ അവർ ചെല്ലമ്മാൾ എന്ന കന്യകയെ ദത്തെടുത്തു. പിന്നീടു ചെല്ലമ്മാളെ കല്യാണം ചെയ്യിച്ചു. അവർ പ്രസവിച്ച ആൺസന്താനത്തിനു രമണൻ എന്നു പേരിട്ടു. താമസിയാതെ ചെല്ലമ്മാളും പെട്ടെന്നു മരിച്ചു. സ്വാമി ഈ ദുഃഖത്തിൽ പങ്കുകൊണ്ടതിനെപ്പററി അദ്ദേഹം ഇപ്രകാരം സംസാരിച്ചു. ''കരയുന്നയാളിനോടു ചേർന്നു ജ്ഞാനി കരയുന്നു. കളിക്കുന്നവനോടു ചേർന്നു് ജ്ഞാനി കളിക്കും, പാടുന്നവനോടു ചേന്നു പാടും. അവന്റെ സാന്നിദ്ധ്യം ശുദ്ധ കണ്ണാടി പോലെയാണ്. അവനിൽ നമ്മുടെ സ്വരൂപം അതുപോലെ പ്രതിഫലിക്കും. ജീവിതത്തിൽ പല വേഷം കെട്ടുന്നതു നാമാണ്. അതെല്ലാം കണ്ണാടിയെ എങ്ങനെ ബാധിക്കും? ജ്ഞാനിയുടെ സന്നിധിയിൽ മനുഷ്യന്റെ ദുരന്തദുഃഖം ഭക്തിയായി പരിണമിക്കുന്നു. ഈച്ചമ്മാളുടെ എന്നതുപോലെ ആരുടെ കാര്യത്തിലും അതു തന്നെ സംഭവിക്കുന്നു.

ബ്രാഹ്മണസ്വാമിക്ക് സന്ന്യാസിമാർക്കുണ്ടായിരിക്കേണ്ട ശാസ്ത്രാചാരാനുഷ്ഠാനങ്ങളോ വർണ്ണാശ്രമ ധർമ്മങ്ങളോ ഒന്നും ഇല്ല. എങ്കിലും ഉയർന്ന സന്ന്യാസിമാർക്കും ഇദ്ദേഹം അഭിവന്ദ്യനായിരുന്നു. അടുത്തുള്ള ഒരു സന്ന്യാസിമഠത്തിൽ നിന്നും ഒരു സന്ന്യാസി ബ്രാഹ്മണസ്വാമിയെ വന്നു കണ്ടു് ഭിക്ഷയും ധർമ്മാചാരങ്ങളും സ്വീകരിക്കണമെന്നപേക്ഷിച്ചു. ഒരത്യാശ്രമിക്കതൊന്നുമാവശ്യമല്ലെന്നും അവൻ ധർമ്മാധർമ്മങ്ങളററവനാണെന്നുമായിരുന്നു ബ്രാഹ്മണസ്വാമിയുടെ മറുപടി. ആഗതൻ അത്യാദരവോടെ നമസ്ക്കരിച്ചു കൊണ്ടുപോയി. മഹാപണ്ഡിതന്മാർ സ്വാമിയെ സന്ദർശിച്ചു തുടങ്ങി. അക്കൂട്ടത്തിൽ സിദ്ധികളും മഹാപാണ്ഡിത്യവുമുള്ള കാവ്യകണ്ഠ ഗണപതിശാസ്ത്രി 1903-ൽ സ്വാമിയെ സന്ദർശിച്ചു. 1907-ൽ സ്വാമിയെ ഗുരുവായി വരിച്ചു് തനിക്കു തപോസിദ്ധികളുണ്ടാവണമെന്നു പ്രാർത്ഥിച്ചു. 'ഞാൻ തോന്നൽ എവിടെ നിന്നുമുണ്ടാകുന്നുവെന്നന്വേഷിച്ചാൽ മനസ്സു് അതിൽ ലയിക്കും. അതു തപസ്സാണു് മന്ത്രം ഉച്ചരിക്കുമ്പോൾ ആ ഉച്ചാരണം എവിടെ നിന്നും പുറപ്പെടുന്നുവെന്നു ശ്രദ്ധിച്ചാൽ മനസ്സു് അവിടെ ലയിക്കും. അതും തപസ്സാണെന്നു മറുപടി പറഞ്ഞു.

ഈ കാവ്യകണ്ഠമുനി ബ്രാഹ്മണസ്വാമിക്കു് മഹർഷിസ്ഥാനം കൽപിച്ചുകൊണ്ടു് 'ആ മഹർഷി' 'രമണഗീത' തുടങ്ങിയ കൃതികൾ രചിച്ചു പ്രസിദ്ധം ചെയ്തു. ഇദ്ദേഹത്തിന്റെ ശിഷ്യനായ കാപാലി ശാസ്ത്രി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. "മഹർഷിയുടെ പ്രവചനങ്ങൾ അത്യന്തം ഋജുവും സത്യത്തോടു ചേർന്നു നിൽക്കുന്നതുമാണു്. ആരംഭത്തിനും ലക്ഷ്യത്തിനും ഇടയ്ക്കു പടികളില്ല, മാർഗ്ഗങ്ങളുമില്ല. ശരിപറയുന്നതിനിടക്കു് ഇടമേതു്? പക്ഷെ മാർഗ്ഗങ്ങളിൽ പററിപ്പിടിച്ചു് അരവിന്ദന്റെ ശിഷ്യനായിത്തീർന്ന എന്നെപ്പോലുള്ളവർക്കു് മഹർഷിയുടെ സത്യം മനസ്സിലാക്കാൻ ബുദ്ധിമുട്ടുണ്ടെന്നു മാത്രം."

കാവ്യകണ്ഠമുനി ഒരിക്കൽ ഒരു ശൈവസിദ്ധാന്ത കാൺഫറൻസിനു ക്ഷണിക്കപ്പെട്ടു. ആ വേദാന്ത ശാഖയുടെ സാഹിത്യം അധികവും തമിഴിലായിരുന്നതിനാൽ അദ്ദേഹം പരുങ്ങലിലായി. മഹർഷി അദ്ദേഹത്തിനു ആ സിദ്ധാന്തത്തിന്റെ സാരാർത്ഥങ്ങൾ പറഞ്ഞു കൊടുത്തു. കാൺഫറൻസിൽ ശാസ്ത്രിയുടെ പ്രസംഗം മാതൃകായോഗ്യവും അത്ഭുതാവഹവുമായിരുന്നുവത്രെ. ഭക്തന്മാരുടെ ആഗ്രഹപ്രകാരം

മഹർഷി രചിച്ച 'ഉള്ളതു നാൽപതു്' എന്ന തമിഴ്കൃതി കാവ്യകണ്ഠ മുനി സംസ്കൃതത്തിൽ വിവർത്തനം ചെയ്തതാണ് 'സദ്ദർശനം'. അതിൽ നമ്മുടെ സാക്ഷാൽ പ്രകൃതി എന്താണെന്നു വ്യക്തമാക്കീട്ടുണ്ടു്. വിഷയ പ്രപഞ്ചത്തിൽ നിന്നും വിചാരങ്ങൾ പിൻവലിക്കപ്പെട്ടതായി വന്നാൽ നമ്മുടെ സാക്ഷാൽ പ്രകൃതിയായി. ഹൃദയം ശരീരത്തിന്റെ ഇടതുവശത്തു നാം കരുതുന്ന മാംസാവയവമല്ല അതു വലതുവശത്തു് ആത്മാവിനെ വഹിച്ചു നിൽക്കുന്ന സ്ഥാനമാണ്. അതു് 'ഞാൻ'ബോധത്തിന്റെയും എല്ലാ ചിന്തകളുടെയും ഉൽപത്തി സ്ഥാനമാണ്. ഇങ്ങനെ പോകുന്നു അതിലെ സത്യവചനങ്ങൾ.

പാശ്ചാത്യരിൽ മഹർഷിയെ ആദ്യം വന്നു കണ്ടതു്. S. H. ഹംഫ്രി ആയിരുന്നു. 21 വയസ്സുള്ള അദ്ദേഹം പോലീസ് സർവ്വീസിലായിരുന്നു. 1911—ൽ അദ്ദേഹം വിരൂപാക്ഷഗുഹയിൽചെന്നു മഹർഷിയെക്കണ്ടു. സിദ്ധികളുണ്ടാകുന്നതെങ്ങനെ എന്നു ചോദിച്ചു. ഈ അന്വേഷണത്തെപ്പോലും മഹർഷി നിരുത്സാഹപ്പെടുത്തി. ലോകശ്രേയസ്സിനുവേണ്ടി പ്രവർത്തിക്കാമോ എന്നുചോദിച്ചു. 'താൻ തന്നെ സഹായിക്കുക. എന്നാൽ താൻ ലോകത്തെ സഹായിച്ചതാവും.' എന്നായിരുന്നു മറുപടി. താൻ മഹർഷിയെക്കണ്ടതിനെപ്പററി ഒരു ലണ്ടൻ സ്നേഹിതനയച്ച കത്തിൽ ഹംഫ്രി ഇപ്രകാരം പറയുന്നു 'ഞങ്ങൾ മലമുകളിൽ കയറി ആ യോഗിയുടെ പാദങ്ങളെ ലക്ഷ്യമാക്കി നിശ്ശബ്ദരായിരുന്നു. ഞാൻ സ്വയം പൊങ്ങിയതുപോലെ തോന്നി. അരമണിക്കൂർ നേരം ഞാൻ നിർന്നിമേഷനായി അദ്ദേഹത്തെ നോക്കിക്കൊണ്ടിരുന്നു. എന്റെ ശരീരം ഒരു മഹൽഭൂതത്തിന്റെ ക്ഷേത്രമാണെന്നു തോന്നി. മററനുഭൂതികൾ എന്തെല്ലാമായിരുന്നുവെന്നു വർണ്ണിക്കാൻ കഴിയുന്നില്ല. ഹാ! ഹൃദയസ്പർശിയായ മറെറാരു കാഴ്ച!. ഒരു പററം കുഞ്ഞുങ്ങൾ. അവർ വളരെ പണിപ്പെട്ടു മലമുകളിൽ കയറിവന്നു് മഹർഷിയുടെ അടുത്തു ഇരിപ്പുപിടിച്ചു. അവർക്കു ശിശുസഹജമായ ചാപല്യങ്ങളൊന്നുമില്ലാതിരുന്നു. അവർ തമ്മിൽ വിനോദങ്ങളൊന്നുമുണ്ടായില്ല. ആരും മൂകരായിരുന്നു. ഇതൊക്കെയായാലും ഭഗവാൻ അവരോടു സംസാരിക്കുകയോ അവരെ നോക്കുക പോലുമോ ചെയ്തിരുന്നില്ല'.

ചില അവസരങ്ങളിൽ ഭഗവാൻ കുഞ്ഞുങ്ങളോടു ചേർന്നു ഗോലികളിക്കുമായിരുന്നു. അങ്ങനെ ചെയ്തിരുന്നോ എന്നു് പിൽക്കാലത്തൊരാൾ ചോദിച്ചപ്പോൾ ഭഗവാനതു സമ്മതിച്ചു. അതിനുവേണ്ടി

ഉണ്ടാക്കിയ കുഴികരം ഇപ്പോഴും അവിടെക്കാണാമെന്നായിരുന്നു മറു പടി. ഈച്ചമ്മാളുടെ മകരം ചെല്ലമ്മാരം വ്രതങ്ങരം അനുഷ്ഠിക്കുമാ യിരുന്നു. അവർ നിരാഹരവ്രതം അനുഷ്ഠിക്കുമ്പൊഴും ഭഗവാനു് ആഹാരം കൊണ്ടു കൊടുക്കും. മഹർഷി അവരെ ഉപദേശിച്ചു. 'ഒരു ജ്ഞാനിയുടെ സത്സംഗമുണ്ടായിരിക്കുന്ന ഒരാളിനു് വ്രതാനുഷ്ഠാന ങ്ങളും മററും എന്തിനാണു്? കുളിരണിഞ്ഞ ദക്ഷിണാനില നേൽക്കുന്ന ഒരാളിനു വീശറിയുടെ ആവശ്യമെന്തു്?' അവരം ഇതോടെ വ്രതാദിക ളുപേക്ഷിച്ചു.

വിരൂപാക്ഷ ഗുഹയിൽ താമസിക്കുമ്പോരം മഹർഷിയും കൂട്ട രും വേനൽക്കാലത്തു താഴെ മാന്തോപ്പിലുള്ള ഗുഹയിൽ പോരും. അവിടെ നട്ടുച്ചക്കു പുല്ലും ചുമന്നു വരുന്ന പുലയസ്ത്രീകരംക്കു ഭഗവാൻ കാത്തുനിന്നു ദാഹജലം വിതരണം ചെയ്തിരുന്നു. താണജാതികരം അവിടെയുള്ള മുലപ്പാൽ തീർത്ഥത്തിൽ തൊടാൻ പാടില്ലെന്നു വില ക്കുണ്ടായിരുന്നു. വേറെ ജലം കിട്ടാനുമില്ല. ഈ സ്ത്രീകരം രാവിലെ ഉള്ള പഴംകഞ്ഞിയും കുടിച്ചുകൊണ്ടു് പുല്ലുപറിക്കാൻ വരുന്നവരാണു്. കുഞ്ഞുങ്ങളെ അവർ വീട്ടിലിട്ടേച്ചു പോരും. അന്നന്നു പുല്ലുവിററുകാ ശുണ്ടാക്കിവേണം ആഹാരം ചമയ്ക്കേണ്ടതു്. അവരുടെ ക്ലേശങ്ങളെ ഭഗവാൻ പലപ്പോഴും ഹൃദയവേദനയോടെ അനുസ്മരിക്കും.

മഹർഷിക്കു 16-ാം വയസ്സിലേർപ്പെട്ട മരണാനുഭവം 16 വർഷം കഴിഞ്ഞു് 1912—ൽ ഇവിടെവച്ചു വീണ്ടുമുണ്ടായി. ഇപ്പോരം മററുള്ള വർ കാണവെയായിരുന്നു. ഇതിനെ അദ്ദേഹം പിന്നൊരിക്കൽ ഇങ്ങ നെ പരാമർശിച്ചു.

"എൻെറ തല കറങ്ങുകയായിരുന്നു ഞാൻ എവിടെയും ധവള വർണ്ണം കണ്ടു. ഹൃദയസ്പന്ദനം നിലച്ചു. ദേഹം ഇരുണ്ട നിറമായി. ഞാൻ മരിച്ചു എന്നു കരുതി വാസു എന്നെക്കെട്ടിപ്പിടിച്ചു നിലവിളി ച്ചു. ഇതെല്ലാം ഞാനറിയുന്നുണ്ടായിരുന്നു. ഞാൻ പാറയിൽ ചാരാതെ എണീററു പത്മാസനത്തിലിരുന്നു രക്തഓട്ടം ഇല്ലെങ്കിലും ആസന ബന്ധം ശരിയായിരുന്നു. 15 മിനിട്ടിങ്ങനെ ഇരുന്നപ്പോരം ചൈത ന്യം ദേഹം മുഴുവൻ വ്യാപിച്ചു ഓരോ രോമകൂപത്തിൽ നിന്നും വി യർപ്പൊഴുകി. പിന്നീടു കണ്ണുതുറന്നെണീററു് മററുള്ളവരെയും കൂട്ടി ക്കൊണ്ടു ഞാൻ വിരൂപാക്ഷ ഗുഹയിലേക്കു മടങ്ങി.

'മരണാനുഭവം ചിലപ്പോരം മുമ്പും എനിക്കുണ്ടായിട്ടുണ്ടു.

ഇത്തവണ കൂടുതൽ പ്രകടമായിരുന്നുവെന്നേ ഉള്ളൂ. ഹൃദയവും ശ്വാസവും ഒത്തു നിലച്ചതിപ്പോഴാണ്''

അവസാനകാലത്ത് 1948-50 വരെ രണ്ടു കൊല്ലം രോഗപീഡിതനായിരുന്നപ്പോൾ അദ്ദേഹം ദേഹബന്ധം തീരെ വിട്ടിരുന്നതായി പറയപ്പെടുന്നു. ബോധം കെടുക്കാതെ തന്നെ ശസ്ത്രക്രിയ ചെയ്യുകൊള്ളാൻ അദ്ദേഹം സമ്മതിച്ചതതിനാലായിരിക്കണം. അദ്ദേഹത്തെ പരാമർശിച്ച ധാരാളം അത്ഭുതകഥകളും ഉണ്ടെങ്കിലും അതിൻെറ പ്രതിപാദനത്തെ അദ്ദേഹം തടഞ്ഞിരുന്നു. മററു ദേഹങ്ങളെപ്പോലെ ജ്ഞാനിയുടെ ദേഹവും രോഗത്തിനും നാശത്തിനും വിധേയമാണെന്നു ഒടുവിൽ സ്വയംവരിച്ച രോഗാവസ്ഥയിൽകൂടി അദ്ദേഹം പ്രദർശിപ്പിച്ചു.

# 3. സ്കന്ദാശ്രമം

മഹർഷിയുടെ അനുഗ്രഹം നേടിയവരിൽ ഒരാൾ, മാതാവു്, അളകമ്മാൾ തന്നെയാണ്.

വീടുപേക്ഷിച്ചുപോയ മകനെ തിരിച്ചു കിട്ടാതെ 1898-ൽ തിരുവണ്ണാമലയിൽ നിന്നും മാനാമധുരയിൽ മടങ്ങിവന്ന അളകമ്മാൾ മൂത്തപുത്രനായ നാഗസ്വാമിയുടെ മരണംമൂലം മററൊരു പുത്ര വിയോഗവും അനുഭവിച്ചു. പിന്നീടവർ തൻെറ കാശിയാത്രയ്ക്കിടയിൽ തിരുവണ്ണാമലയിൽ വന്നു് മകനെ കണ്ടിരുന്നു. വീണ്ടും 1914-ൽ തൻെറ തിരുപ്പതി യാത്രയ്ക്കിടയിൽ മകനെ വന്നു കാണുകയുണ്ടായി. ഇത്തവണ അവർ രണ്ടുമൂന്നാഴ്ച പനിയായിക്കിടന്നപ്പോൾ മഹർഷി ശുശ്രൂഷിക്കുകയുണ്ടായി. ഒരിക്കൽ അവർ അബോധയായപ്പോൾ മഹർഷി നാലുപദ്യമെഴുതി അരുണാചലേശ്വരനെ പ്രാർത്ഥിച്ചു. നാലാമത്തെ പദ്യം ഇപ്രകാരമായിരുന്നു. "അരുണാചലമേ! നീ ജ്ഞാനാഗ്നിയാണ്, എൻെറ അമ്മയെ നീ നിന്നോടു ചേർക്കമെങ്കിൽ അവരുടെ ദേഹത്തെ അഗ്നിയിൽ ചുട്ടെരിക്കേണ്ടി വരുകയില്ലല്ലോ''

അളകമ്മാൾ രോഗനിവൃത്തിവന്നു് മാനാമധുരയിൽ മടങ്ങിപ്പോയി. രണ്ടു വഷ്ത്തിനകം ഭർത്തൃസഹോദരൻ നെല്ലിയപ്പയ്യരും ഒരാൺകുഞ്ഞിനെ വിട്ടേച്ച് ഇളയമകൻ നാഗസുന്ദരത്തിൻെറ ഭാര്യയും ചരമം പ്രാപിച്ചു. അളകമ്മാൾ ബാക്കിജീവിതം മഹർഷിയായ മകനോടുകൂടിയിരിക്കാൻ വേണ്ടി 1916—ൽ വിരൂപാക്ഷഗുഹയിൽ

വന്നു ചേർന്നു. പിന്നീടു് ഇളയമകൻ നാഗസുന്ദരവും വന്നു് നിരഞ്ജനാനന്ദൻ എന്ന പേരിൽ സന്യാസിയായി ആശ്രമകാര്യങ്ങളും നിർവ്വഹിച്ചുപോന്നു.

മഹർഷിയുടെ എതിർപ്പിനെ വകവയ്ക്കാതെ ക്രമേണ അളകമ്മാൾ പാചകവൃത്തികളിൽ സഹായിക്കാൻ തുടങ്ങി. ഒരിക്കൽ പർപ്പടകമുണ്ടാക്കുന്നതിൽ തന്നെ സഹായിക്കാൻ മകനെ ക്ഷണിച്ചു. ഇതിനെ നിമിത്തമാക്കികൊണ്ടാണു് മഹർഷി ഗർഹണീയമായ ആന്തരാത്ഥത്തോടുകൂടി തൻെറ സുപ്രസിദ്ധമായ അപ്പള (പർപ്പട) പ്പാട്ടു രചിച്ചതു്.

സ്ഥലസൗകര്യാർത്ഥം വിരൂപാക്ഷഗുഹയ്ക്കുൽപം മുകളിലായി കന്ദൻ എന്ന സ്വാമിഭക്തൻ ഒരാശ്രമവും പൂന്തോട്ടവും നിർമ്മിച്ചു. അദ്ദേഹത്തിൻെറ പേരിൽ അതിനെ സ്കന്ദാശ്രമം എന്നു വിളിച്ചുവന്നു. മഹർഷിയും പരിവാരവും 1916 മുതൽ അവിടെ താമസമായി. തിരുവിതാംകൂറിൽ നിന്നും ശ്രീനാരായണഗുരു ആശ്രമത്തിൽവന്നു മഹർഷിയെ ദർശിച്ചു അവർ ഒന്നിച്ചിരുന്നു ഭക്ഷണം കഴിച്ചു. പക്ഷെ സംഭാഷണം ഒന്നും ഉണ്ടായില്ല. മഹർഷിയുടെ നോട്ടംകൊണ്ടുതന്നെ പല ഭക്തജനങ്ങളും തൃപ്തിപ്പെട്ടിരുന്നതാണിതിനു കാരണം. നാരായണഗുരു നാട്ടിൽ മടങ്ങിവന്നു് ഒരു മുക്തൻെറ ആനന്ദസ്വരൂപത്തെ പ്രകീർത്തിച്ചുകൊണ്ടു് സംസ്കൃതത്തിൽ 5 പദ്യം എഴുതി ഭഗവാനയച്ചു കൊടുത്തു.

1922 മേയ് മാസത്തിൽ അളകമ്മ മരിച്ചു. ഒടുവിലത്തെ മണിക്കൂറുകളിൽ ഭക്തന്മാർ അവരുടെ ചുററുംകൂടി രാമനാമം ജപിച്ചുകൊണ്ടിരുന്നു. മഹർഷി അടുത്തിരുന്നു വലതുകൈകൊണ്ടു് ഹൃദയഭാഗവും ഇടതുകൈകൊണ്ടു്ശിരസ്സും അമർത്തിപ്പിടിച്ചുകൊണ്ടിരുന്നു. അതോടുകൂടി അവർ സർവ്വപൂർവ്വസംസ്കാരങ്ങളുമററവരായി നിർവ്വാണം പ്രാപിച്ചു എന്നു മഹർഷി തന്നെ പ്രഖ്യാപിച്ചതിനാൽ ജഡത്തെ അഗ്നിയിൽ ദഹിപ്പിക്കാതെ താഴെ പാലി തീർത്ഥത്തിനടുത്തു അടക്കം ചെയ്തു. അതിനു മുകളിൽ ബനാറീസിൽ നിന്നും കൊണ്ടുവന്ന ഒരു ലിംഗം പ്രതിഷ്ഠിച്ചു് മാതൃഭൂതേശ്വര ക്ഷേത്രം നിർമ്മിക്കുകയും നിത്യാരാധന ഏർപ്പെടുത്തുകയും ചെയ്തു.

## 4. രമണാശ്രമം

1922 ഡിസംബർവരെ മഹർഷി സ്കന്ദാശ്രമത്തിൽ തന്നെ

തങ്ങി. അടിസ്ഥടി താഴെ ഇറങ്ങി മാതൃ സമാധി സന്ദർശിക്കുമായി രുന്നു.

ഡിസംബർ മാസത്തിൽ ഒരു ദിവസം സ്കന്ദാശ്രമത്തിലേക്കു മടങ്ങാതെ സമാധിസ്ഥടുത്തു ഓലമേഞ്ഞ ഒരു ഷെഡ്ഡിൽ ഇരിപ്പുറപ്പി ടിച്ചു. താമസിയാതെ ഭക്തജനങ്ങൾ മാതൃഭൂതേശ്വരം ഉദ്ധരിക്കുകയും ഒരു വലിയ ഹാൾ, ഗോശാല, ഭോജനശാല, അടുക്കള എന്നിവ നിർമ്മിക്കുകയുംകൂടി ചെയ്തപ്പോൾ അതു ആദ്യത്തെ രമണാശ്രമ മായി. ഇതിൻെറ പ്രധാന ശിൽപി നിരഞ്ജനാനന്ദ സ്വാമിയായിരു ന്നു. 1950—ൽ മഹർഷിയുടെ സമാധിക്കും 1953—ൽ നിരഞ്ജനാനന്ദ ൻെറ ചരമത്തിനും ശേഷം മഹർഷിയുടെ സമാധിക്ഷേത്രം, നെടിയ സാധനാഹാൾ, അതിഥിമന്ദിരങ്ങൾ, വായനശാല, ഗ്രന്ഥപ്പുരയും മററും ഉൾപ്പെടെ ഇന്നത്തെ രമണീയ രമണാശ്രമമായിത്തീർന്നു.

# 5. ഗിരിപ്രദക്ഷിണം

അരുണാചലം ദർശിക്കുന്ന ഭക്തൻ ശിവൻെറ മൂർത്തിരൂപത്തെ ക്കാണുകയായിരിക്കും എന്ന സ്ഥലപുരാണ സിദ്ധാന്തത്തെ മഹർഷി തിരുവണ്ണാമലയിൽ വരുമ്മുമ്പേ അംഗീകരിച്ചിട്ടുള്ളതാണ്. മലയെ ച്ചുററുന്നവൻ ശിവനെ പ്രദക്ഷിണം ചെയ്യുന്ന വിശ്വാസത്തെയാണു പുലർത്തുന്നതു്. അജ്ഞാനിയുടെ ഭാവനകളെല്ലാം വിഷയരൂപ പ്രപഞ്ചമായി ദൃശ്യമാവുമ്പോൾ ജ്ഞാനിയുടെ ഭാവനകൾ നിർ വ്വിഷയ ബ്രഹ്മാകാരമായി ഭവിക്കുന്നു. ഈ ആദ്ധ്യാത്മിക സത്യത്തി ൻെറ മുന്നിൽ അജ്ഞാനിയുടെ അരുണാചലത്തിൽ ജ്ഞാനി ശി വാകാരത്തെ ദർശിക്കുന്നതിൽ തെററില്ല. ഈ സത്യത്തോടുകൂടി 1900 നും 1926 നും മദ്ധ്യേ മഹർഷി ഗിരിപ്രദക്ഷിണം നടത്തുമായി രുന്നു. അരുണാചലത്തെ ചുററിവരുന്നതു് അതിൻെറ താഴ്വരയിൽ കൂടി മലചുററിവരുന്ന എട്ടുമൈൽ നീളമുള്ള മെററൽചെയ്ത റോഡിൽ കൂടിയാണു്. റോഡിനിരുവശത്തും തണൽവൃക്ഷങ്ങളും വിശ്രമസ്ഥാ നങ്ങളുമുണ്ടു്. അവിടവിടെ പവിത്രതീർത്ഥഘട്ടങ്ങൾ, ആശ്രമങ്ങൾ, ഗുഹാക്ഷേത്രങ്ങൾ, ദേവാലയങ്ങൾ, വിശിഷ്ട സന്നിധികളുംകൊ ണ്ടു് മലമുഴുവൻ ഈശ്വരസാന്നിദ്ധ്യം പരിലസിച്ചിരിക്കും. ഏതെ ങ്കിലും പവിത്രതീർത്ഥത്തിൽ സ്നാനംചെയ്തു ഭസ്മലേപനം ചെ യ്തു ശുഭ്രവേഷധാരികളായിട്ടാണു് ഭക്തജനങ്ങൾ ഗിരിപ്രദക്ഷിണം ആരംഭിക്കുന്നതു്. മൂന്നുമണിക്കൂർ വേണ്ടിവരുന്ന ഗിരിപ്രദക്ഷിണ.

മഹർഷിയും പാർട്ടിയും വളരെ സാവധാനത്തിൽ നീങ്ങി പവിത്ര സ്ഥാനങ്ങളെല്ലാം സന്ദർശിച്ചും പൂജകൾ നടത്തിയും വിശ്രമിച്ചും മററും ഒന്നോ രണ്ടോ ദിവസം കൊണ്ടായിരിക്കും നിർവ്വഹിക്കുക. പല ഘട്ടങ്ങളിലും ഭക്തജനങ്ങൾ മഹർഷിയെ കാത്തുനിന്നാരാധിക്കമായിരുന്നു. പലപ്പോഴും സഞ്ചാരവേളയിലും മഹർഷി ആത്മലയത്തിലായിരിക്കും.

## 6. മഹർഷിയും പക്ഷിമൃഗാദി ജീവികളും

അൻപുള്ളിലില്ലാത്ത ജനം ജഗത്തിൽ
തൻേറതിലിമ്പത്തൊടു വാണുപോരും
അൻപുള്ളിലുള്ളോനിഹ സർവ്വ ജീവ–
സമ്പത്തുമൊന്നെന്ന വിചാരമോടും (തിരുക്കുറൾ)

നായ്പ്പുറം കയറി വീഴിലെ,ന്തഥ സവാരിചെയ്യുകിലുമൊന്നുതാൻ
പേ ജഗത്തിനുടെ പൂജയും പഴിയുമൊന്നുതന്നെയൊരു വിജ്ഞനിൽ
ഇ,ല്ലവന്നു, വലുതെന്നപോൽ ചെറുതു,മില്ല മുമ്പു,മഥ പിമ്പുമെ–
ന്നില്ല, പോക്കുവരവ,റവൻ ഭുവി തനിച്ചു നിന്നു നടമാടിടും.
(ഒഴിവിലൊടുക്കം)

'ലക്ഷ്മി അതാ വരുന്നു, പെട്ടെന്നാഹാരം കൊടുക്കൂ'. ഹാളിലിരുന്നു ജനാലയിൽകൂടി വെളിയിൽ നോക്കികൊണ്ടു മഹർഷി ഇതു പറയുമ്പോൾ പരിചയമില്ലാത്തവർ ഒരു പെൺകുട്ടിയുടെ വരവിനെ നോക്കും. പരിചാരകർ ലക്ഷ്മി എന്നു ഭഗവാൻ വിളിക്കുന്ന പശുവിനാഹാരം കൊടുക്കാനെത്തും. ആ പശുവാകട്ടെ ഹാളിൽ പ്രവേശിച്ചു ഭഗവാനെ ദർശിച്ചിട്ടേ ആഹാരത്തിനു പോവുകയുള്ളൂ.

'പയ്യൻമാർക്കു തിന്നാൻ കൊടുത്തോ' എന്നു മഹർഷിയുടെ കേൾവിയോടുകൂടി പരിചാരകന്മാർ നായ്ക്കൾക്കാഹാരം കൊടുക്കുന്നതു നാം കാണാം. 'കുഞ്ഞേ, ഇവിടെ വരൂ' എന്നു മഹർഷി പറയുമ്പോൾ വല്ല മൂലയിൽ നിന്നും ഒരു പൂച്ചക്കുട്ടി ഓടിയെത്തുന്നതു കാണാം. ഒരു ജന്തുവിനെയും 'അതു്' എന്നദ്ദേഹം പറഞ്ഞിട്ടേ ഇല്ല.. മനുഷ്യജീവിയെക്കാൾ അൽപമെങ്കിലും താണനിലയിൽ അവയോടു പെരുമാറിയിട്ടുമില്ല. ജീവരാശികളിൽ നിന്നും ലോകത്തെ കമ്പളിപ്പിക്കുന്ന നാമരൂപങ്ങളെ കണക്കിലെടുക്കാതെ എല്ലാത്തിലും അവയ്ക്കാധാരമായിരിക്കുന്ന ജീവചൈതന്യത്തെയാണ് മഹർഷി വിഷയ

മാക്കുന്നതു് എന്നതാണിതിനു കാരണം. ഇതനുസരിച്ചു് ആശ്രമസ് പർശമുണ്ടായിരുന്ന ഏതു ജീവിയുടെയും ഈ ജന്മത്തിനു നിദാനമായ പൂർവ്വജന്മ സംസ്കാരത്തെ മഹർഷി എപ്പോഴും നേരിട്ടറിഞ്ഞി രുന്നുവെന്നു് ആശ്രമവുമായി സമ്പർക്കമുള്ള ആരും മനസ്സിലാക്കി യിരുന്നു.

ഒരിക്കൽ ഹാളിലിരുന്ന ഭഗവാന്റെ മടിയിൽ രണ്ടു കുരുവികൾ പറന്നു വന്നിരുന്നു ശബ്ദിച്ചു ഭഗവാൻ ഉടനെ പരിചാരകനെ വിളി ച്ചു ''മാധവാ, നീ എവിടെയെങ്കിലും കുരുവിക്കൂടു തകർത്തോ'' പരിചാരകൻ സമ്മതിച്ചു. ഭഗവാൻ ''കണ്ടോ, അവയുടെ പരാതി സത്യമാണു്.'' ''അതു നമ്മുടെ തലയ്ക്കുമീതെ കൂടുകെട്ടുന്നതെന്തിനു്'' എന്നായി പരിചാരകൻ. 'ശരി, ആരു ജയിക്കുമെന്നു നോക്കിയിരി ക്കാം' എന്നു മഹർഷി മറുപടി പറയുകയുണ്ടായി. പുത്തനായി ആ ശ്രമം സന്ദർശിച്ചിരുന്നവരുടെ ഗിരിപ്രദക്ഷിണത്തിനും മററും സഹാ യിക്കാൻ മഹർഷി കൂടുതലും നായ്ക്കളെയാണു നിയോഗിച്ചു വന്നിരുന്നതു്. അവ ഈ നിയോഗത്തെ ഫലപ്രദമായി നിർവ്വഹിച്ചു വന്നിരുന്നു. മലമുകളിലുള്ള നൂറുകണക്കു സ്ഥാനങ്ങളിലും വീഴ്ച കൂടാതെ അവ സന്ദർശകരെ നയിക്കുമായിരുന്നു. കാണികളും സന്ദർ ശകരും ഇതിൽ അത്ഭുതപ്പെട്ടിരുന്നു. ആശ്രമ സമ്പർക്കമുണ്ടായിരുന്ന കാക്കകൾ കുരുവികൾ, അണ്ണികൾ, കുരങ്ങുകൾ, നായ്ക്കൾ, കന്നു കാലികൾ, മയിലുകൾ, എല്ലാ ജീവജാലങ്ങളോടും മഹർഷി മനുഷ്യ രോടെന്നപോലെ പെരുമാറിയതും അവയെല്ലാം മഹർഷിയുടെ ഭാഷ മനസ്സിലാക്കി അപ്പടി അനുസരിച്ചുപോന്നതും അവ തമ്മിലുള്ള പി ണക്കങ്ങളെ മഹർഷി രഞ്ജിപ്പിച്ചുവന്നതും സന്ദർശകർ രമണാശ്ര മത്തിൽ കണ്ടുവന്നിരുന്ന അത്ഭുത രംഗങ്ങളായിരുന്നു. ഒരിക്കൽ മഹർ ഷി മലയിലോട്ടു കയറിപ്പോകുമ്പോൾ ഒരു ഭക്തൻ 'ഓടിക്കൊള്ളണം' എന്നു നിലവിളിച്ചുകൊണ്ടു' മുകളിൽനിന്നും താഴോട്ടു്അന്തം വിട്ടോ ടുകയായിരുന്നു. നോക്കിയപ്പോൾ പാഞ്ഞുവരുന്ന ഒരു കാട്ടുപുലി പിന്നാലെ മഹർഷിയെക്കണ്ടപ്പോൾ പുലി പെട്ടന്നവിടെ നിന്നു. മഹർഹി അതിനെ തുറിച്ചുനോക്കിയതോടെ അതു പിന്തിരിഞ്ഞോ ടി അപ്രത്യക്ഷനായി. മഹർഷിയുടെ ദിവ്യശക്തിയേയും ദിവ്യച ക്ഷുസ്സിനെയും പരോക്ഷമായി കുറിക്കുന്ന കഥകൾ എടുത്തു പറയാൻ തുടങ്ങിയാൽ അതുമാത്രം ഒരു മഹാഗ്രന്ഥമായിത്തീരും. മാത്രമല്ല, അ ത്തരം സംരംഭങ്ങളെ ഭഗവാൻ തടയുകയും ചെയ്തിരുന്നു. ഏതായാ ലും ലോകാവതാര പുരുഷന്മാർപോലും മനുഷ്യരാശിക്കുമാത്രം സർ

ല്ലോദയം നേർന്നിരുന്നപ്പോൾ രമണ മഹർഷിയുടെ സർവോദയം എല്ലാ ജീവരാശിയേയും സ്പർശിച്ചുള്ളതായിരുന്നു എന്നു പറഞ്ഞു നിറുത്തുന്നതിൽക്കവിഞ്ഞെന്തു പറഞ്ഞാലും അതു് ആ ലോക ഗുരുവിൻെറ അക്ഷയതേജസ്സിനെ വർദ്ധിപ്പിക്കുന്നതിനുപകരിക്കുകയില്ലല്ലോ.

1926–നു ശേഷം മഹർഷി ഗിരിപ്രദക്ഷിണം നടത്തുന്നതിൽ നിന്നും വിരമിച്ചിട്ടു സന്ദർശകർക്കു കൂടുതൽ സുലഭ്യനായിരിക്കാൻ ശ്രദ്ധിച്ചു. ഭക്തന്മാർക്കു ദർശനമരുളുക. തൻെറ മൗനത്തിൽക്കൂടി ജിജ്ഞാസുക്കളുടെ ആത്മബോധമുണർത്തുക, അരുണാചല ശിവൻെറ സന്ദേശങ്ങൾ പ്രവചിക്കുക ഇത്ര മാത്രമേ താൻ ചെയ്യുകയുള്ളൂ എന്നു വെളിപ്പെടുത്തി.

# 7. രമണൻ ലോകസമക്ഷം

ബഹുദീർഘകാലം ഇന്ദ്രിയബോധമററു്, ലോക (ദേഹ)ബോധമററിരുന്നതിനാൽ ഏകാന്തമൗനിയായി ഭൂമിക്കടിയിലുള്ള തുറുങ്കുകളിലോ, ഗുഹകളിലോ, മലകളിലോ, മേടുകളിലോ, എവിടെയോ അവിടെ, നിരാഹാരനായോ 'കൺമുമ്പിൽ കണ്ടതുണ്ടു'കൊണ്ടു ലോകദൃഷ്ടിയിൽനിന്നും അകന്നു കഴിഞ്ഞുവന്നിരുന്ന രമണൻ അക്കാലങ്ങളിൽ സ്വന്തം പ്രകൃതിയോടു് ചേർന്നാണിരുന്നതെങ്കിൽ 'എല്ലാ പ്രകൃതവുമിവനിൽ പ്രാകൃതംപോലെ'യാണു ലോകർക്കു തോന്നിയിരുന്നതു്. ഇപ്പോൾ രമണാശ്രമത്തിലെ രമണനാകട്ടെ തനിക്കപ്രകൃതമായ വ്യവഹാര മധ്യത്തിലിരുന്നതു് ലോകദൃഷ്ടിയിൽ പ്രകൃതവുമായി.

ജ്ഞാനിക്കു് ഉലകംപൊയ്യു് (മിഥ്യ) ഉലകത്തിർക്കു് (ലോകദൃഷ്ടിക്കു്) ജ്ഞാനി പൊയ്യു്(മിഥ്യ) എന്നാണല്ലോ ആപ്തവാക്യം. ഇന്നു രംഗംമാറിവന്നിരിക്കുന്നു. മററാരേയുംപോലെ രമണനും സുഖാനുഭോഗങ്ങളാൽ ചൂഴപ്പെട്ടു് ലോകസമക്ഷം ഹാജരായിരിക്കുന്നു. ഇവിടെ ഏതപ്രകൃതത്തിലും പ്രകൃതം വിടാതിരിക്കുന്ന ഒരു ജ്ഞാനിയെയാണു് രമണനിൽകൂടി നാം കാണാവുന്നതു്. ജാഗ്രത്തിലും സുഷുപ്തിയെ വിടാതിരിക്കുന്നതുപോലെ. "പററീടും സ്ഫടികത്തിലെന്ന നിറമാരതത്തിലും പററുമോ ?" എന്നു കണ്ണുടയവള്ളലാർ ചോദിക്കുന്നു. ഒരിക്കലും വിട്ടുമാറാത്ത ആത്മസുഖത്തിലിരി

ക്കുന്ന മുക്തനു് ലൗകിക സുഖങ്ങളും യുക്തംതന്നെ. ഒരു മുക്തൻ എവിടെ എങ്ങനെ ഇരുന്നാലെന്തു് ?

പററീടും പൊടിയെപ്പററത്തി വിടുമ-
ക്കാററെന്നപോൽ ജ്ഞാനിയും
പററാതേ വിഷയങ്ങൾ തൊട്ടു വിടുമേ
സംസാര മധ്യത്തിലും
നീങ്ങാതാടിയടങ്ങിടുന്ന വെളിപോൽ
സ്വന്തം സ്വരൂപസ്ഥനാ-
മേകാന്തൻ പുനരെങ്ങിരുന്ന മതിനാ-
ലെന്തുണ്ടു ഭ്രംശം വരാൻ?

എന്നു് ജ്ഞാനിയുടെ അനുഭവങ്ങളെ വർണ്ണിക്കുന്ന വിശൈഷകഗ്രന്ഥമായ ഒഴിവിലൊടുക്കം ചോദിക്കുന്നു. അതിനാൽ ഇനിയും മഹർഷിയുടെ സ്ഥൂല ചരിത്രത്തെ മുൻനിറുത്തിയുള്ള ഒരു ജീവചരിത്രം തുടന്നുപോകുന്നതു് വായനക്കാർക്കോ മഹർഷിയ്ക്കോ ചന്തമായിരിക്കുകയില്ല. ത്രിമൂർത്തികളും സൃഷ്ടി, സ്ഥിതി, സംഹാര കൃത്യങ്ങൾ ഏതൊരുവനെ ആധാരമാക്കി നിർവ്വഹിച്ചുകൊണ്ടിരിക്കുന്നുവോ, രമണാശ്രമാധിപതിയിൽകൂടി, ആ ആരൂഢ ജ്ഞാനിയെപ്പററിച്ചാൽ മാത്രമേ നാം സത്യത്തെ മറികടന്നില്ലാ എന്നു സമാധാനിക്കാനാവൂ എന്നാണെൻെറ അഭിപ്രായം. മഹർഷിയുടെ സ്ഥൂലോപാധി മററേതൊരു ജീവിയുടെ ഉപാധിയേയുംപോലെ നശ്വരമാണു്. എന്നാൽ അദ്ദേഹത്തിൻെറ ജ്ഞാനോപാധി അതല്ലല്ലോ. ശങ്കരാചാര്യർ ദ്വൈതത്തെ നിഷേധിച്ചിട്ടു് അദ്വൈതത്തെ സ്ഥാപിച്ചു. പക്ഷെ ഈ കൃപണത്വം 'ഭേദബുദ്ധി' മഹർഷിയെ തീണ്ടിയിട്ടില്ല. മഹർഷിക്കു് ദ്വൈതമെന്നു തള്ളാനും അദ്വൈതമെന്നു കൊള്ളാനും ഒന്നുമുണ്ടായിരുന്നില്ല. ദ്വൈതാദ്വൈത ഭേദങ്ങളെപ്പററി ചിന്തിക്കുകയേ ചെയ്യരുതെന്നാണു് തിരുജ്ഞാന സംബന്ധർ ഉപദേശിക്കുന്നതു്. ഈ ജ്ഞാനത്തിനു ഒരു പേരു കൽപിക്കാനില്ലാത്തതുകൊണ്ടു് ഇതിനെ ശുദ്ധാദ്വൈതമെന്നോ വിശിഷ്ടാദ്വൈതമെന്നോ പേരു പറഞ്ഞുവരുന്നു എന്നേയുള്ളൂ.

ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും വന്നെത്തിയ ആയിരക്കണക്കു് സന്ദർശകരെ ജാതിമതഭേദമറിയാതെ മഹർഷി സ്വീകരിച്ചിരുന്നു. ജഡചൈതന്യഭേദം പോലുമറിയാത്ത മഹർഷിയ്ക്കുണ്ടോ

മററു ഭേദങ്ങരം? ജിജ്ഞാസുക്കരംക്കവേണ്ടി ആത്മജ്ഞാനമുപദേശിച്ചിരുന്നു. ധാരാളം വിദേശീയരുരംപ്പെടെ ഒട്ടധികംപേർ മഹർഷിയുടെ സാന്നിദ്ധ്യസുഖമനുഭവിക്കാനും അരുരം വചനങ്ങരം ശ്രവിക്കാനുംവേണ്ടി മാസങ്ങളും വർഷങ്ങളും രമണാശ്രമത്തിൽ സ്ഥിരമായി താമസിച്ചുവന്നിരുന്നു. തൻെറ ശിഷ്യത്വം അപേക്ഷിച്ചവരോടെല്ലാം പറയുന്ന ഒരേ മറുപടി 'എനിക്കു ഗുരുവില്ല, ശിഷ്യന്മാരുമില്ല.'' തനിക്കു ഗുരു താൻ (ആത്മാവു) തന്നെ എന്നു മായിരുന്നു. താൻ, ഈശ്വരൻ, ഗുരു മൂന്നും ഒന്നാണെന്നും തീവ്രപക്വന്ന് ആത്മാവു തന്നെ ഗുരുവായി ഭവിക്കുമെന്നുമാണ്. രമണ മഹർഷിയെ യഥാർത്ഥത്തിലറിയേണ്ടതു അദ്ദേഹത്തിൻെറ വചനങ്ങളിൽ കൂടിയാണെന്നും ഞാൻ മുകളിൽ ഉപഗുംഹനം ചെയ്ത അദ്ദേഹത്തിൻെറ സ്ഥൂലജീവചരിത്രത്തിൽ കൂടിയല്ലെന്നും സംശയാതീതമായി പറഞ്ഞു കൊണ്ടുപസംഹരിച്ചുകൊള്ളുന്നു.

മഹർഷിയുടെ ദർശനം ലഭിച്ചവരെല്ലാം പുണ്യമതികളാണെന്ന സംതൃപ്തിയടയാത്തവരായി ആ ഭക്തകോടികളിൽ ആരുമുണ്ടായിരുന്നില്ല. ആ മഹൽസന്നിധിയിൽ ഭക്തജനങ്ങരം അനുഭവിച്ച പരമാനന്ദവും പരമശാന്തിയും ലോകപ്രസിദ്ധമാണ്. ഇതിനിടയിൽ ലോകത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും പണ്ഡിതന്മാരും മഹാവിദ്വാന്മാരും സന്യാസികളും ജിജ്ഞാസുക്കളും രാജാക്കന്മാരും മഹർഷിയെ സന്ദർശിച്ച് തങ്ങളുടെ സംശയനിവാരണത്തിനു ചോദ്യങ്ങരം ചോദിക്കുകയും മഹർഷി മറുപടി പറയുകയും ചെയ്തിരുന്നു.

# 8. മഹാനിർവ്വാണം

1949-ൽ മഹർഷിയുടെ ദേഹത്തു് രോഗലക്ഷണങ്ങരം കണ്ടുതുടങ്ങി. ക്രമേണ ഇടതു കൈമുട്ടിനു മുകളിൽ ഒരു മുഴ കാണപ്പെട്ടു. 9-2-49—ൽ അതു ശസ്ത്രക്രിയ ചെയ്തു മാററി. ആ സ്ഥാനത്തു പിന്നീട് ഒരു വലിയ മുഴ പൊന്തിവന്നു, അതിനെ മാററിയപ്പോരം വീണ്ടും മുഴ മുളച്ചുപൊങ്ങി. കൈയ്യിൽ ശിവലിംഗം വളർന്നു വരികയായിരുന്നു എന്നു് മഹർഷി വിനോദമായി അതിനെ ചിത്രീകരിച്ചിരുന്നു. 19-12-49-ൽ നാലാമത്തെ ശസ്ത്രക്രിയ നടത്തിയിട്ടും രോഗശമമുണ്ടായില്ല. മഹർഷിയുടെ അപേക്ഷപ്രകാരം ബോധം കെടുക്കാതെയാണു ശസ്ത്രക്രിയകരം നടത്തിയിരുന്നതു്. ഇതു് ആരേയും അൽഭുത

പ്പെട്ടത്തിയിരുന്നു. കൈ മുറിക്കണമെന്ന വിദഗ്ദ്ധാഭിപ്രായത്തെ മഹർഷി നിരസിച്ചു. ഇനിയും ശസ്ത്രക്രിയ പാടില്ലാത്തതിനാൽ സിദ്ധവൈദ്യം, ആയുർവ്വേദം, ഹോമിയോ എന്നിവ പരീക്ഷിച്ചു. ഫലപ്പെടാതെ 14-1-50 രാത്രി 8-47 നു് മഹർഷി നിർവ്വാണം പ്രാപിച്ചു.

തത്സമയം ഒരുവാൽ നക്ഷത്രം ആകാശത്തുദിച്ചുപാഞ്ഞു് അരുണാചലോപരി മറഞ്ഞതു് ദൂരെയുള്ള കേന്ദ്രങ്ങളിൽനിന്നും പലരും കണ്ടിരുന്ന വിവരം മഹർഷിയുടെ നിർവ്വാണ വാർത്തയോടൊപ്പം പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു.

താനാരുടേയും ശിഷ്യനോ ഗുരുവോ അല്ലെന്നു മഹർഷി സംശയാതീതമായി വെളിപ്പെടുത്തീട്ടുണ്ടു്. എന്നാലും ഒരിക്കൽ ദർശിച്ചതിനുശേഷം അർപ്പണ ബുദ്ധിയോടുകൂടി അദ്ദേഹത്തെ സർവ്വവുമായി വരിച്ചവർ അനവധിയാണു്. ശിവപ്രകാശം പിള്ള ഇതിനുവേണ്ടി തന്റെ ഗവണ്മെൻറുദ്യോഗം രാജിവച്ചിരുന്നു. പളനിസ്വാമി മാധവൻ തുടങ്ങിയവർ ആജീവനാന്തം മഹർഷിയെ ശുശ്രൂഷിച്ചു കഴിഞ്ഞു. പാശ്ചാത്യരിൽ ഹംഫ്രി, കോഹൻ, ഗ്രാൻഡഫു്, മേജർ സാദ്വിക്, മിസിസ് പിഗട്ട്, ഡഗ്ളാസ്, എയിൻസ്ലീ, ലേഡിബേററ്മാൻ, മി. ഹേഗ്, ലോറി തുടങ്ങി അസംഖ്യംപേരും ഭാരതീയരിൽ കാവ്യകണ്ഠ ഗണപതിശാസ്ത്രി, രത്നമ്മാൾ,ഈച്ചമ്മാൾ രാഘവാചാരി, എം. വി. രാമസ്വാമി അയ്യർ, ശേഷാദ്രി സ്വാമി, നടേശമുതലിയാർ, കപിലശാസ്ത്രി, യോഗനാഥൻ ദണ്ഡപാണി, യോഗിരാമയ്യ, സൂരി നാഗമ്മ, മുരുഗനാർ, ശുദ്ധാനന്ദ ഭാരതി തുടങ്ങി ഒട്ടസംഖ്യം പേരുമാണു് മഹർഷിയിൽ ശരണാഗതി നേർന്നിരുന്നതു്.

# 9. പാൾബ്രണ്ടൺ

ഇംഗ്ലണ്ടിലെ ഒരു നല്ല പത്രപ്രവർത്തകനായിരുന്നു. ദേശസഞ്ചാരംചെയ്തു് വേദാന്തം, യോഗവിദ്യാ മന്ത്രതന്ത്രാദികൾ, എന്നിവയിൽ സാമാന്യജ്ഞാനം നേടിയിരുന്നു. എന്നാൽ സാക്ഷാൽക്കാരം എന്താണെന്നറിയാനും ഒരു സാക്ഷാൽക്കരിച്ച വ്യക്തിയെ കണ്ടറിയാനും ആഗ്രഹിച്ചു. ഗുരുക്കന്മാർ, സന്യാസിമാർ, വിദ്വാന്മാർ, സിദ്ധന്മാർ പലരേയും പലേടങ്ങളിലും പോയികണ്ടു. ഫലപ്പെട്ടില്ല.

ബഹുദീർഘകാലം സത്യാന്വേഷണരതിയിൽ മുങ്ങി ലോകത്തു് പല രാജ്യങ്ങളിലും അലഞ്ഞുതിരിഞ്ഞു് ബന്ധപ്പെട്ട ആയിരക്കണക്കാളുകളെച്ചെന്നു കണ്ടിട്ടും ജ്ഞാനദാഹം ശമിക്കാതെ നിരാശനായിക്കഴിയവെയാണു് ഒരിക്കൽ ചെങ്കൽപ്പെട്ടിൽ തങ്ങിയിരുന്ന കാഞ്ചി കാമകോടി ശങ്കരാചാര്യരെ കണ്ടുമുട്ടിയതും അദ്ദേഹത്തിന്റെ സഹായമഭ്യർത്ഥിച്ചതും. നിരാശയിൻറിത്തെയ്‌വമുണ്ടോ? (നിരാശയെക്കൂടാതെ ദൈവമുണ്ടോ ?) ശങ്കരാചാര്യരുടെ ഉപദേശാനുസരണം പാംബ്രണ്ടൻ രമണ മഹർഷിയെ ചെന്നുകണ്ടു. ഒരു സാക്ഷാൽക്കരിച്ച വ്യക്തിയെ കണ്ടെത്താൻ ലോകം മുഴുവനും അന്വേഷിച്ചുനടന്നു. നിരാശയിലാണ്ടിരുന്ന പാംബ്രണ്ടനു ആശാകിരണങ്ങൾ ഉദിച്ചുയർന്നു. മഹർഷിയെ സന്ദർശിക്കാനും പരിശോധിക്കാനുംവന്ന അദ്ദേഹം ആശ്രമത്തിൽ താമസമായി. സത്യാന്വേഷണ വിഷയത്തിൽ മഹർഷിയുടെ യുക്തിസഹവും ശാസ്ത്രീയവുമായ സമീപനത്തോടു് പാംബ്രണ്ടന്റെ ഹൃദയം അലിഞ്ഞുചേർന്നു. ആദ്യഘട്ടമായി രണ്ടുവർഷത്തോളം അദ്ദേഹം രമണാശ്രമത്തിൽ താമസിച്ചു് മഹർഷിയുടെ അത്യുജ്ജ്വലമായ സാക്ഷാൽക്കാര ജ്ഞാനത്തെയും മഹർഷിയേയും മുൻനിറുത്തി രചിച്ച Secret India (നിഗൂഢഭാരതം) എന്ന ഗ്രന്ഥം പിന്നീടു് ഇംഗ്ലണ്ടിൽ പ്രസിദ്ധം ചെയ്യപ്പെട്ടു. ഈ ഗ്രന്ഥത്തിന്റെ അത്ഭുതപൂർവ്വമായ പ്രചാരം മഹർഷിയെ എല്ലാ പാശ്ചാത്യ നാടുകളിലും സുപ്രസിദ്ധനാക്കിത്തീർത്തു. പാശ്ചാത്യനാടുകളിൽ നിന്നും ഇൻഡ്യയിൽ രമണാശ്രമത്തിലേക്കു ഇന്നും നിരന്തരമായുള്ള ഒരു ഭക്തജന പ്രവാഹത്തിനു അതു കാരണമായിത്തീരുകയും ചെയ്തു.



# രമണൻെറ മൗനഗാനം

(പുസ്തകം ഒന്നാം വാല്യം തിരുവനന്തപുരത്തൊരു മഹായോഗത്തിൽ
വച്ച് ചിന്മയാനന്ദസ്വാമി പ്രകാശിപ്പിച്ചപ്പോഴം
ഗാനം ചെയ്യപ്പെട്ടതു്)

എങ്ങുനിന്നും വരുന്നുവോ — ശബ്ദ—
മാരുതാനൊഴുക്കുന്നുവോ ?

കുന്നിൽനിന്നും വരുന്നുവോ — മക —
രേന്ദു പാടി വരുന്നുവോ ?

കാട്ടിൽനിന്നും വരുന്നുവോ – നല്ല
പാട്ടു പാടലും പാടുമോ ?

കുളിരണിഞ്ഞു വനതലങ്ങളി —
ലിളകും തെന്നലിൻ ഗാനമോ ?

കുയിലിനായിരം പെരുകിയോ — സുധ
പൊഴിയും പഞ്ചമ മാധുരി ?

ഒളിവിൽ നിന്നെൻ മനം മയക്കുവാ —
നിളകും കിന്നര ഗീതിയോ ?

കാതിലല്ലതു വീഴ്‌വതെന്നുടെ
മാനസത്തിലു മല്ലഹോ !

മതി മയക്കുവാൻ, സഖി ! ഇതാരുടെ
ചതിയാണെന്നൊന്നു നോക്കു - നീ.

ഒന്നുമ, ല്ലരുണാചലാന്തര
ഗഹ്വരേ രമണൻ മൊഴി —
ഞ്ഞിന്നു സൃഷ്ടിയെ മൂകമാക്കീടും
മൗനഗാനം ശ്രവിക്ക നാം !

# ശുദ്ധിപത്രം

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 9 | 11 | സാധിച്ചു | ഉപകരിച്ചു |
| 56 | 23 | വിഷയം | വിഷയാ. |
| 60 | 19 | ഗാന്തി | ശാന്തി |
| 64 | 8 | ന്മാരിവിടെ | ന്മാരെവിടെ |
| 65 | 7 | ക്കുകയാണോ | ക്കുകയാണാ |
| 76 | 12 | അത്തു | വൃത്തു |
| 79 | 10 | മായം | മായ |
| 88 | 8 | ജ്ഞാനം | അജ്ഞാനം |
| 113 | 14 | കാലഭേദമില്ല | കാലഭേദമുള്ളൂ |
| 114 | 10 | ശാരീക. | ശാരീരിക. |
| 116 | 6 | അജ്ഞാതമല്ല- | അജ്ഞാനമല്ല. |
| 133 | 7 | അഗ്നി- | അസി |
| 171 | 17 | ജനങ്ങളെ | ജനനങ്ങളെ |
| 228 | 4 | നിൽക്കുന്നില്ലല്ലോ. | നിൽക്കുന്നില്ലേ ? |
| 251 | 22 | മനോവൃത്തിയാണു് | മനോവൃത്തിയായ |
| 254 | 7 | ക്കൂടുതൽ | കൂടുതൽ |
| 258 | 15 | തൃവൃത്തി | തൃനിവൃത്തി |
| 275 | 1 | 58-ാം | 580-ാം |
| 282 | 6 | ലഭിച്ചില്ലെങ്കിൽ- | ലഭിച്ചെങ്കിൽ |
| 285 | 7 | ആഹാരി | ആഹരി |
| 302 | 25 | കെട്ടുന്നതു | പൊട്ടിക്കുന്നു എന്നതു് |



രമണശിഷ്യയായ
ശ്രീമതി കെ. കെ. മാധവിഅമ്മ



രമണമഹർഷി 21—ാം വയസ്സിൽ

# ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു!

## രണ്ടാം ഭാഗം

ആഗസ്റ്റ് 23, 1936

240 ചോദ്യം: ലോകം ബഹിർമ്മുഖമായിരിക്കുന്നു. വിമോചനമാർഗ്ഗം എന്താണു്?

ഉത്തരം: ബഹിർമ്മുഖമോ, അന്തർമ്മുഖമോ—എല്ലാം നമ്മുടെ കണ്ണുകളെ അനുസരിച്ചിരിക്കും.

ദൃഷ്ടിം ജ്ഞാനമയിംകൃത്വാ—പശ്യേത് ബ്രഹ്മമയം ജഗത്. ദൃഷ്ടിയെ ജ്ഞാനമയമാക്കിയാൽ പ്രപഞ്ചത്തെ ബ്രഹ്മമയമായി കാണാം. സൃഷ്ടിയെ അതിന്റെ കർത്താവു നോക്കിക്കൊള്ളും. നമുക്കാശങ്കയെന്തിനു്?

ചോ: ഭാവിയെ നിലനിറുത്താൻ നാമെന്തു ചെയ്യണം?

ഉ: ഇന്നുള്ളതിനെ ശ്രദ്ധിച്ചാൽ മതി. ഭാവി സ്വയമേവ നന്നായിക്കൊള്ളും.

ചോ: ഭാവി, തല്ക്കാല പ്രയത്നത്തിന്റെ ഫലമാണു്. അപ്പോൾ അതിനെ നന്നാക്കാൻ നാം വെറുതെ ഇരുന്നാൽ മതിയോ?

ഉ: ഈ സംശയമാർക്കാണു്? എന്തെങ്കിലും ചെയ്യണമെന്നു് തോന്നുന്നതാർക്കു്? എന്നു് നാം സൂക്ഷ്മമായറിഞ്ഞു് അവനെ കണ്ടുപിടിച്ചാൽ സംശയമെല്ലാം തീരും. ആത്മാവിന്റെ പിടിവിട്ടു പോയതുകൊണ്ടു് വിചാരങ്ങൾ നമ്മെ പീഡിപ്പിക്കുന്നു. പ്രപഞ്ചം വിഷയമാകുന്നു. ഭ്രമം ജനിക്കുന്നു. ഭാവിയെപ്പററി ഉൽക്കണ്ഠ ഉണ്ടാവുകയും ചെയ്യുന്നു. ആത്മാവിനെ മുറുകെപ്പിടിക്കൂ. മററെല്ലാം ഒഴിയും.

ചോ: ഇതെങ്ങനെ നിർവഹിക്കാൻ?

ഉ: ഈ ചോദ്യം ബാഹ്യവിഷയാദികളെപ്പററിയാണെങ്കിൽ ശരിയാണ്. ആത്മാവിനെപ്പററിയാണെങ്കിൽ എന്തു പറയാൻ? നീ ഉണ്ടോ എന്നു നീയേ സംശയിക്കുന്നോ?

ചോ: ഇല്ല, എന്നാലും ആത്മാവിനെ സാക്ഷാൽക്കരിക്കുന്ന തെങ്ങനെ? എന്തെങ്കിലും മാർഗ്ഗമുണ്ടോ?

ഉ: കിണറുകുഴിച്ചു വെള്ളമെടുക്കുന്നതുപോലെ സത്യാന്വേഷണ ങ്ങളിൽക്കൂടി.

ചോ: അതെ. ചിലർ വേഗം വെള്ളം കാണും. മററു ചിലർ വളരെ ബുദ്ധിമുട്ടേണ്ടിവരും.

ഉ: അതെ. നിങ്ങൾ ആദ്യം ഈർപ്പം (നനവ്) കാണുന്നില്ലേ? അവിടെ ആഴത്തിൽ കുഴിച്ചാൽ ജലം കാണും. അതുപോലെ ആദ്യം ആത്മാവിനെപ്പററി ഒരുണർവു തോന്നുന്നിടത്തു തുടർന്നന്വേഷിച്ചാൽ അവിടെ ആത്മാവു പ്രകാശിക്കുന്നതു കാണാം.

ചോ: മനസ്സിനെ അന്തർമുഖമാക്കുന്നതെങ്ങനെ? മനോനാശം എങ്ങനെ സംഭവിക്കും?

ഉ: അഭ്യാസബലംകൊണ്ട് അറിവെന്നു പറയപ്പെടുന്ന മനസ്സു തന്നെത്തന്നെ വിചാരിച്ചുകൊണ്ടുപോയാൽ മനസ്സു മാഞ്ഞു് ആത്മ സ്വരൂപം ഗോചരമാവും. ഇതു തന്നെ മനോനാശം.



ആഗസ്റ്റ് 29, 1936.

241. ചോ: ദുഃഖത്തെ നിവർത്തിക്കുന്നതെങ്ങനെ?

ഉ: ആവശ്യമില്ലാത്ത ചിന്തയാണു ദുഃഖം. അതിനെ തടുക്കാനു ള്ള ബലം മനസ്സിനില്ല.

ചോ: അതിനുള്ള ബലം മനസ്സിനെങ്ങനെ കിട്ടും?

ഉ: ഈശ്വരാർപ്പണത്താൽ.

ചോ: സർവ്വത്തിലും വ്യാപിച്ചിരിക്കുന്ന ഈശ്വരനെ എങ്ങനെ അറിയാൻ?

ഉ: അങ്ങനെയാണെങ്കിൽ ഈശ്വരനെ വിട്ടേയ്ക്കൂ. നീ നിന്നെ മാത്രം പററിനിൽക്കൂ.

ചോ: മന്ത്രജപം ചെയ്യുന്നതെങ്ങനെയായിരിക്കണം?

ഉ: ജപം രണ്ടുവിധം. സ്ഥൂലം, സൂക്ഷ്മം. സൂക്ഷ്മജപം മാനസികമാണ്. അതു നിമിത്തം മനസ്സിനു ബലം കൂടും.

242. ചോ: പുണ്യപാപഫലങ്ങളെ നമ്മുടെ ഇഷ്ടമനുസരിച്ച് ഏററുകൊള്ളാമെന്ന് ചിലർ പറയുന്നു. അങ്ങനെതന്നെയോ?

ഉ: അതെല്ലാം മേലാലുള്ള കാര്യങ്ങളല്ലേ? ഇപ്പോൾ തന്നെ താൻ ജനിച്ചിരിക്കുകയാണോ? കർമ്മഫലങ്ങളെ അനുഭവിക്കുന്നു എന്നു വിചാരിക്കുന്നതുതന്നെ ശരിയാണോ? എന്നും നോക്കണം. ഉറങ്ങുമ്പോൾ ഈ പ്രശ്നങ്ങളില്ലല്ലോ. ഉണരുമ്പോൾ ഇതെങ്ങനെ ഉണ്ടാവുമെന്നും നോക്കൂ

243. ഒരു ഭക്തൻ ഒരു ചന്ദനവടി ഭഗവാനു സമ്മാനിച്ചു. ഭഗവാൻ അതിനെ എടുത്തു മണപ്പിച്ചു. 'നല്ല വാസന, ഇതു നിങ്ങളിൽ തന്നെ ഇരിക്കട്ടെ. അതുമൂലം നിങ്ങൾക്ക് എൻെറ ഓർമ്മ ഉണ്ടാകും. ഇവിടെ ഇരുന്നാൽ ആരെങ്കിലും എടുത്തുകൊണ്ടുപോവും. മററുള്ളവർ ആഗ്രഹിക്കുന്നതിനെ ഞാൻ വച്ചുകൊള്ളുകയില്ല,എന്നുപറഞ്ഞ്മടക്കിക്കൊടുത്തു.

244. ഒരു മഹാറാണി ദർശനത്തിനു വന്നിരുന്നു. തനിക്ക് ഭഗവാൻെറ ദർശനഭാഗ്യം ലഭിച്ചതിൽ ആനന്ദം പ്രകടിപ്പിച്ചു. ഒരു മനുഷ്യനു ലഭിക്കാവുന്ന സർവ്വഭാഗ്യങ്ങളും തനിക്കുണ്ടെങ്കിലും മനസ്സിനു ശാന്തി ഇല്ലാതിരിക്കുന്നതു തൻെറ തലയിലെഴുത്തായിരിക്കാമെന്ന് അവർ സ്വയം പഴിച്ചിട്ട് ഗൽഗദകണ്ഠയായി മിണ്ടാതിരുന്നു.

അല്പനേരം ഹാരാം മൂകമായി. പിന്നീട് ഭഗവാൻ തൻെറ സഹജ മായ മധുര സ്വരത്തിൽ പറഞ്ഞു.

ഭഗ: ശരി. നിങ്ങാക്ക പറയേണ്ടതെല്ലാം പറഞ്ഞുതീർത്തു. എന്താണ വിധി? അങ്ങനെ ഒന്നില്ല. സർവ്വവും ഈശ്വരനു സമർപ്പി ച്ചിട്ടു താൻ ഒരു ഭാരവുമില്ലാതിരിക്കൂ. ഈശ്വരനെച്ചേർന്നവർക്കു വിധി ഒന്നുമില്ല.

ചോ: അങ്ങനെ ശരണം പ്രാപിക്കാൻ കഴിയുമെന്നുതോന്നു ന്നില്ല.

ഉ: അതെ,അതെ. ആരംഭത്തിൽ അതു ബുദ്ധിമുട്ടായിട്ടതോന്നം. എങ്കിലും ആ മനോഭാവത്തിലിരിക്കണം ക്രമേണ പൂർണ്ണ ശരണാ ഗതി ഉണ്ടാകം. മനോസുഖത്തിന് ഈശ്വരനെ പ്രാപിക്കകയല്ലാതെ മററൊരു മാർഗ്ഗമേതു്.

ചോ: ഏകദേശ ശരണാഗതിയിൽ വിധിയെ ജയിക്കാമോ?

ഉ: ആഹാ, ജയിക്കാം. കാലക്രമത്തിൽ പൂർണ്ണ ശരണാഗതി യും ഒപ്പം പരിപൂർണ്ണ ശാന്തിയും ഉണ്ടാകം.

ചോ: വിധി മുജ്ജന്മകർമ്മഫലമല്ലേ? അതിനെ എങ്ങനെ തടുക്കാം.

ഉ: നമ്മെ നിശ്ശേഷം ഭഗവാനർപ്പിച്ചാൽമതി. വിധിയെ ഭഗ വാൻ തടുത്തുകൊള്ളും.

ചോ: വിധി, ഈശ്വര നിശ്ചയമാണെങ്കിൽ ആ ഈശ്വരൻ തന്നെ അതിനെ എങ്ങനെ മാററും.

ഉ: എല്ലാം അവൻ തന്നല്ലോ.

ചോ: ഈശ്വരനെ എങ്ങനെ കാണാൻ?

ഉ: തന്നിൽ മനസ്സുതിരിഞ്ഞു് അന്തരമഖമായി വർത്തിച്ചാൽ മതി.

ചോ: ഈശ്വരൻ എല്ലാത്തിലുമുണ്ട്. അവനെ എല്ലാത്തിലും നോക്കണമെന്നവർ പറയുന്നു.

ഉ: ഈശ്വരൻ എല്ലാത്തിലുമുണ്ട്. നോക്കുന്നവനിലുമുണ്ട്. മനോവൃത്തി ഒഴിയുന്നിടത്തു് അവന്റെ സാന്നിദ്ധ്യം അനുഭവിച്ചറിയേണ്ടതാണ്.

ചോ: വിവിധ വർണ്ണങ്ങളൊത്തൊരുമിച്ചുകാണാൻ രസമാണ്. അതിൽ ഈശ്വരനെ കാണാമല്ലേ?

ഉ: അതെല്ലാം മനോവൃത്തികളാണ്. ദേഹേന്ദ്രിയാദികളും മനസ്സുമുണ്ട്. ആത്മാവ് ഇവ മുഖേന വിഷയങ്ങളെ അറിയുന്നു. ബോധം തന്നെയാണ് സാക്ഷാൽ ഈശ്വരൻ.

ചോ: എന്നാൽ ആ ബോധത്തിനു ആനന്ദത്തെത്തന്നുകൂടേ?

ഉ: അതിന്റെ പേരേ ആനന്ദമെന്നാണു്. പക്ഷെ അതിനെ അനുഭവിക്കാനാളില്ല ആനന്ദവും അതനുഭവിക്കുന്നവനും ഒന്നിച്ച് ആ ബോധത്തിൽ വിലയിക്കുന്നു.

ചോ: സുഖദുഃഖസമ്മിശ്രമായ പ്രപഞ്ചം എന്തുകൊണ്ട് ആനന്ദം മാത്രമെന്നായിരിക്കുന്നില്ല.

ഉ: മനസ്സിനെ തന്നിൽവച്ചുകൊണ്ടിരിക്കുന്നിതാനന്ദവും ബാഹ്യമായി വിടുന്നതു ദുഃഖവും. ആനന്ദമേ ഉള്ളൂ. അതിന്റെ അഭാവമാണു ദുഃഖം.

ചോ: അതാണോ ജീവാത്മാവ്?

ഉ: ഈശ്വരനെന്നും ജീവനെന്നും പിരിക്കുന്നതു മനസ്സാണ്.

ചോ: ആ നിലക്ക്, ഈശ്വരൻ നമ്മുടെ സങ്കല്പമാണോ?

ഉ: അതെ. നിങ്ങൾ ഉറങ്ങുമ്പോൾ ഈശ്വരനെ ചിന്തിക്കാറുണ്ടോ?

ചോ: ഉറക്കം മൃതാവസ്ഥയാണല്ലോ.

ഉ: ഈശ്വരൻ സത്യമാണെങ്കിൽ മൃതാവസ്ഥയിലും ഉണ്ടായിരിക്കണ്ടേ? എപ്പോഴും ഉള്ളതാണ് സത്യം. ഇപ്പോൾ ചിന്തിക്കുന്നതാര്?

ചോ: ഞാൻ.

ഉ: ഞാനാരാണ്? ഇതുപറയുന്നതാരാണ്?

ചോ: ശരീരം സംസാരിക്കുന്നു

ഉ: അതാണെങ്കിൽ ഉറക്കത്തിലും സംസാരിക്കേണ്ടേ? ഈ ഞാനാരാണ്?

ചോ: ശരീരത്തിനകത്തുള്ള ഞാൻ.

ഉ: നിങ്ങൾ ശരീരത്തിനുള്ളിലോ പുറത്തോ?

ചോ: ഉള്ളിൽ തന്നെ.

ഉ: ഉറക്കത്തിലെവിടെയാണ്?

ചോ: അപ്പോഴും ശരീരത്തിനുള്ളിൽ തന്നെയാണ്.

ഉ: ഉറക്കത്തിൽ ശരീരത്തെപ്പററി ബോധമുണ്ടോ?

ചോ: ഉറക്കം ജഡാവസ്ഥയല്ലേ?

ഉ: ഉറക്കത്തിൽ നിങ്ങൾ ഉള്ളിലോ പുറത്തോ അല്ല. ഉറക്കമാണ് നിങ്ങളുടെ സ്വാഭാവികമായ നില.

ചോ: അപ്പോൾ നിദ്രാവസ്ഥയാണോ ഉയർന്നതു്.

ഉ: ഉയർച്ചയും താഴ്ചയുമൊന്നുമില്ല. നിദ്രയിലും ഉണർച്ചയിലും സ്വപ്നത്തിലും നിങ്ങൾ ഒരുപോലിരിക്കുന്നു. ഉറക്കത്തിൽ ദുഃഖമില്ല. ആനന്ദമേ ഉള്ളൂ. സുഖദുഃഖങ്ങളും ആഗ്രഹങ്ങളും ജാഗ്രത്തിലാണ്. നിങ്ങൾ രണ്ടിലുമുണ്ടെങ്കിൽ വ്യത്യാസത്തിനു ഹേതുവെന്താണ്: ജാഗ്രത്തിൽ മനസ്സു പ്രവർത്തിച്ചതാണ്. ഈ മനസ്സു അഹന്തയ്ക്കു പിറകെ ജനിക്കുന്നു. അഹന്ത ജനിക്കുന്നതു് ശുദ്ധബോധത്തിൽനിന്നും. ഈ ബോധത്തോടു ചേർന്നാൽ നിത്യാനന്ദം ഫലം.

ചോ: മനസ്സു പ്രവർത്തിക്കാത്ത നിദ്ര മോശമാണെന്നാണു ഞാൻ കരുതുന്നതു്.

ഉ: എന്നാൽ ആരും നിദ്രയെ കാംക്ഷിക്കുന്നതെന്തിനാണ്?

ചോ: ശരീരത്തിൻെറ തളർച്ചയാററാൻ.

ഉ: നിദ്ര ശരീരത്തിനാണോ?

ചോ: അതെ, ശരീരക്ലാന്തിയെ തീർക്കുന്നു അതു്.

ഉ: ഇരിക്കട്ടെ ശരീരം സ്വതന്ത്രമായി ഉറങ്ങുകയും ഉണരുകയും ചെയ്യുകയാണോ? അൽപംമുമ്പു് നിങ്ങൾ പറഞ്ഞില്ലേ, നിദ്രയിൽ മനസ്സു ചേഷ്ടിക്കുന്നില്ല എന്നു്. അവസ്ഥാത്രയങ്ങളും മനസ്സിൻേറതാകുന്നുവെന്നറിയുക.

ചോ: അവസ്ഥകൾ മൂന്നും ഇന്ദ്രിയസഹിതനായ ആത്മാവിൻെറ അല്ലയോ?

ഉ: ആത്മാവിൻെറയും അല്ല ദേഹത്തിൻെറയുമല്ല. ആത്മാവു് നിഷ്ക്കളങ്കനായിരിക്കുന്നു. അതീ മൂന്നവസ്ഥകൾക്കും അധിഷ്ഠാനമായിരിക്കുന്നു. ആത്മാവാകുന്ന സ്ക്രീനിൽ പ്രത്യക്ഷപ്പെടുന്ന ചിത്രങ്ങളാണു് അവസ്ഥകൾ. മൂന്നവസ്ഥകളിലും താനുണ്ടു്. താൻ അവസ്ഥാഭേദങ്ങൾ ഒന്നിനാലും ബന്ധിക്കപ്പെടാതെ നിർവ്വികാര ചൈതന്യവസ്തുമാത്രമായി ആത്മാവിരിക്കുന്നു. അതു താനേ താനായി വിളങ്ങുന്നു. ശരീരമാണുറങ്ങുന്നതെന്നു നിങ്ങൾ ഉറക്കത്തിൽ അറിയുന്നോ?

ഉ: ഉറക്കത്തിൽ ശരീരമുണ്ടെന്നുപോലും അറിയാതെ അതാണുറങ്ങിയതെന്നെങ്ങനെ പറയുന്നു.

ചോ: ഉണർന്നപ്പോൾ അതിനെ കണ്ടതുകൊണ്ടു്.

ഉ: ദേഹം ഉണ്ടെന്നതു ഒരു വിചാരം മാത്രം. വിചാരം മനസ്സിൻേറതുമാണു്. മനസ്സു് അഹന്തയിൽ നിന്നും ജനിക്കുന്നു. അഹന്തയാണു ചിന്തയ്ക്കാദികാരണം. അതിനെ അടക്കിയാൽ മററു വിചാരങ്ങളൊഴിയുന്നു. അപ്പോൾ ദേഹവുമില്ല, മനസ്സുമില്ല. അഹന്തപോലുമില്ല.

ചോ: പിന്നീടെന്തുണ്ടു്?

ഉ: ആത്മാവു്, അതിന്റെ നിർമ്മലാവസ്ഥയിൽ.

ചോ: മനസ്സിനെ ഒഴിക്കുന്നതെങ്ങനെ?

ഉ: യാതൊരു ശ്രമവും ചെയ്യേണ്ട. എങ്ങനെ എന്നു ചിന്തിക്കുന്നതും മനസ്സാണു്. ചിന്തിക്കുന്നവനെ പററിനിന്നാലേ ചിന്തയൊഴിയൂ.

ചോ: അതു സ്വയം ഒഴിയുമോ, ബുദ്ധിമുട്ടാണെന്നു തോന്നുന്നല്ലോ.

ഉ: ഒഴിയും, കാരണം അതു സത്യമല്ല. ബുദ്ധിമുട്ടെന്നു വിചാരിക്കുന്നതാണു പ്രതിബന്ധം. താൻ താനായിരിക്കുന്നതു ബുദ്ധിമുട്ടല്ല.

ചോ: ബാഹ്യലോകത്തു് ഈശ്വരനെപ്പററി ചിന്തിക്കാനെളുപ്പമാണു്. പക്ഷെ ചിന്ത വിട്ടിരിക്കാൻ ബുദ്ധിമുട്ടാണു്.

ഉ: അതു ഭോഷത്തമാണു്. മററുള്ളവയെ വെളിയിൽ കാണാൻ എളുപ്പം, ഉള്ളിൽ കാണാൻ ബുദ്ധിമുട്ടുപോലും! അതു മറിച്ചുവരണം.

ചോ: മനസ്സിലാകുന്നില്ല.

ഉ: ബുദ്ധിമുട്ടാണെന്ന ചിന്തയാണു തടസ്സം. ഈ തടസ്സം മാററാൻ അൽപ്പം അഭ്യസിച്ചാൽ മതി.

ചോ: എന്തഭ്യാസം?

ഉ: തന്റെ ആദിയെ കാണുന്നതിനുള്ളതു്.

ചോ: ആ അവസ്ഥ ജനിക്കുന്നതിനുമുമ്പുള്ളതല്ലേ?

ഉ: ജനനമരണങ്ങളെപ്പററി പറയുന്നതെന്തിനു്. നിങ്ങൾ യഥാർത്ഥത്തിൽ ജനിച്ചിട്ടുണ്ടോ? മനസ്സിന്റെ ഉണർച്ചയാണു ജനനം. മനസ്സിനോടൊത്തു ദേഹബോധം ജനിക്കുന്നു. ദേഹത്തെ കാണുകയും ചെയ്യുന്നു. ആ സ്ഥിതിക്കു് ജനനം ആർക്കു്?

ചോ: ഞാനിപ്പോൾ ജനിച്ചിട്ടില്ലേ?

ഉ: ദേഹത്തെ ആസ്പദമാക്കീട്ടാണെങ്കിൽ ജനനം ശരിതന്നെ. എന്നാൽ ദേഹം 'ഞാ'നല്ലല്ലോ. ആത്മാവാണെങ്കിൽ ജനിച്ചിട്ടുമില്ല,

മരിക്കുന്നുമില്ല. ജ്ഞാനികാം എല്ലാത്തിനെയും ആത്മാവിനകത്തും പുറത്തും കാണുന്നുണ്ട്. അതുകൊണ്ട് ജനനമോ മരണമോ അവർക്കില്ലാത്തതാണ്.

ചോ: ഉറക്കം നല്ല അവസ്ഥയാണെങ്കിൽ എല്ലാവരും അതിൽ തന്നെ ഇരിക്കാത്തതെന്തു്?

ഉ: എല്ലാവരും ഉറങ്ങിയിരിക്കുക തന്നെയാണ് ഇപ്പോഴത്തെ ജാഗ്രത്തു് കട്ടത സ്വപ്നമാണു്. ഉറക്കത്തിലേ സ്വപ്നമുള്ളൂ. ഉറക്കം മററു രണ്ടവസ്ഥകളെയും സ്പർശിച്ചു നിൽക്കുന്നു. ഇതിൻെറ സ്ഥൂലഭാവം വീണ്ടും ഒരു സ്വപ്നമായിത്തീരുന്നു. അതിനിരിക്കാനുള്ള സുഷുപ്തി വേറെയുണ്ട്. ഇതനുസരിച്ചുള്ള സുഷുപ്തിയും ജാഗ്രത്തും അന്തമില്ലാത്തതായിരിക്കും.

ഈ മൂന്നവസ്ഥയുംപോലെ ജനനമരണങ്ങളും ഈ ജാഗ്രത്തും ഒരു മുൻ സുഷുപ്തിയിലെ സ്വപ്നങ്ങളാണ്. സത്യം പറഞ്ഞാൽ ജനനമോ മരണമോ ഇല്ല.



സെപ്ററംബർ 8, 1936.

245. രണ്ടു പാർസി സ്ത്രീകാം; ഗുൽബായിയും ശ്രീനിബായി ബൈറാംജീയും. രണ്ടുപേരും ചോദ്യം ചോദിച്ചെങ്കിലും കാര്യം ഒന്നു തന്നെ.

ആത്മാവു് അഹന്തക്കും അപ്പുറത്തു തന്നെ. ഇതു തത്വത്തിൽ മാത്രമറിയാം. പ്രായോഗികമായി ആത്മസാക്ഷാൽക്കാരമുണ്ടാവുന്നതെങ്ങനെ?

ഉ: നിങ്ങാം സാക്ഷാൽക്കാരത്തിൽ ഇരിക്കുക തന്നെയാണിപ്പോഠം. പുത്തനായി നേടാനൊന്നുമില്ല. സാക്ഷാൽക്കരിച്ചിട്ടില്ല എന്നു തോന്നാതിരുന്നാൽ മതി.

ചോ: അപ്പോഠം അതിനുവേണ്ടി ഒരു ശ്രമം വേണ്ട എന്നാണോ.

ഉ: അതെ. മനസ്സിൻെറ നിശ്ചലാവസ്ഥ അഥവാ ശാന്തി തന്നെ സാക്ഷാൽക്കാരം. സംശയമുള്ളപക്ഷം ആ സംശയത്തെ ദൂരീകരിച്ചാൽ മതി. അനാത്മാകാരങ്ങളെ ആത്മാവെന്നു തെററിദ്ധരിക്കുന്നതിലാണു വിചാരങ്ങൾ ഉണ്ടാകുന്നതു്. അനാത്മാകാരങ്ങളൊഴിയുമ്പോൾ ആത്മാകാരം തെളിയും. എവിടെ സ്ഥലമുണ്ടാക്കാനും അവിടെ ഇരിക്കുന്നതിനെ മാററിയാൽ മതി. സ്ഥലം മറെറാരിടത്തു നിന്നും കൊണ്ടുവരേണ്ടാ. സാധനങ്ങൾ ഞെരുങ്ങിയിരിക്കുമ്പോഴും സ്ഥലമവിടെയുണ്ടു്.

വിചാരമില്ലായ്മ ശൂന്യമല്ല ശൂന്യം കാണാൻ ഒരാൾ ഉണ്ടായിരുന്നിരിക്കണം. ജ്ഞാനാജ്ഞാനങ്ങൾ മനസ്സിനുള്ളവയാണു്. ഇവയ്ക്കു കാരണം ദ്വൈതബോധമാണു്. ആത്മാവു് ജ്ഞാനാജ്ഞാനങ്ങൾക്കതീതമാണു്. അതു് സ്വയംപ്രകാശകമാണു്. ആത്മാവിനെ കാണാൻ ഇനി ഒരാത്മാവാവശ്യമില്ലതാനും. ആത്മാവല്ലാത്തതു് അനാത്മാവു്. അനാത്മാവിനു് ആത്മാവിനെ കാണാൻ കഴിയുകയില്ല. ആത്മാവിനെ കാണാനോ കേൾക്കാനോ സാദ്ധ്യമല്ല. അതു് ഇവയെല്ലാമതീതമാണു്. അതു് അതുമാത്രമായ ശുദ്ധബോധമാണു്.

കളഞ്ഞുപോയി എന്നു തെററിദ്ധരിച്ചിരുന്ന കണ്ഠാഭരണത്തെ ഓർമ്മയിൽക്കൂടി കഴുത്തിൽ തന്നെ ഉണ്ടെന്നറിഞ്ഞപ്പോൾ ഉടമസ്ഥയ്ക്കു് ആഭരണം പുത്തനായിക്കിട്ടിയെന്നു തോന്നിയതുപോലെയാണു് സാക്ഷാൽക്കാരം പുത്തനായി ലഭിക്കുന്നതായിത്തോന്നുന്നതും. അതു (താൻ—ആത്മാവു്) മുമ്പിനാലേ ഉള്ളതാണല്ലോ എന്നറിയുന്നതാണു സാക്ഷാൽക്കാരം. അജ്ഞാനത്തെ ഒഴിക്കുന്നതിനു തുല്യമാണിതു്. മനസ്സിനെ അന്വേഷിച്ചപ്പോഴുണ്ടായ ഭ്രമത്താലാണു ശൂന്യം കണ്ടതു്. വിചാരിക്കുന്നവനെവേണം അന്വേഷിക്കാൻ. അവനെപ്പററി നിന്നാൽ ചിന്തകളെല്ലാം മറയും.

ചോ: അവിടെ ചിന്തിക്കുന്ന അഹന്ത അവശേഷിക്കുമല്ലോ?

ഉ: ആ അഹന്ത ചിന്തയററ 'ശുദ്ധ' 'അഹന്ത'യാണു്. അതു് ആത്മാകാരം തന്നെയാണു്. തെററായ ധാരണയിരിക്കുന്നിടത്തോളം സംശയം നീണ്ടുനിൽക്കും. ചിന്തിക്കുന്നവനോടു ചേർന്നു നിൽക്കാതിരിക്കുമ്പോഴേ പ്രപഞ്ചം വിഷയപ്പെടുകയുള്ളൂ. അപ്പോഴേ സംശയങ്ങളുദിക്കുന്നതുമുള്ളൂ.

246. ഭാഷ ആശയവിനിമയത്തിന മാത്രമുള്ളതാണ്. വിചാരം ഉണ്ടായശേഷമേ ഭാഷയുടെ ആവശ്യം നേരിടുന്നുള്ളൂ. 'ഞാൻ' എന്നതു ഉണ്ടായശേഷമേ മററു വിചാരങ്ങളും ഉണ്ടാകുന്നുള്ളൂ. വിചാരം കൂടാതിരിക്കുമ്പോൾ ഒരാളിനെ മറ്റൊരാളറിയുന്നതു് പൊതുഭാഷയായ മൗനത്തിൽ കൂടിയാണു്.

മൗനം സഹജഭാഷയാണ്. അതു ഭാഷയുടെ നിലയ്ക്കാപ്രവാഹമാണ്. സംസാരം ഈ ഗതിയെ ഭഞ്ജിക്കുന്നു. ആ മൗനഭാഷക്കു സംസാരം തടസ്സമുണ്ടാക്കുന്നു. കമ്പിയിൽ വിദ്യുച്ഛക്തി പ്രവഹിക്കുന്നു അതു വിജ്രംഭിച്ച് ലൈററ് കത്തുകയോ ഫാൻ കറങ്ങുകയോ ചെയ്യുന്നു. അതുപോലെ ഭാഷയുടെ നിത്യപ്രവാഹമായ മൗനം ഭഞ്ജിക്കപ്പെട്ടപ്പോൾ അതു വിജൃംഭിച്ച് വാഗ്രൂപം പ്രാപിക്കുന്നു. വർഷങ്ങൾ കൊണ്ടുള്ള സംസാരം അരനിമിഷത്തെ മൗനത്തിൽക്കൂടി മനസ്സിലാക്കാം. അതാണു ദക്ഷിണാമൂർത്തിയുടെ മൗനോപദേശം.



247. ചോ: 'ഞാൻ, ഞാൻ' എന്നു വിളങ്ങുന്ന ആത്മബോധനില നിർവ്വികല്പ സമാധിയാണോ? അതോ അതിനു തൊട്ടു മുൻപുള്ള അനുഭവമോ?

ഉ: ഹൃദയത്തിൽ അതിസൂക്ഷ്മമായ ഒരു രന്ധ്രമുണ്ട്. അതു് മനനം മുഖേന തുറക്കപ്പെടുന്നു. അപ്പോൾ ഞാൻ, ഞാൻ എന്ന അനുഭവം തടസ്സം കൂടാതെ സദാ പ്രകാശിക്കുന്നു. സമാധിയും ഇതുതന്നെ.

ചോ: അബോധാവസ്ഥക്കും ഉറക്കത്തിനും തമ്മിലുള്ള വ്യത്യാസമെന്തു്?

ഉ: ഉറക്കം പെട്ടെന്ന് ആളിനെ ബലാൽ ആക്രമിക്കുന്നു. അബോധാവസ്ഥ സാവധാനത്തിലുണ്ടാകുന്നു. നേരിയ ഉണർവ്വുള്ളിൽ അവശേഷിച്ചിരിക്കും. അബോധാവസ്ഥ സാക്ഷാൽക്കാരത്തിനനുകൂലവും ഉറക്കം പ്രതികൂലവുമാണ്.

ചോ: മരണത്തിനു തൊട്ടുമുമ്പുള്ള അവസ്ഥ എന്താണു്?

ഉ: ഒരാൾ ഊർദ്ധ്വശ്വാസം വലിക്കുമ്പോൾ ദേഹബോധമില്ലാതിരിക്കും. പിരിയുന്ന ജീവൻ മറ്റൊരു ദേഹത്തെ ബന്ധിക്കുന്നതി

നാൽ ശ്വാസം അങ്ങോട്ടുമിങ്ങോട്ടും ഊഞ്ഞാലാടും. ഊർദ്ധ്വശ്വാസോ ച്ഛ്വാസം ഇടയ്ക്കിടക്ക് രൂക്ഷമാവുന്നത് പ്രാണൻ രണ്ടു ശരീരങ്ങളിൽ ബന്ധിക്കപ്പെട്ടിരിക്കുന്നുവെന്നതിന്റെ അടയാളമാണ്. പഴയ ശരീരവുമായുള്ള ബന്ധം പൂർണ്ണമായി വിച്ഛേദിക്കപ്പെടാതിരി ക്കയാണപ്പോൾ. എന്റെ അമ്മയുടെയും പളനിസ്വാമിയുടെയും അന്ത്യകാലങ്ങളിൽ ഞാനിതു പരിശോധിക്കുകയുണ്ടായി.

ജോ: പുതിയ ശരീരം ആ വ്യക്തിയുടെ അടുത്ത അവതാര ത്തെ കുറിക്കുകയാണോ?

ഉ: അതെ. ഊർദ്ധ്വശ്വാസം വലിക്കുമ്പോൾ ആ വ്യക്തി സ്വപ്നത്തിലെന്നപോലെ പരിസരബോധമില്ലാത്തവനായിരി ക്കും.

(മഹർഷി തന്റെ മാതാവിന്റെ നിര്യാണ ദിവസം രാവിലെ 8 മുതൽ രാത്രി 8 മണിക്കു അവർ മരിക്കുന്നതുവരെ അമ്മയുടെ അടുത്തു തന്നെ ഇരുന്നിരുന്നു. ഈ സമയമത്രയും അദ്ദേഹം ഒരു കൈയ്യ് അമ്മയുടെ ശിരസ്സിലും മറ്റേകൈ നെഞ്ചിലും അമർത്തി വച്ചിരുന്നു. ഇതെന്തിനായിരുന്നു വെന്നദ്ദേഹം പിന്നീടു പറയുകയുണ്ടാ യി. 'അമ്മയുടെ ജീവൻ ആത്മാവോടൈക്യപ്പെടുന്നതുവരെ ഞാനും അമ്മയും തമ്മിൽ ഒരു സമരം തന്നെ നടന്നു. ജന്മാന്തരങ്ങളായവശേ ഷിച്ചുണ്ടായിരുന്ന സംസ്കാരങ്ങൾ ഇളകി മറിഞ്ഞുവന്നു. എല്ലാ ത്തിനെയും ഞാൻ ഒടുക്കിക്കൊണ്ടിരുന്നു. ഒടുവിൽ പൂർവ്വ സംസ്കാ രങ്ങൾ നിശ്ശേഷം ഒഴിഞ്ഞപ്പോൾ മനസ്സു നിരുപാധികം ആത്മാ വിൽ നിവൃത്തമായി. പ്രാണൻ ഒടുങ്ങുമ്പോൾ പടപടാ എന്നു് ഒരു നടുക്കമുണ്ടാവും. പഴനിസ്വാമിക്ക് അങ്ങനെ ഒരു നടുക്കമുണ്ടായ പ്പോൾ ഞാൻ കൈകൾ മാററിയതിനാൽ അയാൾ ഉടനെ കണ്ണുതുറന്നു. ജീവൻ മറുലോകത്തേക്കു പ്രയാണം ചെയ്യുന്നതിന്റെ ലക്ഷണമാണ തെന്നു പറയപ്പെടുന്നു. അമ്മയ്ക്കീലക്ഷണം കണ്ടപ്പോൾ നടുക്കം മുഴുവൻ മാറി മനസ്സു ഹൃദയത്തിലൊടുങ്ങിയ ശേഷമേ ഞാൻ കൈകളെ മാററിയുള്ളൂ. ഇതനുസരിച്ച് പളനിസ്വാമിക്കു മഹോന്നതമായ പുനർജനനവും അമ്മക്കു മുക്തിയും സിദ്ധമായി. അമ്മക്കു നിത്യശാ ന്തി ലഭിച്ചതു് അവരുടെ മുഖഭാവത്തിൽ തെളിഞ്ഞു പ്രകാശിച്ചിരു ന്നു.''

ഭഗവാൻ മാതാവിൻെറ പൊൻദേഹത്തെ സമാധിയിരുത്തി അതിന്മേൽ 'മാതൃഭൂതേശ്വരർ' ലിംഗം പ്രതിഷ്ഠിച്ചു. മാതൃസന്നിധിയെ മൂലസ്ഥാനമാക്കിക്കൊണ്ടു് ശ്രീചക്ര, മേരുചക്ര, യോഗാംബികാ സഹിതം ഗംഭീരമായ ഒരു ക്ഷേത്രം നിർമ്മിച്ചു. അങ്ങനെ അന്നും ഇന്നും എന്നും ശ്രീ രമണമാതാ രമണാശ്രമത്തിൽ അനുഗ്രഹമൂർത്തിയായി പ്രശോഭിക്കുകയാണു്.

സെപ്ററംബർ 15, 1936

248. ഭഗവാൻ: ജ്ഞാനിയും അജ്ഞാനിയും ശരീരത്തെ ഞാനെന്നു പറയും. ഇവ തമ്മിൽ എന്താണു വ്യത്യാസം? അജ്ഞാനിയുടെ ഞാൻ ശരീരത്തെ ആകുന്നുള്ളൂ. ഉറക്കത്തിൽ ഈ 'ഞാൻ' ശരീരാപേക്ഷ കൂടാതെ സ്വതന്ത്രമായി നിൽക്കുന്നു. അതേ ഞാനാണു ജാഗ്രത്തിലുമുള്ളതും. ശരീരത്തിനുള്ളിലിരിക്കുന്നു എന്നു തോന്നപ്പെട്ടാലും അതു് (ഞാൻ) ശരീരമില്ലാത്തതാണു്. ജഡമായതു കൊണ്ടു് 'ഞാൻ' എന്നു ശരീരം പറയുന്നില്ല താൻ ഏതോ ഒന്നിനെപ്പററിനിൽക്കുകയാണെന്നു് ആത്മാവിനുമില്ല. ഇടയിൽ മറേറതോ ഒന്നാണു് 'ഞാൻ ശരീരമാണു്' എന്നു പറയുന്നതു്. അതു് ശരീരവൃത്തികളെ തൻെറ വൃത്തികളാണെന്നു കാണുന്നു. ഈ അഹന്തമാറി ശുദ്ധ അഹംസ്ഫുരണമായി പ്രകാശിക്കുന്നവനാണു ജ്ഞാനി. അവനു് ശരീരമെന്നല്ല, മററെല്ലാവും താനാണു്. അവൻ ശരീരത്തെപ്പററി വ്യവഹരിച്ചാലും അതിനോടു ബന്ധപ്പെടാതെ ആനന്ദവാനായിരിക്കുന്നു.

വക്കീൽ വൈദ്യനാഥയ്യർ ചോദിച്ചു: ജ്ഞാനി താൻ ദേഹമാണെന്നു പറഞ്ഞാൽ മരണസമയത്തവനെന്തു സംഭവിക്കുന്നു?

ഉ: ദേഹത്തെ അവൻ ഇപ്പോഴും താനാണെന്നു കരുതുന്നില്ല.

ചോ: 'ഞാൻ ദേഹമാണു്' എന്നു് ജ്ഞാനി പറയും എന്നിപ്പോൾ അങ്ങു പറഞ്ഞല്ലോ.

ഉ: അതെ. അവൻെറ 'ഞാൻ' ദേഹവും ഉൾപ്പെട്ടതാണെന്നർത്ഥം. കാരണം അവൻെറ 'ഞാൻ' അഖണ്ഡമാണു്. അതിനന്യമായൊന്നുമില്ല. ദേഹമില്ലെങ്കിലും അവനു നഷ്ടം തോന്നുന്നില്ല. ശരീരത്തിനുമരണം അനുഭവപ്പെട്ടുമെങ്കിൽ അതുചോദിക്കട്ടെ ഈ ചോദ്യം. ജഡമായതിനാൽ അതിനനുഭവമില്ല. ഞാൻ ഒരിക്കലും മരിക്കുന്നില്ല.

അതിനാൽ ചോദ്യമൊന്നും ചോദിക്കുന്നേ ഇല്ല. എന്നാൽ മരിക്കുന്ന രാരു്? ചോദ്യം ചോദിക്കുന്നതാരു്?

ചോ: ഈ ശാസ്ത്രങ്ങളെല്ലാം പിന്നെ ആർക്കാണു്? അതു് യഥാർത്ഥ 'ഞാ'നിനായിരിക്കുകയില്ല, മിഥ്യയായ 'ഞാ'നിനായിരിക്കും, അവനു് ഇത്രത്തോളം ശാസ്ത്രങ്ങൾ വേണ്ടിവരുന്നുവെങ്കിൽ അതിശയമാണു്.

ഉ: ശരിയാണു്. മരണം ഒരു തോന്നൽ മാത്രമാണു്. ആർക്കു ചിന്ത ഉളവാകുന്നുവോ അവനു് ഉപദ്രവങ്ങളുമുണ്ടാകുന്നു. ഈ ചിന്തിക്കുന്നവൻ തന്നെ പറയട്ടെ. അവനു മരണത്തിലെന്തു സംഭവിക്കുന്നു എന്നു്. യഥാർത്ഥ 'ഞാൻ' മിണ്ടാതിരിക്കുകയാണു്. ഞാൻ അതാണു്, ഇതാണു് എന്നൊക്കെ പറയുന്നതു് തെററാണു്. എല്ലാവരും 'അതു ഞാൻ, ഇതു ഞാൻ', എന്നൊക്കെ പറയാൻ തുടങ്ങിയാൽ ചിന്തകൾ തമ്മിലേററുമുട്ടും? ഫലം പല മതങ്ങളുടെ ആവിർഭാവം. 'ഞാൻ ഉണ്ടു്' എന്നതു സത്യം. എന്താരോപിച്ചാലും ആരോപിതമാകാതിരിക്കുമെന്നതാണു സത്യം.

ചോ: മരണമെന്താണു്? ദേഹത്തിൻെറ വിയോഗമല്ലേ?

ഉ: ഈ ദേഹവിയോഗം അനുദിനം ഉറക്കത്തിൽ സംഭവിക്കുന്നില്ലേ?

ചോ: ഉറങ്ങിയിട്ടു് ഞാനുണരുന്നുണ്ടല്ലോ.

ഉ: അതെ, അതും വിചാരമാണു്. ഞാനുണരും എന്നു് മുൻ വിചാരവുമുണ്ടു്. ജീവനെ നയിക്കുന്നതു വിചാരമാണു് അതിൽ നിന്നുള്ള വിമോചനമാണു് നിജാവസ്ഥ—ആനന്ദം.

സെപ്ററംബർ 24, 1936.

249. ഭഗവാൻ: അജ്ഞാനം രണ്ടുവിധം.

1. തന്നെ വിസ്മരിച്ചിരിക്കുക.

2. തന്നെ അറിയുന്നതിനു തടസ്സങ്ങൾ ഉണ്ടായിരിക്കുക.
സാധനാചതുഷ്ടയവും വിചാരങ്ങളെ ഒഴിക്കാനുള്ള ഉപായങ്ങളാണു്. സൂക്ഷ്മമായിരിക്കുന്ന വാസനകളുടെ വിജൃംഭണങ്ങളാണു്. വിചാര

ങ്ങാം. ചിന്തകളാൽ ഭേദബുദ്ധി വളൻ്ന്‌പലവിധ അനത്ഥങ്ങാംക്കടിമ യാവുന്നു. ശ്രവണ, മനന, നിദിധ്യാസനങ്ങളാണു് സാധനകരം, ഗുരുമുഖേന ഉണ്ടാവുന്ന ശ്രവണം പക്വമതികറംക്ക സ്വാനുഭൂതിയെ ഉളവാക്കും. മററുള്ളവർ വീണ്ടും വീണ്ടും ഗുരുവിനോട്ട ചോദിച്ചറിഞ്ഞാലും ചിത്തശുദ്ധി വരായ്കയാൽ ദുഃഖിക്കുന്നു. അജ്ഞാനം, സന്ദേഹം, വിപരീതജ്ഞാനം എന്നിവയാണ വിഘ്നങ്ങാം.

1. അജ്ഞാനം ഒഴിയുമാറു് ഗുരുവിൽ നിന്നും ഗ്രഹിക്കുന്നതാണ ശ്രവണം.

2. സംശയം ഒഴിയുന്നതിനുവേണ്ടി താൻ കേട്ട ഗുരുമൊഴികളെ വീണ്ടും വീണ്ടും ആരാഞ്ഞു് ചലനമററ നിശ്ചയജ്ഞാനം നേടുന്നതു മനനം.

3. ശ്രവണ മനനങ്ങളാൽ സംശയാതീതമായി വസ്തു നിശ്ചയജ്ഞാനം ലഭിച്ചതിനുശേഷവും ദീർഘകാലത്തെ ഭേദവാസനകറം കൊണ്ടുള്ള വിപരീത ഭാവന നീണ്ടുനിൽക്കും. നിജസ്വരൂപത്തിൽ ഉറച്ചു നിൽക്കുന്ന നിദിധ്യാസനംമൂലം ഇതുമാറും. തുടൻ സ്വസ്വരൂപത്തിൽ ഉറച്ചു നിൽക്കുന്നതുതന്നെ സമാധി. ഇതാണു് താനേതാനായിരിക്കുന്ന പരിപൂർണ്ണ നില ശ്രവണ മനനനിദിധ്യാസനങ്ങളെ നിരന്തരമനുഷ്ഠിക്കണമെന്നുപദേശിക്കുന്നതു് മനസ്സു് ബഹിർമുഖമായി, വിഷയാദികളിൽ സഞ്ചരിക്കാതിരിക്കാൻ വേണ്ടിയാണു്.

സാധകൻ കൃതോപാസകനോ അകൃതോപാസകനോ ആയിരിക്കാം. ആദ്യത്തെയാരം ഗുരുശ്രവണത്തിനർഹനാണു്. സമാധി നില ലഭിക്കുന്നതുവരെ ഗുരുസഹായം പ്രയോജനപ്പെടും. ശ്രവണം ദേഹാത്മബുദ്ധിയെ മാററും. മനനം സംശയങ്ങളെയും നിദിധ്യാസനം മററു വാസനകളെയും ഒഴിക്കും. അപ്പോഴവിടെയുള്ള നിത്യസുഖസ്വരൂപം അനുഭവമാകും.

സെപ്റ്റംബർ 27, 1936.

250 മഹർഷിക്ക പരിചയമുള്ള ഒരാളിനു മഹർഷിയോടുള്ള അഭിപ്രായ വ്യത്യാസങ്ങളെപ്പററി ഒരു ഭക്തൻ ചോദിച്ചു.

ഭഗ: 'ഞാനദ്ദേഹത്തെ അതിനനുവദിച്ചിട്ടുണ്ടു്. അതദ്ദേഹം കൂടുതൽ ചെയ്യട്ടെ. മറ്റെല്ലാവരും അതനുസരിക്കട്ടെ. അവരെല്ലാം

എന്നെ മാത്രം ഒഴിച്ചു വിട്ടേയ്ക്കട്ടെ. ഈ പ്രസ്താവനകളുടെ പേരിൽ ആരും എൻെറ അടുത്തു വരാതിരുന്നാൽ അതു് അവരെനിക്കു ചെയ്യുന്ന ഉപകാരമായിരിക്കും. എന്നെ അധിക്ഷേപിച്ചു പുസ്തകം പ്രസിദ്ധം ചെയ്തു അതു വിററു പണമുണ്ടാക്കാനാണു ശ്രമമെങ്കിൽ വളരെ നല്ലതു് മററു പുസ്തകങ്ങളെക്കാരം ഇതു വളരെ വേഗം വിററഴിയും. മിസ് മേയോയുടെ പുസ്തകം നോക്കൂ. അതുപോലെ ഇദ്ദേഹവും ചെയ്യാത്തതെന്തു്? അദ്ദേഹം എനിക്കുവേണ്ടി ഒരു സുവർണ്ണാവസരത്തെ ഒരുക്കുകയാണു്.

ഇപ്രകാരം പറഞ്ഞിട്ടു് ഭഗവാൻ ചിരിച്ചു

സെപ്ററംബർ 29 1936.

251. ബുദ്ധിമതിയായ ഒരാന്ധ്രസ്ത്രീ ചോദിച്ചു: ജീവിതത്തിൽ ആരും ആഗ്രഹിക്കുന്ന എല്ലാ സൗഭാഗ്യങ്ങളും എനിക്കുണ്ടായിരുന്നിട്ടും മനസ്സിനു ശാന്തി കിട്ടുന്നില്ല. മനസ്സിനൊരു സന്തോഷവും തോന്നുന്നില്ല.

ഭ: ഭക്തിയാൽ നിങ്ങൾക്കു ശാന്തിയുണ്ടാവും.

ചോ: എങ്ങനെയെന്നുപദേശിക്കുമോ?

ഭ: അതെ, ഭക്തിയിൽക്കൂടിയുള്ള ആത്മാർപ്പണത്താൽ.

ചോ: ഒരു ഭക്തയായിരിക്കാൻ എനിക്കു പുണ്യമുണ്ടോ?

ഭ: ഭക്തി എല്ലാവർക്കും പൊതുവാണു്. അതാർക്കും നിഷേധിക്കപ്പെട്ടിട്ടില്ല.

ചോ: അതാണെനിക്കറിയേണ്ടതു് ഞാൻ ചെറുപ്പമാണു്, ഗൃഹസ്ഥാശ്രമി എന്ന നിലയിൽ പല നിർബ്ബന്ധബുദ്ധിയുള്ളവളുമാണു്. അതുകൊണ്ടാണങ്ങനെ പറഞ്ഞുപോയതു്.

ഭ: ശരി. ഞാനങ്ങനെ, ഞാനിങ്ങനെയെന്നെല്ലാം നിങ്ങൾ പറയുന്നല്ലോ. ആദ്യം നിങ്ങളാരാണു്? നീ ഈ ശരീരമല്ല. ശുദ്ധചൈതന്യമാണു്. ആ ശുദ്ധ അറിവായ തിരശ്ശീലയിൽ തോന്നിമറയുന്ന ചിത്രങ്ങളാണു് ശരീരവും ഗൃഹസ്ഥാശ്രമവും എല്ലാം, ഒരിക്കലും മാറാതെയിരിക്കുന്നതു നിങ്ങളുടെ ശുദ്ധ ബോധം മാത്രം. ഒന്നും അതിനെ

ബാധിക്കുന്നില്ല. അപ്രകാരമുള്ള നിങ്ങളുടെ യഥാർത്ഥ സ്ഥിതിയിൽ നിങ്ങൾക്ക് യാതൊരു തടസ്സവും കൂടാതെയിരിക്കാം.

ചോ: ഭഗവാന്റെ ഉപദേശ രീതിയെപ്പററി ഞാൻ ഇവിടെ വരുമ്മുമ്പേ അൽപം കേട്ടിട്ടുണ്ട്. എങ്കിലും എന്റെ അവസ്ഥയിൽ ഭഗവാൻ പറയുമ്പോലെയിരിക്കാൻ എനിക്കു കഴിവുണ്ടോ എന്നു സംശയിക്കുന്നു.

ഭ: നിത്യസത്യമായ ആത്മാവാണു നീ. നിനക്കന്യമൊന്നുമില്ല. ഒന്നിനും നിന്നെ വിട്ടു പിരിഞ്ഞിരിക്കാൻ സാധ്യമല്ല. ഈ അവസ്ഥയിൽ ഒക്കുമോ, ഒക്കുകില്ലേ, യോഗ്യതയുണ്ടോ എന്നൊന്നും ചോദിക്കാനിടമില്ല.

ചോ: എന്റെ സത്യാവസ്ഥയെ തുറന്നു പറയാം എനിക്കു സന്താനങ്ങളുണ്ട്. അതിൽ ഒരു നല്ല മകൻ കുറച്ചു മാസങ്ങൾക്കു മുമ്പു മരിച്ചുപോയി. അതോടെ ജീവിതത്തോടു വെറുപ്പു തോന്നി. ഒരാത്മീയജീവിതം നയിക്കാനാഗ്രഹമുണ്ട്. ഗൃഹിണി എന്ന നിലയിൽ സാധിക്കുന്നുമില്ല.

ഭ: വിരമിക്കുക എന്നു പറഞ്ഞതു് ആത്മസ്വരൂപത്തിൽ ചേർന്നിരിക്കണമെന്നാണു്. വിട്ടിരിക്കണമെന്നു പറഞ്ഞതു് ഒന്നിനെ വിട്ടിട്ട് മറെറാന്നിൽ പെട്ടിരിക്കണമെന്നല്ല. സ്ഥൂലത്തെ വിട്ടിട്ടു് സൂക്ഷ്മത്തെ വരിക്കണമെന്നുമല്ല.

മകന്റെ ജനനമരണങ്ങൾ ആത്മാവിൽ തോന്നി മറഞ്ഞവയാണ്. മകനോ ഈ ലോകം തന്നെയുമോ യഥാർത്ഥമാണെങ്കിൽ അവ ഉറക്കത്തിലും നിങ്ങളുടെ കൂടെ ഉണ്ടായിരിക്കേണ്ടേ? ഉറക്കത്തിൽ നിങ്ങളുണ്ടെന്നതിനെ നിഷേധിക്കാനാവില്ല. തൽസമയം നിങ്ങൾ ആനന്ദപതിയായിരുന്നു എന്നതിനെയും നിഷേധിക്കാനാവില്ല. എന്നാൽ ഇപ്പോൾ നിങ്ങൾ ആനന്ദമില്ലെന്നു പറയുന്നു. നിദ്രയിലെ ആനന്ദം ഇപ്പോൾ എവിടെപ്പോയി. ഇപ്പോൾ അഹന്തയുടെ ജനനമാണ്. അതു് ജാഗ്രത്തിന്റെ പുതിയ സമ്പാദ്യമാണ്. അഹന്തയെ കൊല്ലൂ. അതു ചത്താൽ അതിന്റെ ആവർത്തനം (പുനർ ജന്മം) ഉണ്ടാവുകയില്ല. അഹന്ത നശിച്ചാൽ പിന്നെ നിങ്ങൾക്കു മരണമില്ല. ഈ മരണത്തിനു ശേഷവും ആത്മാവുണ്ടായിരിക്കും—അതാണാനന്ദം!

ചോ: ഇതെങ്ങനെ സാധിക്കാൻ?

ഉ: ഈ സംശയം തന്നെ ആർക്കെന്നു നോക്കൂ. ഈ സംസാരിക്കുന്നതും ചിന്തിക്കുന്നതും എല്ലാം അഹന്തയാണ്. അവന്റെ പീഠം ശുദ്ധബോധമാണ്. ഈ പീഠത്തിൽ നിന്ന് അവനെ ഇറക്കിവിടൂ. മറ്റൊന്നുമേ ചെയ്യേണ്ട.

ചോ: ഇതസാദ്ധ്യമാണെന്നു തോന്നുന്നു. ഭക്തി മാർഗത്തിൽക്കൂടിയാകാമോ?

ഉ: അതവരവരുടെ പരിപാകത്തെയൊത്തിരിക്കും. ഭക്തിയും ജ്ഞാനവും ഒന്നുതന്നെ.

ചോ: ഞാനുദ്ദേശിക്കുന്നതു ധ്യാനമാണു്.

ഉ: അതെ, ഒരു രൂപത്തെ ആസ്പദമാക്കിയുള്ളതു്. അതു മററു വിചാരങ്ങളെ അകററും. ഈശ്വരനെ ധ്യാനിച്ചാൽ മററു വി. ചാരങ്ങളെല്ലാമകന്ന് ഏകാഗ്രത സിദ്ധിക്കും. സ്വസ്വരൂപം തെളിയും എല്ലാ മാർഗ്ഗങ്ങളും ഒരേ സ്ഥാനത്തേക്കുതന്നെ.

ചോ: ഈശ്വരനെ ധ്യാനിച്ചാൽ അദ്ദേഹത്തെ പ്രത്യക്ഷത്തിൽ കാണാൻ കഴിയുമല്ലോ.

ഉ: കാണാം. ഏതു കാഴ്ചയും മനസ്സിലല്ലേ കാണുന്നുള്ളൂ. എന്നാലും ഒന്നിനെ കാണുന്നു എന്നു വരുമ്പോൾ കാണുന്നവൻ, കാണപ്പെടുന്നതു എന്ന ദ്വൈതം ഏർപ്പെടും. ഈശ്വരദർശനം ധ്യാനിക്കുന്നവനെ അപേക്ഷിച്ചുള്ളതാണു്. അതു പൂർണമല്ല. എന്നാലും ഏകാഗ്രത വന്നവന് സുലഭമായ ചിന്താമാർഗ്ഗത്തിൽക്കൂടി അദ്വൈതബോധം ഉദയമായിക്കൊള്ളും. ആരംഭത്തിൽ ചിലർക്കു ഭക്തിമാർഗ്ഗം എളുപ്പമായിത്തോന്നും.

ചോ: ആത്മാവിനെ പ്രാപിക്കുന്നതെങ്ങനെ?

ഉ: ആത്മാവിനെ പ്രാപിക്കുക എന്നതേ തെററ്. നീ ആത്മാവു തന്നെയാണെങ്കിൽ നീ നിന്നെ പ്രാപിക്കേണ്ട കാര്യമുണ്ടോ? നീ ഇതറിയുന്നില്ല എന്ന കുറവേയുള്ളൂ. ഈ അജ്ഞതയെ മാററുകയേ വേണ്ടിയുള്ളൂ.

ചോ: ഇതെങ്ങനെ സംഭവിക്കും?

ഉ: ആത്മാന്വേഷണം മൂലം.

ചോ: ഇതു ബുദ്ധിമുട്ടാണു്. എനിക്കതു സാധിക്കുമോ?

ഉ: നിങ്ങൾ അതു തന്നെയാണല്ലോ. എല്ലാവർക്കും അതൊന്നാണു്. ശിഷ്യന്മാർക്കു തമ്മിൽ ഭേദവുമില്ല. 'എനിക്കു കഴിയുമോ' എന്നും മററുമുള്ള സംശയങ്ങളാണു് തടസ്സം.

ചോ: അനുഭവം ഉണ്ടാകണമല്ലോ, എന്നാലല്ലേ വിചാരങ്ങൾ ഉപദ്രവിക്കാതിരിക്കുകയുള്ളൂ.

ഉ: ഈ നിർണ്ണയങ്ങളും മനസ്സിൻേറതാണു്. മനസ്സിൽനിന്നും ഇതു വിട്ടുമാറാത്തതു് ആത്മാവു ദേഹമാണെന്നുള്ള ബുദ്ധിമൂലമാണ്

ചോ: ഭഗവാൻെറ അനുഗ്രഹം ചില ഭക്തർക്കു് എളുപ്പം സിദ്ധിച്ചിട്ടുണ്ടു്. അതുപോലെ എനിക്കും അതുണ്ടാകണമെന്നു പ്രാർത്ഥിക്കുകയാണു്. ഞാനൊരു സ്ത്രീയാണു്, ദൂരെത്താമസിക്കുന്നവളുമാണു്. അതുകൊണ്ടു് ഞാനാഗ്രഹിക്കുന്നിടത്തോളം കൂടുതൽ ഭഗവാനുമായി സമ്പർക്കം പുലർത്താൻ നിവൃത്തിയില്ല. പക്ഷേ ഞാനിനി ഇവിടെ വന്നില്ലെന്നും വരാം അങ്ങനുഗ്രഹിക്കൂ. ഞാൻ മടങ്ങി വീട്ടിൽ ചെല്ലുമ്പോൾ ഭഗവാനെ ഓർമ്മിക്കണം ഭഗവാനെ കാണണം. എൻെറ പ്രാർത്ഥനയെ അനുവദിക്കണം.

ഉ: നീ എന്നെപ്പിരിഞ്ഞെവിടെപ്പോകുന്നു? എങ്ങും പോകുന്നില്ല. പക്ഷെ നീ ദേഹമാണെന്നിരുന്നാൽ പോലും ആ ദേഹമാണോ ലക്നൗവിൽ നിന്നും തിരുവണ്ണാമലക്കു വന്നതു്. നീ ഒരു കാറിലിരുന്നതേയുള്ളൂ. സഞ്ചരിച്ചതു് വാഹനമാണു്. എന്നിട്ടു് പറയുന്നു നീ ഇവിടെ വന്നുവെന്നു്! അതിൻെറ അർത്ഥം തന്നെ നീ ദേഹമല്ലെന്നതാണു്. ആത്മാവു ചരിക്കുന്നില്ല. ലോകം ചരിക്കുന്നു. നിങ്ങൾ എന്താണോ അതു തന്നെയായിട്ടിരിക്കുന്നേയുള്ളൂ. നിങ്ങൾ മടങ്ങിപ്പോകുന്നുവെന്നു് വ്യവഹരിച്ചാലും നിങ്ങൾക്കു ഭേദമില്ല. രംഗങ്ങൾക്കേ മാററമുള്ളൂ.

ഉ: അനുഗ്രഹം നിങ്ങൾക്കുള്ളിൽ തന്നെയുണ്ടു്. അതന്യമാ

ണെങ്കിൽ പ്രയോജന മില്ലാത്തതായിരിക്കും. അനുഗ്രഹം എന്നു പറ യുന്നതാത്മാവു തന്നെയാണ്. അതെപ്പോഴുമുണ്ട്. നിങ്ങൾ ആ മണ്ഡ ലത്തിനു വെളിയിലല്ല.

ചോ: ഞാനങ്ങയെ ഓർമ്മിക്കുമ്പോൾ മനസ്സിനു പ്രത്യേകമൊരു ശക്തിയുണ്ടാവണം. അങ്ങയിൽ നിന്നും എനിക്കതു ലഭിക്കണം. എന്റെ സ്വന്തം കഴിവുകളുടെ കൂടെ എന്നെ വിട്ടു കളയരുതേ! എന്റെ കഴിവു ദുർബലമല്ലേ?

ഉ: നിങ്ങൾ എന്നെ ധ്യാനിക്കുമ്പോൾ നിങ്ങളുടെ ആത്മാവു തന്നെ ഉണരും. നിങ്ങൾ എന്നെ ഓർമ്മിക്കുന്നതു തന്നെയും ആത്മോ ദയത്തിന്റെ മുന്നോടിയാണു്. ആ പ്രചോദനം പോരേ? അതനുഗ്ര മാണു്

ചോ : കുടുംബജീവിതം ആത്മജ്ഞാനസമ്പാദനത്തിനു് പ്രതി കൂലമല്ലേ ?

ഉ: സംസാരജീവിതം മാനസികവൃത്തിമാത്രമാണു്. ഈ ലോകംപോലും മനസ്സിലുള്ളതേയുള്ളൂ. നിദ്രയിൽ ഇപ്പോൾ കാണുന്ന ലോകത്തെ കാണുന്നുണ്ടോ ? മനോവൃത്തി സ്വതന്ത്രമല്ലാത്തതിനാൽ ഇവയെല്ലാം ആത്മോദയത്തിലൊഴിഞ്ഞുപോവും. അനാത്മാകാര ങ്ങളെ ആത്മാകാരങ്ങളാണെന്നു ധരിച്ചു് ദുഃഖിക്കാതെയിരിക്കുകയാ ണു് സന്യാസവും ജ്ഞാനവും.

ചോ: അങ്ങനെയാണെങ്കിൽ ഭഗവാൻ എന്തിനാണു് ചെറുപ്പ ത്തിൽ തന്നെ വീടിനെ ഉപേക്ഷിച്ചുപോന്നു. ?

ഉ: അതെന്റെ പ്രാരബ്ധം. ഓരോരുത്തർക്കും അവരവരുടെ പ്രാരബ്ധം ഉണ്ടു്. എന്റെ പ്രാരബ്ധം ഇങ്ങനെ. നിന്റെ പ്രാര ബ്ധം അങ്ങനെ.

ചോ: ഞാനും കുടുംബജീവിതത്തെ ഉപേക്ഷിക്കുന്നതു നല്ല തല്ലേ?

ഉ: നിന്റെ പ്രാരബ്ധം അതാണെങ്കിൽ അതിനെപ്പററി ആലോചിക്കാൻ നിൽക്കുകയില്ലല്ലോ.

ചോ: അപ്പോഠ ഞാൻ കുടുംബജീവിതത്തിലിരുന്നു തന്നെ ആത്മീയപുരോഗതിക്കു് പ്രവർത്തിക്കണം ?

ഉ: നീ ആത്മാവായിട്ടുതന്നെയാണിരിക്കുന്നതു്. ഇതിനെ ബോധിക്കാൻ നീ ചെയ്യുന്ന ശ്രമം നിശ്ചയമായും ഫലപ്പെടും.

ചോ: ഭഗവാൻ എന്നെ അങ്ങനെ അനുഗ്രഹിക്കണം.

ഉ: ആ ഹാ ഭഗവാൻ എപ്പൊഴും അനുഗ്രഹ രൂപിയായിത്തന്നെ ഇരിക്കുന്നു.

സെപ്ററംബർ 30, 1936.

ചോ: ശ്രീരാമകൃഷ്ണൻെറ സ്പർശംകൊണ്ടു് വിവേകാനന്ദനു് സാക്ഷാൽക്കാര ജ്ഞാനമുണ്ടായി. അതു സാദ്ധ്യമാണോ ?

ഉ: രാമകൃഷ്ണൻ എല്ലാവരേയും അങ്ങനെ സ്പർശിച്ചില്ല. മുമ്പിനാലേ ഇല്ലാത്ത ആത്മാവിനേയോ അതിൻെറ അനുഭവത്തെയോ ഉണ്ടാക്കിയതുമില്ല. വിവേകാനന്ദൻ മുമ്പിനാലേ ആത്മജ്ഞാനവും പക്വതയുമുള്ളവനായിരുന്നു. സാക്ഷാൽക്കാരത്തിലാഗ്രഹമുള്ളവനുമായിരുന്നു.

ചോ: അങ്ങനെ ഇപ്പൊഴും ചെയ്യാനൊക്കുമോ ?

ഉ: ആഹാ ! പക്വന്മാർക്കെളുപ്പത്തിൽ സമാധി ലഭിക്കും. ജ്ഞാനികളുടെ ആത്മശക്തിക്കു് ആരെയും തന്മയമാക്കാനൊക്കും. എന്നാൽ അതു് സ്ഥിരമായിരിക്കുന്നതു പക്വതയനുസരിച്ചായിരിക്കും. ശക്തി കൂടുതലുള്ളവനു് ശക്തി കുറഞ്ഞവനെ നിയന്ത്രിക്കാനൊക്കും. പക്ഷെ അതു് താൽക്കാലികംമാത്രം. നിങ്ങഠ പറഞ്ഞയാളിൻെറ കാര്യത്തിലെന്തു സംഭവിച്ചു. ഫലം താൽക്കാലികമായിരുന്നു. അദ്ദേഹം തൻെറ ശാന്തിയിലിരുന്നോ ? ഈ സിദ്ധി ലഭിച്ചതിനുശേഷം അലഞ്ഞുനടന്നതെന്തിനു് ? സിദ്ധിയുടെ അനുഭവം താൽക്കാലികമായിരുന്നതുകൊണ്ടു്.

ചോ: മനസ്സു് ആത്മാവോടൈക്യപ്പെടുന്നതെങ്ങനെ !

ഉ. മനസ്സു്തന്നെത്തന്നെ നാനാരൂപപ്രപഞ്ചമായി ദർശിക്കുന്നു. ദർശിക്കപ്പെടാതെപോയാൽ ആ പ്രതിഫലനം തൻെറ ഉറവിടമായ

ഹൃദയത്തിലിരിക്കുകയേ ഉള്ളൂ ആത്മസ്വരൂപത്തിൽ നിൽക്കുന്നു എന്നു പറഞ്ഞാൽ മനസ്സ് ഹൃദയത്തിൽ ശമിച്ചിരിക്കുന്നു എന്നർത്ഥം.

ഒരാൾ, ദേഹമാണു താനെന്നു കരുതുമ്പോൾ ഈ പ്രപഞ്ചം അവനന്യമായി നിൽക്കും. സ്വസ്ഥാനത്തു നിന്നും വ്യതിചലിക്കുന്നതിനാലാണു് ഇപ്പറഞ്ഞ തെററായ ബോധമുളവാകുന്നതു്. ആ വ്യക്തിക്കു ഇനി കൊടുക്കുന്ന ഉപദേശം സ്വസ്ഥാനത്തു തിരിച്ചു പോകാൻ വേണ്ടി തെററായ ബോധത്തെ വിടാനാണു്. സ്വസ്ഥാനമറിയുമ്പോൾ ചോദ്യങ്ങളൊന്നും ഉദിക്കുകയില്ല.

ശാസ്ത്രങ്ങളെല്ലാം മനുഷ്യനെ അവൻെറ ആദിയിലോട്ടുതിരിഞ്ഞു നോക്കാൻ പ്രേരിപ്പിക്കുകയാണു്. അവിടെ അവൻ ഒന്നും പുത്തനായിട്ടു നേടുന്നില്ല. തെററായ അറിവിനെ മാററുന്നുവെന്നേയുള്ളൂ. ഇതു ചെയ്യേണ്ടതിനു പകരം അവൻ തൻെറ നിജാനന്ദ സ്വരൂപം മറെറവിടെയോ ആണെന്നു കരുതി വിചിത്രങ്ങളായ അൽഭുതങ്ങളെ പ്രതീക്ഷിക്കുന്നു. ഇതാണു തെററു്

ചോ: കാമ, ക്രോധാദികളെ തടയുന്നതെങ്ങനെ?

ഉ: ഇവ ആരുടെ വകയാണ്? കണ്ടുപിടിക്കൂ. നീ ആത്മാവായിട്ടിരുന്നാൽ ഇവയൊന്നും നിന്നെ വിട്ടിരിക്കുന്നില്ല എന്നു മനസ്സിലാവും. നിയന്ത്രിക്കേണ്ട ആവശ്യം നേരിടുന്നില്ലെന്നും ബോധ്യമാവും.

ചോ: നമുക്കു സ്നേഹമുള്ള ഒരാൾ മരിക്കുമ്പോൾ ദുഃഖമുണ്ടാവുന്നു. ഇതു മാററാൻ നാം എല്ലാവരേയും ഒന്നുപോലെ സ്നേഹിക്കുകയോ അതോ ആരെയും സ്നേഹിക്കാതിരിക്കുകയോ വേണ്ടതു്.?

ഉ: ഒരാളിൻെറ മരണം മരിക്കാതിരിക്കുന്നവർക്കു് ദുഃഖകരം തന്നെ. അതൊഴിവാക്കാൻ ആരെയും സ്നേഹിക്കാതിരിക്കുകയല്ല വേണ്ടതു്. ദുഃഖിക്കുന്ന മമത (അഹന്ത)യെ മാററിയാൽ പിന്നെ ദുഃഖിക്കാനാരുണ്ടു്.

ചോ: സൂര്യ, ചന്ദ്രമാർഗ്ഗങ്ങളെന്താണ്?

ഉ: സൂര്യമാർഗ്ഗം ജ്ഞാനവും ചന്ദ്രമാർഗ്ഗം യോഗവുമാണ്. 72000 നാഡികളെ ശുദ്ധിചെയ്താൽമനസ്സ് സുഷുമ്നാമാർഗ്ഗം സഹസ്രാരം

വരെ ചെല്ലുമെന്നും അവിടെ അമൃതധാരയുണ്ടാവുമെന്നും യോഗികാം പറയുന്നു. ഏതായാലും ഇവ മനസ്സിൽ തോന്നപ്പെടുന്നവയാണ്. എത്രയോ ഭാവനകളും സങ്കൽപ്പങ്ങളും കൊണ്ടു നിറഞ്ഞിരിക്കുന്ന മനസ്സിൽ യോഗത്തിന്റെ പേരുംപറഞ്ഞു് പുതിയ അനർത്ഥങ്ങളെക്കേററി വയ്ക്കുന്നതെന്തിനു്?

ഒക്ടോബർ 1, 1936.

253. മി: എഫ്. ജി. പീയേഴ്സ് (പ്രിൻസിപ്പാൾ, സിന്ധിയാസ്കൂൾ, ഗ്വാളിയർ) മഹർഷിയുടെ സദ്വിദ്യ' പുസ്തകത്തിന്റെ അനുബന്ധം 27–ാം ശ്ലോകം—സാരമെന്തെന്നു ചോദിച്ചു.

ഉ: പഠിച്ചിട്ടും അഹന്ത നശിക്കാത്ത പണ്ഡിതനെക്കാൾ പാമരൻ വളരെഭേദം'. ഇപ്പറഞ്ഞതു് വിദ്യയെ അധിക്ഷേപിക്കാനല്ല. വിദ്യയുടെ ഫലമായ അഹന്താ നാശത്തെയും ലക്ഷ്യമായ ആത്മജ്ഞാനത്തെയും വിളയിച്ചില്ലെങ്കിൽ എന്തിനതിനെ നേടണം. നേടുന്നവൻ കൂടുതൽ അഹങ്കാരിയായിത്തീരുമെങ്കിൽ അതിനെക്കാളും പാമരൻ ഭേദമല്ലേ? ഇതാണ സാരം.

(തന്റെ ശരീരം ആശ്രമത്തിൽ നിന്നും നാട്ടിൽ മടങ്ങിപ്പോയതിനുശേഷവും ഭഗവാൻ അദ്ദേഹത്തെ അനുഗ്രഹിച്ചുകൊണ്ടിരിക്കണമെന്നു് ഈ ജിജ്ഞാസുതന്നെ ഭഗവാനോടഭ്യർത്ഥിക്കുകയും ഭഗവാൻ പുഞ്ചിരിതൂവുകയും ചെയ്തു )

254. മി: ഡങ്കൺ ഗ്രീൻലീസ് എന്ന ഭക്തൻ താഴെക്കാണുന്ന അർത്ഥംവരുന്ന ഭാഗവത വരികാം ഉദ്ധരിച്ചു

1. ആകാശത്തെ എന്നപോലെ ആത്മാവിനെ എല്ലാത്തിനും ഉള്ളിലും പുറത്തും കാണുക.

ചണ്ഡാളനെയും പശുവിനെയും കഴുതയെയും ഏതിനെയും സങ്കോചം കൂടാതെ നമസ്കരിക്കുക.

2. സർവ്വത്തിലുമുള്ള ഞാനായ സ്വരൂപത്തെ കാണാതിരുന്നാൽ എല്ലാത്തിനെയും ദേഹംകൊണ്ടും മനസ്സുകൊണ്ടും നമസ്കരിക്കുക.

3. ശുദ്ധജ്ഞാനത്താൽ എല്ലാം ബ്രഹ്മമയമായി കാണുക. അങ്ങനെ ചെയ്താൽ നിന്റെ സംശയങ്ങളെല്ലാമൊഴിയും. നീ സ്വരൂപാകാരമായിരിക്കും.

ചോ: അദ്വൈതമാർഗ്ഗം ഇതാണോ? താനാരാണെന്ന അതീത ഗവേഷണത്തെക്കാളും ഇതെളുപ്പമല്ലയോ?

ഉ: അതെ. നിങ്ങൾ എല്ലാത്തിലും ഈശ്വരനെക്കാണുമ്പോൾ നിങ്ങൾ ഈശ്വരനെ ഭാവിക്കുന്നുണ്ടോ അതോ ഭാവിക്കാതിരിക്കുന്നോ? നിങ്ങൾ ഭാവിക്കും. മനസ്സിൽ ഈശ്വരനെ ഭാവിക്കുന്നതു ധ്യാനമാണു്. സാക്ഷാൽക്കരിക്കുന്നതാത്മാവിലാണ്. നിങ്ങൾ ധ്യാനിക്കുന്നതാത്മാവിനെയോ ഈശ്വരനെയോ എന്നതു പ്രശ്നമല്ല. ലക്ഷ്യം ഒന്നുതന്നെ.

പക്ഷെ നിങ്ങൾക്കാത്മാവിനെ വിട്ടിരിക്കാൻ സാധ്യമല്ല. എല്ലാത്തിലും ഈശ്വരനെയാണു കാണേണ്ടതെങ്കിൽ ആ ഈശ്വരൻ നിങ്ങളുടെ ആത്മാവിലില്ലേ? എല്ലാം ഈശ്വരനാണെങ്കിൽ എല്ലാം എന്നതിൽ നിങ്ങൾ ഉൾപ്പെട്ടിട്ടില്ലേ? ഇതഭ്യസിക്കാൻ പോലും ഒരു ദ്രഷ്ടാവും ചിന്തകനും ഉണ്ടായിരിക്കണം. അതാരാണു്.

ചോ: കാവ്യം, സംഗീതം, ജപം, ഭജന, പ്രകൃതിവിലാസങ്ങൾ ആദ്ധ്യാത്മികാചാര്യന്മാരുടെ ജീവചരിത്രപാരായണം എന്നിവയാൽ ഒരാളിനു് അഖണ്ഡബോധത്തിന്റെ അനുഭവമുണ്ടാകാം. ഈ ആനന്ദാനുഭൂതിയാണോ ഭഗവാൻ പറയുന്ന മനസ്സു കവരുന്ന ആത്മാനുഭൂതി.

ഉ: പ്രകൃതിദർശനങ്ങളാലും മററും ആനന്ദം ഉണ്ടാകും. ഈ ആനന്ദം നമുക്കു ജന്മസിദ്ധമാണു്. ആനന്ദാവസരങ്ങളിലെല്ലാം നിങ്ങൾ നിങ്ങളുടെ ആത്മാനന്ദ സ്വരൂപത്തിലേക്കു കുതിച്ചു നീങ്ങുകയായിരിക്കും. പക്ഷെ ഈ ആനന്ദത്തെ നിങ്ങൾ ബാഹ്യവിഷയങ്ങളുടെ മേൽ കെട്ടിവയ്ക്കുകയാണെന്നേ ഉള്ളൂ. സത്യത്തിൽ വിഷയാദികൾ നമ്മിൽ സ്ഥിതമാണെന്നിരുന്നാലും മേൽപറഞ്ഞ ആനന്ദം നാം നമ്മെ മറന്നനുഭവിക്കുകയാണു്. അങ്ങനെ അല്ലാതെ ആനന്ദം നമ്മുടെ സാക്ഷാൽ സ്വരൂപമാണെന്നു ബോധപൂർവ്വം അനുഭവിച്ചാൽ അതു സാക്ഷാൽക്കാരമായി ബോധപൂർവ്വം നാം നമ്മുടെ ആത്മാവിന്റെ അടുത്തോട്ടു ചെല്ലാം.

255. ആത്മാവു് എപ്പോഴും സാക്ഷാൽക്കാരത്തിൽ തന്നെയാണിരിക്കുന്നതെങ്കിൽ നാം ചുമ്മാതിരുന്നാൽ മതിയല്ലോ?

ഉ: മറ്റൊന്നിലും വ്യാപരിക്കാതിരുന്നാൽ നല്ലതാണ്. വ്യാപരിച്ചാൽ നിങ്ങറം സ്വന്തം സാക്ഷാൽക്കാരത്തെ ഹനിക്കുകയായിരിക്കും. അഥവാ ഇന്ദ്രിയകരണാദികറം ഏക്കാരണത്താലെങ്കിലും വ്യാപരിക്കുന്ന പക്ഷം അത്ു് ആത്മസാക്ഷാൽക്കാരയത്നങ്ങളെ അവഗണിച്ചു കൊണ്ടായിരിക്കരുത്ു്. മറ്റെല്ലാം ചെയ്തുകൊണ്ടിരിക്കുന്ന ഒരാറം ആത്മാന്വേഷണം കൂടി നടത്തിക്കൂടെന്നുണ്ടോ?

ചോ: 'ഞാനാര്' എന്നതാണ് ഭഗവാൻെറ മുഖ്യോപദേശം. ഈ അന്വേഷണം എങ്ങനെ നടത്താൻ?

ഉ: 'ഞാൻ' എന്ന തോന്നൽ എവിടെ നിന്നും ഉദിക്കുന്നുവോ അവിടെ വേണം താൻ ത ന്ന അന്വേഷിക്കേണ്ടത്ു്.

256. ഡിണ്ടിഗൽ നിന്നും വന്ന ഒരു ഭക്തൻ

ചോ: ഭഗവാൻെറ തപോശക്തിയാണു ഞങ്ങറംക്കു വലിയ അനുഗ്രഹം. ഞങ്ങറംക്കനായാസം ലക്ഷ്യത്തിലോട്ടു നീങ്ങാൻ അത്ു് സഹായകമാവുമെന്നു വിശ്വസിക്കുന്നു. ബ്രഹ്മജ്ഞാനാത്ഥം ഭഗവാൻചെയ്ത ഘോരതപസ്സു ഞങ്ങളുടെ കാര്യത്തിൽ, ഭഗവദനുഗ്രഹമുണ്ടെങ്കിൽ, ഒഴിവായിക്കിട്ടുകയില്ലേ?

ഉ: നിങ്ങളുടെ വിശ്വാസം ശരിയായിരിക്കാമെന്നിരുന്നാലും നിങ്ങളുടെ സ്വന്തം ശ്രമത്തിനു വീഴ്ച്ചവരുത്താൻ പാടില്ല. തീവ്രയത്നമുള്ളവർക്കേ ഗുരുവരുറം സുലഭമായിരിക്കൂ.

257. പൂർവ്വജന്മം, പുനർജന്മം ഭൂതകാലം ഭാവികാലം തുടങ്ങിയവയെ സൂക്ഷ്മമായിട്ടറിയാൻ പലരും പാടുപെടുന്നു. ഇപ്പോഴുള്ള അനത്ഥങ്ങളൊന്നും പോരെന്നുണ്ടോ? മേലും ഇപ്പോഴും നാമേതിനെയാണു വ്യവഹരിക്കുന്നതെന്നു ചുഴിഞ്ഞു നോക്കിയാൽ എപ്പോഴും ഉള്ള ഏക സത്യത്തെയാണെന്നെത്തുപെടും. മറ്റെല്ലാം സങ്കൽപങ്ങളാണെന്നു ബോദ്ധ്യമാവും. ഭൂത, ഭാവികളെപ്പററിയുള്ള അന്വേഷണങ്ങളെല്ലാം വൃഥാ കാലക്ഷേപം മാത്രം.

ചോ: (ദുർബ്ബലജ്ഞാനമുള്ള) മന്ദാധികാരിക്ക് കേവല നിർവ്വികൽപം' അലഭ്യമാണോ?

ഉ: കേവല നിർവ്വികൽപ പദവി (വിഷയങ്ങളിൽ നിന്നും നിവൃത്തിക്കപ്പെട്ട) 'തന്മാനസ്യ' അവസ്ഥയിലും സംഭവിക്കുന്നു.

ചോ: ജീവന്മുക്തന്റെ അവസ്ഥയെന്ത്?

ഉ: സാക്ഷാത്കരിച്ചേ മതിയാവൂ എന്ന ദൃഢനിശ്ചയം ചെയ്യുന്ന അവസ്ഥയാണു സത്വാപത്തി. ജീവന്മുക്തൻ ഇതിൽപെടുന്നു. ബ്രഹ്മവിത്ത്, വരൻ, വര്യാൻ എന്നിവരും ജീവന്മുക്തരാണ്. ഇവർ (സ്വസ്വരൂപത്തെ എത്താണ്ടറിഞ്ഞു) അസംസക്തിയിലും (ബാഹ്യബോധമററ് സ്വസ്വരൂപത്തിലാണ്ടിരിക്കുന്ന) പദാർത്ഥ ഭാവന അവസ്ഥയിലും ഇരിക്കുന്നവരാണ്. ഇവയെല്ലാം പ്രാരബ്ധകാല വിശേഷങ്ങളാണ്. പ്രാരബ്ധം കൂടിയാൽ ജ്ഞാനി ദുർബലനായിരിക്കും. സമാധിയിൽ എല്ലാവരും ഒന്നുപോലിരിക്കും. തരംതിരിപ്പുകൾ കാണുന്നവരുടെ വീക്ഷണങ്ങൾക്കൊപ്പിച്ചിരിക്കും.

ജ്ഞാനഭൂമികൾ ഏഴാണ്

| | | |
|---|---|---|
| 1. | ശുഭേച്ഛ | = ലോകവിരക്തിയോടുകൂടി സ്വരൂപത്തെ അറിയാനാഗ്രഹം ജനിക്കുന്നു. |
| 2. | വിചാരണ | = സദ്ഗുരു ശ്രവണവും മനനവും |
| 3. | തനുമാനസി | = ഇന്ദ്രിയാർത്ഥ വിഷയങ്ങളിൽ നിരാശ |
| 4. | സത്വാപത്തി | = സ്വരൂപസാക്ഷാത്കാരത്തിനുള്ള ദൃഢനിശ്ചയം |
| 5. | അസംസക്തി | = സ്വരൂപത്തെ എത്താണ്ടറിയുന്നു. |
| 6. | പദാർത്ഥഭാവന | = ബാഹ്യബോധമററ് ആത്മാരാമനായിരിക്കുന്നു |
| 7. | തുര്യഗ | = ഭേദാഭേദങ്ങളററ അവസ്ഥ സ്വഭാവമായിത്തീർന്നത്. |

ഒടുവിലത്തെ നാലും പ്രാപിച്ചവരെ ക്രമപ്രകാരം ബ്രഹ്മവിത്ത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വര്യാൻ, ബ്രഹ്മവിദ് വരിഷ്ഠൻ എന്നും പറയുന്നു.

258. മൈസൂരിൽ നിന്നും വന്ന ഒരു യുവാവ് ഒരു കുറിപ്പു ഭഗവാനെ ഏൽപിച്ചിട്ട് മറുപടിക്കു കാത്തുനിന്നു. മഹാത്മാക്കളുടെ സഹായത്തോടുകൂടി ഈശ്വരനെ അറിയാൻ ബന്ധുക്കളറിയാതെ താൻ ഇറങ്ങി തിരിച്ചിരിക്കുകയാണെന്നതിൽ പറഞ്ഞിരുന്നു. താൻ മററു മഹാത്മാക്കളാരെയെല്ലാം ഇനി കാണേണ്ടിയുണ്ടെന്നും ആ കുറിപ്പിൽ ചോദിച്ചിരുന്നു.

ഭ: എന്തു ചോദിച്ചാലും ഞാൻ മറുപടി പറയണമല്ലോ. ഇല്ലെങ്കിൽ ഞാനെങ്ങനെ വലിയവനാകും (ഇത്രയും പറഞ്ഞിട്ട് കുറിപ്പു തിരിച്ചേൽപിച്ചു

(യുവാവതിനെ മാററീട്ട മറെറാരു കുറിപ്പെഴുതി—മുയൽ, അണ്ണാൻ എന്നീ ചെറുജന്തുക്കളെയും ഓമനിക്കുന്ന ഭഗവാന് മനുഷ്യരെപ്പററി കരുണയില്ല. താനിവിടെ പതിനാലു ദിവസമായി കാത്തിരിക്കുകയാണ്. ചിലദിവസങ്ങളിൽ ആഹാരം പോലുമില്ല. താൻ വിഷമിക്കുന്നു: എന്നിട്ടും ഭഗവാനു കരുണ തോന്നുന്നില്ല )

ഉ: ഈശ്വരൻ എനിക്കു ദിവ്യം ചക്ഷുസ്സു തന്നിട്ടില്ല. മററുള്ളവർ എന്നെ മഹർഷി എന്നു വിളിക്കുന്നു. പക്ഷെ എനിക്കങ്ങനെ തോന്നുന്നില്ല. എന്റെ കണ്ണിൽ എല്ലാവരും മഹർഷിമാരുണ്ട്. ഈ ചെറിയ പ്രായത്തിലേ നിങ്ങൾ ദൈവാന്വേഷണത്തിനു ശ്രമിച്ചതു നന്നാണ്. അവനിൽ തന്നെ ഹൃദയത്തെ ഉറപ്പിക്കുക. ഫലാകാംക്ഷ കൂടാതെ പ്രവർത്തിക്കുക. നിങ്ങൾ ചെയ്യേണ്ടതതാണ്

259. നാദ, ബിന്ദു, കലകൾ യഥാക്രമം പ്രാണൻ, മനസ്സ്, ബുദ്ധി ഇവയാണ്. ഈശ്വരൻ നാദാതീതനാണ്. നാദം തുടങ്ങിയവയെ യോഗപുസ്തകങ്ങളിൽ വിവരിച്ചിട്ടുണ്ടു്. ഈ മൂന്നിനും ഉപരിയാണീശ്വരൻ. ശരീരത്തിലെ രക്തസഞ്ചാരം, വായുസഞ്ചാരം ഇവ ശബ്ദങ്ങളെ ജനിപ്പിക്കും. അവ സ്വയം ഉണ്ടാകും. തുടർന്നു നിൽക്കുകയും ചെയ്യും. അതാണു നാദം.

260 'ഹിമാലയത്തിലെ ഒരു യോഗി' എന്ന തലക്കെട്ടിൽ സൺഡേ വാരികയിൽ വന്ന ലേഖനത്തെ ഭഗവാന്റെ ശ്രദ്ധയിൽ പെടുത്തി. അതു് പൂർവ്വജന്മ വൃത്താന്തങ്ങളെപ്പററിയായിരുന്നു. അതു് പൂർവ്വവാസനാക്ഷമതയെ ആർജ്ജിക്കുന്നതിനുള്ള ബുദ്ധമത പ്രവണതയാണെന്ന് പാംബ്രണ്ടൺ തന്റെ ഗ്രന്ഥത്തിൽ പരാമർശിച്ചിരുന്നു.

ഭ: ഭൂത, ഭാവികളെപ്പററി അറിയാൻ വെമ്പൽ കൊള്ളുന്ന ഒരു തരം ആളുകളുണ്ട്. അവർ വർത്തമാന കാലത്തെ വിസ്മരിക്കുന്നു. മുജ്ജന്മകൃതാനർത്ഥങ്ങളാണു ഇന്നത്തെ കഷ്ടതകളായിത്തീരുന്നതു്. അവയെ ക്ഷണിച്ചു വരുത്തുന്നതു് സമയം പാഴാക്കാനേ ഉപകരിക്കൂ.

261. മുസ്ലീം പ്രൊഫസ്സർ, ഡാക്ടർ സയ്യദ്: മഹർഷിയുടെ സാന്നിദ്ധ്യത്തിൽ സന്ദർശകർക്ക് മററെങ്ങും കിട്ടാത്ത ദിവ്യാനുഭൂതി കിട്ടുന്നതിനെപ്പററി തനിക്കും ഒരു സ്നേഹിതനും തമ്മിലുണ്ടായ തർക്കത്തെ പരാമർശിച്ചു ചോദിച്ചു.

ഭ: തത്ത്വരായരെന്ന മഹായോഗി തൻെറ ഗുരു, സ്വരൂപാനന്ദനെപ്പററി ഒരു 'ഭരണി' പ്പാട്ടുപാടി. അതു വീരാദി വീരന്മാരെയും ആകാശ ശൂരന്മാരെയും വാഴ്ത്തുന്ന പാട്ടാണ് ഈ പാട്ട് പാടി വല്ല മൂലയിലും മിണ്ടാതെ അലസനായിരിക്കുന്ന സ്വരൂപാനന്ദനെ എങ്ങനെ വാഴ്ത്താമെന്നു പണ്ഡിതന്മാർ തർക്കിച്ചു. തൻെറ ഗുരുവിന് 1000 ആനകളെ ഒന്നിച്ചു സംഹരിക്കാൻ കഴിവുണ്ടാവുമോ എന്നുപരീക്ഷിക്കാൻ അദ്ദേഹത്തിൻെറ സന്നിധിയിൽ വന്നിരിക്കാൻ അവരെ തത്വരായർ ആഹ്വാനം ചെയ്തു. പണ്ഡിതന്മാരപ്രകാരം ചെയ്തു. അവർ തൽക്ഷണം മുതൽ ചെകിടന്മാരെപ്പോലെ ദിവ്യശാന്തി സ്വരൂപന്മാരായി അനവധി ദിവസങ്ങൾ ഒരേഇരിപ്പിൽ ഇരുന്നുപോയി. അവർക്കു വീണ്ടും പ്രജ്ഞയുണ്ടായപ്പോൾ എണീററു ഗുരുശിഷ്യന്മാർ രണ്ടുപേരെയും വന്ദിച്ചു. ആയിരം ആനകളെക്കൊല്ലുന്നതിനെക്കാളും ബുദ്ധിമുട്ടാണ് ഒരു മനുഷ്യൻെറ അഹന്തയെ അടക്കുന്നതെന്നവർ സമ്മതിച്ചു.

ഒരു മഹൽ സന്നിധിയുടെ അടയാളം അവിടെക്കിട്ടുന്ന ശാന്തിയുടെ അനുഭൂതിയാണ്.

ഒക്ടോബർ 20, 1936.

262. ഡാക്ടർ സെയ്യദ്: ഹൃദയം ആത്മാവിലിരിക്കുകയാണെന്നു ഭഗവാൻ പറയുന്നു. എന്നാൽ അഷ്ടരാഗാദികൾ ഹൃദയത്തിലിരിക്കുന്നുവെന്നാണു മനഃശാസ്ത്രത്തിൽ. ഈ രണ്ടും എങ്ങനെ യോജിക്കും.

ഉ: ഈ ലോകമേ ഹൃദയത്തിൻെറ ഒരു സുഷിരത്തിൽ അടങ്ങിയിരിക്കുന്നുവെങ്കിൽ അവിടെ രാഗാദികൾക്കെന്തുകൊണ്ടിരുന്നുകൂടാ? താൻ തന്നെയുണരാതെയിരിക്കുന്നതിനെയാണവിദ്യയെന്നു പറയുന്നത്. തന്നെ താനറിയാൻ രണ്ടു താൻ (ആത്മാവു) ആവശ്യമുണ്ടോ? രാഗാദികളും മററും ഈ അറിയായ്മ എന്ന അവിദ്യ മാത്രമാണു്. അവിദ്യയെന്നൊന്നു പ്രത്യേകമില്ലതാനും.

ആത്മാവേ ഉള്ളതാകു. മറെറാന്നുമില്ല. ആത്മാവെന്നു വിശേഷിപ്പിച്ചു പറയേണ്ടി വന്നതു അവിദ്യ മൂലമാണ്.

263. ചോ: ഭഗവാൻ ലോകത്തെ തന്മയമായിട്ടാണോ കാണുന്നതു്.

ഉ: ആത്മാവേ ഉള്ളൂ. മറ്റൊന്നുമില്ല. എങ്കിലും അജ്ഞത മൂലം ഭേദം കൽപിക്കുന്നു. ഇതു മൂന്നുവിധം. സജാതീയം, വിജാതീയം, സ്വഗതം (തന്നകത്തു തോന്നുന്നതു്) ലോകം ആത്മാവിനെപ്പോലെയുള്ള മറ്റൊന്നല്ല. അതു് ആത്മാവിനന്യമല്ല. അതാത്മാവിന്റെ അംശവുമല്ല

ചോ: ലോകം ആത്മാവിൽ പതിക്കുന്ന ഒരു പ്രതിഫലനമല്ലേ?

ഉ: ഇതിനു് പ്രതിബിംബിക്കുന്ന വസ്തുവും പ്രതിബിംബവും എന്നു്രണ്ടുണ്ടായിരിക്കണം. ആത്മാവിൽ ഇത്തരം ഭേദമൊന്നുമില്ല.

ചോ: അപ്പോൾ ഭഗവാൻ ഈ ലോകത്തെ കാണുന്നില്ലേ?

ഉ: ഭഗവാനെന്നു പറഞ്ഞതാരെയാണു്?

ചോ: എന്നെക്കാളും ഉയർന്ന ഒരു ജീവനെ.

ഉ: നിങ്ങൾ നിങ്ങളുടെ ജീവനെ അറിയുമ്പോൾ മറേറ ജീവനേയും അറിഞ്ഞതാകും

ചോ: ഞാൻ വാദിക്കാൻ വേണ്ടിപ്പറഞ്ഞതല്ല. പഠിക്കാൻ വേണ്ടിയാണു്.

ഉ: ശരി. ഉറക്കത്തിൽ നിങ്ങൾക്കു ബന്ധംതോന്നിയിരുന്നോ? അപ്പോൾ ബന്ധവിമോചനത്തിനാഗ്രഹിച്ചിരുന്നുവോ? അപ്പോൾ നിങ്ങൾക്കു് ദേഹത്തെപ്പററിയുള്ള ബോധം തന്നെ ഉണ്ടായിരുന്നോ? ഇതെല്ലാം ജാഗ്രത്തിലാണുണ്ടായതു്. ആലോചിക്കൂ, ആക്കുണ്ടായി എന്നു്.

ചോ: മനസ്സിനു്

ഉ: അപ്പോൾ അതിൽ നിന്നും മാറി നിന്നിട്ടു് അതിനെ നോക്കൂ. നിങ്ങൾ മനസ്സല്ല. ആത്മാവാണു്. അതു് നിത്യവുമാണു്

ചോ: ഭഗവാൻ പരിണാമത്തിൽ വിശ്വസിക്കുന്നുണ്ടോ?

ഉ: പരിണാമം ഒരവസ്ഥയിൽ നിന്നും മറ്റൊരവസ്ഥയെ പ്രാപിക്കുകയാണു്. അവസ്ഥാഭേദമേ ഇല്ലെങ്കിൽ പരിണാമത്തിനിടമില്ലല്ലോ.

ചോ: 'ഒരു ജിജ്ഞാസു പല ജന്മങ്ങൾക്കുശേഷം എന്നെ അറിയാനാകു'മെന്നു ഭഗവദ്ഗീതയിൽ കൃഷ്ണൻ പറയുന്നതോ?

ഉ: ഒന്നും ഉണ്ടാകുന്നില്ല, ഇല്ലാതെ പോകുന്നില്ല. ആരും ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ലെന്നും അതിൽ പറഞ്ഞിട്ടുണ്ടല്ലോ.

ചോ: എല്ലാവരും മോക്ഷത്തിലിരിക്കുകയാണോ?

ഉ: എല്ലാവരും ആര്? ബന്ധമില്ലെങ്കിൽ മോക്ഷം തന്നെയുമില്ലല്ലോ.

ചോ: 'പല ജന്മങ്ങൾകൊണ്ട്' എന്നു പറഞ്ഞത് ദീർഘകാല അഭ്യാസത്തെയാണോ?

ഉ: (തന്നെ മറന്ന) മറവിയെ മാററുകയാണഭ്യാസത്തിൻെറ ഉദ്ദേശം. അതിനു വർഷങ്ങളൊന്നും വേണ്ട. വിചാരത്തെ ഇപ്പോൾ തന്നെ വിട്ടേക്കൂ. അഭ്യാസം ഉണ്ടായിരുന്നാലും ഇല്ലാതിരുന്നാലും നിങ്ങൾ ആത്മാവിനെ വിട്ടിരിക്കുന്നില്ല.

വേറൊരാൾ: എന്നാൽ എല്ലാവരും സാക്ഷാല്ക്കരിക്കാത്തതെന്താ?

ഉ: നിങ്ങൾക്കു അഭ്യാസം വേണമെന്നു തോന്നുന്നതുകൊണ്ട്. അതെന്തിനു തോന്നി? അതു ചെയ്തുകൊള്ളൂ

സംശയം തോന്നാതിരിക്കുന്നതാണു നിജാവസ്ഥ.

ഈശ്വരൻ മനുഷ്യനെ സൃഷ്ടിച്ചു. മനുഷ്യൻ ഈശ്വരനെയും. രണ്ടു പേരും നാമരൂപങ്ങളുണ്ടാക്കി. യഥാർത്ഥത്തിൽ ഈശ്വരനോ മനുഷ്യനോ സൃഷ്ടിക്കപ്പെട്ടിട്ടില്ല.



ഒക്ടോബർ 21, 1936

265. മുമ്പു വന്നിരുന്ന ഒരാന്ധ്രസ്ത്രീ വീണ്ടും വന്നു. താൻ മുമ്പു വീട്ടുവിചാരത്താൽ ധൃതിപിടിച്ചു പോയതു തെററായിപ്പോയിയെന്നു പിന്നീടു തോന്നി എന്നും ഭഗവൽക്കാരുണ്യത്തിനു വീണ്ടും വന്നതാണെന്നും പറഞ്ഞു.

ഹാളിലാരുമുണ്ടായിരുന്നില്ല. ആ സ്ത്രീ ഒരു പരുപരുത്ത വിരിപ്പിൽ ഭഗവാനെതിരെ ഇരുന്നു.

ഭ: മൗനമാണു നിത്യസംസാരം. മററു സംസാരങ്ങൾ ഈ ആത്മ വിനിമയത്തെ തടസ്സപ്പെടുത്തും.

ഭഗവാൻ സോഫയിൽ ചാഞ്ഞിരുന്നു. ആ സ്ത്രീയുടെ നേർക്കു് കണ്ണുറപ്പിച്ചു് പുഞ്ചിരിച്ചുകൊണ്ടു മിണ്ടാതിരുന്നു. സ്ത്രീയും മൗനത്തിൽ ഇരുപേരും ഒരു മണിക്കൂറോളം മൗനത്തിലാണ്ടു. സ്ത്രീ മൗനം ഭഞ്ജിച്ചു കൊണ്ടു്.

ചോ: എനിക്കു ഭക്തിയുണ്ടായാൽ മതി. സാക്ഷാൽക്കാരവും കാര്യമല്ല. തീവ്രഭക്തിയുണ്ടായാൽ മതിയാവും.

ഉ: ഭക്തിയിൽ തീവ്രത വന്നാൽ സാക്ഷാൽക്കാരം കൂടെയുണ്ടു്. അതിന്റെ പടിവാതിൽ ശ്രദ്ധാപേക്ഷയാണു്.

ചോ: ഇരിക്കട്ടെ. ഞാനിവിടെനിന്നു പോയാലും എപ്പോഴും ഭക്തിയെ വിടാതിരിക്കാൻ ഭഗവാൻ അനുഗ്രഹിച്ചാൽ മതി. മുമ്പു വന്നപ്പോൾ പല ചോദ്യങ്ങളും ചോദിച്ചു. മറുപടികളൊന്നും എനിക്കു മനസ്സിലായില്ല. അതു കൊണ്ടിപ്പോൾ ചോദ്യങ്ങളാവർത്തിക്കുന്നില്ല. ഭഗവൽകൃപയുണ്ടായാൽ മതി.

ഉ: നിങ്ങൾ വീണ്ടും വന്നതെങ്ങനെ? അതു ഭഗവൽക്കാരുണ്യത്തിന്റെ തെളിവല്ലേ. ഒരു വലിയ ശക്തി നിങ്ങളെ നയിക്കുന്നുണ്ടു്.

ചോ: അതെനിക്കറിയാൻ പാടില്ല. ആ ശക്തിയെപ്പററി പറയുമോ?

ഉ: അതിനറിയാം എന്തു ചെയ്യണമെന്നു്. വേണ്ടതു ചെയ്തു കൊള്ളും. വിശ്വസിച്ചാൽ മതി.

266. മുസ്ലീം പ്രൊഫസ്സർ: ആശയെ ത്യജിക്കണമെന്നു പറയുന്നുണ്ടു്. ദേഹത്തിന്റെ ആവശ്യമിരിക്കുന്നല്ലോ. എന്തു ചെയ്യാൻ?

ഉ: ഒരു ജിജ്ഞാസുവിനു മൂന്നു യോഗ്യതകൾ വേണം. ഇച്ഛ, ഭക്തി, ശ്രദ്ധ. ഇച്ഛ: ശാരീരികാഗ്രഹങ്ങളിൽ തൃപ്തിവരുക എന്നാലേ ധ്യാനം അഭിവൃദ്ധിപ്പെടുകയുള്ളൂ. ഭക്തിയും ശ്രദ്ധയുമെന്താണെന്നറിയാമല്ലോ.

ചോ: രണ്ടുതരം ആശയുണ്ടു് മഹത്തും നീചവും. മഹത്തായ ആശമൂലം നീചമായ ആശയെ മാററണം അല്ലേ?

ഉ: അതെ.

ചോ: ശാരീരികാവശ്യങ്ങളിലുള്ള തൃപ്തിയെപ്പററി പറഞ്ഞല്ലോ. ഞാൻ ധാരാളം ആഹാരം കഴിക്കുന്നവനാണ്. ശരീരത്തെ നല്ലപോലെ സൂക്ഷിക്കും.

ഉ: അതുകൊണ്ടു ദോഷമില്ല. പക്ഷെ തിന്നാൻ വേണ്ടി ജീവിക്കുന്നവനാകരുത്. ജീവിച്ചിരിക്കാൻ വേണ്ടിമാത്രം തിന്നുക.

ചോ: ജീവന്മുക്തി (സദേഹ) വിദേഹമുക്തികളെന്താണ്.

ഉ: മോചനം എന്നൊന്നില്ല. മുക്തന്മാരിവിടെ ഇരിക്കുന്നു?

ചോ: ഹിന്ദുശാസ്ത്രങ്ങൾ മുക്തിയെപ്പററി പറയുന്നില്ലേ?

ഉ: മുക്തി ആത്മാവിന്റെ പര്യായപദമാണു്. ജീവന്മുക്തൻ മുക്തിക്കുശേഷം ദേഹത്തോടുകൂടിയിരിക്കുന്നവനും വിദേഹമുക്തൻ ദേഹത്തെ നിവൃത്തിച്ചിരിക്കുന്നവനുമാണ് ജ്ഞാനിക്കു താൻ മുക്തനാണെന്ന തോന്നലില്ല അവൻ ബന്ധത്തേയും അറിയുന്നില്ല. ഇതെല്ലാം അജ്ഞാനത്തെ മാററാൻവേണ്ടി അജ്ഞാനിക്കു പറയുന്നതാണ്

ചോ: ഭഗവാന്റെ നിലയ്ക്കിതെല്ലാം ശരിയാണ്. ഞങ്ങൾക്കോ? ഞങ്ങൾ വ്യക്തികളല്ലേ?

ഉ: വ്യഷ്ടിത്വം ഉറക്കത്തിൽ തോന്നുന്നുണ്ടോ?

ചോ: ഉറക്കത്തെ ഇപ്പോൾ സങ്കൽപിക്കുന്നതെങ്ങനെ?

ഉ: ശരിവേണ്ടാ. ഉറക്കത്തെ നിങ്ങൾക്കോർമ്മിക്കാം. അപ്പോൾ നിങ്ങൾക്കു വ്യഷ്ടിത്വമില്ല. ഉണർന്നപ്പോളെല്ലാമുണ്ടായി. 'ഞാൻ' ഉണ്ടായതോടുകൂടി.

ചോ: ആത്മാവിനെ എങ്ങനെ പ്രാപിക്കാം.

ഉ: അതു പ്രാപിക്കാനുള്ളതല്ല. അതു നിങ്ങൾ തന്നെയാണ്

ചോ. രണ്ടു ഞാനുണ്ട്, ഒന്നു മാറുന്നതും മറെറാന്നു മാറാത്തതും.

ഉ: മാറുന്ന 'ഞാൻ' വിചാരത്തിലുള്ള ഞാനാണ്. ഈ വിചാരം ഉദിക്കുന്നതാക്ക്? നിങ്ങൾ അവയെ താണ്ടിനിൽക്കു. അവ അടങ്ങും.

'ഞാൻ' എന്ന വിചാരം മാറിയാൽ നിങ്ങരം യഥാർത്ഥ 'ഞാൻ' ആയിത്തീരും.

ചോ: ഞാൻ 'അഹം ബ്രഹ്മാസ്മി' ധ്യാനിക്കട്ടോ?

ഉ: അതു് ധ്യാനിക്കാനുള്ളതല്ല. അതായിത്തന്നെത്തീരാനുള്ളതാണു്. അഹം (ഞാൻ) ബ്രഹ്മമായി ഭവിച്ചാൽ പിന്നെ ഞാനില്ല. അവിടെ ധ്യാനിക്കാനാളുണ്ടോ? അതിനാൽ 'ഞാൻ' എന്നതററു ബ്രഹ്മം മാത്രമെന്നായിരിക്കുകയാണോ മഹാവാക്യത്തിൻെറ പൊരുരം.

ചോ: പഞ്ചകോശങ്ങളെയും അവയുടെ ഒഴിവിനെയുംപററി വേദാന്ത ശാസ്ത്രങ്ങളിൽ പറയുന്നല്ലോ.

ഉ: അതെ. ഞാൻ എന്ന അഹങ്കാരൻ ഉണന്നു് ദേഹം, ഇന്ദ്രിയങ്ങരം, മനസ്സ് എന്നിവയോടു ചേർന്നു് താൻ അവയെല്ലാമാണെന്നു് അനർത്ഥങ്ങരം ഉണ്ടാക്കുന്നു ഈ അനർത്ഥങ്ങളെ ദൂരീകരിക്കാൻ വേദാന്തമുപദേശിക്കുന്നു. അന്തർമുഖ ചിന്തയാൽ അനാത്മാവായ പഞ്ചകോശങ്ങളകലുമ്പോരം സ്വസ്വരൂപം നിരുപാധികമായി പ്രകാശിക്കും.

ചോ: ഇതു വളരെ ബുദ്ധിമുട്ടുള്ള മാർഗ്ഗമായിത്തോന്നുന്നു വേറെ സുഗമമാർഗ്ഗങ്ങളൊന്നുമില്ലേ?

ഉ: ആത്മാന്വേഷണം ബുദ്ധിമുട്ടാണെന്നു വിചാരിക്കുന്നതു ഭ്രമമാണു്. എങ്കിലും അങ്ങനെ തോന്നുന്നവർക്കു് ജപം, ഉപാസന മുതലായ വഴികളുണ്ടു്. ഏതു വഴിയേപോയാലും ഒടുവിൽ താൻ തൻെറ അടുത്തു മടങ്ങി വരണം. 'അഹം ബ്രഹ്മാസ്മി'യിൽ പോലും 'അഹം' ഒഴിഞ്ഞു്ആത്മസ്വരൂപം സ്വതന്ത്രമായി നില്ക്കണം. അതാണു്അഹം പദലക്ഷ്യാത്ഥം.

ചോ: ബ്രഹ്മത്തെ വിട്ടിട്ടു് അഹം (ഞാൻ) എന്ന സ്മരണമാത്രത്തിലിരുന്നാലും അതു് 'ഞാൻ' എന്നതിൻെറ ലക്ഷ്യാർത്ഥത്തിലെത്തിക്കും. ഇതിനുപരി എന്തു പറയാനൊക്കും?

ഒക്ടോബർ 23, 1936.

267. ആശ്രമ മൃഗങ്ങളുടെ ചങ്ങാതിത്വത്തെപ്പററി ഹാളിൽ സംസാരിക്കുന്നതിനിടയിൽ ഭഗവാൻ ഔവ്വയരുടെ ഒരു പാട്ടുപാടി.

ഔവ്വയാർ തൻെറ സഞ്ചാരമദ്ധ്യേ ഒരാരം കമ്പരെപ്പുകഴ്ന്നു പാടു ന്നതുകേട്ടു. അതിനു മറുപടിയായി ഔവ്വയാർ പാടിയതാണതു് അതിൻെറ ആശയം: അവരവരുടെ മാർഗ്ഗത്തിൽ ആരും വലുതാണു് പക്ഷി പരസഹായം കൂടാതെ സുന്ദരമായ അതിൻെറ ഭവനം (കൂടു്) നിർമ്മിക്കുന്നു. പുഴുക്കരം അരക്കുണ്ടാക്കുന്നു. തേനീച്ച തേൻ ചോരാ ത്ത കൂടനിർമ്മിക്കുന്നു. ഉറുമ്പുകരം പട്ടണങ്ങളും റോഡുകളും പണി യുന്നു. ചിലന്തി സ്വയം നൂലുണ്ടാക്കി വലകെട്ടുന്നു. ഈ ചാതുര്യങ്ങരം അവയ്ക്കു് ജന്മസിദ്ധമാണു്. കമ്പരുടെ വൈഭവവും ഈശ്വരദത്തമത്രേ.

268. ഡാക്ടർ സെയ്യദു് : മോക്ഷമെന്താണു്. അതിനു കൃസ്തു ദേവൻ കല്പിച്ച അർത്ഥമെന്താണു് ?

ഉ : മോക്ഷം ആർക്കു്, എന്തിനു് ?

ചോ: ഒരു വ്യക്തിക്കു്, ജീവിതദുഃഖങ്ങളിൽനിന്നും സ്വതന്ത്ര മായിരിക്കാൻ.

ഉ: ആരുടെ ദുഃഖങ്ങരം ?

ചോ: മനസ്സിൻേറതു്.

ഉ: നിങ്ങരം മനസ്സാണോ ?

ചോ: ഈ ചോദ്യമുണ്ടായ കാരണം പറയാം. ഞാൻ ധ്യാന സമയത്തു കൃസ്തുദേവൻെറ കാരുണ്യത്താൽ ഒരു ഭക്തനു് മോക്ഷം ലഭി ച്ചതു് സ്മരണയിൽ ഉദിച്ചു. ഭഗവാൻെറ അരുരംമൂലം എനിക്കും മോക്ഷം ലഭിക്കാമല്ലോ എന്നു കരുതി ചോദിച്ചതാണു്

ഉ: അതെ, അരുരം തന്നെ ഏററവും മുഖ്യം.

ചോ: ഭഗവാൻെറ 'ഞാനാർ' ഗ്രന്ഥത്തിൽ സ്വരൂപദൃഷ്ടിയെ പ്പററി പറഞ്ഞിരിക്കുന്നു. സ്വരൂപം എന്നും ദൃഷ്ടിയെന്നും രണ്ടുള്ളതി നാൽ അതദ്വൈതമാകുമോ ?

ഉ; ദൃഷ്ടി എന്നതു് (ആത്മ)ബോധമാണു് കാണുന്നവൻ കാണ പ്പെട്ടതു് എന്ന ഭേദം അതിലില്ല. ആത്മാവിനന്യമായി ദൃഷ്ടിയേതു്?

എല്ലാം ആത്മാവാണ്. ദ്രഷ്ടാവു-ദൃശ്യഭേദങ്ങൾ അഹന്തയ്ക്കുള്ളതാണ്. സ്ഥൂലസൂക്ഷ്മഭേദങ്ങളും മനസ്സിനുള്ളതാണ്.

ചോ: ഒരു ദിവസം എത്ര സമയം ധ്യാനിക്കണം ?

ഉ: ദേശ കാലങ്ങളെപ്പററി ചിന്തിക്കാതിരിക്കുന്ന തനി പ്രകൃതമാണു ധ്യാനം'

ചോ: പക്വത വരുമ്പോളതറിയും. അക്കാരണത്താൽ ഇപ്പോൾ തനി പ്രകൃതി തനിക്കില്ലെന്നാണോ?

ചോ: ദൈവമല്ലാതെ മറെറാന്നില്ലെന്നു ഖുറാൻ പറയുന്നു. അവൻ എല്ലാത്തിലും ഉണ്ട്.

ഉ: എല്ലാത്തിലും എന്നു പറയാമോ? അവൻമാത്രമല്ലേ ഉള്ളു

ചോ: ആത്മധ്യാനമാണു മുഖ്യമെന്നു കരുതി കുടുംബകാര്യങ്ങളെ തള്ളാമോ?

ഉ: ഒന്നിനെയും തള്ളുകയുംവേണ്ട, കൊള്ളുകയും വേണ്ട. എങ്ങനെയോ അങ്ങനെ എന്നിരുന്നാൽ നമുക്കു ദുഃഖമില്ല, പിന്നീട് തള്ളാനോ കൊള്ളാനോ ഇടമില്ലെന്നും മനസ്സിലാവും.

269 ചോ: സർവ്വവ്യാപിയായ ഈശ്വരൻ ദഹരാകാശത്തിൽ (ഹൃദയാകാശത്തിൽ) സ്ഥിതിചെയ്യുന്നു എന്നു പറയുന്നതെന്ത്?

ഉ: നാം ദേഹത്തിലിരിക്കുന്നുവെന്നു പറയപ്പെടുന്ന സ്ഥിതിക്ക് ദൈവത്തിനും ഒരു സ്ഥാനം കല്പിക്കേണ്ടിവരുന്നതിനാൽ ഹൃദ്പുണ്ഡരികത്തിൽ (ഹൃദയത്താമര) ഇരിക്കുന്നുവെന്നു പറയുന്നതാണ്. ഈ ആപേക്ഷികജ്ഞാനമേ ചിലർക്കുബോധിക്കുകയുള്ളു.

270. നെല്ലൂരിലെ ഒരിംഗ്ലീഷ്ലക്ചറർ, ജി. വി. സുബ്ബരാമയ്യ:

ചോ: ഈശ്വരൻ എങ്ങും നിറഞ്ഞവനായിരിക്കവെ ഗീതയിൽ ഭഗവാൻ തനിക്കു ചില ഉൽകൃഷ്ട സ്ഥാനങ്ങൾ കല്പിച്ചിരിക്കുന്നല്ലോ?

ഉ: ഈശ്വരനന്യമായൊന്നുമില്ലെങ്കിലും ഉപാസനാ സൗകര്യാർത്ഥം അങ്ങനെ നിർദ്ദേശിച്ചതാണ്.

271. ചോ: ഗുരു പ്രാപിക്കുന്നതെങ്ങനെ?

ഉ: ആത്മാവിനെ പ്രാപിക്കുന്നതുപോലെതന്നെ.

ചോ: പ്രായോഗികമായി നാമെന്തു ചെയ്യണം?

ഉ: ആരുടെ ഗുരുവേണമോ ആ ആളിനെ അഭയംപ്രാപിക്കണം.

ചോ: ഗുരു ആത്മാവാണ്. ഞാനെന്നെ അഭയം പ്രാപിച്ചാൽ മതിയോ.

ഉ: മതി. ഈശ്വരൻ, ഗുരു, ആത്മാവ് എല്ലാം ഒന്നാണ്.

ചോ: എനിക്കു മനസ്സിലാകാൻ തക്കവണ്ണം പറയുമോ?

ഉ: നിങ്ങൾ ഒരു വ്യക്തിയാണെന്നിരിക്കുമ്പോൾ ഈശ്വരനെ ശരണം പ്രാപിക്കുക. ഈശ്വരൻ ഗുരുരൂപത്തിൽ ആവിർഭവിക്കും ഗുരുവിനെ ശുശ്രൂഷിച്ചാൽ അവൻ ആത്മാവായിത്തീരും.

ചോ: ലോകത്തു് ക്ഷാമം, പകർച്ചവ്യാധികൾ തുടങ്ങിയ ആപത്തുകൾക്കു കാരണമെന്തു്?

ഉ: ആ ദുഃഖം നിങ്ങൾ ഉറക്കത്തിലറിയുന്നോ? ഏതവസ്ഥയിൽനിങ്ങളെ അവ ബാധിക്കാതിരുന്നുവോ ആ അവസ്ഥയിലിരുന്നുകൊള്ളുക. ആത്മാവിനെ നോക്കൂ. അവിടെ ലോകവുമില്ലാ ഈ ദുഃഖങ്ങളുമില്ല.

ചോ: അതു സ്വാർത്ഥതയല്ലേ. കണ്ണടച്ചുകൊണ്ടോടുന്നതുപോലെയാകയില്ലേ?

ഉ: ലോകം പുറത്തല്ല. നിങ്ങൾ ദേഹത്തെപ്പററിനിൽക്കുന്നതിനാൽ അതു പുറത്താണെന്നു തോന്നുന്നു. അതിൻെറ ദുഃഖം നിങ്ങൾക്കു തോന്നുകയും ചെയ്യുന്നു. അതൊന്നും യഥാർത്ഥമല്ല. സത്യ

ത്തെബോധിച്ച് അസത്യമായ വികാരങ്ങളെ ഒഴിച്ചുവയ്ക്കുക. നീ അന്തർമ്മുഖനായ് ഏകാത്മസ്വരൂപനായിരുന്നാൽ പ്രപഞ്ചവിചാരം സത്തയില്ലാത്ത വെറും നിഴലാണെന്നറിയും.

ചോ: ജനസേവകന്മാർക്കും വലിയ ഭരണാധിപർക്കു കൂടിയും ലോകദുരിതങ്ങളെ ദൂരീകരിക്കാൻ കഴിഞ്ഞിട്ടില്ല.

ഉ: അവരെല്ലാം അഹം ബോധത്തിൽ നിൽക്കുകയാണ്. അതുകൊണ്ട് അവരതിനുകഴിവുള്ളവരാകുന്നില്ല. അവരാത്മബോധത്തിൽ നിന്നിരുന്നുവെങ്കിൽ അവരുടെ നില വേറൊന്നായിരുന്നേനെ.

ചോ: മഹാത്മാക്കൾ എന്തുകൊണ്ടു ചെയ്യുന്നില്ല.

ഉ: അവർ ചെയ്യുന്നില്ല എന്നു നിങ്ങളെങ്ങനെ അറിഞ്ഞു ? പൊതുപ്രസംഗങ്ങൾ, ശാരീരിക പ്രവർത്തനങ്ങൾ, ഭൗതികമായ മറ്റേതു ലോകസേവാ പ്രവർത്തനങ്ങളും മഹാത്മാക്കളുടെ മൗനപ്രവർത്തനത്തിന്റെ സമക്ഷം കൃശമായിപ്പോകുന്നു. അവർ മററാരെക്കാളും ഈ സൃഷ്ടിജഗത്തിനെ പാലിച്ചുപോരുന്നു.

ചോ: ലോകദുരിതങ്ങൾക്കു നാം അൽപം ആശ്വാസമരുളാനെന്തു ചെയ്യാനൊക്കും?

ഉ: നിങ്ങൾ ദുഃഖത്തിൽനിന്നും വിമുക്തമായാൽ ലോകവും വിമുക്തമാവും. നിങ്ങൾ ലോകത്തെ ബാഹ്യമായിക്കാണുന്നതാണു് കുഴപ്പം. ലോകം അതിന്റെ ദുരിതങ്ങളോടുകൂടി നിങ്ങൾക്കുള്ളിലിരിക്കുകയാണു്. നിങ്ങൾ ആന്തരമായി വീക്ഷിച്ചാൽ ദുഃഖമുണ്ടായിരിക്കുകയില്ല.

ചോ: ഈശ്വരൻ നിർവ്വികൽപനാണു്. അദ്ദേഹം വികൽപങ്ങളോടുകൂടിയ ലോകത്തെ എന്തിനു സൃഷ്ടിച്ചു ? ഉണ്ടാക്കിയവനെപ്പോലിരിക്കേണ്ടേ, ഉണ്ടാക്കപ്പെട്ടതും.

ഉ: ഇതാരു ചോദിക്കുന്നു?

ചോ: ഞാൻ. വ്യഷ്ടി ജീവൻ.

ഉ: നിങ്ങരം ഈശ്വരനു വേറായി നിൽക്കുകയാണോ? ദേഹമാണു താനെന്നു കൽപിക്കുന്നിടത്തോളമേ ഈ ദൃശ്യപ്രപഞ്ചം നിങ്ങരംക്കുണ്ടായിരിക്കുകയുള്ളൂ. ഈശ്വരനും ഈശ്വരൻേറതുകളും വികൽപരഹിതമാണു്. നിങ്ങളുടെ ബോധത്തിൻെറ പിശകിനെ നിങ്ങരം ലോകത്തിനാരോപിക്കുന്നു എന്നേയുള്ളൂ.

ചോ: ആത്മാവെന്തിനാണു ഈ ദുഃഖലോകമായി പ്രതിഫലിച്ചു നിൽക്കുന്നു.

ഉ: നിങ്ങളെ സത്യാന്വേഷണത്തിനു പ്രേരിപ്പിക്കാൻ. നിങ്ങളുടെ കണ്ണുകരംക്കു സ്വയം കാണാൻ സാദ്ധ്യമല്ല. ഒരു കണ്ണാടിയിൽ നോക്കൂ. സ്വയം കാണുന്നു. സൃഷ്ടിയുടെ കഥയും ഇപ്രകാരമാണു്. ആത്മാവിനെ അറിയാത്ത നിങ്ങരം അതിൻെറ പ്രതിബിംബമാണീ ലോകമെന്നെങ്ങനെ പറയുന്നു ? ആദ്യം തന്നെ അറിയുക.

ചോ: അപ്പോരം ഞാനാദ്യം ആന്തരമായി വീക്ഷിക്കണം.

ഉ: അതെ.

ചോ: ഞാനീ ലോകത്തെ കാണാൻ പാടില്ലേ?

ഉ: കണ്ണടച്ചുകൊള്ളണമെന്നു പറഞ്ഞില്ല. ആദ്യം സ്വസ്വരൂപം ദർശിച്ചാൽ ലോകം അതുപോലെയിരിക്കുന്നതറിയാം. താൻ ദേഹമാണെന്നായാൽ ലോകം തനിക്കാദ്യമായി രൂപത്തോടുകൂടി വെളിയിലിരിക്കുന്നതായിത്തോന്നും. താൻ ആത്മാവാണെന്നായാൽ ലോകം ബ്രഹ്മാകാരമായി വിളങ്ങും.

273. ഡാക്ടർ സെയ്യദ്. ഭഗവാൻെറ അരുണാചലസ്തുതി പഠിച്ചുകൊണ്ടിരിക്കുകയാണു്. അദ്വൈതിയായ ഭഗവാൻ മലയെ സംബോധന ചെയ്യുന്നതെങ്ങനെ ?

ഉ: ഭക്തനും ഈശ്വരനും സ്തുതിയുമെല്ലാമാത്മാവു തന്നെ.
ചോ: പക്ഷെ അങ്ങു് മലയെ ഈശ്വരനെന്നു വിളിക്കുകയല്ലേ?

ഉ: നിങ്ങരം ആത്മാവിനെ ദേഹമായി കാണുന്നു. ഒരു ഭക്തനു് ഈശ്വരനെ അരുണാചലമായി കണ്ടുകൂടേ?

ചോ: അരുണാചലം ഈശ്വരനാണെങ്കിൽ മററെത്രയോ മലകളുണ്ടായിരിക്കവെ അരുണാചലത്തെ ഒററപ്പെടുത്തി സ്തുതിച്ചതെങ്ങനെ?

ഉ: നിങ്ങളെ അലഹബാദിൽനിന്നും ഇവിടേയ്ക്കാകർഷിച്ചതെന്താണ്? ഈ ചുററുമിരിക്കുന്നവരെയും ആരാകർഷിച്ചു?

ചോ: ഭഗവാൻ

ഉ: എന്നെ ഇവിടെ ആകർഷിച്ചതാര്? അരുണാചലം, ശക്തിയെ അവഗണിക്കാൻപാടില്ല. അരുണാചലം ഉള്ളിലാണ്, വെളിയിലല്ല. ആത്മാവു അരുണാചലമാണ്.

ചോ: വേദങ്ങളിൽ ആത്മാവിനു പല പേരുകളും പറഞ്ഞുവരുന്നല്ലോ.

ഉ: സന്ദർഭാനുസരണം പറഞ്ഞതാണ്. എല്ലാം ആത്മാവു തന്നെ. 'പര' എന്നാൽ ആപേക്ഷികമല്ലെന്നർത്ഥം. (നിരവലംബം) അതു ശുദ്ധവസ്തുവിനെക്കുറിക്കും.

ചോ: ഹൃദയത്തെ ലക്ഷ്യമാക്കാൻ ഞാൻ നെഞ്ചിന്റെ വലതുഭാഗത്തെ ഉന്നി ധ്യാനിക്കണമോ ?

ഉ: ഹൃദയം ദേഹത്തെ ആധാരമാക്കി ഉള്ളതല്ല. വലതെന്നോ ഇടതെന്നോ സ്ഥാനം കല്പിക്കാതെ ആത്മാവിനെ ധ്യാനിക്കുക. 'ഞാൻ ഉണ്ട്'' എന്നെല്ലാവർക്കുമറിയാം. അതെവിടെ ഇരിക്കുന്നു? അകത്തോ പുറത്തോ അല്ല. എവിടെയോ, ഞാനുണ്ട്, എന്നുമാത്രം ഉറച്ചാൽമതി.

സർവ്വവും ഉദിക്കുന്നതിനു ഒരു കേന്ദ്രംവേണം. ആ കേന്ദ്രംതന്നെ ആത്മാവു്. നിങ്ങൾ ആത്മസ്ഥിതനായിരിക്കുമ്പോൾ നിങ്ങൾ മധ്യത്തോ ചുററുമോ അല്ല സർവ്വവും അതിലിരിക്കുമ്പോൾ അതിനു് ഏതിന്റെ മധ്യത്തായിരിക്കാനൊക്കും?

ചോ: ആത്മാവും അനാത്മാവും, വസ്തുവും നിഴലും പോലാണോ?

ഉ: സ്വന്തം സാക്ഷാൽക്കാരത്തിൽ നിൽക്കുന്നവനു് വസ്തുവും നിഴലുംപോലെ ആത്മാനാത്മാവെന്നദ്വൈത പ്രതീതിയില്ല.

ഒക്ടോബർ 27, 1936

274. മുസ്ലീംപ്രൊഫസ്സർ, അദ്വൈത—വിശിഷ്ടാദ്വൈത ഭേദത്തെപ്പററി ചോദിച്ചു.

ഉ: അതും ഒരുതരം അദ്വൈതംതന്നെയാണെന്നു് അതിൻെറ പേരിൽ നിന്നും മനസ്സിലാക്കാം. ശരീരവും മനസ്സും എങ്ങനെ ജീവാത്മാവിൻെറ വകയായിരിക്കുന്നുവോ അതുപോലെ ലോകവും ജീവാത്മാക്കളും പരമാത്മാവിൽ പെട്ടിരിക്കുന്നു എന്നതാണു് വിശിഷ്ടാദ്വൈതമതം.

ചോ: ഭക്തിമാർഗത്തിൽ ദ്വൈതസ്പർശമുണ്ടാകുന്നുണ്ടല്ലോ?

ഉ: സ്വസ്വരൂപദർശനാനുസന്ധാനമാണു് ഭക്തി (സ്വസ്വരൂപാനുസന്ധാനം—ഭക്തിരിത്യഭിധീയതെ) ഭക്തിയും ആത്മാന്വേഷണവും ഒന്നുതന്നെ. അദ്വൈതികരം ആത്മാവന്നുപറയുന്നതു് ഭക്തന്മാരുടെ ദൈവമാണു്.

ചോ: മതകർത്താക്കരം മനുഷ്യരാശിയുടെ ആദ്ധ്യാത്മികക്ഷേമത്തെ കണക്കിലെടുത്തിരുന്നവരാണോ?

ഉ: അവരെങ്ങനെയുമായിരിക്കട്ടെ പ്രത്യക്ഷമായിരിക്കുന്ന ആത്മാവിനെ ബോധിക്കാതെ ഊഹാപോഹങ്ങളിൽ ചെന്നു ചാടുന്നതെന്തിനു് ?

ചോ: പ്രവൃത്തി, നിവൃത്തി മാർഗ്ഗങ്ങളെപ്പററി ഭഗവാനെന്തു പറയുന്നു ?

ഉ: അതെ, രണ്ടുമുണ്ടു്. നിങ്ങരം നിവൃത്തിയിലിരിക്കുമ്പോരം ആത്മാവിനെയും പ്രവൃത്തിയിലിരിക്കുമ്പോരം ലോകത്തെയും കാണുന്നു. അതായതു്, മനസ്സു് അന്തർമ്മുഖമായി ഉപാധിരഹിതനായി ശുദ്ധ ആത്മസ്വരൂപത്തിലിരിക്കുന്നതു നിവൃത്തിയും ബഹിർമ്മുഖമായിരിക്കുന്നതു പ്രവൃത്തിയുമാണു്. രണ്ടും ആത്മാവിനെ വിട്ടുള്ളതല്ല.

നവംബർ 5, 1936.

275. സംഭാഷണമദ്ധ്യേ ഒരാരം ബ്രൌണും ഒരു സ്ത്രീയും രാത്രിയിൽ വീട്ടിലേക്കു മടങ്ങിപ്പോകവെ മലയുടെ പകുതി ഉയരത്തിൽ

വടക്കുനിന്നും തെക്കോട്ടു പായുന്ന ഒരു ജ്യോതിസ്സു കണ്ടതിനെപ്പററി പരാമർശമുണ്ടായി.

ഭഗവാൻ: ആ മല മൂർത്തീകരിച്ച ജ്ഞാനമാണ്.

ചോ: അതു് സ്ഥൂല ചക്ഷുസ്സിനെങ്ങനെ വിഷയമായി.

ഉ: തിരുജ്ഞാനസംബന്ധർ എന്റെ ഹൃദയത്തെ വശീകരിച്ചവരെപ്പററി ഞാൻ പാടും' എന്നു പറഞ്ഞിരിക്കുന്നു.

മററൊരാളൊരനുഭവവും ചൂണ്ടിക്കാട്ടി. യോഗ്യനായ ഒരു യുവാവു് മഹർഷിയുടെ ചിത്രത്തെ നോക്കി ധ്യാനിച്ചു. കുറെക്കഴിഞ്ഞപ്പോൾ ആ ചിത്രം മഹർഷിയുടെ ചൈതന്യരൂപം പൂണ്ടുനിൽക്കുന്നതുകണ്ടു. അയാൾ ഭയന്നു നിലവിളിച്ചു. ബഹളമായി. ആളുകൾ വന്നുകൂടി. പലരും അയാൾക്കു മരുന്നുകൾകൊടുത്തു് അയാളുടെ ബുദ്ധിഭ്രമം തീർക്കാൻ ശ്രമിച്ചു. അയാൾ ദീർഘനേരം ഹതബോധനായി കിടന്നു.

ഭഗ: അങ്ങനെയോ ? എന്നോടിക്കാര്യം ആരും പറഞ്ഞില്ലല്ലോ.

ചോ: അതു ശക്തിപാതമെന്ന ദിവ്യാനുഭവമാണോ ?

ഉ: മല പരിപാകം, കർമ്മസാമ്യം (പുണ്യപാപസാമ്യം) ശക്തിപാതം എല്ലാം ഒന്നാണ്. താൻ ആത്മാവാണെന്ന ബോധം ജനിക്കുമ്പോൾ പൂർവ്വ സംസ്ക്കാരങ്ങൾ ഊക്കോടെ വിട്ടൊഴിയും. ശക്തിപാതം ശരിയായ അനുഭവമാണ്. സാധാരണ മനസ്സ് ഹൃദയത്തിലൊടുങ്ങുമ്പോഴാണ് ഇതു സംഭവിക്കുന്നതു്. (മനോന്യാസ ജ്ഞാന:)

276. യൂ. പി. യിലെ ഒരു സ്ത്രീ തന്റെ സഹോദരനും പരിചാരകനുമായിവന്നു. അവർ ഹാളിനുള്ളിൽ ഭഗവാനെതിരെ ഇരിപ്പായി. ഭഗവാൻ ഒരു ബാലന്റെ പുനർജന്മകഥ വായിക്കുകയായിരുന്നു. ബാലൻ ലക്നൗവിലെ 14 വയസ്സുള്ള ഹൈസ്കൂൾ വിദ്യാർത്ഥിയാണ്. മൂന്നുവയസ്സുള്ളപ്പോൾ ബാലൻ ഭൂമി അവിടവിടെ കുഴിച്ചു നോക്കുമത്രെ, ചോദിച്ചാൽ താൻ ഭൂമിയിൽ നിക്ഷേപിച്ച ഒരു സാധനം എടുക്കാനാണെന്നു പറയും. നാലാം വയസ്സിൽ അയാളുടെ വീട്ടിൽ

ഒരു കല്യാണം നടന്നു. മടങ്ങിപ്പോയ ചില അതിഥികൾ 'ഇനി നിന്റെ കല്യാണത്തിനു വരാം' എന്നു പറഞ്ഞു തനിക്കിപ്പോൾ തന്നെ രണ്ടു ഭാര്യമാരുണ്ടെന്നായി ബാലൻ. ഒരു ഗ്രാമത്തിലുണ്ട്, കാണിച്ചുകൊടുക്കാമെന്നും പറഞ്ഞു. ആളുകൾ അയാളെ ആ ഗ്രാമത്തിൽ കൊണ്ടുപോയി. ബാലൻ തന്റെ ഭാര്യമാരെ ചൂണ്ടിക്കാണിച്ചുകൊടുത്തു. ആ സ്ത്രീകളുടെ ഭർത്താവുമരിച്ച് 10 മാസമായപ്പോഴായിരുന്നു ബാലന്റെ ജനനമെന്നു പിന്നീടറിയാൻ കഴിഞ്ഞു.

യു. പി. യിലെ വനിത :

ചോ: മരണാനന്തര വിശേഷങ്ങളറിയാനൊക്കുമോ ?

ഉ: ചിലർ ഉടൻതന്നെ വീണ്ടും ജനിക്കുന്നു. ചിലർ അൽപം പിന്നീടും. ചിലർ വീണ്ടും ജനിക്കാതെ ഉപരിമണ്ഡലങ്ങളിൽ സ്ഥിതി ചെയ്യുന്നു. വളരെ ചുരുക്കംപേർ ഇവിടെവച്ചുതന്നെ മോചനം നേടുന്നു.

ചോ: ഞാനുദ്ദേശിച്ചതു് അതല്ല. ഇതെല്ലാം അറിയാൻ കഴിയുമോ എന്നാണു്.

ഉ: കഴിയും. പക്ഷെ അതെല്ലാം നാമെന്തിനറിയുന്നു. നിന്റെ സത്യം അന്വേഷകനെ അപേക്ഷിച്ചിരിക്കുന്നു.

ചോ: ഒരാളിന്റെ ജനനം, സ്ഥിതി, മരണം എല്ലാം നമുക്കു സത്യമാണു്

ഉ: നിങ്ങൾ ഒരാളിനെ അയാളുടെ ദേഹത്തിൽ കാണുന്നതുകൊണ്ടു്. നിങ്ങളോ നിങ്ങൾ കാണുന്ന ആളോ ദേഹമല്ല തന്റെ പ്രിയപുത്രൻ മരിച്ചുപോയ സങ്കടമുണർത്തിച്ച ഒരു സ്ത്രീയോടു് ഭഗവാൻ !

ഉ: അഹം ബോധത്തിന്റെ ഉദയമാണു് ഒരാളിന്റെ ജനനം അതിന്റെ മരണമാണു് ആ ആളിന്റെ മരണവും. അഹംബോധം മൂലം ദേഹാത്മബുദ്ധി ഉദിക്കുന്നു. നിങ്ങൾ ശരീരത്തെ താനെന്നു കരുതുന്ന പ്രമാണം തന്നെ അന്യരുടെ കാര്യത്തിലും നിങ്ങൾ പ്രയോഗിക്കുന്നു. നിങ്ങളുടെ പുത്രൻ ജനിക്കുന്നതിനുമുമ്പ് നിങ്ങൾ അയാളെപ്പററി വിചാരിച്ചിരുന്നോ ? അയാളുടെ ജനനാനന്തരം ഉണ്ടായ വിചാരം അയാളുടെ മരണശേഷവും നിലനിൽക്കുന്നു. നിങ്ങൾ അവ

നെപ്പററി വിചാരിക്കന്നിടത്തോളം അയാറം നിങ്ങളുടെ മകനാണു്. അയാറം ഇപ്പോളെവിടെപ്പോയി? എവിടെ നിന്നും വന്നോ അവിടെ പ്പോയി. നിങ്ങറം ഉള്ളിടത്തോളം അവനും ഉണ്ടു്. നിങ്ങറം ദേഹത്തെ വിട്ടിട്ടു് ആത്മാവിനെ കാണുന്ന പക്ഷം കുഴപ്പങ്ങളെല്ലാം തീരും നിങ്ങറം ശാശ്വതമാവുമ്പോറം എല്ലാം ശാശ്വതമാവും. നിങ്ങറം നിങ്ങളെ തിരിച്ചറിയുന്നതുവരെ ദുഃഖം തുടരും.

ചോ: എനിക്ക ഭഗവാൻെറ അനുഗ്രഹത്താൽ ശരിയായ അറിവുണ്ടാകട്ടെ !

ഉ: അഹംബോധത്തെത്തള്ളൂ. അതുള്ളിടത്തോളം ദുഃഖം മാറുകില്ല ഉറക്കത്തിലെ അവസ്ഥയെ ഓർമ്മക്കൂ.

സൃഷ്ടി രണ്ടുതരത്തിലാണു്. ഈശ്വരസൃഷ്ടിയും ജീവസൃഷ്ടിയും, ഈ ജഗത്തു് ഈശ്വരസൃഷ്ടിയിൽപെടും, അതുമായി ജീവൻ ബന്ധപ്പെടുന്നതു ജീവസൃഷ്ടിയുമാണു്. ആദ്യത്തേതിൽ ദുഃഖമില്ല രണ്ടാമത്തേതാണു ദുഃഖകരം. പഞ്ചദശിയിൽ നിന്നും ഭഗവാൻ കഥ ഉദ്ധരിച്ചു ദക്ഷിണേൻഡ്യയിൽ ഒരു ഗ്രാമത്തിലെ രണ്ടു ചങ്ങാതിമാർ വടക്കേ ഇൻഡ്യയിൽ തീർത്ഥാടനത്തിനുപോയി. ഒരാറം അവിടെ വച്ചുമരിച്ചുപോയി. മറേറയാറം കുറെമാസങ്ങറക്കശേഷം മടങ്ങിപ്പോരാമെന്നു തീരുമാനിച്ചു, വഴിമദ്ധ്യേ ഒരു ദേശസഞ്ചാരിയെക്കണ്ടുമുട്ടിയപ്പോറം അയാറം മുഖാന്തരം തൻെറ കൂട്ടുകാരൻ മരിച്ച വിവരവും താൻ കുറെനാറം കഴിഞ്ഞു മടങ്ങിവരുമെന്ന വിവരവും രണ്ടുപേരുടെ വീടുകളിലും അറിയിക്കാനേർപ്പാടുചെയ്തു. പക്ഷേ ദേശസഞ്ചാരി നാട്ടിൽവന്നു് തെററായി പേരുകറം മാററിപ്പറയുകയുണ്ടായി. തൽഫലമായി മരിച്ചയാളിൻെറ വീട്ടുകാർ സന്തോഷിക്കുകയും മരിക്കാത്തവൻെറ വീട്ടുകാർ ദുഃഖിക്കുകയും ചെയ്തു. നോക്കൂ, ഇവിടെ മനോസങ്കല്പങ്ങളാണു് ദുഃഖിക്കാനിടയാക്കിയതു്. ഇതിനു ഹേതു ജീവസങ്കല്പമാണു് അഹംകാരനെ (ജീവനെ) നശിപ്പിക്കൂ. അതായതു ആത്മാവിനോടു ചേർന്നുനിൽക്കൂ.

ചോ: ഞാനിതെല്ലാം കേട്ടു. എങ്കിലും അതെൻെറ ഗ്രഹണശക്തിക്കതീതമായിരിക്കുന്നു. ഗ്രഹിക്കാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ.

**ഞാൻ മൈസൂറിൽ ഒരുവിപ്പുറത്തുപോയിരുന്നു വെള്ളച്ചാട്ടം രമണീയമായ ഒരു കാഴ്ചയായിരുന്നു. പ്രവാഹജലം വിരൽനീളത്തിൽ**

പാറയിൽ പററിപ്പിടിക്കാൻ ശ്രമിക്കുമ്പോരം താഴെ വീണു് അഗാധ തയിലാണ്ടുപോകുന്നു. ഇതുപോലെയാണു് ജീവന്മാരും പരിതസ്ഥി തികളെപ്പററിപ്പിടിക്കാൻ ശ്രമിക്കുന്നതു്.

നാം കാലാകാലങ്ങളിൽ മരങ്ങളിൽ ഉണ്ടാകുന്ന ഇല, പൂവു്, കായ് എന്നിവയെക്കാളും മെച്ചമാണെന്നു തോന്നുന്നില്ല.

താൻ വരുമ്പോരം ഭഗവാനോടു് മരണാനന്തര കാര്യങ്ങളെപ്പററി ചോദിക്കണമെന്നു വിചാരിച്ചിരുന്നു. പക്ഷെ ഭഗവാനെ കണ്ടപ്പോരം ചോദിക്കാൻ തോന്നിയില്ലെന്നും എങ്കിലും താനാഗ്രഹിച്ചിരുന്നതി നെപ്പററിത്തന്നെ ഭഗവാൻ സംസാരിക്കുകയുണ്ടായിയെന്നും ആ സ്ത്രീ പിന്നീടു് പ്രസ്താവിച്ചു.

നവംബർ 9, 1936

277. കോഹൻ: 'ഇച്ഛ' എന്താണു്. അതു് പഞ്ചകോശത്തിൽ ഉരംപെട്ടിരിക്കുന്നു?

ഉ: അഹംബോധം ആദ്യം ജനിക്കുന്നു. പിന്നീടു് മററു വിചാ രങ്ങളെല്ലാം. അവയുടെ സമൂഹം മനസ്സാണു്. മനസ്സു് വിഷയവും 'ഞാൻ' കർത്താവുമായിരിക്കുന്നു. എന്നെ കൂടാതെ ഇച്ഛ ജനിക്കു കയില്ല. ഇച്ഛ 'ഞാൻ' എന്നതിനോടു ചേർന്നുനിൽക്കുന്നു. 'ഞാൻ' വിജ്ഞാനമയകോശമാണു്. ഇച്ഛ അതിൽപെടും.

സ്ഥൂല ശരീരം അന്നമയകോശത്തിൽ പെടും ഇന്ദ്രിയങ്ങളും പ്രാണനും പ്രാണമയ കോശത്തിലും ഇന്ദ്രിയബോധങ്ങളും മനസ്സും മനോമയകോശത്തിലും ഇദം-അഹംവൃത്തികളായ ബുദ്ധിവൃത്തികരം വിജ്ഞാനമയ കോശത്തിൽ പെട്ടവയുമാണു്.

നവംബർ 10, 1936

278. ഹിന്ദുമതത്തിൽചേർന്ന, ഉമാദേവി എന്ന, ഒരു പോളി ഷ് സ്ത്രീ താൻ കണ്ട കാശ്മീർ പ്രകൃതിവിലാസത്തെ വർണിച്ചു കേരംപ്പിച്ചു. നാം സഞ്ചാരക്ലേശം കൂടാതെ കാശ്മീരിൽ ആ സ്ഥല ങ്ങളെല്ലാം പോയി കണ്ടു എന്നു പറഞ്ഞു് ഭഗവാൻ വിനോദിച്ചു.

സ്ത്രീ: എനിക്കു കൈലാസത്തിലും പോകണം

ഭഗ: വിധിയുണ്ടെങ്കിൽ പോകാം. എല്ലാം കണ്ടാലും പിന്നെയും കാണാനുണ്ടാവും ഈ അർദ്ധഗോളത്തിലല്ലെങ്കിൽ അടുത്തതിൽ, അറിവു്, അറിഞ്ഞതിനുശേഷം എന്തവശേഷിക്കുന്നു എന്നതിനെ അപേക്ഷിച്ചിരിക്കുന്നു. അറിവെപ്പോഴും പരിമിതമായിരിക്കും. ഭഗവാൻ പിന്നീടു്:

279 അപ്പർസ്വാമി ജരാതുരനും വൃദ്ധനുമായിരുന്നിട്ടും കൈലാസത്തേക്കു പുറപ്പെട്ടു. മറ്റൊരു വൃദ്ധൻ വഴിയിൽവന്നു് യാത്ര വളരെ വിഷമമായിരിക്കുമെന്നു് ഭയപ്പെടുത്തി. പക്ഷെ അപ്പർ പോകാൻ തന്നെ തീരുമാനിച്ചു. ആഗതൻ അടുത്തുള്ള ഒരു തടാകത്തിൽ മുങ്ങാൻ പറഞ്ഞു അപ്പർ മുങ്ങി. കരയിൽ കയറിയപ്പോൾ അവിടെത്തന്നെ കൈലാസത്തെ കണ്ടു. അപ്പർ മാത്രമേ ഇപ്രകാരം കണ്ടുള്ളു. എല്ലാം അവനവന്റെ മനസ്സിലാണു കാണുന്നതു്, മറ്റെങ്ങുമല്ല.

280 ചോ: മായയെ ഒഴിച്ചുവയ്ക്കാൻ സഹായിക്കുമോ?

ഉ: മായയെന്താണു്

ചോ: ഈ ലോകത്തോടുള്ള മമത.

ഉ: ഈ ലോകം ഗാഢനിദ്രയിലുണ്ടായിരുന്നോ ?

ചോ: ഇല്ലായിരുന്നു.

ഉ: നിദ്രയിൽ നിങ്ങളുണ്ടായിരുന്നോ ?

ചോ: ഉണ്ടായിരുന്നിരിക്കണം.

ഉ: എന്താ, ഇല്ലായിരുന്നുവെന്നാണോ ?

ചോ: അല്ല, ഉണ്ടായിരുന്നു.

ഉ: നോക്കൂ! നിങ്ങൾ, ഉറക്കത്തിൽ, ആ ഒളിച്ചു നിന്ന ആളാണു്.

ചോ: അതെ.

| ഉറക്കം | ഉണർച്ച |
|---|---|
| ലോകമില്ല | ലോകമുണ്ട് |
| ബന്ധമില്ല | ബന്ധമുണ്ട് |
| ആത്മാവുണ്ട് | ആത്മാവുണ്ട് |

ഉ: എന്നിരിക്കെ, ഇപ്പോൾ നിങ്ങൾ മായയെ വിമർശിക്കാൻ കാരണം?

ചോ: ഉറക്കത്തിൽ മനസ്സുണ്ടായിരുന്നില്ല ലോകവും ബന്ധങ്ങളും മനസ്സിൻെറ വകയാണ്, ആത്മാവിൻെറയല്ല. അപ്പോളിതിനെപ്പററി ഞാനജ്ഞനായിരുന്നു.

ഉ: അജ്ഞനായിരുന്നു എന്നു പറയുന്നതാര് ? ആ ആൾ ഇപ്പോൾ വിജ്ഞനാണോ? ഉറക്കത്തിൽ അറിയാതിരുന്നവൻ തന്നെ ഇപ്പോൾ അറിയുന്നവനായിനിൽക്കുന്നതും. ഉറക്കത്തിൽ നിങ്ങൾക്ക് ദേഹേന്ദ്രിയാദികളുടെയും മനസ്സിൻെറയും കൂട്ട കെട്ടില്ലാതിരുന്നതിനാൽ അത്രയും ശുദ്ധിയുണ്ടായിരുന്നു. അത്രത്തോളം ആത്മസാന്നിധ്യം (അറിഞ്ഞില്ലെങ്കിലും) അനുഭവിച്ച സംസ്ക്കാരങ്ങളുടെ സമ്മർദ്ദംമൂലം അഹങ്കാരൻ വീണ്ടും ഉണർന്നപ്പോൾ പഴയദേ.ഹേന്ദ്രിയ, മനസ്സാദി കൂട്ടുകാരും ഒത്തുകൂടി. നശ്വര വിഷയഭോഗങ്ങളെ ഊട്ടാൻ.

ചോ: ഉറക്കം ആത്മസാക്ഷാൽക്കാരമാവുമോ ?

ഉ: അതാത്മാവുതന്നെയാണ്. സാക്ഷാൽക്കാരമെന്നെന്തിനു പറയണം? ആത്മാവു സാക്ഷാൽക്കാരത്തിലേ ഇരിക്കുകയുള്ളുവല്ലോ. ഉറക്കത്തെ മാത്രം പറയുന്നതെന്തിന്, ഇപ്പോഴും നിങ്ങൾ ആ സാക്ഷാൽക്കാരത്തെ വിട്ടിരിക്കുകയല്ലല്ലോ? ഉറക്കവേളയിൽ എങ്ങനെയോ അതുപോലെ ഇപ്പോഴും അതു സ്വയം അറിയുന്നില്ലെന്നേയുള്ളൂ.

ചോ: ഇതൊന്നും മനസ്സിലാകുന്നില്ല.

ഉ: ദേഹാത്മബോധമിരിക്കുന്നിടത്തോളം മനസ്സിലാവുകയില്ല തന്നെ. ആ തെററായ ബോധം ഒഴിയുമ്പോൾ നിത്യസത്യമായ ആത്മബോധം തെളിയും.

ചോ: അങ്ങെൻെറ ചോദ്യത്തിനുത്തരം പറഞ്ഞില്ല, മായയെ അഥവാബന്ധത്തെ ഒഴിക്കുന്നതെങ്ങനെ ?

ഉ: ഉറക്കത്തിൽ നിങ്ങൾക്കു ബന്ധമില്ല. ഇപ്പോഴാണുബന്ധവും അതിനെപ്പററിയുള്ള ബോധവും. ഇതു നിങ്ങളുടെ തനി പ്രകൃതമല്ല ആരെയാണ് ബന്ധം പററി നിൽക്കുന്നതു്? നിങ്ങളുടെ തനി പ്രകൃതത്തിൽ ബന്ധമില്ലെന്നറിയാവുന്നതാണു്. തനി പ്രകൃതത്തെ അറിയുമ്പോൾ തൻേറതുകളൊന്നും പററിനിൽക്കാത്ത സ്വരൂപത്തെയറിയും. മായ അങ്ങനെ ഒഴിയും. ഏതെങ്കിലും വഴിയിൽകൂടി ഒഴിച്ചു വയ്ക്കണം എന്നു പറയാൻ തക്കവണ്ണം നമുക്കെതിരേ നിൽക്കുന്ന ഒരു വിഷയമല്ല മായം.



നവംബർ 16, 1936

282. ചോ: കുണ്ഡലിനിയോഗമെന്നതെന്താണു്? അതു് ആത്മാനുഭൂതിയെത്തരുമോ ?

ഉ: കുണ്ഡലിനി എന്നതു പ്രാണശക്തിയാണു്. നാം എവിടെ ലക്ഷ്യമുറപ്പിക്കുന്നുവോ അവിടെ നിന്നും കുണ്ഡലിനി ഉണരുന്നു. ഇതു് ഏകാഗ്രതയുളവാക്കുന്നു. ഈ ഏകാഗ്രത ആത്മാനുഭൂതിക്കനുകൂലമാണു്

ചോ: ഓരോരു ചക്രത്തിലും അതതിൻെറ ദേവതകളിരിക്കുന്നു എന്നു പറയുന്നല്ലോ?

ഉ: ആഗ്രഹിക്കുന്നവർക്കു് അവരെ കാണാം.

ചോ: ആത്മസാക്ഷാൽക്കാരമാർഗം സമാധിയിൽ കൂടി ആയിരിക്കുമോ ?

ഉ: മനസ്സു ചാഞ്ചല്യമററ് ഒടുങ്ങി ഇരിക്കുന്ന അവസ്ഥയാണു സമാധി. അപ്പോൾ ആത്മാവു മറവു പെടാതെ നേരെ പ്രകാശിക്കും.

ചോ: ഗുരുവിന് ശിഷ്യനെ ആത്മസാക്ഷാൽക്കാരത്തിനാളാക്കി ചെയ്യാനൊക്കുമോ ?

ഉ: ഒക്കും. ശിഷ്യന്റെ സാക്ഷാൽക്കാരത്തിനെതിരായി നിൽക്കുന്ന വിഘ്നങ്ങളെ ഗുരു മാററിച്ചെയ്യുന്നു.

ചോ: ഗുരുവിനെ കൂടാതെ ഒരു വ്യക്തിക്കു സാക്ഷാൽക്കാരം സാദ്ധ്യമല്ലേ?

ഉ. ഒരു ജിജ്ഞാസുവിന് ഗുരു ആവശ്യമാണ്. ആ ഗുരു തന്റെ ആത്മാവു തന്നെയാണ്: ശിഷ്യൻ ആദ്യം ഉപാധിയോടു കൂടിയ ഗുരുവിനെ കണ്ടെത്തുന്നു. പിന്നീട് ഇരുവരും ഉപാധിയററ നിലയിൽ ഒരേ ആത്മസ്വരൂപമാണെന്നു സാക്ഷൽക്കരിക്കുന്നു

ചോ: യഥാർത്ഥ ഗുരുവിനെ അറിഞ്ഞുകൊള്ളുന്നതെങ്ങനെ ?

ഉ: ആരുടെ സന്നിധിയിൽ ശിഷ്യനു സമാധി അനുഭവം ലഭിക്കുന്നുവോ ആ ആളാണ് യഥാർത്ഥ ഗുരു. ആ ഗുരുവിനെപ്പററി പ്രത്യേക ഭക്തി ശിഷ്യനു താനേ ഉണ്ടാകും.

ചോ: ഗാന്ധിജിയുടെ ഹരിജൻ പ്രസ്ഥാനത്തെപ്പററി എന്തു പറയുന്നു.

ഉ: അദ്ദേഹത്തോടു ചോദിക്കു.

ചോ: പ്രേതത്തെ തൊട്ടാൽകുളിക്കണമോ ?

ഉ: ഏതു ശരീരവും പ്രേതമാണ്. അതിനാൽ ശരീരത്തെ തൊട്ടവൻ ആത്മജലത്തിൽ സ്നാനം ചെയ്യേണ്ടതാണ .

ചോ: ലോകം ദ്വൈതത്തേയും അദ്വൈതത്തെയും വാഴ്ത്തുമ്പോരം ഏതു ശരി എന്നെങ്ങനെ അറിയാൻ ?

ഉ: ആത്മ സമർപ്പണമാണു മുഖ്യം. ആദ്യം അതു ചെയ്താൽ ഏതാണുത്തമ മാർഗ്ഗമെന്ന് അപ്പോളറിഞ്ഞുകൊള്ളും.

നവംബർ 17, 1936.

283 ചോ: ഒരാറം ജിതസംഗദോഷനാകുന്നതെങ്ങനെ ?

ഉ: സത്സംഗംമൂലം. സത്തു് ആത്മാവാണു്, ആത്മധ്യാനം തന്നെ സംത്സംഗം. അതിനുകഴിയാത്തവർ സത്തുക്കളെ ശരണം പ്രാപിക്കുന്നതും സത്സംഗംതന്നെ. തന്മൂലം വിഷയങ്ങളിൽ പരാങ്ങ് മുഖനായി അന്തർമുഖത്വം സംഭവിച്ചു്, ഭ്രാന്തിയൊഴിഞ്ഞു് നിത്യ നിശ്ചലമായ സ്വന്തം ആത്മ സ്വരൂപത്തിന്റെ ദർശനമുണ്ടാകുന്നു.

ഉ: പ്രസ്തുത സംഗദോഷമാർക്കാണു് ?

ചോ: ആത്മാവിനു്.

ഉ: അല്ല. അഹങ്കാരനാണു്. ആത്മാവ് നിത്യവിമുക്ത നാണു്. ഒന്നും അതിനെ ബാധിക്കുകയില്ല.

ചോ: ആത്മാവു് ഉപാധി കൂടാതെ സ്ഥിതി ചെയ്യുമോ?

ഉ: നിദ്രയിൽ എങ്ങനെയിരിക്കുന്നു ? അപ്പോറം ആത്മാവു് ഉപാധി രഹിതനായിരിക്കുന്നില്ലേ. ഇപ്പോഴും അങ്ങനെയാണെ ന്നറിയണം.

ചോ: സന്യാസി സംസാരത്തിനിടയിലിരിക്കുമോ ?

ഉ: താൻ സന്യാസിയാണെന്നു ചിന്തിക്കുന്നവൻ സന്യസി യല്ല. സംസാരത്തെപ്പററി ചിന്തിക്കാത്തവൻ സംസാരിയുമല്ല. അവൻ സന്യാസിയാണു്.

നവംബർ 18, 1936.

284. ചോ: ആത്മാവിനെ പരിശുദ്ധ ഹൃദയംകൊണ്ടും ഗുരു സേവമൂലവും സത്യാന്വേഷണം മുഖേനയും സാക്ഷാൽക്കരിക്കണ മെന്നു് ഭഗവദ്ഗീതയിൽ പല മട്ടിൽ പറഞ്ഞിരിക്കുന്നതെന്തു് ?

ഉ: 'ഈശ്വരോ ഗുരുരാത്മേതി' ഈശ്വരനും ഗുരുവും താനും ഒന്നാണു്. ദ്വൈതഭാവന നിലനിൽക്കുന്നിടത്തോളം തനിക്കന്യ നായി ഗുരുവിനെ അന്വേഷിക്കുന്നു. ആ ഗുരു നിങ്ങളെ ആത്മലാഭാ ർത്ഥം സഹായിക്കുന്നു.

ചോ: വിശദീകരിച്ചാൽ കൊള്ളാം.

ഉ: അഹമേകോ നമേ കശ്ചിത് നാഹമന്യസ്യ കസ്യചിത്
നാഹം പശ്യാമി യസ്യാഹം തം ന പശ്യാമിയോ മ മ (ഞാൻ തനിച്ചാണ്. ഒന്നും എന്റേതല്ല, ഞാൻ മററാരുടേയുമല്ല മററാരിലും ഞാനില്ല. മററൊരുത്തരും എന്നിലുമില്ല.

അഹം – ഞാൻ ഒന്നേ ഉള്ളൂ.

അഹന്ത — പലതാണ്. എല്ലാം ആത്മാവിൽ സ്ഥിതിചെയ്യുന്നു. അഹന്ത ആത്മാവിനെ ബാധിക്കുന്നില്ല. എന്നാൽ സർവവും ആത്മാവിൽ വിലയിക്കുന്നു.

285. ആത്മാവു ബോധസ്വരൂപിയാണെങ്കിൽ എനിക്കെന്തുകൊണ്ടതില്ലാതിരിക്കുന്നു.

ഉ: അതു് അഹന്ത നിമിത്തമാണ്. അഹന്തയുടെ ബോധം ആപേക്ഷികമാണ്. അതിന് ദ്രഷ്ടാവും ദൃശ്യവുംവേണം. എന്നാൽ ആത്മബോധത്തിനു് ദൃശ്യം ആവശ്യമില്ല.

അഹന്താപരമായ സ്മൃതിയുടെ കാര്യത്തിൽ ഓർമ്മിക്കാനും ഓർമ്മിക്കപ്പെടാനും വസ്തു വേണം. ദ്വൈതമററിടത്തു് ആരു് ? ആരെ ഓർമ്മിക്കാൻ? ഒരു ശാസ്ത്രകാരൻ ഭൂമി ഉരുണ്ടിരിക്കുന്നുവെന്നു പറയുന്നു. അവൻ ഉറങ്ങുമ്പോഴും അവനു് അവന്റെ തത്വത്തോടു വല്ല ബന്ധവുമുണ്ടോ ?

ചോ: ഭഗവാൻ ലോകമെങ്ങും സഞ്ചരിച്ചു് സത്യത്തെ ഉപദേശിക്കാതിരിക്കുന്നതെന്തു് ?

ഉ: ഞാനങ്ങനെ ചെയ്യാതിരിക്കുകയാണെന്നു നിങ്ങളെങ്ങനെ അറിയുന്നു. ഉപദേശം പ്രസംഗങ്ങളിൽക്കൂടിയാവണമെന്നുണ്ടോ ? ഉപദേശം ജ്ഞാനത്തിന്റെ സന്ദേശമാണ്. അതു മൗനത്തിൽക്കൂടിയുമാകാം. ആർക്കും ഒരു ഫലവും ചെയ്യാതെ ഉറക്കെ സംസാരിക്കുന്നതോ, ഒരിടത്തു ശാന്തമായിരുന്നു മനുഷ്യന്റെ അന്തഃപ്രജ്ഞയെത്തന്നെ പ്രവർത്തിപ്പിക്കുന്നതോ നല്ലതു്? നിഗൂഢമായ സാക്ഷാൽ

ജ്ഞാനം അഹന്ത നിമിത്തം വിചാരങ്ങളായി പരിണമിച്ച് വാങ്മയമായി തീരുകയാണ്. വാക്കിന്റെ പ്രവർത്തനം തന്നെ ശക്തമായിരിക്കുമെങ്കിൽ അതിന്റെ ആധാരത്തിനും ആധാരമായ മൗനത്തിൽക്കൂടിയുള്ള പ്രവർത്തനം എത്ര ശക്തമായിരിക്കുമെന്നാലോചിക്കുക.

286. ചോ: ജാഗ്രത്തിലെന്നതുപോലെ ആവുന്നിടത്തോളം നമുക്ക് സുഷുപ്തിയിൽ തന്നെ കഴിഞ്ഞുകൂടരുതോ?

ഉ: ജാഗ്രദാവസ്ഥയിലും സുഷുപ്തിയുണ്ട്. സത്യം നോക്കിയാൽ നാമെപ്പോഴും സുഷുപ്തിയിലാണ്. ഇക്കാര്യം നാം ജാഗ്രദാവസ്ഥയിൽ അറിയേണ്ടതാണ്. നാം സുഷുപ്തിയോടുകൂടി ചേരുകയോ അതിനെ പിരിഞ്ഞിരിക്കുകയോ ചെയ്യുന്നില്ല. ഈ അവസ്ഥയാണ സമാധി. അഹന്തമൂലം അജ്ഞാനിക്ക് അധികനേരം സുഷുപ്തിയിലിരിക്കാൻ കഴിയുന്നില്ല. അജ്ഞാനി തന്റെ സ്വപ്നംമൂലമോ ജാഗ്രത്തുമൂലമോ സുഷുപ്തിയെ അറിയാതെ പോകുന്നു. ആദിയിൽ തന്നെ നില ഉറപ്പിച്ചു നിൽക്കുന്ന ജ്ഞാനി സ്വപ്നത്തിലും ജാഗ്രത്തിലും സുഷുപ്തിയെ അറിയുന്നവനായിരിക്കുന്നു. അവന്റെ അഹന്ത കരിഞ്ഞ കയറിന്റെ ചട്ടക്കൂടുപോലെയാന്ന്. സദാ സ്വന്തം ആദിയെ നോക്കിയിരിക്കുന്നു. അവന്റെ അഹന്ത സമുദ്രത്തിൽ ഉപ്പുകട്ടി എന്നപോലെ ആത്മാവിലൊടുങ്ങും.

ചോ: ഇരുപത്തൊന്നു ദിവസത്തിലധികം നിർവ്വികല്പ സമാധിയിലിരുന്നാൽ മരിച്ചുപോകുമെന്നു ശ്രീരാമകൃഷ്ണൻ പറയുന്നു.

ഉ: പ്രാരബ്ധം പരിപൂർണ്ണമായി ശമിക്കുന്നതുവരെ ജീവന്മുക്തനിലും അഹംസ്ഫുരണം ഉണ്ടായിക്കൊണ്ടിരിക്കും. ഇപ്പറഞ്ഞ 21 ദിവസക്കാലാവധിയെപ്പററി എനിക്കു സംശയമുണ്ട്. മുപ്പതും നാൽപതും ദിവസം നിരാഹാര വ്രതമിരുന്നവരുണ്ട്. നൂറു ദിവസത്തോളം ഇരുന്നവരുമുണ്ട്. അങ്ങനെയുള്ളവർക്ക് പ്രാരബ്ധം പിന്നും അവശേഷിച്ചിരുന്നുവെന്നർത്ഥം.

ചോ: ആത്മസാക്ഷാൽക്കാരം എങ്ങനെ സാധിതപ്രായമാകും?

ഉ: തീയിൽനിന്നും പൊരികൾ എന്നപോലെ ബ്രഹ്മത്തിൽ നിന്നും അഹന്താസ്ഫുരണങ്ങൾ ഉൽപത്തികൊള്ളുന്നു. ഈ 'ഞാൻ' സ്ഫുരണം ഏതോ ഉപാധിയോടു ചേർന്നു് തന്മയമായിത്തീർന്ന താദാത്മ്യബോധമാണു് അജ്ഞാനം. തെററായ ഈ ദേഹാത്മബുദ്ധി നശിച്ചാൽ താൻ തന്റെ ആദി (ബ്രഹ്മ) സ്വരൂപത്തിൽതന്നെ ഇരിക്കുന്നതനുഭവമാകും. ഇതാണു ജ്ഞാനം.

ചോ: ദേഹാത്മബുദ്ധി ഒഴിയുന്നതെങ്ങനെ ?

ഉ: ജാഗ്രത്തിലും സ്വപ്നത്തിലും ദേഹം ബോധത്തോടുകൂടിയിരിക്കുന്ന നമുക്കു് ഉറക്കത്തിൽ ദേഹബോധമില്ലാതിരിക്കുന്നു. അതുകൊണ്ടു് ദേഹബോധം നമ്മുടെ നിജപ്രകൃതിയല്ല എന്നു് ജാഗ്രത്തിൽ (ദേഹാത്മബുദ്ധി നമ്മെ നിയന്ത്രിക്കുമ്പോൾ) തന്നെ നാം ഉണരേണ്ടതാണു്. രണ്ടവസ്ഥകൾക്കോ രണ്ടു വിചാരങ്ങൾക്കോ ഇടയിൽ പരിശുദ്ധാത്മാവായ 'ഞാൻ' പ്രകാശിക്കും. അഹന്ത, ഒന്നിനെപ്പററിക്കൊണ്ടു് മുമ്പുള്ളതിനെ വിടുന്ന പുഴുവിനെപ്പോലെയാണു് വിഷയസംബന്ധിയല്ലാതിരിക്കുമ്പോൾ അഹന്തയുടെ തനിരൂപം മനസ്സിലാക്കാം. അതുകൊണ്ടാണു് വിചാരമററിരിക്കുന്ന അവസ്ഥയിൽ ശുദ്ധമായ 'ഞാൻ' പ്രകാശിക്കുമെന്നു പറയുന്നതു്.

ചോ: നാം ഉറങ്ങുകയും ഉണരുകയും ചെയ്യുന്നതെങ്ങനെ ?

ഉ: നേരം ഇരുട്ടുമ്പോൾ കോഴി 'കൊക്കൊക്കൊ' സ്വരമുണ്ടാക്കുന്നു. കുഞ്ഞുങ്ങൾ പരപരാ ഓടിവന്നു് അതിന്റെ ചിറകിനടിയിലൊളിക്കുന്നു. കുഞ്ഞുങ്ങളെ ചിറകിനടിയിൽ സുരക്ഷിതമായി ഒതുക്കിക്കൊണ്ടു് കോഴി കൂട്ടിനുള്ളിൽ ചേക്കകയറുന്നു. പൊന്നുഷസ്സിൽ കുഞ്ഞുങ്ങളുമായി വെളിയിൽ വരുന്നു. തള്ളക്കോഴിയുടെ സ്ഥാനത്തുള്ള അഹന്ത തന്റെ ചിന്താ സന്താനങ്ങളെ തന്നോടൊതുക്കിവച്ചുകൊണ്ടു് ഉറങ്ങാൻ പോകുന്നു. പ്രഭാതത്തിൽ ചിന്താമരീചികൾ പ്രാദുർഭവിക്കുന്നു. സൂര്യോദയത്തിൽ രശ്മികളെന്നോണം അഹന്തോദയത്തിൽ പരിവാരങ്ങളായി വിചാരങ്ങളും പ്രത്യക്ഷമാകുന്നു.. അസ്തമയത്തിൽ സൂര്യനോടൊത്തു വാരിധിയിൽ താഴുന്ന രശ്മികളെപ്പോലെ നിദ്രയിൽ ആത്മാനന്ദ സാഗരത്തിൽ മുങ്ങുന്ന അഹന്തയോടൊപ്പം വിചാരങ്ങളും മുങ്ങി മറയുന്നു.

ചോ: സുഷുപ്തി എന്തുപോലെയിരിക്കും ?

ഉ: മേഘാവൃതമായ കൂരിരുൾ രാത്രിയിൽ കണ്ണു തുറന്നിരുന്നാലും അന്ധകാരമൊന്നല്ലാതെ വസ്തുക്കളുടെ കാഴ്ചയില്ലാതിരിക്കുന്ന അവസ്ഥയാണു നിദ്രക്കും ഉള്ളതു്.

സത്യാന്വേഷിയായ മററൊരു ഭക്തനോടു ഭഗവാൻ ഇപ്രകാരം പ്രവചിക്കുകയുണ്ടായി.

സത്യാസത്യങ്ങളുടെ കഥനം ലോകത്തോടു പറയുന്നതിലെന്തർത്ഥമുണ്ടു്? ലോകത്തിൻെറ തന്നെ നിലനിൽപ് അസത്യത്തിലല്ലേ?

നവംബർ 27, 1936.

287. ഒരു പഞ്ചാബി ഡാക്ടർ ഭാര്യയുമായി ഭഗവാനെ ദർശിക്കാൻ വന്നു

ചോ: ഞാനെങ്ങനെ ധ്യാനിക്കണം. മനസ്സിനു ശാന്തി ലഭിക്കുന്നില്ല.

ഉ: ശാന്തി നമ്മുടെ ജന്മസ്വത്താണ്. അതാർജിക്കാനുള്ളതല്ല. ഇതറിയാൻ വിചാരങ്ങളെ മാററിയാൽ മതി.

ചോ : ഞാനതിനു ശ്രമിച്ചു. വിജയിക്കുന്നില്ല.

ഉ: ഗീതാപദ്ധതിയാണു് അതിനേററവും പററിയതു്. ബഹിർഗ്ഗമനം ചെയ്യുന്ന മനസ്സിനെ അന്തർമുഖമാക്കി ധ്യാനത്തിൽ നിറുത്തണം.

മററൊരു ഭക്തൻ : ഒരാന സ്വതന്ത്രനായിരിക്കുമ്പോൾ തുമ്പിക്കൈ അങ്ങുമിങ്ങും നീട്ടി അസ്വസ്ഥനായി നിൽക്കും. ഒരു ചങ്ങലയിട്ടുകൊടുത്താൽ അതിൻെറ ചാഞ്ചല്യം നിൽക്കും.

ഡാക്ടർ : ഹോ അതെല്ലാം പറച്ചിലിൽമാത്രം. ഞാൻ ധാരാളം പുസ്തകങ്ങൾ വായിച്ചു. ഒരു ഫലവുമില്ല. ഏകാഗ്രത പ്രയോഗത്തിൽ വരുത്താൻ ബുദ്ധിമുട്ടുണ്ടു്.

ഉ: വാസന അവശേഷിക്കുന്നിടത്തോളം ഏകാഗ്രത അസാദ്ധ്യമായിരിക്കും. വാസന ഭക്തിയേയും തടയുന്നു.

ദ്വിഭാഷി 'ഞാനാര്''? എന്ന പുസ്തകം വായിക്കാൻ ഡാക്ടരെ ഉപദേശിച്ചു. താനതും വായിച്ചു, എന്നിട്ടും ഫലമുണ്ടാകുന്നില്ലെന്നായി ഡാക്ടർ

ഉ: അഭ്യാസ, വൈരാഗ്യങ്ങൾ ഫലപ്രദമാവും.

ചോ: വൈരാഗ്യം ആവശ്യമോ ?

ഉ: അതെ. വൈരാഗ്യം വിചാരം ചിതറിപ്പോകാതെ സൂക്ഷിക്കും. അഭ്യാസം വിചാരത്തിന്റെ ഏകാഗ്രതയെ ദൃഢപ്പെടുത്തുന്നു. ഒന്ന് ധ്യാനത്തിന്റെ നേർവശവും മറ്റൊന്ന് എതിർവശവുമാണ്.

ചോ: എനിക്കിതിനു കഴിയുന്നില്ല. സഹായത്തിന് തക്ക ഒരു ദിവ്യന്റെ അനുഗ്രഹം അന്വേഷിക്കുകയാണു്

ഉ: അതെ. എന്താണനുഗ്രഹം ? മനസ്സു ദുർബലമായാലെന്തു ചെയ്യാൻ പറ്റും. അനുഗ്രഹം വേണ്ടതുതന്നെ. സത്തുക്കളെ സേവിക്കുന്നതുത്തമ മാർഗ്ഗമാണു്. അതിലും പുതുമയൊന്നുമില്ല ഒരു ദുർബലചിത്തം ഒരു ബലവാന്റെ സാന്നിദ്ധ്യത്തിൽ നിയന്ത്രണാധീനമാവുന്നു. അതു് ഒരനുഗ്രഹം തന്നെയാണു്. മറ്റൊന്നുമല്ല.

ഡാ: എന്റെ നന്മക്ക് അങ്ങയുടെ അനുഗ്രഹമുണ്ടാവണം.

ഉ: ശരി, ശരി.

നവംബർ 29, 1936

മായാവാദത്തെപ്പറ്റി ഭഗവാൻ

288 മായ, പ്രത്യഭിജ്ഞന്റെ സ്വാതന്ത്ര്യം എന്നിവയെപ്പറ്റി പറഞ്ഞു. ബ്രഹ്മത്തിൽ ഉൽഭൂതമായിരിക്കുന്ന മിഥ്യാശക്തിയാണു് മായയെന്നു വേദാന്തികൾ പറയുന്നു. അതിനു സ്വതന്ത്ര നിലനിൽപില്ല. സങ്കൽപജന്യമായ ലോകത്തെ സത്യമെന്നു തോന്നിപ്പിച്ച് അതു് അജ്ഞാനികളെ കബളിപ്പിക്കുന്നു. മായ ഇല്ലാത്ത ഒന്നിന്റെ പേരാണെന്നറിയുമ്പോൾ മായ മറയുന്നു.

പ്രത്യഭിജ്ഞാവാദികൾ, ശക്തി ശിവത്തോടു ചേർന്നിരിക്കുന്നതാണെന്നും ഒന്നിനെ വിട്ടാൽ മററതുമില്ലെന്നും പറയുന്നു. ശിവം തോന്നലററ അവ്യക്തമാണെന്നും ശക്തി സ്വന്തം സ്വാതന്ത്ര്യത്താൽ വ്യക്തമായി പ്രകാശിക്കുന്നുവെന്നും അവർ പറയുന്നു. കണ്ണാടിയിൽ തോന്നുന്ന പ്രതിഫലനമെന്ന ശക്തി, ശുദ്ധ ചൈതന്യ ശിവസ്വരൂപത്തിൽ വിശ്വക്കാഴ്ചയെ പ്രദർശിപ്പിക്കുന്നു. കാഴ്ച, കണ്ണാടിയെ വിട്ട് സ്വതന്ത്രമായിരിക്കുന്നില്ല. അതുപോലെ ലോകത്തിനു ശുദ്ധചൈതന്യത്തെക്കൂടാതെ സ്വന്തവും സ്വതന്ത്രവുമായ ഒരു സ്ഥാനവുമില്ല. അവസാനം സ്വാതന്ത്ര്യം എന്നു പറയുന്നതു് ബ്രഹ്മത്തിൻെറ സ്വഭാവമാണെന്നു പറയേണ്ടിവരും. പരം പൊരുൾ ഉപാധിരഹിതമാണെന്നും മായ വെറും തോന്നലാണെന്നും ശ്രീശങ്കരൻ വാദിക്കുന്നു. മൊത്തത്തിൽ ഈ രണ്ടു വാദങ്ങൾക്കും തമ്മിലുള്ള വ്യത്യാസമെന്തു്? ജഗത്തു് ആരോപമാണെന്നു രണ്ടുപേരും സമ്മതിക്കുന്നു. കണ്ണാടിയിലെ കാഴ്ച എങ്ങനെ സത്യമാവും? അങ്ങനെ യഥാർത്ഥത്തിൽ ലോകം എന്നൊന്നില്ല. നിർവ്വികാരബ്രഹ്മത്തെ ബോധിക്കണമെന്നതാണു രണ്ടുകൂട്ടരുടെ ഉപദേശത്തിൻെറയും താൽപര്യം. ജഗത്തിൻെറ ഇല്ലായ്മയെ വേദാന്തികൾ തുറന്നു പറയുന്നു. ലോകത്തെ ചിന്മയമായിക്കാണുന്നതാണു സത്യം.

അനേകത്വം ഇല്ല, ഏകത്വമേയുള്ളൂ എന്നു വേദാന്തികൾ ഘോഷിക്കുന്നു. പരിഭാഷകളും വ്യാഖ്യാനങ്ങളും മൂലമല്ലാതെ ഇരുവാദങ്ങൾക്കും തമ്മിൽ ഭേദമൊന്നും ഇല്ല.

നവംബർ 30, 1936.

289. കർമ്മത്തിനു ഫലമുണ്ടു്, കാരണത്തിനു കാര്യമെന്നപോലെ. ഫലദാതാവിനെ ദൈവമെന്നു പറയുന്നു.

ഒരു ഭക്തൻ വിസ്മൃതിയിലാണ്ടിരിക്കുന്ന ആത്മാവിനെപ്പററി സംസാരിച്ചു. അൽപം കഴിഞ്ഞു് ഭഗവാൻ.

ലോകം ആത്മാവിനു സ്മൃതി വിസ്മൃതികളെ ആരോപിക്കുന്നു. ഇതും വെറും മനസ്സിൻെറ സങ്കല്പമാണു്. വിചാരമുള്ളിടത്തോളം ഇതു മാറിമാറിപ്പറയും. സത്യം, സ്മൃതിവിസ്മൃതികൾക്കപ്പുറത്താണു്. സ്മൃതി വിസ്മൃതികൾക്കൊരാധാരം വേണം. ആ ഒന്നു്

അന്യമായിരിക്കണം. അല്ലെങ്കിൽ വിസ്മൃതി ഉണ്ടാവുകയില്ല. ഈ ഒന്നിനെ 'ഞാൻ' എന്നു പറയുന്നു. അതിനെ അന്വേഷിക്കുമ്പോൾ അതു കാണപ്പെടുകയില്ല. കാരണം അതു് അയഥാർത്ഥമാണു് അതിനാൽ 'ഞാൻ' അവിദ്യയുടെയോ മായയുടേയോ പര്യായപദമായിത്തീരുന്നു. അജ്ഞാനം എന്നൊന്നില്ല എന്നറിയുന്നതാണു് ആത്മജ്ഞാനത്തിന്റെ രഹസ്യം. അജ്ഞാനം അറിയുന്നവനെ ചേർന്നിൽക്കൂ. അറിവു ജ്ഞാനമാണു്. ജ്ഞാനത്തിന്റെ ഇല്ലായ്മയാണു ജ്ഞാനം. അജ്ഞാനം അപ്രകൃതവും അസത്യവുമായിത്തീരുന്നുവെന്നോർമ്മിക്കേണ്ടതാണു്.

ചോ: ഈ സത്യത്തെ അറിഞ്ഞതിനു ശേഷവും ആരും സംതൃപ്തരായിട്ടിരിക്കുന്നില്ലല്ലോ?

ഉ: അതു് പൂർവ്വസംസ്കാരം നശിക്കാത്തതുകൊണ്ടാണു് സംസ്കാരമവശേഷിക്കുന്നിടത്തോളംകാലം സംശയംമാറുകില്ല. ഗുരൂപദേശമനുസരിച്ചുള്ള അഭ്യാസംകൊണ്ടു് സംസ്കാരത്തെ നശിപ്പിക്കാം. ഇതിനാദ്യം ഗുരൂപദേശത്തിന്റെ ശ്രവണം ഉണ്ടാകണം. ശ്രവണമുറയ്ക്കാൻ മനനംവേണം. ഇതിനാലേർപ്പെടുന്ന ഏകാഗ്രതയാണു് നിദിദ്ധ്യാസനം. ഇതു് വാസനകളുടെ ബീജത്തെത്തന്നെ നശിപ്പിക്കുന്നു. കൃതോപാസകരാണെങ്കിൽ ശ്രവണംകൊണ്ടുതന്നെ ജ്ഞാനം ദൃഢപ്പെടുന്നു. അകൃതോപാസകർക്കു് ശ്രവണത്തിനുശേഷം മനനം, നിദിധ്യാസനം എന്നീ അഭ്യാസങ്ങളിൽകൂടിയേ ജ്ഞാനം ദൃഢപ്പെടുന്നുള്ളൂ, അജ്ഞാനം എങ്ങനെയുണ്ടായി എന്നു ചിലർ ചോദിച്ചേയ്ക്കാം. അവിദ്യ ഒരിക്കലും ഉണ്ടായിട്ടില്ല. വിദ്യയേ ഉള്ളൂ എന്നേ അവർക്കുത്തരം പറയാനൊക്കൂ.

ചോ: എന്നാൽ ഞാനെന്തുകൊണ്ടതു സാക്ഷാൽക്കരിക്കുന്നില്ല.

ഉ: സംസ്കാരം നിമിത്തം. കൂടാതെ, ആരാണു സാക്ഷാൽക്കരിക്കാത്തതു്? എന്തിനെയാണു സാക്ഷാൽക്കരിക്കാത്തതു് ? എന്നും അറിയണം ? അപ്പോൾ അറിയാം അവിദ്യ എന്നൊന്നില്ലെന്നു്.

290 ഭഗവദ്ഗീത നല്ലപോലെ പഠിച്ചിരുന്ന സാഗർമൂൾ എന്ന മാർവാനി മാന്യൻ.

ഭഗവദ്ഗീതയിൽ ഒരിടത്തു് എനിക്കന്യനായിട്ടാരുമില്ലെന്നും മററൊരിടത്തു് എല്ലാം എന്നിൽ, ചരടിൽ മണികളെന്നോണം, കോർക്കപ്പെട്ടിരിക്കുന്ന വെന്നും ഭഗവാൻ പറയുന്നതു എങ്ങനെ യോജിക്കും.

ഉ: സൂത്രവും മണികളും തനിക്കന്യമായില്ല എന്നു വേണം അർത്ഥപ്പെടുത്താൻ ഇനിയും പറഞ്ഞാൽ മണികൾ സൂത്രത്തിനന്യമല്ലാത്തതുപോലെ ആ സൂത്രം ഭഗവദ് സ്വരൂപമാണ്. വെളിയിൽ കാണപ്പെടുന്ന ഭേദങ്ങൾ സത്യമല്ല ഒരു സ്വരൂപം തന്നെ പലതായി കാണപ്പെടുന്നു എന്നാണ് ആന്തരാർത്ഥം

ചോ: ഭഗവദ്സ്വരൂപത്തോടു ചേർന്നാൽ എല്ലാം ഒന്നുതന്നെ. അതുവരെ സംസ്കാരം നിമിത്തം ഭേദങ്ങൾ തോന്നിക്കൊണ്ടേ ഇരിക്കും.

ഉ: നാമിപ്പോൾ എവിടെ ഇരിക്കുന്നു? ഈശ്വരനന്യമായിട്ടാണോ? നമ്മുടെ സംസ്ക്കാരവും നമ്മളും ഈശ്വര സ്വരൂപത്തിലിരിക്കുന്നു.

ചോ: ഇതു ജ്ഞാനികളുടെ അനുഭവം, സംസാരികളായ ഞങ്ങൾക്കങ്ങനെയല്ലല്ലോ?

ഉ: സംസ്കാരം (വാസന) തന്നെയാണ് ജനിമൃതി (സംസ്കാരമാകുന്ന) സംസാരത്തിനാസ്പദം.

ചോ: എല്ലാം വാസുദേവൻ? എന്ന തത്വം ഞങ്ങൾ മറന്നു പോയി. അതുകൊണ്ടു് ഭഗവാനോടൈക്യ ഭാവനയുണ്ടാകുന്നില്ല.

ഉ: വിസ്മൃതിയെവിടെയിരിക്കുന്നു ?

ചോ: സ്വപ്നം പോലിരിക്കുന്നു.

ഉ: ആരുടെ സ്വപ്നം.

ചോ: ജീവന്റെ.

ഉ: ജീവനാരു്?

ചോ: അതു പരമാത്മാവാണ്.

ഉ:  എന്നാൽ പരമാത്മാവു വന്ന ചോദിക്കട്ടെ

ചോ:  എൻെറ സംശയം ഒരുദാഹരണത്തിൽകൂടി വ്യക്തമാക്കാം.

ഉ:  പ്രത്യക്ഷാനുഭവത്തിനു ഉദാഹരണം വേണ്ടാ.

ചോ:  സ്വപ്നലോകം ഉണരുമ്പോൾ മറഞ്ഞുപോകുന്നു.

ഉ:  അതുപോലെ ഇപ്പോഴത്തെ സ്വപ്നത്തിൽനിന്നും ഉണരൂ.
ചോ:  പ്രകൃതി ശക്തിമത്താണു്.

ഉ:  പുരുഷനെ കണ്ടുപിടിക്കൂ.

ചോ:  അതിനിടയിൽ ഗ്രന്ഥി ഇരിക്കുന്നല്ലോ.
ഉ:  അതാരുടേതു് ? പുരുഷൻേറതോ പ്രകൃതിയുടേതോ?

ചോ :  ബ്രഹ്മത്തിൻേറതു്.

ഉ:  അപ്പോൾ ബ്രഹ്മമായിരിക്കണം ചോദിക്കേണ്ടതു്. സ്വപ്നമാർക്കു്? ഗ്രന്ഥിയാർക്കു്? 'ഞാൻ ചോദിക്കുന്നു' എന്നിടത്തു് നിങ്ങൾ പറയുന്ന 'ഞാൻ' ആരു് ?

ചോ:  അറിയാൻ പാടില്ല. കൃപണനാണു്.

ഉ:  നിങ്ങൾ എന്തിനു കൃപണനായി. നിങ്ങൾ എന്തുകൊണ്ടു് പൂർണ്ണനാകുന്നില്ല. ഉറക്കത്തിൽ നിങ്ങൾക്കു് എന്തെങ്കിലും അപൂർണ്ണത്വം തോന്നിയോ? ഉറക്കത്തിൽ വികല്പമില്ലാതിരുന്നതുപോലെ ഇപ്പോൾ എന്തുകൊണ്ടിരിക്കുന്നില്ല. ആസുഷുപ്തിയെ ഈ ജാഗ്രത്തിലേക്കു കൊണ്ടുവരൂ. എന്നാൽ എല്ലാം ശരിയാവും.

രാത്രിയേവർക്കുമേതൊന്നാ
മാത്ര യോഗിക്കുണർവ്വെടോ
ജാഗ്രത്തേവർക്കുമേതൊന്നാ
മാത്ര യോഗിക്കു സുപ്തിയാം

ചോ:  അതെ. ഒരാൾ യോഗിയായിരുന്നാൽ

ഉ: യോഗി ആരാണു്, അയാരം മനുഷ്യനല്ലേ?

ചോ: അങ്ങയെ ഒരാരം അടിച്ചാൽ അങ്ങതറിയുകയില്ലേ : അറിഞ്ഞില്ലെങ്കിൽ അതാണോ ജ്ഞാനം?

ഉ: മയക്കമരുന്നു കൊടുക്കപ്പെട്ടവൻ ബാഹ്യവിഷയങ്ങളറിയാതിരിക്കും. അതു ജ്ഞാനമാവുമോ ?

ചോ: ത്രിപുടി ഉണ്ടായിരിക്കുന്നതു ജ്ഞാനമല്ലല്ലോ

ഉ: ഉറക്കത്തിലും അബോധാവസ്ഥയിലും മതിമറന്നിരിക്കുമ്പോഴും ഭേദ ബുദ്ധിയില്ലാതിരിക്കുന്നു. അക്കാരണത്താൽ അതു ജ്ഞാന നിലയായിരിക്കുമോ? ആ അവസ്ഥകളിൽ എന്തുസംഭവിക്കുന്നു? ആ അവസ്ഥകളിൽ ഉണ്ടായിരുന്നതു ഇപ്പോരം ഇല്ലാതെപോയോ ? ഉള്ളതു എന്നു മുണ്ടായിരിക്കും. ഭേദം മനസ്സിൻെറ വകയാണു്. ചില സമയങ്ങളിൽ മനസ്സു് ഉണ്ടായിരിക്കും. ചിലപ്പോരം ഇല്ലാതിരിക്കും. അതിനാധാരമായ സത്യത്തിനുയാതൊരു ഭേദവുമില്ല. അതു് ശാന്തിസ്വരൂപം. ആനന്ദസ്വരൂപം.

ചോ: ആനന്ദം സാധനയാൽ വരുന്നതല്ലല്ലോ? ഏതു സാധനയാലതുണ്ടാവും ?

ഉ: സംശയമുദിക്കുന്നതാർക്കെന്നന്വേഷിക്കുന്നതു തന്നെ സാധനയാണു്.

ചോ: അതുണ്ടാകുന്നതു് അഹന്തയ്ക്കാണു് ?

ഉ: അഹന്ത എവിടെ നിന്നുമുണ്ടാകുന്നു ?

ചോ: എവിടെ നിന്നോ? ഭഗവാൻ ഉപദേശിച്ചതരു.

ഉ: അഹന്തയുടെ ആദിയെ ഉള്ളിനുള്ളിൽ അന്വേഷിക്കണം.

ചോ: അന്വേഷിച്ചു കണ്ടുപിടിക്കുക എന്നതു് എന്നാലാകാത്ത കാര്യം. അതവിടെ നിൽക്കട്ടെ

ഉ: അതിരിക്കട്ടെ, ഇപ്പോരം നീ എവിടെ ഇരിക്കുന്നു? നിനക്കു് നീ ഇല്ലാതെ പോയോ ?

ചോ: ഞാനെന്ത പറഞ്ഞതെന്താണു്? ഞാനെങ്ങനെയിരിക്കുന്നു ?

ഉ: നീ ഇതുറക്കത്തിലന്വേഷിച്ചോ? അപ്പോഴുള്ള നീതന്നെയാണു് ഇപ്പോഴുമുള്ളതു്.

ചോ: ഉറക്കവും ഉണർച്ചയും രണ്ടു പ്രത്യേകാവസ്ഥകളാണു്.

ഉ: അതിനാൽ നിനക്കെന്തു്? ആത്മാവായ നീ എല്ലാ നിലകളിലും ഒരേമാതിരിതന്നെ ഇരിക്കുന്നു.

ചോ: മനസ്സൊരിക്കലും ശരിയായി നിൽക്കുന്നില്ല.

ഉ: മനസ്സു പ്രവർത്തിക്കുമ്പൊഴെല്ലാം അന്തർമുഖമാക്കിക്കൊണ്ടേ ഇരിക്കുക.

ചോ: ദുഃഖം ഏർപ്പെടുമ്പോൾ ഒന്നിനും കഴിയുന്നില്ല.

ഉ: അതു് മനസ്സു് ദുർബലമായതുകൊണ്ടാണ്, സത്സംഗം ഈശ്വരാരാധന, പ്രാണായാമം എന്നിവയാൽ മനസ്സിനെ ശക്തമാക്കൂ.

ചോ: ഇവയാലെന്തുണ്ടാകും ?

ഉ: നിദ്രാവിഹീനത്വം. അതാണ് തന്റെ സ്വന്തം പ്രകൃതി. അതിനാൽ ആനന്ദം സ്വയം പ്രകാശിക്കും. ഇപ്പോൾ നാം ഉറക്കത്തിലിരുന്നു സ്വപ്നം കാണുകയാണ്.

ചോ: സത്സംഗം നന്നാണെങ്കിലും സാധന കൂടി വേണ്ടേ?

ഉ: വാസനകളെ മാററുന്നതുതന്നെ സാധന. സാധന ആത്മപ്രാപ്തിയല്ലാ, വാസനകളെ ഒഴിക്കാനാണു്.

ചോ: സാധനയെന്താണ്.

ഉ: സത്യാന്വേഷണം തന്നെയാണ്.

ചോ: സാധനയ്ക്കു് ലക്ഷ്യം വേണമല്ലോ. അതെന്തായിരിക്കണം

ഉ: ലക്ഷ്യം ആത്മാവുതന്നെ. മറെറന്താവും? ഇതിനു കഴിയാത്തവർക്കാണു മററുലക്ഷ്യങ്ങൾ. അതും ആത്മവിചാരത്തിനുതകും.

ചോ: ശാന്തിയാണല്ലോ പരമപ്രധാനം.

ഉ: അതു സ്വതേ ഉള്ളതാണു്. വിസ്മൃതി ആത്മാവിനെയും താണ്ടിപ്പോകുന്നില്ല. അനാത്മാകാരം ആത്മാകാരമായി തീർന്നിരിക്കുന്നതിനാൽ വിസ്മൃതി ഏർപ്പെടുന്നു. ഈ അനർത്ഥം മാറിയാൽ പിന്നെ വിസ്മൃതി തല പൊക്കുകയില്ല.

ചോ: ഇതെങ്ങനെ സാധിക്കാൻ? സംസ്കാരം നിത്യമായിരിക്കുന്നല്ലോ. അഭ്യാസം അതിനെ മാററുമോ?

ഉ: ഈ തെററിദ്ധാരണ തന്നെ സംസ്കാരമാണു്. ഈ ധാരണ ഒഴിഞ്ഞാൽ സംസ്കാരവുമൊഴിയും. എന്നുമുള്ള ശാന്തി പുനരുദ്ധരിക്കപ്പെടും. നിങ്ങൾ സ്വയം ശാന്തിയെ അവഗണിക്കുകയും ഭഞ്ജിക്കുകയും ചെയ്യുകയാണു്.

ചോ: ശാന്തി സാവധാനത്തിലുണ്ടാവുമോ?

ഉ: അതെ. ക്രമേണ മനസ്സിനെ നിശ്ചലമാക്കണം. സന്ദർശകൻ ആനന്ദഭരിതനായി മടങ്ങിപ്പോയി.

---

മഹർഷിയുടെ ഭക്തന്മാരിൽ ഒരാൾ തനിക്കു നഷ്ടപ്പെട്ടുപോയ ആശ്രമ ഭരണാധികാര സ്ഥാപനം വീണ്ടുകിട്ടാൻ കോടതിയിൽ പരാതി കൊടുത്തു. അതു സംബന്ധിച്ച മഹർഷിയുടെ മൊഴി രേഖപ്പെടുത്താൻ ആശ്രമത്തിലെത്തിയ കമ്മിഷൻ: (1936 നവം: 15)

ചോ: ഇതെന്താശ്രമം.

ഉ: അത്യാശ്രമം. വേദങ്ങളിൽ പറയുന്ന വർണാശ്രമങ്ങൾക്കതീതം.

ചോ: അതു ശാസ്ത്രസമ്മതമുള്ളതാണോ?

ഉ: ആഹാ, ഉപനിഷത്തുകളിലും സ്കന്ദപുരാണം ഭാരതം, ഭാഗവതം എന്നിവയിലും മററും പറയപ്പെട്ടിട്ടുണ്ട്.

ചോ: മററാരെങ്കിലും ഇതുപോലെ മുമ്പ് അത്യാശ്രമിയായിരുന്നിട്ടുണ്ടോ?

ഉ: ഉണ്ട്. ശുകബ്രഹ്മർഷി, ഋഷഭയോഗി, ജഡഭരതൻ മുതലായവർ.

ചോ: ഒന്നുംകൂടാതെ ഇവിടെ വന്ന നിങ്ങൾ ഇപ്പോൾ വലിയ സ്വത്തുകാരനായിരിക്കുന്നതിനെപ്പററി എന്തു പറയുന്നു.

ഉ: എനിക്കപേക്ഷയില്ല, ഉപേക്ഷയുമില്ല. ആരാരോ എന്തൊക്കെയോ ഇവിടെ സമർപ്പിക്കുന്നു. എനിക്കവയിൽ ആഗ്രഹവുമില്ല, വെറുപ്പുമില്ല.

ചോ: താങ്കൾക്ക തരുന്നതല്ലേ?

ഉ: സ്വാമിക്കെന്നു പറഞ്ഞു കൊടുക്കുന്നു സ്വാമി ആരോ? ഈ ജഡത്തെ അവർ സ്വാമിയെന്നു പറയുന്നു. വ്യവഹാരത്തിൽ എനിക്കാണെന്നവർ സങ്കൽപ്പിക്കുന്നു.

ചോ: ആ കണക്കിനു് താങ്കൾക്ക പിന്നീട സ്വത്തിൽ ആഗ്രഹമുണ്ടായിട്ടുണ്ടെന്നു തന്നല്ലോ പറയണം?

ഉ: എനിക്കതിൽ ആഗ്രഹമോ വെറുപ്പോ ഇല്ലെന്നു പറഞ്ഞു കഴിഞ്ഞല്ലോ.

ചോ: താങ്കൾ ശിഷ്യന്മാർക്ക ഉപദേശം കൊടുക്കുന്നുണ്ടോ?

ഉ: ഇവിടെ ആരെങ്കിലും വന്നു ചോദിച്ചാൽ എനിക്കറിയാവുന്നതു പറഞ്ഞു കൊടുക്കും. അതവർ എങ്ങനെ വേണമോ അങ്ങനെ എടുത്തു കൊള്ളട്ടെ.

ചോ: താങ്കൾക്ക ശിഷ്യന്മാരുണ്ടോ?

ഉ: ഞാൻ ആരിൽ നിന്നും ഉപദേശം വാങ്ങിയിട്ടില്ല. ആക്കും ഉപദേശം കൊടുക്കുന്നുമില്ല. ഞാൻ ആരുടെയും ശിഷ്യനല്ല, ഗുരുവുമല്ല.

ചോ: തിരുവണ്ണാമല ദേവസ്ഥാനം ഭൂമിയിൽ താങ്കൾ സ്കന്ദാശ്രമം കെട്ടാൻ അനുവദിച്ചതെങ്ങനെ?

ഉ: ഞാൻ തിരുവണ്ണാമല മലകളിൽ തിരുവരുളാൽ എങ്ങനെ വസിക്കാനിടയായോ അതുപോലെയാണ് സ്കന്ദാശ്രമം കെട്ടാനിടയായതും.

ചോ: താങ്കൾ സർവ്വസംഗ പരിത്യാഗിയാണ്. പണം തൊടുകയില്ല. പിന്നെ സംഭാവനകൾ സ്വീകരിക്കുന്നതെങ്ങനെ?

ഉ: ആശ്രമം നടത്തുന്നവർ താനേ വരുന്ന സംഭാവനകൾ സ്വീകരിക്കുന്നു. അതുപയോഗിച്ച് ഇവിടെ വരുന്ന സന്ദർശകർക്കു കഴിയുന്നതായ സൗകര്യങ്ങളുണ്ടാക്കിക്കൊടുക്കുന്നു. അക്കാര്യങ്ങളിൽ ഞാനിടപെടാറില്ല.

ചോ: താങ്കൾ എന്തുകൊണ്ട് ഒപ്പിടുന്നില്ല.

ഉ: എന്റെ പേരെന്തെന്ന് എനിക്കേ അറിയാത്തതു കൊണ്ടാണ് മധുരയിൽ നിന്നും വരുമ്പോൾ എഴുതിവച്ച കുറിപ്പിൽ കൂടിയും ഞാൻ ഒപ്പിട്ടിട്ടില്ല. ഇവിടെ വന്നതിനുശേഷം ജനങ്ങൾ എന്തെല്ലാമോ പേരുകൾ എനിക്കു പറയുന്നു. ഞാനേതെങ്കിലും പേരിൽ ഒപ്പിട്ടാൽ തന്നെയും എന്നെ അറിയാമെന്നുള്ളവർ അതു വിശ്വസിക്കുകയില്ല.

ചോ: സന്ദർശകന്മാർ ആശ്രമത്തിൽ വരുന്നതെന്തിനു്?

ഉ: അതു ആ വരുന്നവരോടു തന്നെ ചോദിക്കണം

ചോ: വരുന്നവർ ഇവിടെ താമസിക്കുന്നതിനെപ്പററി താങ്കളുടെ അഭിപ്രായമെന്തു്:

ഉ: എനിക്കതുകൊണ്ടു ബുദ്ധിമുട്ടൊന്നുമില്ല. വരുന്നവർ ഇവിടത്തെ അധികാരികളുടെ അനുവാദത്തോടുകൂടി താമസിക്കാറുണ്ടു്. എനിക്കതുമായി ബന്ധമൊന്നുമില്ല.

ഡിസംബർ 5, 1936

---

(വിചാരണയുടെ തുടർച്ച)

ചോ: അത്യാശ്രമികൾക്ക സമ്പാദ്യം ഉണ്ടായിരിക്കാമോ?

ഉ: അവർക്ക ഒരു ബന്ധവു മൊന്നിനോടുമില്ല. അവർക്ക തോന്നിയതു പോലെയിരിക്കാം. ശുകബ്രഹ്മർഷി ഗൃഹസ്ഥനായിരുന്നു. അദ്ദേഹത്തിനു ഭാര്യയും കുഞ്ഞുങ്ങളുമുണ്ട്.

ചോ: അപ്പോൾ അവരും ഗൃഹസ്ഥന്മാർ തന്നെ.

ഉ: നിങ്ങൾ എന്തഭിപ്രായപ്പെട്ടാലും അവർക്കൊരു കുറവുമില്ല.

ചോ: അവർക്ക സ്വത്തു കൈമാററം ചെയ്യാമോ?

ഉ: അതവരുടെ പ്രാരബ്ധമനുസരിച്ചിരിക്കും.

ചോ: അവർക്കെന്തെങ്കിലും അനുഷ്ഠാനങ്ങളുണ്ടോ?

ഉ: അവർ വിധിനിഷേധങ്ങളില്ലാത്തവരാണ്.

ചോ: സന്ദർശകർക്കിവിടെത്തങ്ങാൻ താങ്കളുടെ അനുമതി വേണമോ?

ഉ: ആശ്രമ നിർവ്വാഹകരുടെ അനുമതി തന്നെ എൻെറ അനുമതി. വിചാരണ ചെയ്തവർ ഭഗവാനെ ഒരു കടലാസു കാണിച്ചു. അതിൽ ഭഗവാനെ സുബ്രഹ്മണ്യനായി സ്തുതിക്കുന്ന ഒരു പദ്യം ഭഗവാൻെറ കയ്പടയിൽ എഴുതിയിരിക്കുന്നു. അതു തൻെറ കൈയ്യെഴുത്തു തന്നെ എന്നു ഭഗവാൻ സമ്മതിച്ചു.

ചോ: ഇതിനെപ്പററി എന്തുപറയുന്നു?

ഉ: എഴുത്തു് എൻേറതു്. ആശയം പെരുമാൾസ്വാമി എന്ന ഭക്തൻേറതു്. എല്ലാം പരംപൊരുളിൻെറ സ്വരൂപമാണെന്ന ആ പദ്യത്തിൻെറ ആശയത്തിൽ കുഴപ്പമൊന്നുമില്ല.

ഡിസംബർ 13, 1936.

ചോ: സ്വപ്നത്തിൽ തോന്നുന്ന കരണേന്ദ്രിയങ്ങളെയാണോ തന്മാത്രകളെന്നു പറയുന്നതു്?

ഉ: അല്ല. തന്മാത്രകൾ അവയെക്കാളും സൂക്ഷ്മമായിട്ടിരിക്കും. ജാഗ്രത്തിലെ കരണേന്ദ്രിയങ്ങളെക്കാളും സ്വപ്നത്തിലെ കരണങ്ങൾ സൂക്ഷ്മമായിരുന്നാലും തന്മാത്രകൾ കൂടുതൽ സൂക്ഷ്മങ്ങളായിരിക്കും. പഞ്ചീകരണത്തിനുശേഷം തന്മാത്രകൾ പ്രത്യേകം പ്രത്യേകം കാര്യകാരണങ്ങളോടുകൂടിയവയായിരിക്കും. സത്വഗുണം മുന്തിനിൽക്കുമ്പോൾ അവ അന്തഃകരണങ്ങളായിത്തീരുന്നു ഇതിലും ആകാശത്തിൻെറ അംശം കൂടിയിരിക്കുമ്പോൾ അതു ജ്ഞാനമായിത്തീരുന്നു. വായുവിൻെറ അംശത്താൽ മനസ്സും തേജസ്സിൻെറ അംശത്താൽ ബുദ്ധിയും ജലാംശത്താൽ ചിത്തവും പൃഥിവിയുടെ അംശത്താൽ അഹങ്കാരവും ജനിക്കുന്നു. ഇവ സമഷ്ടിയിലും വ്യഷ്ടിയിലും വൃത്തിപ്പെടുന്നു. രജോഗുണം വർദ്ധിക്കുമ്പോൾ അവ വ്യഷ്ടിയിൽ ജ്ഞാനേന്ദ്രിയങ്ങളായിത്തീരുന്നു. തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ കർമ്മേന്ദ്രിയങ്ങളാകുന്നു. വ്യഷ്ടിസമഷ്ടികൾക്കു തന്മാത്ര പൊതുവായതിനാൽ ലോകത്തിനും ജീവനും തമ്മിലുള്ള സംബന്ധം സഹജമായിരിക്കുന്നു. തന്മാത്രകൾ പ്രകൃതിയിൽ നിന്നു മുണ്ടാകുന്നു. സൃഷ്ടിയെപ്പററിയുള്ള പ്രവചനങ്ങൾ പലവിധത്തിലുമുണ്ട്. ക്രമസൃഷ്ടി (ക്രമപ്രകാരമുള്ളതു്) യുഗപദ്സൃഷ്ടി (ഒന്നിച്ചുള്ളതു്) എല്ലാ പ്രവചനങ്ങളുടെയും താൽപര്യം ആദിസ്വരൂപത്തെ നോക്കണമെന്നല്ലാതെ ബാഹ്യലോകാന്വേഷണത്തെപ്പററി പറയുന്നില്ല.

ചോ: ധ്യാനം അന്തർമുഖത്വത്തിനു സഹായകമായിരിക്കുന്നില്ല.

ഉ: എന്തിനു വേണ്ടിയാണോ അന്തർമുഖമായിരിക്കുന്നതു് നാം എപ്പോഴും ആ സ്വരൂപമായിട്ടു തന്നെയിരിക്കുകയാണു്.

ചോ: അങ്ങനെയിരുന്നാലും നാമതിനെ അറിയുന്നില്ലല്ലോ

ഉ: അജ്ഞാനം ആർക്കു്? എന്തിനെപ്പററി. എന്നെ ഞാനറിയുന്നില്ലെങ്കിൽ രണ്ടാത്മാവുകളുണ്ടായിരിക്കണമല്ലോ?

ചോ: രണ്ടു 'ഞാൻ' ഇല്ല. എന്നാലും ദേഹാത്മ ബോധബന്ധം തുടർന്നിരിക്കുകതന്നല്ലോ ചെയ്യുന്നു?

ഉ: ആ ബോധം മനസ്സിനുള്ളതാണു്. ആ ബോധം ഉറക്കത്തിലുണ്ടോ? അപ്പോഴും നീ അവിടെയുണ്ടു്. അതിനെ നിഷേധിക്കാനാവുകയില്ല. ആ നീ തന്നെ ഇപ്പോൾ ജാഗ്രത്തിലുമിരിക്കുന്നതു്. എന്നാ

ലും ബന്ധമിരിക്കുന്നുവെന്നാണ് നീ പറയുന്നതു്. ഈ വിപരീത ജ്ഞാനത്തിനു കാരണം എന്തു്? ഉറക്കത്തിൽ മനസ്സില്ലായിരുന്നു. ഇപ്പോഴ് അതു ഇളകി നിൽക്കുന്നു. മനസ്സില്ലാത്ത ഉറക്കത്തിലും ആത്മാവായ നീ കുറവൊന്നും കൂടാതെ തന്നെ ഇരിക്കുന്നു.

ചോ: ഭഗവാനരുളിച്ചെയ്യുന്നതു ശരിയാണെന്നിരുന്നാലും ആ സത്യം അനുഭവത്തിനു വഴങ്ങുന്നില്ലല്ലോ.

ഉ: ക്രമേണ ധ്യാനം തീവ്രമാകുമ്പോഴ് അതു സ്വയം പ്രകാശിക്കും

ചോ: മനസ്സു കൊണ്ടല്ലേ ധ്യാനിക്കുന്നതു്. ആ സ്ഥിതിക്കു് മനോനാശം എങ്ങനെയുണ്ടാകും.

ഉ: ഒരേ വിചാരത്തിൽ ഏകാഗ്രമായിരിക്കുന്നതാണു ധ്യാനം. അപ്പോഴ് മററു വിചാരങ്ങഴ് ഒഴിയുന്നു. വ്യതിചലനം ദുർബലതയെക്കാണിക്കുകയാണ്. ഒരേ വിചാരം നിരന്തരമായാൽ ആ വിചാരം ഒഴിയുന്നു. വിചാരമൊഴിഞ്ഞുള്ള വികാസം തന്നെയാണാത്മാവു്. അജ്ഞാനി ആത്മാവു ദേഹത്തിനുള്ളിലിരിക്കുന്നുവെന്നു കരുതുന്നു. ജ്ഞാനിയാകട്ടെ, ദേഹം ആത്മാവിനെ ആശ്രയിച്ചുള്ളതാണെന്നു കാണുന്നു.

അരവിന്ദബോസ്: ഭഗവത്സന്നിധിയിൽ ലഭിക്കുന്ന ശാന്തി തുടർന്നിരിക്കാത്തതെന്തു്?

ഉ: ശാന്തി തൻെറ നിജപ്രകൃതിയാണ്. ഈ അനുഭവത്തോടു കൂടിയിരിക്കുന്നതാണ് ഭക്തിയും യോഗവും ജ്ഞാനവും. ഇതഭ്യാസബലത്താൽ സിദ്ധിക്കുന്നതാണെന്നു തോന്നാം. സത്യം എന്തെന്നു പറഞ്ഞാൽ അഭ്യാസബലത്താൽ വിപരീത ജ്ഞാനവും ചലനവും ഒഴിയുമ്പോഴ് താൻ സ്വന്തം ശാശ്വത ശാന്തിയിൽ ഇരിക്കുന്ന പൂർണ്ണാനുഭവമുണ്ടാകും. മറെറാരു ചോദ്യത്തിനുത്തരമായി ഭഗവാൻ പറഞ്ഞു.

ഹൃദയമെന്നതാത്മാവാണ്, അതിൻെറ ശക്തിയാണുമനസ്സു്. മനസ്സു ചലിക്കുമ്പോഴ് ലോകം തോന്നപ്പെടുന്നു. ഇപ്രകാരം ലോകവും മനസ്സും ആത്മാവിലടക്കം ചെയ്തിരിക്കുന്നു. അന്യമായി ഒന്നുമില്ല.

ഡിസംബർ 14, 1936

ചോ: ധ്യാനം ശീലിക്കുന്നതെങ്ങനെ?

ഉ: ധ്യാനം താൻ തന്നിൽ തന്നെ നിൽക്കുന്ന ആത്മനിഷ്ഠയാണ്. എന്നാൽ മനസ്സിലെ വിചാരങ്ങളെ ഒഴിക്കുന്ന ശ്രമത്തെ ധ്യാനമെന്നു പറഞ്ഞു വരുന്നു ആത്മനിഷ്ഠ നമ്മുടെ സ്വപ്രകൃതിയാണ് അതിനെ വിട്ടുപിരിയാതിരുന്നാൽ മതി.

ചോ: വിചാരങ്ങൾ ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. അതിനെ മാററാനാണോ ധ്യാനം.

ഉ: അതെ. ഒരേ വിചാരത്തിൻെറ മുമ്പിൽ മററു വിചാരങ്ങൾ ഒഴിഞ്ഞു പോകുന്നു. ഈ വിചാര നിഷേധത്താൽ മററു വിചാരങ്ങളില്ലാതാകുന്നു.

ചോ: ''ആത്മസംസ്ഥം മനഃ കൃത്വാനകിഞ്ചിദപി ചിന്തയേൽ'' മനത്തിനെ ആത്മാവിലൊതുക്കണമെന്നും മറെറാന്നും ചിന്തിക്കരുതെന്നും ഗീത പറയുന്നു. ആത്മാവു മനസ്സിനാൽ ബന്ധിക്കപ്പെട്ടതായിരിക്കെ അതിൽ മനസ്സിനെ കെട്ടുന്നതെങ്ങനെ? ആത്മാവു് രൂപമില്ലാത്തതല്ലേ?

ഉ: ധ്യാനിക്കാൻ നാം എന്തിനാഗ്രഹിക്കുന്നു? ധ്യാനിക്കുന്നതിനാഗ്രഹിക്കുന്നവരോടു് 'മനസ്സിനെ ഒരേനിലയിൽ നിറുത്തുക' എന്നു ഗീതയിൽ പറയുന്നു. ധ്യാനിക്കാതെ സ്വന്തം നിശ്ചഞ്ചല പ്രകൃതിയിൽ എന്തു കൊണ്ടിരുന്നുകൂടാ? മനസ്സു തന്നെ എന്താണ്. വിചാരങ്ങളൊഴിഞ്ഞാൽ താൻ തന്നിൽ തന്നെ നിൽക്കും

ചോ: മനസ്സ് ഏതെങ്കിലും ഒരു രൂപത്തെ പററിനിൽക്കാം.

ഉ: ആത്മാവു്അരൂപിയല്ലേ? അതിനെപ്പററിനില്ക്കുന്നതെങ്ങനെ?

ചോ: മനസ്സിനെ ഏതെങ്കിലും (രൂപ) വിഷയത്തോടു ചേർത്തു നിറുത്തുന്നതു ധ്യാനവും താനാരെന്നു താൻ തന്നിൽ തന്നെ അന്വേഷിക്കുന്നതു നിദിധ്യാസനവുമാണ്.

ഡിസംബർ 16, 1936

ചോ: ആത്മാവു, പരമാത്മാവു, സച്ചിദാനന്ദം എന്നിവയെ ഞാൻ സാക്ഷാൽക്കരിക്കാനനുഗ്രഹിക്കണം.

ഉ: നിങ്ങൾ പറഞ്ഞ മൂന്നും താനും എപ്പോഴുമുള്ള ഒരേ സ്വയം പ്രകാശവസ്തുവാണ്. കാലത്രയങ്ങളിലും ഉള്ളതു് എന്ന അതിനെ പുത്തനായി പ്രാപിക്കേണ്ടിയില്ല. ഈ സത്യത്തെ അറിയുന്നതു തന്നെ സാക്ഷാൽക്കാരം.

ചോ: യുക്തിയിൽ കൂടിയുള്ള കാര്യങ്ങളെന്തിനു്? അനുഭവമാണല്ലോ വേണ്ടതു്.

ഉ: അതെ അനുഭവത്തിനു യുക്തി ആവശ്യമല്ലതന്നെ. 'ഞാൻ ഉണ്ടു്'' എന്നു് എല്ലാവരും പറയുന്നു. ഇതിൽ കൂടുതൽ സാക്ഷാൽക്കരിക്കാനെന്തുണ്ടു്?

ചോ: മനസ്സിലാകുന്നില്ല.

ഉ: 'ഞാനുണ്ടു്'' എന്നു നിങ്ങൾ പറയുമ്പോൾ അതു് നിങ്ങളുടെ നിലനിൽപ്പിനെക്കുറിക്കുകയല്ലേ?

ചോ: നിശ്ചയമില്ല.

ഉ: നിങ്ങൾ ഇല്ലെങ്കിൽ ചോദ്യം ചോദിക്കുന്നതാരു്?

ചോ: ശരി. ഉണ്ടു്. അതുകൊണ്ടെന്തായി?

ഉ: നിങ്ങൾ ഉണ്ടു് എന്നതെങ്ങനെ അറിയുന്നു?

ചോ: ഞാൻ കാണുന്നു, കേൾക്കുന്നു, ചിന്തിക്കുന്നു?

ഉ: ഇതൊന്നുമില്ലാത്ത ഉറക്കത്തിൽ നിങ്ങളുണ്ടോ?

ചോ: ദൈവത്തിനു തന്നെ അറിയാം.

ഉ: ഉണരുമ്പോൾ അതിനുമുമ്പു നിങ്ങൾ ഉറങ്ങി എന്നറി

യുന്നില്ലേ? ഉറക്കത്തിൻെറ ഓർമ്മയില്ലെങ്കിൽ അതെങ്ങനെ പറഞ്ഞു.

ചോ: അതുകൊണ്ടു് ഞാൻ ഉറക്കത്തിലുണ്ടായിരുന്നു എന്നെങ്ങനെ തീർച്ചപ്പെടുത്താൻ?

ഉ: ഉറങ്ങുമ്പോൾ മരിച്ചുപോകുന്നുവെന്നും ഉണരുമ്പോൾ ജനിക്കുന്നുവെന്നുമാണോ നിങ്ങൾ കണക്കാക്കുന്നതു്.

ചോ: ദൈവത്തിനു തന്നെ സത്യമറിയാം.

ഉ: എന്നാൽ ഈ പ്രശ്നം ഈശ്വരൻ തീർക്കട്ടെ. ഉറക്കത്തിൽ മരിക്കുകയാണെങ്കിൽ ആരും ഉറങ്ങാൻ ഭയപ്പെടണമല്ലോ? മറിച്ചു ഉറക്കം ആർക്കും സന്തോഷപ്രദമായിട്ടല്ലേ ഇരിക്കുന്നതു്?

ചോ: ഉറക്കം ക്ഷീണം തീർക്കാനാണു്.

ഉ: ക്ഷീണം തീർന്ന ആളുണ്ടല്ലോ?

ചോ: ഉണ്ടു്.

ഉ: ഉറക്കത്തിൽ നിങ്ങൾക്കുണ്ടായിരുന്ന സുഖം ഇപ്പോൾ എവിടെ?

ചോ: ഉറക്കത്തിൽ സുഖമുണ്ടായിരുന്നു എന്നെങ്ങനെ അറിയാം.

ഉ: 'ഞാൻ സുഖമായുറങ്ങി' എന്നാണെല്ലാവരും പറയുന്നതു്.

ചോ: അതു ശരിയാണെന്നെനിക്കു തോന്നുന്നില്ല. ഞാൻ സാക്ഷാൽക്കാരമാഗ്രഹിക്കുകയാണു്.

ഉ: സുഖം നിങ്ങളുടെ ജന്മസ്വത്തായതുകൊണ്ടാണ് നിങ്ങൾ സാക്ഷാൽക്കാരത്തിൽകൂടി ആ നിത്യാനന്ദത്തെനേടുന്നതു്. ദേഹമാണു താൻ എന്ന ദേഹാത്മബുദ്ധി സ്വസ്വരൂപാനന്ദത്തെ മറയ്ക്കുന്ന സ്ഥിതിക്കു് ഈ ബോധത്തെ മാററാൻ താൻ തന്നെ ശ്രമിക്കേണ്ടതാണു്. വൈദ്യൻ കൽപ്പിക്കുന്ന മരുന്നു രോഗി കഴിച്ചല്ലേ പററു.

തന്നെ (ആത്മാവിനെ) അറിഞ്ഞാൽ ഈശ്വരനെ അറിയുന്ന

താവും എന്നു മഹർഷി മറെറാരു ചോദ്യത്തിനുത്തരമായി അരുളി ചെയ്തു.

ചോ: എനിക്കു ജ്യോതിസ്സിനെ ദർശിക്കാനൊക്കുമോ?

ഉ: ദർശനത്തിനു ദ്രഷ്ടാവു വേണം. ദ്രഷ്ടാവിനെ നോക്കൂ, ദർശനവും അതിൽ തന്നെ ഉണ്ടു്.

296. പൂവൻ എന്ന കോനാർക്കു് ഭഗവാൻ വിരൂപാക്ഷ ഗുഹയിൽ ഇരുന്ന കാലം മുതൽ മുപ്പതുവർഷത്തോളം പരിചയമുണ്ടായിരുന്നു. ഭഗവാനെ സന്ദർശിക്കാൻ വരുന്നവർക്കു അയാൾ ചിലപ്പോൾ പാൽവിതരണം ചെയ്തിരുന്നു. ആശ്രമംവക ചില്ലറ ജോലികളും അയാൾ ചെയ്യും. ഒരിക്കൽ അയാളുടെ ഗർഭിണിയായ ഒരാടിനെ കാണാതായി. മൂന്നു ദിവസം എല്ലായിടങ്ങളും അന്വേഷിച്ചു. കിട്ടിയില്ല. അൽപദിവസങ്ങൾ കഴിഞ്ഞു് അയാൾ ഭഗവാനെ കണ്ടപ്പോൾ ഭഗവാൻ സുഖമാണോ എന്നു ചോദിച്ചു. അയാൾ ആടു നഷ്ടപ്പെട്ട കാര്യം സങ്കടത്തോടെ പറഞ്ഞു. ഭഗവാൻ ഒന്നും മിണ്ടിയില്ല. വഴിയിൽ കിടന്ന കുറെ കല്ലു പറക്കിമാററാൻ പറഞ്ഞതയാൾ ചെയ്തു. ആശ്രമത്തിൽനിന്നു് ട്ടവുണ്ണിലേക്കുള്ള പാതയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അതുവഴി നേരെ പോകാൻ അയാളോടു പറഞ്ഞു. അയാൾ അതു വഴി നടന്നുചെന്നപ്പോൾ നഷ്ടപ്പെട്ട ആടും അതു പെററ രണ്ടു കുട്ടികളും വഴിമദ്ധ്യേ നിന്നിരുന്നതയാൾക്കു തിരിച്ചു കിട്ടി.

ഡിസംബർ 18, 1936.

297 ചോ: (കോഹൻ) ജാഗ്രത്തിൽ മനസ്സുകൊണ്ടാണു ധ്യാനിക്കുന്നതു്. മനസ്സു സ്വപ്നത്തിലുമുണ്ടല്ലോ. എന്നാലും ആരും സ്വപ്നത്തിൽ ധ്യാനിക്കുന്നില്ല. അതു സാധ്യമാണെന്നും തോന്നുന്നില്ല

ഉ: അതു സ്വപ്നത്തിലിരിക്കുമ്പോൾ തന്നെ ചോദിക്കേണ്ടതാണു്. അല്പം കഴിഞ്ഞു് ഭഗവാൻ തുടർന്നു: ഈ ജാഗ്രത്തിലിരിക്കുമ്പോൾ ധ്യാനിച്ചു് സ്വസ്വരൂപത്തെ അറിയാൻ പറഞ്ഞപ്പോൾ നിങ്ങൾ സ്വപ്നത്തിലും സുഷുപ്തിയിലും ധ്യാനിക്കാൻ കഴിയുമല്ലോ എന്നു ചോദിക്കുകയാണു്. ജാഗ്രദാവസ്ഥയിലിരിക്കുന്ന ആൾ തന്നെയാണു് സ്വപ്നത്തിലും സുഷുപ്തിയിലും ഇരിക്കുന്നതു്. ഈ

മൂന്നും നിങ്ങളുടെ മുമ്പിൽ കൂടി കടന്നു പോകുന്നു. ധ്യാനത്തിൽ ഉറച്ചിരുന്നാൽ ഈ ചോദ്യം ഉദിക്കുകയില്ല.

ഡിസംബർ 23, 1936

298 ചോ: ധ്യാനം, അന്വേഷണത്തെക്കാൾ ഭേദമാണ്. കാരണം ധ്യാനം നേരിട്ടു സത്യത്തെ സ്പർശിക്കുന്നു. അന്വേഷണത്തിൽ സത്യത്തെ അസത്യത്തിൽ നിന്നു വേർതിരിച്ചറിയാൻ ശ്രമിക്കുന്നു.

ഉ: പ്രാരംഭത്തിൽ ഒന്നിനെപ്പററിയുള്ള ധ്യാനം എളുപ്പമായി തോന്നും. ധ്യാനം മൂലം ഏകാഗ്രത സിദ്ധിച്ചാൽ സത്യാസത്യങ്ങളെപ്പററിയുള്ള വിചിന്തനത്തിൽ കൂടിയുള്ള ആത്മവിവേചനം സുസാധ്യമായിത്തീരുന്നു.

സത്യം എന്തെന്നറിയാതെ എന്തിനെ ധ്യാനിക്കാൻ? സത്യം എന്തെന്നറിഞ്ഞാൽ അതിനെതിരേയുള്ള മറവുകളെ മനനം ചെയ്തു മാററിയേതീരൂ. അവസാനം, ഉദിച്ചുണരുന്ന അഹന്തയും ഒഴിഞ്ഞാൽ ആത്മാവു മുമ്പിനാലേ തന്നെ തന്നിൽ പ്രകാശിക്കുന്നതിനെ അറിയാതിരിക്കുന്ന അറിയായ്മ വിട്ടൊഴിയും.

ഡിസംബർ 24, 1936

299. ശബ്ദത്തിൻെറ ഉൽപത്തിയെപ്പററി ററി. കെ എസ് അയ്യർ ചോദിക്കുകയുണ്ടായി.

ഉ: നാദം (പര) നട്ടെല്ലിൻെറ താഴെയുള്ള മൂലാധാരത്തിൽ നിന്നു മുത്ഭവിക്കുകയാണെന്നാണു സാധാരണ പറഞ്ഞു വരുന്നത്. വിചാര രൂപമായ വൈഖരിയിൽ നിന്നും ആരംഭിക്കുന്ന എല്ലാ നാദവും കുണ്ഡലിനിയിൽ അടങ്ങിയിരിക്കുന്നു. ആറാധാരങ്ങളും സുഷുമ്നാ നാടിയും കുണ്ഡലിനിയും ആത്മാവിലടങ്ങിയിരിക്കുന്നു.

ചോ: ഇന്ദ്രയോനിയെപ്പററി ചോദിച്ചു.

ഉ: അണ്ണാക്കിൻെറ മധ്യഭാഗത്തെ ഇന്ദ്രയോനി എന്നു പറയും അതും സുഷുമ്നാനാഡിയും പരയിൽ ലീനമായിരിക്കുന്നു.

ഡിസംബർ 25, 1936

300. ബി. എസ് സി ഡിഗ്രിയുള്ള ഒരു ബ്രഹ്മചാരി ഒരു ദ്യോഗ ലബ്ധിക്കു വേണ്ടി ആശ്രമം ഹാളിൽ നാലഞ്ചുമാസമായി വ്രതമിരിക്കുകയായിരുന്നു. അയാൾ മററു പരിശ്രമങ്ങളൊന്നും ചെയ്തു ന്നില്ല, അയാളെ വീട്ടിലേക്കു കൂട്ടിക്കൊണ്ടു പോകാൻ സഹോദരൻ വന്നു. ബ്രഹ്മചാരി പോകാൻ വിസമ്മതിച്ചപ്പോൾ അയാൾ ഭഗവാനോടു പരാതി പറഞ്ഞു.

ഭഗവാൻ: ഞാനാരെയും വരാനോ പോകാനോ പറയുന്നില്ല. ഇവിടെ എല്ലാവരും സ്വയം ആനന്ദിക്കുന്നു അയാൾക്കിവിടെശാന്തി ലഭിക്കുന്നുവെന്നും ഒരുദ്യോഗം വേണമെന്നും പറയുന്നു. അയാളനുഭവിക്കുന്ന ശാന്തിക്കു ഭംഗം വരാതിരിക്കാൻ ഉദ്യോഗം ഹാളിൽ തന്നെ ലഭിക്കണമെന്നാണയാളുടെ അഭിലാഷം ശാന്തിയിരിക്കുന്നതു ഹാളിലല്ല. ആത്മാവിലാണ്. അതിനാൽ അതെവിടെയും അനുഭവിക്കാം.

അൽപദിവസങ്ങൾ കഴിഞ്ഞു് പൂണുനൂൽ പൊട്ടിച്ചെറിഞ്ഞിട്ടു് താൻ നിത്യാനന്ദനായി എന്നു ഭാവിച്ചു നടന്ന ആ യുവാവിനോടു മഹർഷി പിന്നീടും ഉപദേശിച്ചു.

ഒരു തള്ളപ്പക്ഷി തൻെറ കുഞ്ഞിനെ ചിറകുമുളയ്ക്കുന്നതുവരെയേ സംരക്ഷിക്കുകയുള്ളൂ. നിങ്ങൾ ജീവിക്കേണ്ട വഴി ഞാനുപദേശിച്ചു. അതനുസരിക്കാൻ തയ്യാറായാൽ നിങ്ങൾക്കെവിടെയും ശാന്തി ലഭിക്കും.

അയാൾ അടുത്തൊരു സ്കൂളിൽ ഉദ്യോഗം ലഭിച്ചിട്ടും അതുപേക്ഷിച്ചു. ഭഗവാനിൽ നിന്നും താൻ ആത്മോപദേശം നേടി എന്നു പ്രഖ്യാപിച്ചുകൊണ്ടു് കുറെദിവസം ഭ്രാന്തനെപ്പോലെ നടന്നശേഷം അയാൾ മരിക്കുകയാണുണ്ടായതു്.

301. ഭഗവാൻെറ ഉപദേശങ്ങൾ പിൻതുടർന്നതിനാൽ തനിക്കുണ്ടായ പല നല്ല അനുഭവങ്ങളെ ഒരാൾ വിവരിക്കുകയുണ്ടായി അയാളുടെ പേരും ജന്മനക്ഷത്രവും ഭഗവാൻേറതാണെന്നയാളഭിമാനിക്കുകയും ചെയ്തു.

ഭഗവാൻ: 'നാമിരുവരും എല്ലാവരും ഒരേ ആത്മാവാണ്' എന്നുപറഞ്ഞു് ആഗതൻെറ വാക്കുകളെ അവസാനിപ്പിച്ചു.

302 ഉപദേശമഞ്ജരിയിൽ പറയുന്ന തീവ്രവൈരാഗ്യം, വ്യാവഹാരികങ്ങളിലുള്ള വിരക്തിയും മുക്തിക്കുള്ള ആഗ്രഹവുമല്ലേ എന്നു് ഒരു ഭക്തൻ ചോദിച്ചു.

ഉ: സുഖത്തെ അന്വേഷിക്കാത്തവർ ആരുണ്ടു്? എന്നാലും ദുഃഖസമ്മിശ്രമായ സുഖത്തെയാണാരും സുഖമെന്നു കരുതുന്നതു്. ആ സുഖം നശ്വരമാണ്. ഒരു മുമുക്ഷു ഈ സുഖത്തെ ആഗ്രഹിക്കുകയില്ല. ദുഃഖഹേതുകമായ സുഖങ്ങളെയെല്ലാമുപേക്ഷിച്ചിട്ടു് നിത്യസൗഖ്യത്തിനുവേണ്ടി യത്നിക്കുകയാണു വൈരാഗ്യം.

ഗുരുവിന്റെ കർത്തവ്യമെന്താണെന്നൊരു ചോദ്യം ഒരാളുന്നയിച്ചു.

ഉ: സ്വയം ശക്തനാകാനൊക്കാത്ത അവസ്ഥയിൽ ദുർബലനായ ഒരുത്തൻ ശക്തിയാർജിക്കാൻവേണ്ടി ഗുരുവിന്റെ കൃപത്തിലുള്ള ഒരാളിനെ അന്വേഷിക്കുന്നു

303. ശ്രീ കെ ആർ. വി. അയ്യർ നാദത്തെപ്പററി കൂടുതലറിയാനാഗ്രഹിച്ചു

ഉ: നാദത്തെ ധ്യാനിക്കുന്നവർക്കു് അതിന്റെ അനുഭവമുണ്ടാകുന്നു. നാദം പത്തുവിധമുണ്ടു്. ധ്യാനത്തിൽ ഇടിമുഴക്കത്തിനൊത്ത നാദമുണ്ടാവുമ്പോൾ സാധകനു് ലയം ഉണ്ടാകുന്നു. അതാണവന്റെ നിജാവസ്ഥ അതിനാൽ നാദവും ജ്യോതിയും ഒരേ ഇടത്തുനിന്നും ഉൽഭവിക്കുന്നു.

ചോ: ശാന്തിയുണ്ടായാൽ പെട്ടെന്നു മാറിപ്പോകുന്നു. അതിനെന്തു ചെയ്യാൻ?

ഉ: നമ്മുടെ നിജസ്വരൂപം തന്നെ ശാന്തിയായതു കൊണ്ടു് അല്പമെങ്കിലും ശാന്തിയുണ്ടാവുന്നവൻ അതിനെത്തന്നെ പററിനിന്നു് വിക്ഷേപ പ്രതിബന്ധത്തെ നീക്കം ചെയ്തു് ശാന്തിയെ വർദ്ധിപ്പിക്കേണ്ടതാണു്.

ഡിസംബർ 26. 1936

304 ഒരു സ്വിസ്സ് വനിത ഭഗവാനെ നോക്കിയപ്പോൾ കണ്ട ദർശനത്തെപ്പററിപറഞ്ഞു.

ഞാൻ ശ്രദ്ധിച്ചു നോക്കിയപ്പോൾ, ഭഗവാൻെറ മുഖം പൂവുകൊണ്ടലങ്കരിക്കപ്പെട്ട ഒരു കുഞ്ഞിൻെറ സുന്ദരമുഖം പോലെ തോന്നി ഞാൻ സ്നേഹത്തിൽ മുങ്ങി നിന്നു.

ഉ: ഏതു കാഴ്ചയായാലും അതു മനസ്സിനുള്ളതാണ്. നിങ്ങളുടെ ഭക്തിയാണതിനു ഹേതു. പാൾ ബ്രൺടൻ എന്നെ ഒരു ബ്രഹ്മരാക്ഷസനെന്നപോലെയാണു കണ്ടതു്. നിങ്ങൾ ഒരു കുഞ്ഞിനെപ്പോലെയും. രണ്ടും മനസ്സിൻെറ കാഴ്ചകൾ തന്നെ.

ചോ: അതെ. ഞാൻ ശിവസന്താനമായ ബാലസുബ്രഹ്മണ്യനെ ധ്യാനിച്ചിരുന്നു എനിക്കനുഭൂതിയെന്തെങ്കിലും ഉണ്ടായോ എന്നു ചോദിച്ചു. ഞാൻ ഇല്ലെന്നു പറഞ്ഞു.

ഉ: കാഴ്ചകൾ കണ്ടു് വഞ്ചിതരാകരുതു്.

ചോ: യൂറോപ്പിൽ അതിവിദൂരത്തിലിരുന്നുകൊണ്ടു് അങ്ങയുടെ അനുഗ്രഹത്തെ നേരാമോ?

ഉ: യൂറോപ്പെവിടെയാണ്. അതു നിങ്ങളുടെ ഉള്ളിലിരിക്കുന്നു.

ചോ: ഞാനിവിടെ വന്നു. ഭഗവാനിവിടെ വരുമോ? (ഇങ്ങനെ പറഞ്ഞിട്ടു് അവർ ചെറുതായൊന്നു മന്ദസ്മിതം തൂകി— അല്പനേരം നിശ്ശബ്ദം)

ഉ: നിങ്ങൾ (ബാഹ്യ) ജഡദൃഷ്ടിയിൽകൂടി അതിരുകൾ കല്പിക്കുകയാണ്. ദേശകാലങ്ങൾ ഈ മണ്ഡലത്തിലേ വർത്തിക്കുന്നുള്ളൂ. നിങ്ങൾ ഇൻഡ്യയിൽ ഇരിക്കുന്നോ അതോ ഇൻഡ്യ നിങ്ങളിലിരിക്കുന്നോ? സത്യത്തിൽ ഇൻഡ്യയും മറ്റെല്ലാവും നിങ്ങളിലിരിക്കുന്നു. ഉറക്കത്തിൽ നിങ്ങൾക്കു് ഇൻഡ്യയും യൂറോപ്പുമുണ്ടോ? എന്നാലും അപ്പോഴും നമ്മുടെ നിലക്കു മാററമില്ല. ദേശകാലാദികൾ നമ്മിലടങ്ങിയിരിക്കുന്നു. ശരീരം ദേശകാലാദിക്കു വഴങ്ങി നിൽക്കുന്നു. അവ നമ്മെ ഖണ്ഡിച്ചു മാററുന്നില്ല. പാൾബ്രൺടനു് ദർശനമുണ്ടായപ്പോൾ അയാൾ കണ്ണടച്ചിരുന്നു. നിങ്ങൾ തുറന്നു വച്ചിരുന്നു.

ചോ: അതെ. പക്ഷെ എനിക്കു ദർശനമൊന്നുമുണ്ടായില്ല. എന്നാൽ അദ്ദേഹം ഒരു ദാർശനികനാണ്. ദർശനം നല്ലതോ ചീത്തയോ?

ഉ: ദർശനം നല്ലതുതന്നെ. പക്ഷെ നിങ്ങൾ ഒരു കുഞ്ഞിനെ വിചാരിച്ചിരിക്കും. അതു കാണുകയും ചെയ്തു.

ചോ: അതെ, ശിവൻെറ ബാല്യരൂപം.

ഉ: അങ്ങനെ പറയൂ.

ചോ: എന്നാൽ ശിവൻ സംഹാരകനാണല്ലോ.

ഉ: അതെ ദുഃഖങ്ങളുടെ.

നിങ്ങൾ അൽപം കഴിഞ്ഞു് ഉറങ്ങും. ഉറക്കം നിങ്ങളുടെ നിജ സ്വരൂപമാണ്. ആ അവസ്ഥ ഇപ്പോഴും ഉണ്ട്. ഇല്ലാതിരുന്നാൽ അതു് നിങ്ങളുടെ സ്വരൂപമായിരിക്കാൻ ന്യായമില്ല. ആ സ്വരൂപ ത്തിൽ നിങ്ങൾ ഇപ്പോഴും ഇരിക്കു. അതു ശിവമാണ്.

നിങ്ങൾക്കൊരു സ്വരൂപമുണ്ടോ? ശിവസ്വരൂപത്തിനു മുമ്പു് നിങ്ങൾ നിങ്ങളുടെ സ്വരൂപത്തെ അറിയുക. ഉറക്കത്തിൽ നിങ്ങൾ ക്കു് ഏതെങ്കിലും സ്വരൂപമുണ്ടായിരുന്നോ? അപ്പോൾ ശരീരമുണ്ടാ യിരുന്നില്ലെങ്കിലും നിങ്ങൾ ആനന്ദം അനുഭവിച്ചു. ഈ സ്വരൂപാന ന്ദം നിങ്ങൾക്കെപ്പോഴുമുള്ളതാണ്.

ചോ: ശിവം പിന്നെ എന്താണ്?

ഉ: ഈ ആനന്ദ സ്വരൂപത്തെത്തന്നെയാണ് ശിവമെന്നു പറ യുന്നതു്.

ആ സ്ത്രീകൾ വളരെ സന്തോഷമായി. കുറെക്കഴിഞ്ഞു് അവർ യാത്ര പറഞ്ഞുപോയി.

### 305 സന്ദർശകർ തമ്മിൽ

''പരമ്പരാഗതമായ അദ്ധ്യാത്മജ്ഞാനം നമുക്കുണ്ടായിരുന്നിട്ടും അതില്ലാത്ത അന്യനാട്ടുകാരാണല്ലോ നമ്മെക്കാൾ എളുപ്പത്തിൽ ഭഗ വാൻെറ ജ്ഞാനം ഗ്രഹിക്കുന്നതു്.''

ഭഗവാൻ: ദർശനം ഇല്ലാത്തതിനെക്കാൾ നല്ലതാണ് ദർശനം ഉണ്ടാകുന്നത്. അവർക്ക് ആ വഴിയിലാണ താൽപര്യം കൂടുതൽ. അവർ ഇവിടെ കേൾക്കുന്ന അറിവിൽ സ്വന്തം അറിവിനെ കൂട്ടിക്കലർത്തുന്നില്ല. അവർ ഒന്നു തൊട്ടാൽ അതിലുറച്ചു നിൽക്കും. അതാണവരുടെ ഗുണം.

നാം അറിവോടുകൂടി നമ്മുടെ ആദിയോടു ചേർന്നിരിക്കുന്നതാണ ധ്യാനം. അപ്പോൾ മരണഭയം നമ്മെ തീണ്ടുന്നില്ല. ജാഗ്രത്തിലും സുഷുപ്തിയിലും താനുണ്ട്. നമുക്കൊരിക്കലും ബോധരഹിതനായിരിക്കാൻ സാധ്യമല്ല. പ്രപഞ്ചബോധത്തെ പ്രമാണമാക്കിക്കൊണ്ടാണ് സുഷുപ്തിയിൽ നമുക്കു ബോധമില്ലാതിരുന്നു എന്നു പറയുന്നത്. ശരീരാദി പ്രപഞ്ചം നമ്മിൽ വേരൂന്നി നിൽക്കുകയാണ്. അതിനാൽ ഈ ആപേക്ഷിക (പ്രപഞ്ചം) ജ്ഞാനത്തെ നാം ആത്മാവായി കരുതുന്നു. ഉറക്കത്തിൽ തനിക്കു ബോധമില്ലാതിരുന്നുവെന്നു വെന്നാരെങ്കിലും അപ്പോൾ പറയുന്നുണ്ടോ? ഇപ്പോൾ അങ്ങനെ പറയുന്നു. ഇതിനെയാണ ആപേക്ഷിക ബോധമെന്നു പറയുന്നത്. അതിനാൽ അവൻ പറയുന്നത് ആപേക്ഷികബോധമാണ്, സാക്ഷാൽ ജ്ഞാനമല്ല ബോധം. ഈ ആപേക്ഷികബോധത്തിനും അബോധത്തിനും അതീതമാണു്.

തിരുവാചകം പ്രാരംഭത്തിൽ
''ഇമവെട്ടുന്നേരം പോലു മെന്നുള്ളം വിട്ടുമാറാ—
തനിശമങ്ങിരുന്നീടു മീശൻ തൻപാദം വാഴ്ക''

എന്നു പറഞ്ഞിട്ടുള്ളതിൽ നാലത്യുന്നത ജ്ഞാനികളുടെ ജ്ഞനവും ഒന്നായി നിൽക്കുന്നു.

1) ഒരേ ഓർമ്മ. 2) വൃത്തിപ്പെടാത്ത വിചാരം. 3) അഹന്തയുടെ ഇല്ലായ്മ. 4) ആത്മാവിൻെറ നിത്യത്വം ഈ എല്ലാം ഒന്നു തന്നെ.

ഏതു നിമിഷവും ഈശ്വരൻ മനസ്സിനെ വിട്ടുമാറി നിൽക്കുന്നില്ല. നിങ്ങളാണു് മനസ്സിനെ അവനിൽ നിന്നും മാററി വിഷയങ്ങളിലലയാൻ വിടുന്നത്. ഇതെത്ര നിന്ദ്യം!

ഡിസംബർ 27. 1936

307. മൈസൂറിൽ നിന്നും വന്ന ഷാമണ്ണ അഹംസ്ഫുരണ ത്തെപ്പററി ചോദിച്ചു.

ഉ: അതു് നിദ്രയിലുണ്ടാകുന്നതല്ല. ഉണർച്ചയിൽ ശരീരാദി പ്രപഞ്ചാദികളോട് ചേർന്നിരിക്കവെ തന്നെ ആത്മ (അഹം) വൃത്തി തോന്നാറുണ്ട്. ഇതിനെ അഹംവൃത്തി എന്നു പറയുന്നു. എന്നാൽ വി ഷയാദികളെ കൂടാതെ ആത്മാവിനെ മാത്രം മുൻനിറുത്തി തോന്നുന്ന അഹംവൃത്തിയെ 'അഹംസ്ഫുരണം' എന്നു പറയും. ജ്ഞാനിക്കു് ഇതു സ്വഭാവമാണ്. ഇതിനെ ജ്ഞാനമെന്നോ ഭക്തിയെന്നോ പറയാം. ഇതു് ആദ്യം ജാഗ്രത്തിലുണ്ടായാൽ പിന്നീട് മററവസ്ഥ കളിലും തുടർന്നുണ്ടാവും. ഈ വൃത്തിയെ അഖണ്ഡാകാരവൃത്തി എന്നു പറയും. വൃത്തി സാധാരണ മനോമയമാണ്. എന്നാൽ അഖണ്ഡാകാര വൃത്തി മനസ്സിനും അതീതമായി നിൽക്കുന്നു. ജ്ഞാനികൾക്കിതു നിരന്തരമായി സംഭവിക്കുന്നു. അഹംവൃത്തി പരിപൂർണ്ണമല്ല. അഖ ണ്ഡാകാര വൃത്തിയായ ആത്മസ്ഫുരണം അന്യമററ പരി പൂർണ്ണമാണു്.

ഡിസംബർ 31, 1936.

308. ഒരാൾ അയിത്തത്തെപ്പററി ഒരു ചോദ്യമുന്നയിച്ചു.

ഉ: നാം തീണ്ടാൻ പാടില്ലാത്തതു് അനാത്മാകാരങ്ങളെയാ ണു്. സമൂഹത്തിലെ അയിത്തം മനുഷ്യ നിർമ്മിതമാണു്.

ചോ: നമ്മുടെ ക്ഷേത്രങ്ങളിൽ അയിത്തം ആചരിക്കേണ്ടേ?

ഉ: അതു ബന്ധപ്പെട്ടവർ നിശ്ചയിക്കേണ്ടതാണ്.

ചോ: മഹാവിഷ്ണുവിൻെറ അവതാരത്തെപ്പററി എന്തു പറ യുന്നു?

ഉ: ആദ്യം നമ്മുടെ അവതാരത്തെപ്പററി നോക്കാം. അതറിയു മ്പോൾ മററവതാരങ്ങളെപ്പററി അറിയാനൊക്കും. പിന്നീട് ഈശ്വര നെപ്പററി ഒരു ചോദ്യമുണ്ടായി.

ഉ: ഈശ്വരനെപ്പററിയുള്ള നമ്മുടെ സങ്കൽപത്തിൽ അവർ സ്ഥിതിചെയ്യുന്നു. അതാരുടെ സങ്കൽപമാണെന്നാദ്യം അന്വേഷിക്കാം. സങ്കൽപിക്കുന്നവനനുസരണമായി സങ്കൽപവുമിരിക്കും. നിങ്ങളാരാണെന്നറിഞ്ഞാൽ മററു പ്രശ്നങ്ങളെല്ലാം സ്വയം ഒടുങ്ങിക്കൊള്ളും.

ജനുവരി 1, 1937.

309. ചോ: 'അഹം ബ്രഹ്മാസ്മി' 'ബ്രഹ്മൈവാഹം' ഇവ തമ്മിലുള്ള വ്യത്യാസമെന്തു്?

ഉ: ആദ്യത്തേതു് ഒന്നാം മഹാവാക്യമായ പ്രത്യക്ഷ വൃത്തിയും മററേതു് പരോക്ഷജ്ഞാനവുമാണു്. ആദ്യത്തേതിൽ 'ഞാൻ' എന്നതിൻെറ സത്യത്തെ ആരായുമ്പോൾ അതു് ബ്രഹ്മമായി പ്രകാശിക്കുന്ന അനുഭൂതിയെത്തരുന്നു. രണ്ടാമത്തേതിൽ, ശാസ്ത്രാദികളിൽ പ്രസ്താവിക്കുന്നബ്രഹ്മ വസ്തുവാണു ഞാൻ, അതിനന്യമായി 'ഞാൻ' ഇല്ല എന്ന സത്യത്തെ കാണിക്കുന്നു.

ഡങ്കൺഗ്രീൻലീ: ഞാൻ മുമ്പു് ഭഗവാനെ ദർശിച്ചു പോയ ശേഷം പന്ത്രണ്ടു ദിവസത്തോളം ഭഗവാൻെറ മഹനീയ ശാന്തി സദാ അനുഭവിച്ചു കഴിഞ്ഞിരുന്നു. ഞാൻ ജോലിയിൽ പെട്ടിരിക്കുമ്പോഴും സംഗീതത്തിൻെറ പിന്നണിഗാനം എന്നിൽ മുഴങ്ങിക്കേട്ടു കൊണ്ടിരുന്നു. ക്രമേണ അതു് പിന്നീടു നിലച്ചു. ജോലിത്തിരക്കിനാൽ പ്രത്യേകം ധ്യാനത്തിനു സമയം കിട്ടുന്നില്ല. ജോലിക്കിടയിലും ഞാൻ ഉണ്ടു്'' എന്നതോർമ്മിച്ചു കൊണ്ടിരുന്നാൽ മതിയോ?

ഉ: അഭ്യാസത്താൽ മനസ്സു ശക്തമാവുമ്പോൾ ആത്മബോധം മേൽക്കുമേൽ ദൃഢമാവും. ദൃഢമായാൽ ജോലിയിലിരുന്നാലും ഇല്ലെങ്കിലും ആത്മബോധ പ്രവാഹത്തിനു ഭംഗമുണ്ടാവുകയില്ല.

ചോ: പ്രത്യേകമായി ധ്യാനം ആവശ്യമില്ലേ?

ഉ: ധ്യാനം ഇപ്പോൾ നിങ്ങളുടെ യഥാർത്ഥ പ്രകൃതമാണു്. അതിനെ വിചാരങ്ങൾ ഭഞ്ജിക്കുന്നതിനെ ഒഴിവാക്കുവാൻ നിങ്ങൾ ശ്രമിക്കുന്നതിനെ മുൻനിറുത്തി ധ്യാനമെന്നു പറയുന്നു. വിചാര

ങ്ങൾ ഒഴിഞ്ഞാൽ നാം നമ്മുടെ നിജസ്വരൂപത്തിലിരിക്കും അതാണ് യഥാർത്ഥ ധ്യാനം.

പ്രാരംഭത്തിൽ നിങ്ങൾ ധ്യാനത്തിനു ശ്രമിക്കുമ്പോൾ പല വിചാരങ്ങളും വന്നു കയറും.

ഈ അവസരത്തിൽ മററുള്ളവരിൽ നിന്നും പല ചോദ്യങ്ങളു മുൽഭവിച്ചു.

മഹർഷി: അതെ, പല വിചാരങ്ങളും ഉദിച്ചുയരും. നിങ്ങളിൽ ഒളിഞ്ഞുകിടക്കുന്നവയെല്ലാം വെളിയിൽ വരും. എന്നാലല്ലേ അവയെ ശമിപ്പിക്കാനൊക്കൂ. അവ ക്രമേണ ശമിച്ച് മനസ്സു ശുദ്ധമാവും.

ഒരു സന്ദർശകൻ: എല്ലാവരും ബ്രഹ്മമാണോ?

ഉ: അതെ, അല്ലെന്നു നിങ്ങൾ കരുതാതെയിരുന്നാൽ മതി. ബ്രഹ്മത്തിനന്യമായിട്ടൊന്നുമില്ലല്ലോ.

ചോ: രിപുഗീതയിൽ എല്ലാം അസത്യമെന്നു പറഞ്ഞിട്ട് ഒടുവിൽ എല്ലാം സത്യം, ബ്രഹ്മമയമാണെന്നു പറഞ്ഞിരിക്കുന്നതെന്ത്?

ഉ: അതെ. നിങ്ങൾ അനേകത്തെക്കാണുമ്പോൾ അവ അസത്തുക്കളായിത്തീരുന്നു. സർവ്വം ബ്രഹ്മം (ഏകം) എന്നു അധിഷ്ഠാന വസ്തുവിനെ കാണുമ്പോൾ സത്തായും (സത്യമായും) തീരുന്നു.

ചോ: അങ്ങിനെയിരിക്കെ ഭഗവാൻെറ ഉപദേശസാരത്തിൽ ദേഹാദികൾ ജഡമാണെന്നും അസത്താണെന്നും പറഞ്ഞിരിക്കുന്നല്ലോ.

ഉ: ശരീരാദികളെ നിങ്ങൾ ആത്മാവിനന്യമായി കാണുന്നതുകൊണ്ട്. ആത്മാവിനെ കാണുമ്പോൾ ശരീരാദികൾ അതിലടങ്ങിയിരിക്കുന്നുവെന്നും എല്ലാം ആത്മമയമാണെന്നും കാണാം. അവിടെ ചോദ്യത്തിനൊന്നുമിടമില്ല.

ചോ: ആത്മാനാത്മവിവേചനമായ വിവേകത്തെ സാധനാ ചതുഷ്ടയത്തിൽ പ്രഥമമായി പറഞ്ഞിരിക്കുന്നല്ലോ. അവിടെ അനാത്മാവെന്നതെന്താണ്.

ഉ: സത്യത്തിൽ അനാത്മാവെന്നൊന്നില്ല. അനാത്മാവും ആത്മാവിൽ തന്നെ ഇരിക്കുന്നു. ആത്മാവു് സ്വയം വിസ്മൃതിയിലിരിക്കുമ്പോഴ് അതു തന്നെ അനാത്മാവിനെപ്പററി പറയുന്നു. താൻ തന്നെ വിട്ടിരിക്കുന്ന അവസ്ഥയിൽ താൻ (ആത്മാവു്) അനാത്മാവിനെ സങ്കൽപിക്കുകയാണു്. അതും മററൊന്നല്ലാ, ആത്മാവു തന്നെയാണ്.

ജനുവരി 2, 1937

311. പൊന്തിവരുന്ന 'വ്യഷ്ടി–ഞാൻ' (അഹന്ത) താഴുകയും ചെയ്യും. പൊന്തിവരാത്ത 'സമഷ്ടി-ഞാൻ' (ആത്മാവു) പൊങ്ങുകയോ, താഴുകയോ, അഥവാ ഉദിക്കുകയോ, അണയുകയോ ചെയ്യുന്നില്ല. വൈകിട്ടു് അഞ്ചരമണിക്കു സ്വിസ്സ് വനിത ധ്യാനം നീണ്ടുപോകുമ്പോഴ് തലവേദന ഉണ്ടാകുന്നു എന്നു പരാതി പറഞ്ഞു.

ഉ: ധ്യാനിക്കുന്നവനും ധ്യാനവും ഒന്നാണെന്നറിയുമ്പോഴ് ഒരു ഉപദ്രവവും ഉണ്ടാവുകയില്ല ശാന്തി അനുഭവമാകും.

ചോ: അവ രണ്ടും രണ്ടല്ലേ? ഒന്നാണെന്നു തോന്നുന്നില്ലല്ലോ

ഉ: അതുകൊണ്ടാണു നമ്മുടെ യഥാർത്ഥത്തെ നാമറിയണമെന്നു പറഞ്ഞതു്. ദൈവസാമ്രാജ്യം നമുക്കുള്ളിലിരിക്കുന്നു (The Kingdom of heaven is within) എന്നു ബൈബിളിൽ പറഞ്ഞിരിക്കുന്നതെന്തെന്നറിയണം. താൻ ദേഹമാണെന്നു കരുതുമ്പോഴേ അകം പുറമുള്ളു. ''ദൃഷ്ടിം ജ്ഞാനമയിം കൃത്വാ പശ്യേത് ബ്രഹ്മമയം ജഗത്''. ജ്ഞാനക്കണ്ണു കൊണ്ടുനോക്കിയാൽ ജഗത്തിനെ ബ്രഹ്മമയമായികാണാം. അപ്പോഴ് സർവ്വവും തങ്കലുത്ഭവം എന്ന അനുഭവം പ്രകാശിക്കും.

ഉറക്കത്തിൽ എന്തെങ്കിലും ഭേദം തോന്നിയിരുന്നുവോ. ഭേദം സത്യമാണെങ്കിൽ എപ്പോഴും ഉണ്ടായിരിക്കേണ്ടേ?

ചോ: ഉറക്കത്തിൽ എങ്ങനെയിരുന്നെന്നാർക്കറിയാം.

ഉ: അന്യവിഷയജ്ഞാനമററ ഉറക്കമാണ് യഥാർത്ഥനില.

അതാണാനന്ദമയം. അതു് അപ്പോഴും എപ്പോഴും ഉണ്ടു്. അതിനെ ജാഗ്രത്-സുഷുപ്തി എന്നുപറയുന്നു. (മോക്ഷസ്വരൂപം)

ചോ: പുനർജനനം അഹന്തയ്ക്കല്ലേ?

ഉ: അഹന്ത ഒന്നാണു് ശരീരാദികൾ അതിൽ തോന്നിമറയുന്നു. ശരീരത്തെ വിട്ടു മറ്റൊരു ശരീരത്തിൽ പോവുകയല്ല. തോന്നലുകളെല്ലാം തന്നുള്ളിൽ നിന്നുമാണു് സ്വപ്നത്തിൽ നിങ്ങൾ സ്വപ്ന ലോകത്തു പോകുന്നോ അതോ നിങ്ങൾക്കുള്ളിൽ നിന്നും സ്വപ്നം തോന്നുന്നുവോ? നിങ്ങൾ വാഹനങ്ങളിൽ കയറി ദേഹം അനങ്ങാതെ ദൂരദേശത്തു ചെന്നെത്തുന്നു. എന്നാലും നിങ്ങൾ പറയുന്നതു്നിങ്ങൾ ചരിച്ചു എന്നാണു്. വാഹനങ്ങളുടെ ചലനം നിങ്ങളിൽ ആരോപിതമായി. അതുപോലെ അഹന്ത മാറാതിരുന്നാലും ശരീരങ്ങളുടെ ഭേദത്തെ അഹന്തക്കു കൽപിക്കുന്നു.

സുഷുപ്തിയിൽ ദേശകാല ഭേദമില്ല. സുഷുപ്തി കഴിഞ്ഞു് അഹന്ത അങ്കുരിച്ചശേഷമേ ദേശ, കാലഭേദമില്ല. അഹന്താരഹിതനായ ആത്മാവു അവസ്ഥാത്രയങ്ങളെ കടന്നവനാണു്. അവൻ കേവലജ്ഞാനമയനായിരിക്കുന്നു. ഇതിനെ ശ്രദ്ധിച്ചുകൊണ്ടിരുന്നാൽ തന്റെ സാക്ഷാൽ സ്വരൂപനില മനസ്സിലാക്കാം.

ചോ: എനിക്കിതു ശരിയായിട്ടു മനസ്സിലാകുന്നില്ല.

ഉ: അതു് മനസ്സിലാക്കാൻ വേണ്ടിയുള്ള ഒരു വിഷയമല്ല. അതു് നീ തന്നെയാണെന്നിരിക്കെ ആരു് എന്തിനെ മനസ്സിലാക്കാൻ?

312. വി. കെ. ചോക്കർ (പൂന) 'സ്വയം' അറിയുക, അല്ലെങ്കിൽ ഉള്ളിലുള്ള 'ഞാൻ' ആരെന്നറിയുക എന്നു പറഞ്ഞാൽ അതെങ്ങനെ ചെയ്യാനാണു്? യാന്ത്രികമായി മന്ത്രവുംമറ്റും ഉരുവിട്ടിട്ടാണോ

ഉ: മന്ത്രജപം സദാനടന്നു കൊണ്ടിരിക്കുകയാണു്. അതു് അജപ. (നിങ്ങൾ ജപിക്കാതെ സ്വഭാവമായ് ജപിച്ചു കൊണ്ടിരിക്കുന്നതു്) ആ സ്ഥാനം അറിയാൻ പാടില്ലെങ്കിൽ ഏതെങ്കിലും ഒരു മന്ത്രത്തെ ജപിക്കണം. ഇതു് മറ്റു വിചാരങ്ങളെ അകററിനിർത്തും. ജപം മാനസികവും ആന്തരവുമാണു്. അതു ശീലിച്ചു വരുമ്പോൾ അതി

നെതിരെയുള്ള അജപയും അതിന്റെ നിത്യത്വവും തെളിഞ്ഞു വരും. സ്വാഭാവികമായ അവസ്ഥയാണ്‌ സാക്ഷാൽക്കാരം.

ചോദ്യകർത്താവു വീണ്ടും ചോദിച്ചപ്പോൾ,

ഉ: അതു നിങ്ങൾക്കന്യമല്ല. അതിനാൽ അതു്‌ വെളിയിൽ നിന്നും ലഭിക്കാനുള്ളതല്ല. നിങ്ങളിൽ ഉള്ളതാണ്‌. നിങ്ങക്കതറിയാൻ പാടില്ലെന്നു നിങ്ങൾ പറയുന്നു. അതിനാൽ അതിനെപ്പററി ശ്രദ്ധിച്ചാൽ മതി. വേറെ പ്രയത്നങ്ങൾ വേണ്ടാ. പ്രയത്നിക്കേണ്ടതു്‌ നിങ്ങൾ വ്യതിചലിക്കപ്പെടാതിരിക്കാനാണ്‌.

ആഗതനു തൃപ്തിയായി

313. ഗ്രീൻലീസ്‌: ആത്മാന്വേഷണം നടത്തുമ്പോൾ ശാരീരികവൃത്തികൾക്കു ഭംഗം ഉണ്ടാകുന്നതല്ലാ എന്നു്‌ ഭഗവാൻ ഇന്നലെപ്പറഞ്ഞല്ലോ. എന്നാൽ ചൈതന്യന്റെ ചരിത്രത്തിൽ പറഞ്ഞിരിക്കുന്നു, അദ്ദേഹം വിദ്യാർത്ഥികളോടു ശ്രീകൃഷ്ണനെപ്പററി സ്വന്തം ദേഹത്തെയും മറന്നു സംസാരിച്ചു കൊണ്ടേയിരുന്നു എന്നു്‌

ഉ: ആത്മാവാണു എല്ലാവും. നിങ്ങൾ അതിനന്യമാണോ? ആത്മാവറിയാതെ പ്രവൃത്തി നടന്നു പോകാൻ സാദ്ധ്യമാണോ? ആത്മാവു്‌ സാർവ്വത്രികമാണ്‌. ആത്മാവിൽപെട്ടിരിക്കുന്നവയിൽ പ്രവർത്തിയിൽ പെട്ടിരിക്കുന്നവ കൂടി ഉൾപെടും.

ചോ: ഞാൻ ശ്രദ്ധിച്ചില്ലെങ്കിൽ എന്റെ ജോലികൾ മുന്നോട്ടു നീങ്ങുകയില്ല.

ഉ: ദേഹമാണു താനെന്നു നിങ്ങൾ കരുതുന്നതിനാൽ ജോലി ചെയ്യുന്നതു്‌ നിങ്ങളാണെന്നു കരുതുകയാണ്‌. ദേഹവും അതിന്റെ വൃത്തികളും ജോലികളും ആത്മാവിനന്യമല്ല. നിങ്ങൾ ശ്രദ്ധിച്ചാലെന്തു്‌? ശ്രദ്ധിച്ചില്ലെങ്കിലെന്തു്‌? നിങ്ങൾ ഒരു സ്ഥലത്തേക്കു നടക്കുമ്പോൾ ഓരോ കാൽചുവടും നിങ്ങൾ ശ്രദ്ധിക്കുന്നില്ല. അൽപ്പം കഴിഞ്ഞു്‌ നിങ്ങൾ ഉദ്ദിഷ്ടസ്ഥാനത്തെത്തുന്നു. പ്രത്യേകം മനസ്സിനെ ചെലുത്താതെ തന്നെ നിങ്ങൾ നടന്നില്ലേ? മററു പ്രവൃത്തികളുടെ കാര്യവും ഇങ്ങനെതന്നെ.

ചോ: അപ്പോൾ അതു്‌ ഉറക്കത്തിൽ നടക്കുമ്പോലെയാണല്ലോ?

ഉ: അങ്ങനെ തന്നെ. കുഞ്ഞുറങ്ങിക്കൊണ്ടിരിക്കുമ്പോഴും അമ്മ മുലപ്പാലൂട്ടാറുണ്ട്. ഉറക്കത്തിൽ നിന്നും ഉണർത്തി കുഞ്ഞിനു് അത്താഴം കൊടുത്താലും അടുത്തദിവസം രാവിലെ അതിനെ കുഞ്ഞു് നിഷേധിച്ചെന്നു വരാം. കാളവണ്ടിയിൽ ഉറങ്ങിക്കിടക്കുന്ന വണ്ടിക്കാരൻ കാള നടക്കുന്നതിനേയോ നിൽക്കുന്നതിനേയോ പററി അറിയുന്നില്ല. അവൻ ഉണരുമ്പോഠം സവാരി തീർന്നിരിക്കും.

ആത്മാവാകുന്ന ജ്ഞാനി ദേഹമാകുന്ന വണ്ടിയിൽ ഉറങ്ങിയിരിക്കുകയാണു്. സിനിമ എന്താണു്? സ്ക്രീൻ, പടം, വെളിച്ചം എന്നിവ അചേതനങ്ങളാണ്. പ്രവത്തിപ്പിക്കാൻ ഒരു ചേതനൻ വേണം. ആത്മാവു് പ്രജ്ഞ തന്നെയാണു്. അവനെ പ്രവർത്തിപ്പിക്കാൻ മറെറാരു പ്രജ്ഞയുടെ ആവശ്യമില്ല.

ചോ: ഞാൻ ദേഹത്തെ കത്താവാണെന്നു തെററിദ്ധരിക്കുന്നില്ല

ഉ: ദേഹവൃത്തികഠം മനസ്സിൽ ഭദ്രം ചെയ്യപ്പെട്ടിരിക്കുന്നതിനാൽ ചേതനനായ ഒരു കർത്താവു് ആവശ്യമായിത്തീരുന്നു. തങ്ങഠം ജീവന്മാരാണെന്നു മനുഷ്യർ കരുതുന്നതിനാൽ ജീവന്മാരെ പ്രവർത്തിപ്പിക്കാൻ ഈശ്വരൻ ഹൃദയത്തിലിരിക്കുകയാണെന്നു് ഭഗവാൻ കൃഷ്ണൻ പറയുന്നു. സത്യത്തിൽ ജീവനോ കർത്താവോ ഇല്ല. എല്ലാം ചേർന്നു് ആത്മാവുമാത്രം. നിങ്ങഠം ദേഹത്തെ താനെന്നും അതു തന്നെ കർത്താവെന്നും കരുതുന്നതു് സിനിമയിൽ കാണുന്നവനെ പ്രവത്തിക്കുന്നവനായി കരുതുന്നതുപോലെ ആയിപ്പോകുന്നു. സിനിമയിൽ തിരശ്ശീലകൂടാതെ കർത്താവിനു് ഒരു രംഗം അഭിനയിക്കാനൊക്കുമോ? അതുപോലെ ആത്മാവിനെ കൂടാതെ മനസിനും പ്രവർത്തിക്കാൻ സാദ്ധ്യമല്ല.

ചോ: ഇതു് ദ്രഷ്ടാവിനോടു പ്രവർത്തിക്കാൻ പറഞ്ഞതുപോലെയാണു്. നിദ്രാടനം തന്നെ നല്ലതു്.

ഉ: കാക്കകേ നോക്കാൻ രണ്ടു കണ്ണിലും കൂടി ഒരു കൃഷ്ണമണിയേ ഉള്ളു. ആന ഒരു തുമ്പിക്കൈ തന്നെ ശ്വാസോച്ഛ്വാസം ചെയ്യാനും വെള്ളം കുടിക്കുന്നതിനുമുപയോഗിക്കുന്നു. സർപ്പം കേഠക്കാനും കാണാനും ഒരേ അവയവം തന്നെ ഉപയോഗിക്കുന്നു. അതുപോലെ വൃത്തിയും അവസ്ഥയും വ്യക്തികളുടെ വീക്ഷണത്തെപ്പൊറുത്തിരിക്കു

ന്നു. സുഷുപ്തി ജാഗ്രത്, ജാഗ്രത് സുഷുപ്തി, സ്വപ്നത്തിൽ സുഷുപ്തി, സ്വപ്നത്തിൽ ജാഗ്രത് എന്നീ പ്രകാരം.

ചേ: നമുക്ക് ഈ സ്ഥൂല ശരീരത്തെ പ്രവർത്തിപ്പിക്കേണ്ടിയിരിക്കുന്നു. പ്രവൃത്തിയിലിരിക്കുമ്പോൾ ഉറങ്ങുകയോ ഉറങ്ങുമ്പോൾ പ്രവർത്തിക്കുകയോ ചെയ്താൽ പ്രവർത്തി തെററിപ്പോകും.

ഉ: ഉറക്കം അജ്ഞാതമല്ല. നിങ്ങളുടെ നിജാവസ്ഥയാണു്. അതുപോലെ ഉണർച്ച ജ്ഞാനവുമല്ല. അതജ്ഞാനമാണു്. ഉറക്കത്തിൽ മുഴുബോധമുണ്ടു്. ഉണർച്ച മുഴു അജ്ഞാനവുമാണു്. ഈ രണ്ടും താണ്ടിനിൽക്കുന്ന നിങ്ങളുടെ സാക്ഷാലവസ്ഥയുള്ളിൽ തന്നെയാണീരണ്ടും സംഭവിക്കുന്നതു് ആത്മാവു് ജ്ഞാനത്തിനും അതീതമാണു്.

സുഷുപ്തി, സ്വപ്നം, ജാഗ്രത്—മൂന്നും ആത്മാവിൻെറ സന്നിധിയിൽക്കൂടി ചരിക്കുന്നു. നിങ്ങൾ അറിഞ്ഞാലും ഇല്ലെങ്കിലും അവ തുടർന്നുണ്ടാകുന്നു ഇതാണു് ജ്ഞാനിയുടെ നില. ജാഗ്രത്, സമാധി, ഗാഢസുഷുപ്തി, സ്വപ്നം ഇവ അവനുള്ളിൽ അവനെ തൊടാതെ നിൽക്കുന്നു, ഇതു വണ്ടിക്കാരൻ ഉറങ്ങിയിരിക്കവെ കാള ചരിക്കുന്നു, നിൽക്കുന്നു, വണ്ടിയുടെ പൂട്ടിൽ നിന്നും മോചിച്ചു നില്ക്കുന്നു, എന്നിങ്ങനെ ഒക്കെയാണു്. ഈ ഭേദങ്ങളെല്ലാം അജ്ഞാനിയെ ച്ചേർന്നുള്ളതാണു്.

ചോ: അതെ, ഇവ ആത്മാവിനു ബാധകമല്ല. പിന്നെ ചോദിക്കാനാതുണ്ടാവും? നിർഭാഗ്യത്താൽ ആത്മസാക്ഷാൽക്കാരം പ്രാപിച്ചവനല്ല.

ഉ: തടസ്സമതാണു്. താനജ്ഞാനിയാണെന്നും ഇനിമേൽ സാക്ഷാൽക്കരിക്കണമെന്നും ഉള്ള ബോധം മാററണം. നിങ്ങൾ ആത്മാവാണു്. ആത്മാവിനെ നിങ്ങൾ എപ്പോഴെങ്കിലും വേർപെട്ടിരുന്നിട്ടുണ്ടോ?

ചോ: അപ്പോൾ ഇതു് നിദ്രാടനത്തിൻെറയൊ ദിവാസ്വപ്നത്തിൻേറയോ പരീക്ഷണമാണല്ലോ?

ഭഗവാൻ ചോദിച്ചു.

## ജനവരി 3, 1937

### അമൃതബിന്ദുകൾ

ഗാഢനിദ്രയിലെ സമ്പൂർണ്ണ ജ്ഞാനമാണ് ആത്മാവെന്നും സുഷുപ്തിയിൽ നിന്നും ജാഗ്രത്തിലേക്ക മാറുന്നതാണ് ശരിയായ ബോധോദയം എന്നും മുൻദിവസം അരുളിച്ചെയ്തതിനെ കൂടുതൽ വിശദീകരിക്കണമെന്നഭ്യർത്ഥിക്കപ്പെട്ടു.

ഉ: ആത്മാവു് ഗാഢനിദ്രയിലെ പരിപൂർണ്ണ ബോധമാണ്. അതു് 'ഇദം' (ഇതു്) ഇല്ലാത്ത അഹം (ഞാൻ) ബോധംമാത്രമായിരിക്കുന്നു. എന്നാൽ ഉണർച്ചയിൽ 'അഹ'വും 'ഇദ'വുമായി പരിണമിക്കുന്നു. വ്യക്തി, തന്നെ ബോധിക്കുന്നതു് അഹംബോധത്തിൽ കൂടിത്തന്നെയാണ്. ഇങ്ങനെ പരിവർത്തനാത്മകമായ 'ഞാൻ' സാധകൻെറ സാക്ഷാൽക്കാര ലക്ഷ്യമായി നിലകൊള്ളുന്നു. ഈ 'ഞാൻ' അനുഭവപരമായിത്തീരുമ്പോൾ അധിഷ്ഠാനം കണ്ടെത്തി ലക്ഷ്യം നിറവേറുന്നു.

സുഷുപ്തിയെ അജ്ഞാനമെന്നു പറയുന്നതു് ജാഗ്രത്തിലെ തെററായ അറിവിനെ പശ്ചാത്തലമാക്കിക്കൊണ്ടാണ്. ജാഗ്രത്തു് അജ്ഞാനവും സുഷുപ്തി പ്രജ്ഞാനവുമാണ്. പ്രജ്ഞാനം ബ്രഹ്മവും ബ്രഹ്മം നിത്യവുമാണ്. ഇതു ശ്രുതിവാക്യം. ഉറങ്ങുന്നവൻ പ്രജ്ഞാനഘനനായിരിക്കുമെന്നതാണ് അതിൻെറ ലക്ഷണം.

### ജ്ഞാനവിജ്ഞാനങ്ങൾ

എപ്പോഴും എല്ലാ ബോധത്തിലും രണ്ടും ഒന്നു ചേർന്നു പ്രവർത്തിക്കുന്നു. ജാഗ്രത്തിലെ വിജ്ഞാനം വിപരീത ജ്ഞാനമാണു്. ഇതു് വിസ്പഷ്ടമാവുമ്പോൾ ബ്രഹ്മമാണ്. സുഷുപ്തിയിൽ വിപരീത ജ്ഞാനമില്ലാതിരിക്കുന്ന അവസ്ഥ പ്രജ്ഞാനമാണ്. (പ്രജ്ഞാനഘനം) ഐതരേയ ഉപനിഷത്തിൽ പ്രജ്ഞാനം, വിജ്ഞാനം, അജ്ഞാനം, സംജ്ഞാനം എല്ലാം ബ്രഹ്മത്തെ കുറിക്കുന്നതായി പറയുന്നു.

ജാഗ്രത്തിലെ 'ഞാൻ' അശുദ്ധമാണ്. സുഷുപ്തിയിലെ 'ഞാൻ' ശുദ്ധവുമാണ്. എന്നാൽ ഇതിനെ എങ്ങനെ സാക്ഷാൽക്കരിക്കാൻ? ''ഏഷ സ്വയം ജ്യോതിരശേഷസാക്ഷീ വിജ്ഞാനകോശേ

വിലസത്യജസ്രം'' എന്നു വിവേകചൂഡാമണിയിൽ പറയുന്നു. (വിജ്ഞാനകോശം എപ്പോഴും ബുദ്ധിയിൽ പ്രകാശിക്കുന്നു) ചേർന്നുവരുന്ന രണ്ടു ചിന്തകളുടെ ഇടയിൽ ശുദ്ധ 'ഞാൻ' ഇരിക്കുന്നുവെന്നു് ത്രിപുര രഹസ്യത്തിലും മററു ഗ്രന്ഥങ്ങളിലും പറയുന്നു. അതിനാൽ ഈ ശുദ്ധ അഹംവൃത്തികൊണ്ടുവേണം പ്രജ്ഞാന ഘനമായ ആത്മാവിനെ പ്രാപിക്കാൻ. അപ്പോൾ വൃത്തി സംഭവിക്കുകയും ചെയ്യുന്നു.

അസത്തു് — ജാഗ്രത്തിലെ ഞാൻ
സത്തു് — സുഷുപ്തിയിലെ ഞാൻ
അസദ്വിലക്ഷണം — സത്തു് (സത്തിനും അസത്തിനും അതീതം സർവ്വസാക്ഷി)

(ശുദ്ധ) ആത്മാവിനെ (അശുദ്ധ) അഹം (ഞാൻ) കൊണ്ടെങ്ങനെ അറിയാൻ കഴിയും? ആരും 'സുഖമായി ഉറങ്ങി' എന്നു പറയാറുണ്ടല്ലോ. പറയുന്ന ആളിൻെറ അനുഭവമാണു സുഖം. താനനുഭവിക്കാത്തതിനെപ്പററി ഒരാൾ എങ്ങനെ പറയും. ആത്മാവു ശുദ്ധമാണെങ്കിൽ നിദ്രയിൽ സുഖത്തിൻെറ അനുഭവം എങ്ങനെ ഉണ്ടായി? ആ അനുഭവത്തെപ്പററി ഇപ്പോൾ പറയുന്നതാരു്?

വിജ്ഞാനാത്മാവു്—ഉറക്കത്തിൽ അനുഭവപ്പെടുന്നു.
അജ്ഞാനാത്മാവു്—ഉണർച്ചയിൽ അനുഭവമാകുന്നു.

അജ്ഞാനാത്മാവു വിജ്ഞാനാത്മാവിനെപ്പററി പറഞ്ഞാൽ അതെങ്ങനെ ശരിയാവും? നിദ്രയിൽ വിജ്ഞാനാത്മാവുണ്ടായിരുന്നോ? ഉണ്ടായിരുന്നുവെന്നു തന്നെല്ലോ മുകളിൽ പറഞ്ഞതനുസരിച്ചു് അനുമാനിക്കേണം? അപ്പോൾ എങ്ങനെ ഉണ്ടായിരുന്നു. അതു് ജാഗ്രത്തിലുണ്ടായിരിക്കുന്നതുപോലായിരിക്കുകയില്ല. സുഷുപ്തിയിൽ അതിശുദ്ധ (സൂക്ഷ്മ) മായിരുന്നു. നിദ്രയിൽ (പ്രജ്ഞാനാത്മാവോടുചേർന്നു് ഏകമായിരുന്നിട്ടു് ഉണർച്ചയിൽ—വിജ്ഞാനാത്മാവ്) താൻ ആരെ വിട്ടു പിരിയുന്നോ ആ പ്രജ്ഞാനാത്മാവിനെ-അതെ, അതിൻെറ സ്വരൂപമായ സുഖത്തെ (മായാ രൂപേണ) സുഷുപ്തിക്കും ജാഗ്രത്തിനും ഇടയ്ക്കുള്ള തുരീയ മുഹൂർത്തത്തിൽ അറിയുന്നു. ഇതു് വൃക്ഷക്കൊമ്പുകൾക്കും ഇലകൾക്കും അടിയിൽ പ്രകാശിക്കുന്ന ചന്ദ്രപ്രകാശം പോലെയാണു്.

വ്യക്തമായ വിജ്ഞാനാത്മാവിന്റെ മുമ്പിൽ അവ്യക്തമായ വിജ്ഞാനാത്മാവ് അപരിചിതനെപ്പോലെ നിൽക്കുന്നു. നിദ്രയിൽ അവന്റെ സാന്നിദ്ധ്യത്തെ നാം എന്തിനനുമാനിക്കണം? അവഗണിച്ചുകൂടേ? പാടില്ല. അതനുഭവമാണ്. അനുഭവസത്യത്തെ നിഷേധിക്കാൻ പാടില്ല. കാരണം ആരും അതിനെ ഇഷ്ടപ്പെടുന്നു. അതിനെപ്പററിയുള്ള ചിന്തപോലും ഒരുവനെ സന്തോഷഭരിതനാക്കുന്നു.

ഇതിൽ നിന്നും ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം ഈ മൂന്നും അവസ്ഥാത്രയങ്ങളിലും സ്ഥിതി ചെയ്യുന്നു എന്നതു തീർച്ചയാണു്. അവയുടെ ശുദ്ധികൾ വ്യത്യാസങ്ങൾ ഉണ്ടായിരിക്കുമെന്നേ ഉള്ളൂ. പരിവർത്തന ഘട്ടത്തിൽ ശുദ്ധാത്മാവു (അഹംവൃത്തി) മുന്തിനിൽക്കും ഇദം വൃത്തികൾ നിയന്ത്രിക്കപ്പെടുന്നു.

എന്നാൽ ഈ ശുദ്ധാത്മാവ് എന്തു കൊണ്ട് അറിയപ്പെടുന്നില്ല? അതിനെ ഓർമ്മിക്കാൻ പോലും കഴിയുന്നില്ല അതുമായുള്ള പരിചയക്കുറവു കൊണ്ടുമാത്രം. അതിനാൽ അതിനെ ബോധപൂർവ്വം പ്രാപിക്കാൻ ശ്രമിക്കേണ്ടതാണു്.

315. ഒരു ഭക്തൻ: ഭഗവാൻ മുമ്പ് പറഞ്ഞു, മിഥ്യയും സത്യവും ഒന്നു തന്നെയെന്നു്. അതു ശരിയാകുന്നതെങ്ങനെ?

ശങ്കരന്റെ മായാവാദത്തെ ശരിക്കു മനസ്സിലാക്കാതെ തന്ത്രികളും പണ്ഡിതന്മാരും മററും എതിർക്കുന്നു. (1) ബ്രഹ്മംസത്യം (2) ജഗത്തു മിഥ്യ (3) ജഗത്തു ബ്രഹ്മമാണു്, ഇതാണു ശങ്കരൻ പറയുന്നതു്. രണ്ടാമത്തേതു പറഞ്ഞിട്ടു നിറുത്താതെ മൂന്നാമത്തേതുകൂടി കൂട്ടിച്ചേർക്കണം. അതിന്റെ അർത്ഥം ജഗത്തു് ബ്രഹ്മത്തിന്റെ അംശമാണെന്നും അതിനാൽ അതിനെ ബ്രഹ്മത്തിനന്യമായി കാണുന്നതു മിഥ്യയാണെന്നും ആണു്. എതിർവാദക്കാർ ശങ്കരന്റെ 'കയററിൽ പാമ്പു്' ഉദാഹരണത്തെ എതിർക്കുന്നു. എന്നാൽ അദ്ദേഹം ആ ഉദാഹരണം കൊണ്ടു മതിയാക്കുന്നില്ല. അദ്ദേഹത്തിന്റെ 'മരുമരീചിക' ഉദാഹരണത്തെ കൂടി പരിശോധിക്കണം. മരീചിക തോന്നലാണെന്നറിഞ്ഞ ശേഷം മരീചിക അവിടെ ഉണ്ടായിരുന്നാലും ഒരാൾ ഭ്രമിച്ചു് വെള്ളം കുടിക്കാനോടുന്നില്ല. ലോകം മിഥ്യയാണെന്നറിഞ്ഞശേഷവും ആ തോന്നൽ തുടർന്നുണ്ടു്. അതിനെ ബ്രഹ്മത്തിനന്യമെന്നു കരുതാതിരുന്നാൽ മതി.

ലോകം ആർക്ക തോന്നപ്പെടുന്നുവെന്നദ്ദേഹം ചോദിക്കുന്നു. നിങ്ങളെന്തു പറയും? ആത്മാവിനെന്നു പറയണം. അല്ലെങ്കിൽ ബോധരൂപിയായ ആത്മാവിൻെറ അസാന്നിധ്യത്തിൽ ലോകം തോന്നപ്പെടുമോ? ആത്മാവിനന്യമായിരിക്കുമ്പോൾ ലോകം സത്യമായും അന്യമായിരുന്നാൽ മിഥ്യയായും ഭവിക്കുന്നു.

പ്രപഞ്ചം ബ്രഹ്മത്തിൻെറ അംശമാണെന്നു എതിർപക്ഷക്കാരും സമ്മതിക്കുന്നുണ്ട്. മരുമരീചിക ദാഹത്തെ ശമിപ്പിക്കുന്നില്ല. അതിനാൽ അസത്യം തന്നെ. എന്നാൽ പ്രപഞ്ചം പ്രയോജന പരമായതിനാൽ അതു് സത്യമാണെന്നു കരുതാമെന്നവർ പറയുന്നു. അതും ഇതും എങ്ങനെ ശരിയാവും? സ്വപ്നദാഹത്തെ സ്വപ്നജലം ശമിപ്പിക്കും. എന്നാൽ ഉണരുമ്പോഴോ രണ്ടും അസത്യമായി തീരുന്നില്ലേ? അതുകൊണ്ടു് ഏതോതരത്തിൽ പ്രയോജനപ്പെട്ടതു നിമിത്തം തോന്നിയതു സത്യമാണെന്നു പറയാൻ പാടില്ല. എപ്പോഴുംഉള്ളതു സത്യവും ഉണ്ടായി ഇല്ലാതാകുന്നതു് അസത്യവുമാണു്.

316— സിനിമയിൽ തീപിടിത്തം കണ്ടാൽ തിരശ്ശീല എരിഞ്ഞു പോകുമോ? അവിടെ കാണുന്ന വെള്ളം തിരശ്ശീലയെ നനയ്ക്കുമോ? അവിടെ കാണുന്ന കത്തികൊണ്ടു്തിരശ്ശീല കീറിപ്പോകുമോ?

ജനുവരി 6, 1937

317 പാർഘലി എന്ന ഒരു ഭക്തൻ: ഇവിടെ വരുന്ന ഭക്തന്മാർക്കു് ദർശനങ്ങളോ മനോലയമോ ആവേശമോ ലഭിക്കാറുണ്ടെന്നു പറഞ്ഞുകേട്ടു. ഞാൻ വന്നൊന്നരമാസമായിട്ടും എനിക്കങ്ങനെ അനുഭവങ്ങളൊന്നും ഉണ്ടായില്ല. ഭഗവാൻെറ കാരുണ്യത്തിനു ഞാൻ പാത്രമല്ലാത്തതു കൊണ്ടാവാം. പരിഹാരത്തിനു് എന്തു പ്രായശ്ചിത്തമോ ചെയ്യാം.

ഉ: ദർശനങ്ങളും മനോലയങ്ങളും മററും മാനസികങ്ങളാണു്. അതു് വ്യക്തികളെ ആശ്രയിച്ചിരിക്കുന്നു. സമഷ്ടിസാന്നിദ്ധ്യത്തെ ബന്ധിക്കുന്നില്ല. മാത്രമല്ലാ അതൊന്നും കാര്യമല്ല. നമുക്ക വേണ്ടതു ആത്മശാന്തിയാണു്.

ചോ: ചിന്താ ശുദ്ധിയുടെ ഫലമാണല്ലോ ശാന്തി. അതുണ്ടാവണമല്ലോ.

ഉ: മനോലയം ചിന്തയററിരിക്കുകയാണു്. നിദ്രയിലതേപ്പെടുന്നു. എന്നാൽ അതുമൂലം ശാശ്വതശാന്തി ലഭിക്കുന്നുണ്ടോ?

ചോ: ആശ്രമം പ്രസിദ്ധീകരിച്ച ഒരു പുസ്തകത്തിൽ സമാധി അവസ്ഥ ഉണ്ടാവണമെന്നു പറയുന്നു.

ഉ: നിങ്ങാംക്കു പ്രകൃത്യാ ഉള്ളതു് സമാധിയാണു്.

ചോ: എനിക്കതനുഭവപ്പെടുന്നില്ല.

ഉ: അങ്ങനെ തോന്നുന്നതു തന്നെ തടസ്സമാണു്. ഈ തോന്നുന്നതു് അലഞ്ഞു കൊണ്ടിരിക്കുന്നതാണു സ്വപ്രകൃതി എന്നു കരുതുന്നതുകൊണ്ടാണു്. അനാത്മാവിനെ ആത്മാവെന്നു കരുതാതെയിരുന്നാൽ ആത്മാവു നിങ്ങാംക്കു പ്രത്യക്ഷമാവും.

ചോ: ഇതെനിക്കു് തത്വത്തിൽ മനസ്സിലാകുമെന്നേ ഉള്ളൂ. അനുഭവത്തിനൊക്കുന്നില്ല.

ഉ: മനോലയം താൽക്കാലികാവസ്ഥയാണ്. അതുണ്ടായിരിക്കുന്നിടത്തോളം ആനന്ദം തന്നെ, അതിൽ നിന്നുണരുമ്പോാം പഴയ വാസനകാം തലപൊക്കും, സഹജ സമാധിമൂലം വാസനകളെ നശിപ്പിക്കാതിരുന്നാൽ മനോലയം കൊണ്ടു പ്രയോജനമില്ല.

ചോ: സഹജസമാധിക്കു മുന്നോടിയായി മനോലയം ഉണ്ടാകണമല്ലോ.

ഉ: മനോലയമാണു പ്രകൃത്യാ ഉള്ളതു്. കർമ്മങ്ങളും വിഷയാദികളും അതിനെ ഹനിക്കുന്നില്ല. അവ ആത്മാവിനന്യമല്ലെന്നറിഞ്ഞാൽ ആത്മാവിനെ അറിഞ്ഞതാവും. എന്തൊക്കെ സംഭവിച്ചാലും നിങ്ങാം ഇപ്പോഴും മനോലയത്തിലാണു്.

ചോ: ഞാൻ അതുകൊണ്ടു് എന്തു ചെയ്യാനാണു്?

ഒരു ഭക്തൻ: 'മനസൈവേ തം ആപ്തവ്യം' മനസ്സുകൊണ്ടു ആത്മാവിനെ സാക്ഷാൽക്കരിക്കണം.

ഉ: അതെ, ശുദ്ധമനസ്സുകൊണ്ടുവേണം. ചിന്തയററ മനസ്സ് ചലിക്കാതിരിക്കുന്ന മനസ്സ്, ആത്മാവുതന്നെയാണു് അതു് ചലിക്കുന്ന മനസ്സിനു അതീതമാണ്.

**ഒരു ഭക്തൻ:** വാസന നിശ്ശേഷം ഒഴിഞ്ഞാലല്ലേ സാക്ഷാൽക്കാരം സംഭവിക്കുകയുള്ളൂ.

ഉ: വാസന രണ്ടുവിധം. 1) ബന്ധഹേതുകം-അജ്ഞാന ബന്ധം മൂലമുള്ളത് 2) ഭോഗഹേതുകം-വിവേകികൾക്ക് സുഖത്തെ പ്രദാനം ചെയ്യുന്നത്. രണ്ടാമത്തേത് സാക്ഷാൽക്കാരത്തെ തടസ്സം ചെയ്യുന്നില്ല.

ചോ: സാക്ഷാൽക്കരിച്ചവർ വീണ്ടും ജനിക്കുന്നുണ്ടോ? വാമദേവൻ ജഡഭരതൻ തുടങ്ങിയവരെപ്പോലെ.

ഉ: സാക്ഷാൽക്കരിച്ചവർ വീണ്ടും ജനിക്കുന്നില്ല. പുനർജനനം ബന്ധം നശിക്കാത്ത വാസനമൂലമാണുണ്ടാവുന്നത്. സാക്ഷാൽക്കരിക്കുമ്പോൾ വാസന അവശേഷിക്കാതെ ഒടുങ്ങും.

ചോ: അവർ കേവല നിർവ്വികൽപത്തെ പ്രാപിക്കുന്നു. സഹജ നിർവ്വികൽപത്തെയല്ല. അല്ലേ?

ഉ: അതെ.

ചോ: സുഖപരമായ വാസനമാത്രമേ സാക്ഷാൽക്കാരത്തെ തടയാതിരിക്കുന്നുള്ളുവെങ്കിൽ, അതുപോലെ തൻെറ ആനന്ദത്തിനു കോട്ടംവരാതെ ലോക സംഭവങ്ങളെ നിരീക്ഷണം ചെയ്തുകൊണ്ടിരിക്കുന്നുവെങ്കിൽ, അത്രത്തോളം ആഭിമുഖ്യമേ ബന്ധമായിത്തീരുന്നുള്ളൂ. ശരിയാണോ.

ഉ: ശരിയാണ്. അഭിനിവേശം ബന്ധമാണ് അഹന്ത നശിക്കുമ്പോൾ അതൊഴിയും.

ചോ: സാക്ഷാൽക്കാരത്തിനു ഗുരുസഹായം ആവശ്യമാണ്.

ഉ: ഗുരു മററാരുമല്ല, ആത്മാവു തന്നെയാണ്.

ചോ: ശ്രീകൃഷ്ണനും സാന്ദീപനിയും ശ്രീരാമനു വസിഷ്ഠനും ഗുരുക്കന്മാരായിരുന്നല്ലോ.

ഉ: അതൊക്കെ ബാഹ്യഗുരുക്കന്മാരാണ്. ബാഹ്യഗുരു ശിഷ്യനെ അന്തർമ്മുഖമാക്കിച്ചെയ്യുന്നു. ഒടുവിൽ ശിഷ്യനു തൻെറ ആത്മ

ദർശനമുണ്ടാവുമ്പോഠം ബഹിർമുഖമായി കണ്ട ഗുരു തൻെറ ആത്മാവിനന്യമല്ലെന്ന ബോധ്യമാവും.

ചോ: ഞാനെൻെറ ജീവനെയും ആത്മാവിനെയും അർപ്പിച്ചു കഴിഞ്ഞു. എൻെറ സത്യം എനിക്കറിയാം.

ഉ: അതു സത്യമാണെങ്കിൽ ഈ ചോദ്യമുണ്ടാകുമായിരുന്നില്ല.

ചോ: സത്യമാണ്. ഞാൻ എല്ലാം വിട്ടു. എന്നിട്ടും ഈ പ്രശ്നം അവശേഷിക്കുന്നു.

ഉ: ഗുരുകാരുണ്യം നിത്യമാണ്, അതു സ്ഥിരമാണ്. നിങ്ങഠം പറയുന്നതിലേ ഇടർച്ച കാണുകയുള്ളൂ. പിശകു മററെവിടെ ഇരിക്കും?

ജനുവരി 7, 1937

318. മരണഭയം എങ്ങനെ ഒഴിവാക്കാമെന്നു ചോദിച്ച ഒരു ഹിന്ദി ഭക്തനോട്:

നിങ്ങഠം മരണത്തെപ്പററി ഓർമ്മിക്കുന്നതിനുമുമ്പ് നിങ്ങഠം ജനിച്ചോ എന്നാരായൂ. ജനിച്ചവൻ മാത്രമേ മരിക്കേണ്ടിയുള്ളൂ. ഉറക്കത്തെക്കാഠം കഷ്ടപ്പമല്ല മരണം.

ചോ: ഉറക്കത്തിലെങ്ങനെയാണ്?

ഉ: ഇതു് ഉറക്കത്തിൽ തന്നെ ചോദിക്കണം. ഉറക്കത്തിൻെറ അനുഭവത്തെ നിങ്ങഠം ഉണർന്നശേഷമന്വേഷിക്കുന്നു. എന്നിട്ട് ഞാൻ സുഖമായുറങ്ങി എന്നു പറയുകയും ചെയ്യുന്നു

ചോ: ആ അവസ്ഥയെ അനുഭവിച്ചറിയാനുള്ള ഉപായമെന്താണ്.

ഉ: നാമതിനെ മായാ കാരണമെന്നു വിളിക്കും. കാരണം ഇതു മററവസ്ഥകളിൽ നമുക്കു പഴക്കമുള്ള അന്തഃകരണത്തിനു എതിരേ ഉള്ളതാണ്. മററുവിധത്തിൽ, ഉറക്കത്തിൽ നാം ആനന്ദാത്മാ എന്നും ഉണർച്ചയിൽ വിജ്ഞാനാത്മാ എന്നും അറിയുന്നു. ഒന്നിനെത്തന്നെ അവസ്ഥാഭേദമനുസരിച്ചു പേരുമാറിപ്പറയും.

ചോ: മായാകാരണത്താൽ ആനന്ദാനുഭവത്തെപ്പററി ഉദാഹരണസഹിതം പറയുമോ?

ഉ: 'ഞാൻ സുഖമായുറങ്ങി' എന്നു് എന്തനുഭവത്തിൽകൂടി പറഞ്ഞോ അതിനെത്തന്നെ മായാകാരണം എന്നു പറഞ്ഞു. വെള്ളത്തിൽ വീണ സാധനം മുങ്ങി എടുക്കുന്നവൻ വെള്ളത്തിനു വെളിയിൽ വന്നിട്ടേ അതിനെപ്പററി പറയാനൊക്കൂ. അതുപോലെ ഉറക്കത്തിൽമുഴുകിയവൻ ഉണർന്നശേഷമേ ആ അനുഭവത്തെപ്പററി പറയാനൊക്കുന്നുള്ളൂ.

ചോ: ഉറങ്ങുമ്പോൾ ഭയമില്ല. ഉണരുമ്പോൾ ഭയം ഉണ്ടാവുന്നതെങ്ങനെ?

ഉ: ഏതിനെപ്പററിയാണു ഭയം?

ചോ: ഈ ദേഹം, ലോകം, കർമ്മം, ഈശ്വരൻ, ഇന്ദ്രിയാദി വിഷയങ്ങൾ.

ഉ: എന്നാൽ അവയെ നോക്കാതിരുന്നാൽ മതിയല്ലോ.

ചോ: നോക്കാതെ എന്തു ചെയ്യണം?

ഉ: ആത്മാവേ ഞാൻ എന്നിരുന്നാൽ മതി. ആത്മാവിനു ജനനമില്ല. അതിനാൽ മരണവുമില്ല. തന്മൂലം മരണഭയം വേണ്ടതാനും.

319. സാധു ശ്രീധരൻ (ഗോവ): 'യോഗഃകർമ്മസുകൗശലം' എന്നതിൽ കൗശലം എന്താണു്.

ഉ: ഫലാസക്തി കൂടാതെ കർമ്മം ചെയ്യുകയാണു് കർമ്മകൗശലം. താൻ കർത്താവാണെന്നു കരുതരുതു്. കർമ്മത്തെ ഈശ്വരനർപ്പിക്കുക.

ചോ: 'സമത്വംയോഗമുച്യതെ' ഇതിൽ സമത്വം എന്താണു്?

ഉ: നാനാത്വത്തിൽ ഏകത്വത്തെ കാണുക. പ്രപഞ്ചത്തിൽ നാനാത്വങ്ങളെ കാണുന്നു. സർവ്വത്തിന്റെയും പൊതുതത്വമായ സമത്വത്തെയും കാണുക. എന്നാൽ ദ്വൈതങ്ങളിൽ അദ്വൈതത്തെയും കാണാം. അദ്വൈതമാണു സമത്വം.

ചോ: നാനാത്വങ്ങളിൽ സമമായിരിക്കുന്ന വസ്തുവിനെ എങ്ങനെ ദർശിക്കാൻ.

ഉ: കാണുവാൻ ഒരാളാണ്. അവനെക്കൂടാതെ നാനാത്വങ്ങൾ കാണപ്പെടുന്നില്ല. കാണപ്പെടുന്നവർക്ക് എന്തൊക്കെ മാററം വന്നാലും കാണുന്നവനു മാററമില്ല.

യോഗഃകർമ്മസുകൗശലം = കർമ്മത്തിലുള്ളവൈഭവമാണ്
യോഗം — കർമ്മം
സമത്വംയോഗമുച്യതേ — സമദർശനമാണു യോഗം — യോഗം
മാമേകം ശരണം വ്രജ — ഞാനേ ശരണമെന്നിരിക്കുക — ഭക്തി
ഏകമേവാദ്വിതീയം — ഒന്നേയുള്ളൂ രണ്ടില്ല — ജ്ഞാനം

പ്രാർത്ഥന വാക്കാലുള്ളതല്ല. അതു് ഹൃദയത്തിനുള്ളിൽ നിന്നും ഉണ്ടാകേണ്ടതാണ്. ഹൃദയത്തോടു വിലയിക്കുന്നതാണു പ്രാർത്ഥന.

321. ചോ: ജാഗ്രത്തിൽ ദുഃഖങ്ങൾ പ്രത്യക്ഷപ്പെടുന്നു.

ഉ: നിങ്ങൾ നിങ്ങളെ നോക്കിയിരുന്നാൽ മറെറാന്നും പ്രത്യക്ഷപ്പെടുകയില്ല. ദുഃഖത്തിനു ഹേതുവായ അഹന്ത ഒഴിയും.

ചോ: ഞാനാരെന്നു തിരിഞ്ഞുനോക്കുമ്പോൾ ആരെയും കാണുന്നില്ല.

ഉ: നിങ്ങൾ ഉറക്കത്തിലെങ്ങനെയിരുന്നു. 'ഞാൻ' എന്ന ചിന്ത അപ്പോൾ ഇല്ലാതിരുന്നതു കൊണ്ടു് നിങ്ങൾ ആനന്ദമനുഭവിച്ചു ജാഗ്രത്തിൽ 'ഞാൻ' എന്ന ചുവടിൽ നിന്നും ചിന്തകളുദിച്ചുയരുന്നവ തൊട്ടുമുമ്പുണ്ടായിരുന്ന നിദ്രാസുഖത്തെ മറയ്ക്കുന്നു. ഇങ്ങനെ തനിക്കെപ്പോഴുമുള്ള സുഖാനുഭവത്തെ മറയ്ക്കുന്ന വിചാരങ്ങളെ ഒഴിവാക്കുക. തൻെറ പ്രകൃത്യാഉള്ള സ്വന്തം അവസ്ഥ സുഖമാണെന്നു വ്യക്തമാണ്.

ചോ: ഉറക്കത്തിൽ അതനുഭവമാകുന്നില്ല

ഉ: എന്നാലും അതു് സുഖമാണെന്നതു കൊണ്ടല്ലേ 'ഞാൻ സുഖമായുറങ്ങി' എന്നുപറഞ്ഞതു്. ചിന്തയററിരുന്നു നോക്കൂ.

ചോ: ബ്രഹ്മം എങ്ങനെയാണ്?

ഉ: നിങ്ങൾ അതുതന്നെയാണ്. ഈഅറിവു ദൃഢപ്പെട്ടാൽമതി.

ചോ: ഞാനതിനശക്തനാണ്

ഉ: നല്ലതു്. 'ഞാൻ' എന്നതിനെക്കൂടി വിട്ടേയ്ക്കുക. ബ്രഹ്മം പ്രകാശിച്ചുകൊള്ളും.

322. മദ്രാസിൽ ഒരഭിഭാഷകന്റെ മകൾ— നല്ല സംസ്കാരമുള്ള ഒരു സ്ത്രീ.

ചിന്തയൊഴിഞ്ഞിരിക്കുന്നതെങ്ങനെ? ഞാനാരാണെന്ന അന്വേഷണത്തിനാണോ

ഉ: ചുമ്മാതിരിക്കുക. അങ്ങനെ ഇരുന്നു നോക്കൂ!

ചോ: അതു ബുദ്ധിമുട്ടാണു്?

ഉ: ശരിയാണു്. അതിനു വേണ്ടിയാണു് ഞാനെന്ന അന്വേഷണം

ചോ: ആ അന്വേഷണം നടത്തി ഉത്തരം കിട്ടുന്നില്ല.

ഉ: എന്തുമാതിരി ഉത്തരമാണു് നിങ്ങൾ പ്രതീക്ഷിക്കുന്നതു്? നിങ്ങൾ അവിടെ ഉണ്ടായിരുന്നില്ലേ?

ചോ: കൂടെ കൂടെ ചിന്ത വന്നു ചേരുന്നു.

ഉ: എന്നാലും അപ്പോഴൊക്കെ ഞാനാരാണെന്നു തന്നെ ചോദിക്കൂ.

ചോ: ഓരോ ചിന്തവരുമ്പോഴും ഞാനങ്ങനെ ചോദിക്കണോ? ഇരിക്കട്ടെ. ഈ ലോകം നമ്മുടെ ചിന്ത മാത്രമാണോ?

ഉ: ഈ ചോദ്യം ലോകത്തിനു വിടുക. അതു പറയട്ടെ അതെങ്ങനെ ഉണ്ടായിയെന്നു്.

ചോ: എനിക്കതുമായി ബന്ധമൊന്നുമില്ലെന്നാണോ മഹർഷി പറയുന്നതു്.

ഉ: ഉറക്കത്തിൽ ലോകത്തെക്കാണുന്നുണ്ടോ? ഉണർന്നതിനു ശേഷമല്ലേ കാണുന്നുള്ളൂ. അതും വിചാരം ഉണ്ടായശേഷം. അപ്പോൾ ലോകം വിചാരമല്ലാതെ മറെറന്താവും.

മറെറാരു ഭക്തൻ: ചോ: മനസ്സിനെ അടക്കി നിർത്താനെന്തു ചെയ്യണം?

ഉ: ആദ്യം മനസ്സിനെ പിടികൂടി എന്റെ മുമ്പിൽ ഹാജരാക്കു. എന്നാലതു മിണ്ടാതിരിക്കാൻ വേണ്ടതു ചെയ്യാം.

ചോ: ജപിക്കുമ്പോഴും പോലും അതുമാറിക്കൊണ്ടിരിക്കുന്നു.

ഉ: മനസ്സിനെ നിശ്ശബ്ദമാക്കുന്നതിനാണ് ജപം.

ചോ: ഏതു ജപം അതിനു പ്രയോജനപ്പെടും?

ഉ: ഗായത്രിപോലെ കൊള്ളാവുന്ന ഏതെങ്കിലും.

അരുണാചലാഷ്ടകം ആറാമദ്ധ്യായത്തെപ്പററി മഹർഷി ഇപ്രകാരം പറഞ്ഞു.

മുൻ ശ്ലോകത്തിൽ 'ഒന്നു്' ഉണ്ടോ എന്നു ചോദിക്കുന്നു. ഈശ്ലോകത്തിൽ 'ഉണ്ടു്' എന്നുത്തരം. എന്നാലും ആ 'ഒന്നു്' അതിന്റെ അതിശയകരമായ പ്രതിഭ നിമിത്തം, അജ്ഞാനമെന്നോ സൂക്ഷ്മമായ വാസനകളുടെ സംഘാതമെന്നോ പറയാവുന്ന അണുമാത്രമായ 'ഞാൻ' എന്ന ബോധത്തിൽ പ്രതിഫലിക്കുന്നു. ഇതു് ഒരുത്തന്റെ പ്രാരബ്ധം മൂലം സൂക്ഷ്മവാസനകളെ ബാഹ്യപ്രപഞ്ചമായി ആവിഷ്ക്കരിക്കുകയും ബാഹ്യപ്രപഞ്ചത്തെ അതിസൂക്ഷ്മമായ ആന്തരവാസനകളാക്കി പ്രത്യാഹരിക്കുകയും ചെയ്യുന്നു. ഈ ശക്തിയെ സൂക്ഷ്മതലത്തിൽ മനസ്സെന്നും സ്ഥൂല-തലത്തിൽ ബുദ്ധിയെന്നും പറയുന്നു. മനസ്സ് അഥവാ ബുദ്ധി സത്യവസ്തുവിന്റെ ഭൂതക്കണ്ണാടിയായി ബൃഹത്തായ ലോകത്തെ പ്രദർശിപ്പിക്കുന്നു. ജാഗ്രത്തിലും സ്വപ്നത്തിലും മനസ്സ് ബഹിർമുഖമായും വർത്തിക്കുന്നു. മധ്യവർത്തിയായ മനസ്സു് ബ്രഹ്മവസ്തുവിനെ ജാഗ്രത്തിലും സ്വപ്നത്തിലും അനേകമാക്കിത്തീർക്കുന്നു. ഉറക്കത്തിലും അബോധാവസ്ഥയിലും അതിനെ ഉപസംഹരിക്കുകയും ചെയ്യുന്നു. അതിനാൽ നീ അതാണ്. മറെറാന്നാകാൻ തരമില്ല. എന്തൊക്കെ മാററം വന്നാലും ബ്രഹ്മവസ്തു നീ തന്നെയായിരിക്കുന്നു. നിന്നെക്കവിഞ്ഞു് ആരുമില്ല.

മുൻശ്ലോകം- നല്ല സൂര്യപ്രകാശത്തിൽ നിൽക്കുന്ന ഒരാളിന്റെ ഫോട്ടോ സംവേദനപാളിയിൽ (സ്ലൈഡിൽ) പതിയുകയില്ല. അതുപോലെ നിന്റെ സ്വരൂപപ്രകാശത്തിന്റെ സാന്നിധ്യത്തിൽ സംവേദന പാളിയായ നിന്റെ മനസ്സിനു് ഈ ലോകത്തെ പ്രതിഫലിപ്പിക്കാൻ കഴിയുകയില്ല. പോരെങ്കിൽ സൂര്യനും നിന്നിൽ ഇരിക്കുകയാണ്. എന്നിട്ടും പ്രതിഫലനങ്ങളെത്തടുക്കാൻ അതിനിത്ര ശക്തിയുണ്ടെങ്കിൽ നിന്റെ പ്രകാശത്തിന്റെ ശക്തി എന്തായിരിക്കണം. അങ്ങനെ സത്താമാത്ര അദ്വൈത വസ്തുവിനന്യമായി ഒന്നില്ല. ആ അദ്വൈത വസ്തു നീയാണു്.

'കയററിൽ പാമ്പു്'' അരണ്ട വെളിച്ചത്തിലല്ലാതെ നല്ല സൂര്യ പ്രകാശത്തിലോ ഇരുട്ടിലോ ഉണ്ടായിരിക്കുകയില്ല. അതുപോലെ ഈ ലോകം സമാധിയിലെ സ്വസ്വരൂപ പ്രകാശത്തിലേ സുഷുപ്തിയിലൊ അബോധാവസ്ഥയിലോ വിഷയമായിരിക്കുകയില്ല, ഇരുണ്ട പ്രതിഫലന പ്രകാശത്തിൽ അഥവാ അജ്ഞാതകലുഷമായ വിജ്ഞാനത്തിൽ മാത്രമേ പ്രപഞ്ചം വിഷയമാകുന്നുള്ളൂ. വിഷയ നാനാത്വങ്ങളും സത്യവസ്തുവിനോടു ചേർന്നുള്ളവയല്ല, ഇവിടെ ഒരൊന്നാന്തരം കളി നടക്കുകയാണു്. ഏകം അനേകമായി തോന്നപ്പെടുന്നു. പലതായി ഭവിക്കുകയും ഉപസംഹരിക്കപ്പെടുകയും ചെയ്യുന്നു. അൽഭുതകരമായ ഒരു ശക്തി ഈ പ്രവർത്തനത്തിലുണ്ടായിരിക്കും. അവളും സ്വസ്വതന്ത്രയായിരിക്കുകയില്ല. സ്വയം പ്രകാശകമായ അദ്വൈതവസ്തുവിൽ ശക്തിയെക്കാണാനൊക്കുകില്ല. വിചാരം തന്നെയാണു് ജഗത്തു് സ്വയംപ്രകാശകമായ അദ്വൈതവസ്തു അധിഷ്ഠാനമായി അതിന്റെ പ്രതിഫലനമായി ജഗത്തും ഈശ്വരനും അതിൽ വിലസുന്നു.

സൃഷ്ടിയുടെ സംവിധാനത്തിൽ 'ഞാൻ' എന്ന അഹന്ത എന്താണെന്നു നോക്കാം. അതു് കർത്താവോ കർമ്മമോ?

ജാഗ്രത്തിലും സ്വപ്നത്തിലും അതു് മറെറല്ലാത്തിനെയും കാണുന്നതിനാൽ അതു് കർത്താവു തന്നെയാണു്. സാക്ഷാൽക്കാര ദശയിൽ അതു് കർമ്മമായിത്തീരുന്നു. ഈ ശുദ്ധാവസ്ഥ ജാഗ്രത്തിനും സുഷുപ്തിക്കും അനുഭവഗോചരമാവുന്നു. തുടർന്നു നിന്നാൽ അതു് അഖണ്ഡബോധം അഥവാ ഈശ്വരനാണു്. ഈ ഒരു ഇടനാഴിയിൽ കൂടിയേ ബ്രഹ്മസാക്ഷാൽക്കാരം സാദ്ധ്യമായിത്തീരുന്നുള്ളൂ

ഇനി 'ഞാൻ സുഖമായുറങ്ങി, ഒന്നുമറിഞ്ഞില്ല.' എന്നതിൽ സുഖവും അജ്ഞാനവുമാണു്. അനുഭവങ്ങൾ അറിയാതിരുന്നതു് ആവരണവും (അജ്ഞാനം) പിന്നീടറിഞ്ഞതു് വിക്ഷേപവും (മനസ്സും) ആണു്.

ജനുവരി 19, 1937

ചില സ്മരണകൾ

324. 1. ഭഗവാൻ സ്കന്ദാശ്രമത്തിലായിരുന്നപ്പോൾ തനി

ക്ക് പത്തടി അകലെയായി ഒരു വെളുത്ത തവളയെക്കണ്ടു. ഭഗവാൻ അതിനെ സൂക്ഷിച്ചു നോക്കി, അതു ഭഗവാനെയും. അതു പെട്ടന്നു ഭഗവാൻെറ മുഖത്തുചാടി. ഭഗവാൻ കണ്ണടച്ചതുകൊണ്ടു കണ്ണിൽപെട്ടില്ല.

2. ആശ്രമത്തിൽ രണ്ടു മയിലുകളുണ്ട്. അവ എപ്പോഴും വീശറികൾ പോലെ ഇരുപക്ഷങ്ങളും വിരിച്ചു പൊക്കിപ്പിടിച്ചു സഞ്ചരിച്ചിരുന്നു, ചിലസമയം അവയ്ക്കിടയിൽ ഒരു പാമ്പും ഫണം വിടർത്തി ചരിച്ചിരുന്നു.

3. രങ്കസ്വാമി അയ്യങ്കാർ ഒരു ദിവസം കുന്നിൻെറ മുകളിൽ കയറി നടക്കുമ്പോൾ ഒരു പുള്ളിപ്പുലിയെ കണ്ടു. അദ്ദേഹം ഒരു കല്ലെടുത്തതിൻെറ നേർക്കെറിഞ്ഞു അതു ചീറിയടുത്തു അയ്യങ്കാർ ഓട്ടം പിടിച്ചു. ഓട്ടം കണ്ട് ഭഗവാൻ ഇടക്കു ചെന്ന് കാര്യമെന്തെന്നു ചോദിച്ചു ഓട്ടത്തിനിടയിൽ 'പുലി' എന്ന ശബ്ദം മാത്രം അയ്യങ്കാരിൽ നിന്നും വെളിയിൽ വന്നു. ഭഗവാൻ നേരെ പുലിയുടെ അടുത്തു ചെന്നപ്പോൾ അതു തിരിഞ്ഞോടി മറഞ്ഞു.

4. ഭഗവാൻ പറഞ്ഞു: തവള ഒരു യോഗിയെപ്പോലെയാണ്. അത് ബഹു ദീർഘനേരം ചത്തതുപോലെ മിണ്ടാതിരിക്കും. കഴുത്തിനടിയിൽ താളലയത്തോടുകൂടിയ ഒരു സ്പന്ദനം ഉണ്ടായിരിക്കുമെന്നേയുള്ളൂ. യോഗിയെപ്പോലെ നാക്കിനെ വിഴുങ്ങിക്കൊണ്ടിരിക്കും. യോഗിയുടെ കാര്യത്തിൽ നാക്കിനെ മറ്റൊരാൾ പിടിച്ചു പൂർവ്വസ്ഥിതിയിൽ വയ്ക്കണം. എന്നാൽ തവള ആ ജോലി സ്വയം നിറവേററി ജീവത്വം കൈക്കൊള്ളുന്നു.

5. 'രഘുവീരൻ' എന്ന മലയാളം ഗദ്യപുസ്തകത്തിൽ ഹനുമാൻ കായികമായി ലങ്കയിൽ ചാടുന്നതിനുമുമ്പേ മാനസികമായി ചാടിക്കഴിഞ്ഞിരുന്നു എന്നതു വായിച്ചു കേട്ടപ്പോൾ കായികമായി ഉദ്ദേശം നിറവേറുന്നതിനേക്കാൾ മാനസികമായി നിറവേറുന്നതിനു ശക്തികൂടുമെന്നു ഭഗവാൻ പറയുകയുണ്ടായി.

6. രാമായണ കർത്താവായ എഴുത്തച്ഛനെപ്പററിയുള്ള ഒരു കഥ ഭഗവാൻ പറയുകയുണ്ടായി: കൈവശമുണ്ടായിരുന്ന മീനിനെ ഒളിച്ചുവച്ചുകൊണ്ട് എഴുത്തച്ഛൻ ഒരു ക്ഷേത്ര ദർശനത്തിനു ചെന്നു. അടുത്തു നിന്നിരുന്നവർ അതു കണ്ടുപിടിച്ച് വിവരം രാജാവിനെ

അറിയിച്ചു. തിരുമുമ്പിൽ എഴുത്തച്ഛൻ ഹാജരാക്കപ്പെട്ട് ചോദ്യം ചെയ്യപ്പെട്ടപ്പോൾ എഴുത്തച്ഛൻ ഉണർത്തിച്ചു. അതെന്റെ കുറമല്ല. ഞാൻ മീനിനെ ഒളിച്ചാണു വച്ചിരുന്നത്. അടുത്തുള്ളവർ അതിനെ വെളിയിൽ കാണിച്ചു. ക്ഷേത്രത്തിൽവച്ചു അതിനെ വെളിയിൽ കാണിച്ചതിനാലാണശുദ്ധി ഏർപ്പെട്ടത്. അമേധ്യം ശരീരത്തിനുള്ളിലിരിക്കുമ്പോൾ ശുദ്ധിക്കുറവില്ല. അതു വെളിയിൽ വന്നാലോ? അതുപോലെ തന്നെ ഇതും''

ജനുവരി 13, 1937

ഭഗവാൻ: മനസ്സു ചുമ്മാതിരിക്കുന്നില്ലെന്നാണാക്ഷേപം പരാതി. വിചാരങ്ങളുടെ ഒരു കൂമ്പാരമാണു മനസ്സ്. ആത്മാവിനോടു ചേർന്നു നിന്നാലേ മനസ്സു ശാന്തമാകൂ. അതിനു കഴിഞ്ഞില്ലെങ്കിൽ ജപം നല്ലതാണ്. തെരുവിൽ നടന്നുപോകുന്ന ആന ഒറ്റ വാക്കിനും തുമ്പിക്കൈ ആട്ടിക്കൊണ്ടിരിക്കും. ഒരു ചങ്ങലവച്ചു കൊടുത്താൽ ആട്ടം നിറുത്തി തുമ്പിക്കൈ ചങ്ങല ചുമന്നുകൊണ്ടുപോകും. അതുപോലെ മനസ്സിന്റെ ചാഞ്ചല്യത്തെ തടയാൻ ജപം ഉപകരിക്കും.

ഭഗവാന്റെ മൊഴികളിൽ ദത്തശ്രദ്ധനായിരുന്ന ഒരു ഭക്തനുണ്ടായ അനുഭവങ്ങൾ ഇപ്രകാരം വിവരിക്കപ്പെട്ടു.

'എനിക്കൊരു ശക്തിപ്രവാഹമുണ്ടായതു ശരീരത്തിനുള്ളിൽ നിന്നെന്നോ വെളിയിൽ നിന്നെന്നോ നിശ്ചയമില്ല. ദേഹം നല്ലപോലെ മരവിച്ചതായിത്തോന്നി. പിന്നീടതുമാറി. 'ഞാനാര്' എന്ന അന്വേഷണം ശക്തിമത്തായുണ്ടായി. 'ഞാൻ' എന്നൊരു ശബ്ദം നീണ്ടുനിന്നു. എങ്ങും ഒരേ വെട്ടവെളി. മറ്റൊന്നുമില്ല. എന്തൊക്കെയോ സംഭവങ്ങൾ നടക്കുന്നുവെന്ന് അവ്യക്തമായിതോന്നി. ആശ്രമത്തിൽ വേദപാരായണത്തിനുശേഷം ഭക്തന്മാർ എണീററു നിന്നു നമസ്കരിക്കുന്നതു കണ്ടു. ഞാനെഴുന്നേൽക്കാൻ ശ്രമിച്ചു. ചിന്തകളെല്ലാം എന്നെ കൈവെടിഞ്ഞു ഞാൻ വീണ്ടും ശൂന്യാകാശത്തിലായി. ഭഗവാനെന്നെ വിളിക്കുന്നതുവരെ അവിടെത്തന്നെ നിന്നു. പിന്നീടെനിക്കു സ്മരണയുദിച്ചു. എഴുന്നേററു നിന്നു നമസ്കരിച്ചു. ആകെ ഒന്നരമണിക്കൂറോളം ഈ ആവേശം എന്നിലുണ്ടായിരുന്നു. അതിപ്പോഴും എന്നെ അലട്ടുന്നു''

ഇപ്പറഞ്ഞതു കേട്ടുകൊണ്ടിരുന്ന ഭഗവാൻ ഒടുവിൽ പറഞ്ഞു: ഒരാളിനു താൻ ശരീരത്തെ വിട്ടുപോയതായിത്തോന്നും. എന്നാൽ

ശരീരംതന്നെ വിചാരത്തിൽ കവിഞ്ഞൊന്നുമല്ല. വിചാരമില്ലെന്നിടത്തു് ശരീരം പ്രതീതമാവുകയില്ല. ശരീരമില്ലെങ്കിൽ അകം പുറം തോന്നലുമില്ലല്ലോ. എന്നാലും ശീലം കൊണ്ടങ്ങിനെ തോന്നിയതാണു്. കടലിൽ വീണ ഒരു തുണ്ടം ആലിപ്പഴം ജലമായും, തിരയായും, നുരയായും മററും തീരുന്നു. അതുപോലെ ഹൃദയത്തിൽ നിന്നും ഉത്ഭവിക്കുന്ന ഒരു ചൈതന്യസ്ഫുരണം അഹന്തയായി വിജൃംഭിച്ചിട്ടു് മടങ്ങി ഹൃദയത്തോടു ചേരുന്നു,

പാൽകടലുപോലെ പരന്നുകിടന്നാലും അതുപോലെ പരന്ന വാ കൊണ്ടതിനെ കുടിക്കാൻ കഴിയുന്നില്ല. എത്രയും സൂക്ഷ്മമായ തൊണ്ടയിൽകൂടിയേ കുടിക്കാൻ കഴിയുകയുള്ളൂ.

നമ്മാഴ്‌വാർ പറയുകയുണ്ടായി: സാക്ഷാൽക്കരിക്കുന്നതിനു മുമ്പു് ഞാൻ നിന്നെ അന്വേഷിച്ചു നടന്നു. നീ, എന്റെ ആത്മാവാണെന്നു ഞാനിപ്പോൾ മനസ്സിലാക്കുന്നു.

ജനുവരി 17, 1937

328. ഒരു യൂറോപ്യൻ സന്ദർശകൻ: ലോകവ്യവഹാരങ്ങളിൽ വ്യഷ്ടിജീവന്മാർ കുടുങ്ങിപ്പോകുന്നല്ലോ. അവർ അവരുടെ ആത്മീയ ലോകത്തായിരുന്നുവെങ്കിൽ ദുഃഖമില്ല. അവർക്കു മോചനവും ലഭിക്കുമായിരുന്നു.

ഉ: ലോകം ആത്മമയം തന്നെയാണു്. നിങ്ങൾ നിങ്ങളെ ദേഹമാണെന്നു കരുതുന്നതിനാൽ ഈ ആത്മലോകത്തെ സ്ഥൂലലോകമെന്നും അന്യത്തെ ആത്മലോകമെന്നും പറയുകയാണു്.

329. ചോ: ഉപാധിരഹിതരായ ജീവന്മാർക്കു കൂടുതൽ ഉൾക്കാഴ്ചയും സ്വാതന്ത്ര്യവും ലഭിക്കുന്നുണ്ടോ?

ഉ: ജീവന്മാർ നിജപ്രകൃതിയിൽ ഉപാധി രഹിതരാണു്. നിങ്ങൾ സ്വയം ഉപാധിരഹിതനാണെന്നു കരുതുന്നതിനാൽ മററുള്ളവരും അപ്രകാരമാണെന്നു തോന്നുന്നതാണു്. ഉപാധിരഹിതർക്കും സൂക്ഷ്മശരീരമുണ്ടു്. അവർക്കു നിങ്ങൾ അതിരു കൽപിക്കുന്നിടത്തോളം അവർ അവരുടെ സൂക്ഷ്മോപാധികളിൽ ചേർന്നിരിക്കും.

330 ഉറക്കത്തിൽ സ്വപ്നം കാണുന്നു. അപ്പോൾ കണ്ട ശരീര

ങ്ങളും ലോകവും സത്യമാണെന്നുറയ്ക്കുന്നു. ഉറങ്ങുന്നതിനു മുമ്പുണ്ടായിരുന്ന ശരീരവും ലോകവും മിഥ്യയായിപ്പോകുന്നു. ഉണരുമ്പോൾ സ്വപ്നത്തിൽ കണ്ടതെല്ലാം മിഥ്യ. ഇങ്ങനെ മാറി മാറി ഉണ്ടായി ഇല്ലാതാകുന്നവ സത്യമല്ല. എപ്പോഴും ഒന്നുപോലെ ഇരിക്കുന്നതേ സത്യമാവൂ. അതിനാൽ അസത്യമായ അവസ്ഥാത്രയങ്ങളിലും ഭേദമായിരിക്കുന്ന നിർവ്വികാര ചൈതന്യമായ ഞാൻ മാത്രം സത്യം. ഈ എന്നെ മറയ്ക്കുന്നതു മനസ്സാണ്. ഈ മനസ്സാരെന്നു ശ്രദ്ധയായന്വേഷിച്ചു കൊണ്ടിരുന്നാൽ അതൊഴിഞ്ഞു ശുദ്ധചൈതന്യവസ്തു അനായാസേന പ്രത്യക്ഷമാവും.

ചോ: മനസ്സു ബുദ്ധിയിൽ നിന്നു ഉളവാകുന്നു എന്നു പറയുന്നു?

ഉ: ബുദ്ധി ശരീരത്തിൽ ഒരു ഭാഗമാണ്. ശരീരം മനോമയവുമാണ്. മനസ്സു തന്നെ ശരീരത്തെയും ബുദ്ധിയെയും സങ്കൽപിച്ച് താൻ ബുദ്ധിയിൽ ഉളവായതാണെന്നും കാണിക്കുന്നു.

ജനുവരി 18, 1937

331. അഖിലലോകശാന്തി സംഘത്തിൽപ്പെട്ട റൂർണാ ജെന്നിംഗ്സ് എന്ന അമേരിക്കാക്കാരി ലോകശാന്തി കൈവരുത്തുന്നതെങ്ങനെയെന്നു ചോദിക്കയുണ്ടായി.

ഉ: സാക്ഷാൽ സ്വരൂപമേ ശാന്തിയാണെന്ന് അനുഭവം കൊണ്ടറിയുമെങ്കിൽ അതിനു പരിശ്രമമെന്തിന്? എങ്ങുമുള്ള ശാന്തിയെ നാം അറിയാനൊക്കുന്നില്ലെങ്കിൽ അതിനെ വ്യാപിക്കുന്നതെങ്ങനെ?

ചോ: ഭാരതരാജ്യം അജ്ഞാനത്തെ വിജ്ഞാനരീത്യാ സ്ഥാപിക്കുന്നതല്ലേ?

ഉ: ആത്മാവും ജ്ഞാനവുമെല്ലാം നാം തന്നെ. കാര്യകാരണ സഹിതം വിശദീകരിക്കാനൊന്നുമില്ല.

ചോ: ഭഗവാൻ പറയുന്നതിന്റെ സത്യം മനസ്സിലാകുന്നു. എങ്കിലും അനുഭവത്തിനു സാധനാക്രമങ്ങൾ ആവശ്യമാണല്ലോ.

ഉ: അതുകളെപ്പററിയുള്ള ചിന്തയില്ലാതിരിക്കുന്നതാണു ആത്മാനുഭവം. ആത്മാവിനെ അന്വേഷിക്കുന്നതു സ്വന്തം കഴുത്തിൽ അണി

ഞ്ഞിരിക്കുന്ന മാലയെക്കാണുന്നില്ല എന്നു പറയുന്നതു പോലെയാണു്. ശരീരമാകട്ടെ, ലോകമാകട്ടെ, ഈശ്വരനാകട്ടെ തന്നെ വിട്ടിരിക്കുന്നതേ ഇല്ല. എല്ലാം തന്നിലടങ്ങിയിരിക്കുന്നു. എല്ലാ പ്രശ്നങ്ങൾക്കും ഈ അറിവൊന്നേ പരിഹാരം.

ചോ: തമിഴ് ശാസ്ത്രങ്ങളിൽ മുപ്പാഴു് (മൂന്നു ശൂന്യങ്ങൾ) എന്നു പറയുന്നതെന്താണു്?

തത്—ത്വം— അസി എന്ന മഹാവാക്യത്തിലെ മൂന്നു തത്വങ്ങൾ 1) ഈശ്വരതുരിയം 2) ജീവതുരിയം 3) അസി തുരിയം എന്നീ മൂന്നിനെയും കുറിക്കുന്നു എന്നു പറയും. ജാഗ്രത്, സ്വപ്ന, സുഷുപ്തികളുടെ അധിഷ്ഠാനത്തെ തുരിയമെന്നു പറയുന്നു.

ചോ: ആദ്യത്തെ രണ്ടും ശരി. മൂന്നാമത്തേതെന്താണു്.

ഉ: വ്യാപക സ്വഭാവത്തെ ജാഗ്രത്തെന്നും. സ്വപ്രകാശസ്വഭാവത്തെ സ്വപ്നമെന്നും അതിരററ പരിപൂർണതത്വത്തെ സുഷുപ്തി എന്നും പറയുന്നു. ഈ എല്ലാത്തിൻെറയും അധിഷ്ഠാന തത്വത്തെ അസിതുരിയം എന്നു പറയുന്നു. ഇവയെല്ലാം വാഗ്ജാലമാണു്. ഇതുകളുടെ പേരിൽ കാലത്തെ വ്യർഥമാക്കാതെ അന്തർമുഖനായിരുന്നു ആരും തൻെറ സത്യത്തെ ഉണരേണ്ടതാണു്. ഈശ്വരനെപ്പററിപ്പോലും ചിന്തിക്കേണ്ട കാര്യമില്ല. താൻ തന്നല്ലോ ലോകത്തെക്കാണണം. അതിനാധാരം ഈശ്വരനാണെന്നെന്തിനൂഹിക്കണം? ഏററവും പ്രത്യക്ഷമായിരിക്കുന്ന തന്നെ അറിയാതെ മററുള്ളവയെപ്പററി ചിന്തിക്കുന്നതു അജ്ഞാനമാണു്. തന്നെ അറിഞ്ഞാൽ പിന്നെ അറിയാൻ തനിക്കന്യമായി ഒന്നുമില്ലെന്നു് ബോധിക്കാം.

332. എന്നാൽ ഈശ്വരനെപ്പററി എല്ലാവരും സംസാരിക്കുന്നതെന്തു്?

ഉ: നിങ്ങൾ ഈ ലോകത്തെ കാണുന്നു. ഇതെങ്ങനെ ഉണ്ടായി എന്നറിയാനാഗ്രഹിക്കുന്നു. എല്ലാവരും ഈശ്വരൻ സൃഷ്ടിച്ചതാണെന്നു പറയുന്നു. നിങ്ങളെയും എല്ലാത്തിനെയും ഈശ്വരൻ സൃഷ്ടിച്ചു എന്നറിയുമ്പോൾ നിങ്ങൾക്കൊരു സംതൃപ്തിയും ആശ്വാസവും തോന്നുന്നു. ഇതു സാക്ഷാൽക്കാരമല്ല. നിങ്ങൾ നിങ്ങളെത്തന്നെ സാക്ഷാത്കരിച്ചാലേ സാക്ഷാൽക്കാരമാവുന്നുള്ളു.

വൃത്തി പ്രഭാകരം എഴുതുന്നതിനു മുമ്പു് തൽക്കർത്താവു് 395000 ഗ്രന്ഥങ്ങൾ പഠിച്ചപോലും. എന്തു പ്രയോജനം? അവ സാക്ഷാൽക്കാരത്തെ തരാനൊക്കുമോ? വിചാരസാഗരം യുക്തികളുടെയും സാങ്കേതിക പദങ്ങളുടേയും ഒരു വനമാണു്. ഇത്തരം പര്യടന ഗ്രന്ഥങ്ങളെക്കൊണ്ടെന്തു കാര്യം? ഇതെല്ലാം വ്യർത്ഥമാണെന്നറിയുന്ന ജ്ഞാനി ഇതുകളെ പ്രോത്സാഹിപ്പിക്കുകയില്ല തന്നെപ്പററിയുള്ള അന്വേഷണം മാത്രമേ പ്രയോജനപ്പെടുന്നുള്ളൂ.

333. പ്രത്യഭിജ്ഞ = പ്രതി + അഭിജ്ഞ.
അഭിജ്ഞ പ്രത്യക്ഷജ്ഞാനമാണു്. പ്രതി — മുൻകൂട്ടി അറിയാവുന്നതിനെ സൂചിപ്പിക്കുന്നു.

ഇതു് ഒരാനയാണു് — പ്രത്യക്ഷജ്ഞാനം
ഇതു് ആ ആനയാണു് — പ്രത്യഭിജ്ഞാജ്ഞാനം

സാങ്കേതിക ഗ്രന്ഥങ്ങളിൽ നിത്യസത്യങ്ങളെ സാക്ഷാൽക്കരിക്കുന്നതിനു പ്രത്യഭിജ്ഞയെ ഉപയോഗിച്ചു വരുന്നു.

ശൂന്യം, അതിശൂന്യം, മഹാശൂന്യം എല്ലാം ഒന്നു തന്നെ

ജനുവരി 20, 1937

334. ഭഗവാൻ പറഞ്ഞു: എന്റെ നാലുകാൽ തിരുമ്മപ്പെട്ടെങ്കിലും വേദനയൊന്നും ഉണ്ടായില്ല. സഞ്ചാരത്തിനു പററുമെങ്കിൽ അവ മരവിച്ചുപോയാലും തരക്കേടില്ല നൂതനമായി കണ്ടുപിടിക്കപ്പെട്ട ഒരു രശ്മി പ്രകാശത്തിൽകൂടി മററുള്ളവരെ കാണാം. എന്നാൽ മററുള്ളവർക്കു് ആ പ്രകാശം കാണിക്കുന്നവനെ കാണാനൊക്കുകയില്ല. സിദ്ധന്മാരും ഇങ്ങനെയാണു് അവർക്കു മററുള്ളവരെ കാണാം. മററുള്ളവർക്കു് അവരെ കണ്ടുകൂടാ. പ്രഭുലിംഗസിദ്ധർ ഉത്തരദിക്കുകളിൽ സഞ്ചരിക്കുമ്പോൾ ഗോരക്നാഥിനെ കണ്ടുമുട്ടി. ഗോരക് നാഥ് കായശക്തിയുള്ള ആളാണു്. ഒരു വാൾ കൊണ്ടു സ്വന്തം കൈ വെട്ടിയപ്പോൾ വാളു മടങ്ങിയതേയുള്ളൂ, കൈയ്യിൽ മുറിവുണ്ടായില്ല. പ്രഭുലിംഗം തന്റെ ദേഹത്തു വാൾകൊണ്ടു വെട്ടിക്കൊള്ളാൻ അനുവദിച്ചു. ആകാശത്തു വെട്ടിയതുപോലിരുന്നു. വാൾ പ്രഭുലിംഗത്തിന്റെ ദേഹത്തു സ്പർശിക്കുകപോലും ചെയ്തില്ല. അതിശയിച്ചുപോയ ഗോരക്നാഥ് പ്രഭുലിംഗത്തിന്റെ ശിഷ്യനായിത്തീർന്നു,

മഹർഷി പിന്നീട് കാവ്യകാന്ത ഗണപതിമുനി (നായനാർ) യെ പരാമർശിച്ചു ഒരു മണിക്കൂർനേരം സംസാരിച്ചു. ഗണപതി മുനി നിമിഷകവിയാണ്. അദ്ദേഹം ഉമാസഹസ്രം, ഹരസഹസ്രം എന്നിവ എഴുതിയതും വിദ്യാർത്ഥികളെ പഠിപ്പിച്ചതും ഭട്ട ശ്രീ നാരായണ ശാസ്ത്രികളെ വാദത്തിൽ തോൽപിച്ചതും ബഹുമാനപുരസ്സരം പ്രസ്താവിച്ചു..

ജനുവരി 21, 1937

335. കാമവികാരത്തെ ഒഴിക്കുന്നതെങ്ങനെയെന്നൊരു ഭക്തൻ ചോദിച്ചു.

ഉ: ആൺപെൺ ഭേദബുദ്ധിമാറണം. ഇതിനു ദേഹാത്മബുദ്ധി ഒഴിയണം. നിരന്തരമായ ആത്മവിചാരണ കൊണ്ടിതു സാധിക്കാം. ആനന്ദം തന്റെ സഹജാവസ്ഥയാണ്. അതു് ബാഹ്യവിഷയങ്ങളിൽ നിന്നും കിട്ടേണ്ടതല്ല. ആന്തരചൈതന്യത്തിന്റെ സ്വഭാവവും സ്വരൂപവുമാണതു്. ഇങ്ങനെ ആനന്ദത്തിന്റെ ഉറവിടം തന്നകത്തുള്ളതാണെന്നു ബോധിച്ചാൽ എല്ലാ ഭേദബുദ്ധിയും മാറി ആനന്ദത്തിനുവേണ്ടി ഒന്നിനെയും ആശ്രയിക്കാതിരിക്കും.

ജനുവരി 22, 1937

336. ഭഗവദ്ഗീതയും എല്ലാ ഉപനിഷത്തുകളും പഠിച്ച ഒരു വൈശ്യൻ:

ചോ: ആത്മജ്ഞാനം നേടുന്നതെങ്ങനെ?

ഉ: ആത്മാവു ആർക്കും നിത്യപ്രത്യക്ഷമാണ്. അതു് നീ തന്നെയാണ്. ഇതിനെ അറിഞ്ഞാൽ മതി

ചോ: ഹൃദയഗ്രന്ഥിയററ്, സർവ്വസംശയങ്ങളും മാറിയാൽ ആത്മാവിനെ 'നേരേ കാണാം' എന്നു പറയുന്നതിന്റെ സാരമെന്താണ്?

ഉ: കാണാനൊന്ന്, കാണപ്പെടാനൊന്ന് എന്നു രണ്ടാത്മാവില്ല. നോക്കുന്നതും കാണപ്പെടുന്നതും ഒരേ ആത്മാവു തന്നെ. അതുകൊണ്ടു് നേരേ കാണാം എന്നു പറഞ്ഞു.

ചോ: ഭഗവാൻ പറയുന്നതു മനസ്സിലാകുന്നില്ല.

ഉ: മനസ്സിലാകുന്നില്ലെന്നു പറയുന്നതാരു്? ശരീരമോ?

ചോ: അല്ല. കൂട്ടത്തലൊന്നുമറിയാൻ പാടില്ല.

ഉ: ഇപ്പോഴും ശരീരമുണ്ടെന്നറിയാം. ഉറക്കത്തിൽ അറിയാൻ പാടില്ലെങ്കിലും ശരീരമില്ലാതെ പോകുന്നില്ല. ഉണർച്ചയിൽ ശരീരത്തെ ഞാനെന്നഭിമാനിച്ചുകൊണ്ടു് എന്നെ എനിക്കറിയാൻ പാടില്ലെന്നു പറയുന്നു. ഉറക്കത്തിൽ അങ്ങനെയും വിചാരിക്കുന്നില്ല. 'ഞാൻ' എന്ന ചോദ്യമേയില്ല. ഉണരുമ്പോഴ് ശരീരത്തെ പരിഗണിച്ചുകൊണ്ടു് 'ഞാൻ' അങ്കുരിക്കുന്നു. അതു് അഹന്തയാണു്. ഈ അങ്കുരിക്കുന്ന അഹന്ത ഏതെന്നു ശ്രദ്ധിച്ചാൽ അതറിയും. വിചാരമററ നിത്യാത്മസ്വരൂപം അവശേഷിക്കും. അതാണു നാം, ബാഹ്യവിഷയങ്ങളെപ്പററി അങ്ങനെ ഇങ്ങനെ എന്നൊക്കെപ്പറയാം. ഈ ഏകാത്മ സ്വരൂപത്തെപ്പററി എന്തു പറയാൻ? അതിനെ അനുഭവിക്കുക തന്നെ.

337 ചോ: അഹന്ത ബുദ്ധിയിൽ നിന്നുമാണോ ഉണ്ടാകുന്നതു്?

ഉ: അഹന്തയ്ക്കുശേഷമാണു് ബുദ്ധിയും മനസ്സുമെല്ലാം ഉളവാകുന്നതു്. നിഷ്ക്കാമ്യകർമ്മത്താലും അർപ്പണ ബുദ്ധിയാലും ചിത്തശുദ്ധി ഏർപ്പെട്ടവനു് അഹന്ത ഉദയമാവുകയില്ല.

ജനുവരി 23, 1937

മിസിസ് ജെന്നിംഗ്സ് എന്ന അമേരിക്കൻ വനിത:

338 ചോ: ഞാനാരെന്ന വിചാരണയെക്കാളും അതു ഞാനാണു (സോഹം) എന്ന ധ്യാനം ഭേദമല്ലേ? ഞാനാരാണെന്നതിൽ ദ്വൈതം വന്നുചേരുന്നല്ലോ.

ഉ: ശരി. അതു എന്നതു് ആരെന്നറിയാതെ ഏതോ ഒരു സങ്കല്പത്തെ ആധാരമാക്കിക്കൊള്ളുന്നതു് അടിസ്ഥാനപരമായ പിശകാണു്. ധ്യാനം മനസ്സിൻെറ ഒരു സങ്കൽപമാണു് വിചാരണ തൻെറ സത്യത്തെ നേരിട്ടാരായുന്നതാണു്

ചോ: വിചാരണക്കും ശാസ്ത്രീയമായ മാർഗ്ഗം ആവശ്യമാണല്ലോ.

ഉ: സങ്കൽപങ്ങളെ എല്ലാമൊഴിച്ച്, മേൽ ഒഴിക്കാനൊന്നുമില്ലാതെ താനേ താനായവശേഷിക്കുന്നതാണ് വിചാരണയുടെ അവസാനം. നിശ്ചല നിലയിൽ നിന്ന് പരം പൊരുൾ താനാണ് എന്നറിയുക. പരാനുഭൂതിക്കു മുഖ്യസാധനം പരിപൂർണ്ണ ശാന്തിയാണ്.

ചോ: ഈ അതിസൂക്ഷ്മ ഉപദേശത്തെ അന്യനാട്ടുകാർ മനസ്സിലാക്കുമോ?

ഉ: അന്യനാട്, സ്വന്തംനാട്, ദേശകാലഭേദമൊന്നും വേദാന്തത്തിനില്ല. പക്വമതികൾ ഈ സത്യത്തെ അറിയും. ഞാനേ ഞാനായിട്ടിരിക്കുന്നു (I am that I am) എന്ന ബൈബിൾ വാക്യത്തിൽ എല്ലാ വേദാന്തവും അടങ്ങുന്നു.

കെ. എസ്. എൻ. അയ്യർ: ആത്മാനുഭവം ഒരു പ്രായത്തിനുള്ളിലേ സാദ്ധ്യമാവൂ എന്ന് സമഷ്ടിബോധം (Cosmic Consciousness) എന്ന പുസ്തകമെഴുതിയയാൾ പറയുന്നു.

ഉ: താൻ എത്ര വയസ്സുവരെ ഇരിക്കുമെന്നൊരാളിനു പറയാൻ കഴിയുമോ? ഇപ്പോഴും എപ്പോഴും എവിടെയുമുള്ള ഒന്നിനെ അറിയാൻ ദേശകാലമേതു്? നിത്യാപരോക്ഷത്തെ ഇപ്പോഴല്ലെങ്കിൽ പിന്നെ എപ്പോഴറിയാൻ? ഈ ഭ്രമം അജ്ഞാനജന്യമാണ്.

339. ശൈവസിദ്ധാന്ത (ശൈവ വിശിഷ്ടാദ്വൈത) ത്തെപ്പററി ഭഗവാൻ ഇപ്രകാരം പറഞ്ഞു ഒരാൾ ഗരുഡോഹം എന്നു ധ്യാനിച്ചാൽ അയാൾ ഗരുഡനായിത്തീരുകയില്ല. പക്ഷെ സർപ്പവിഷം മാററാനുപകരിക്കും. ശിവോഹം ഭാവനയും ഇതുപോലെയാണ്. ഒരാൾ ശിവനായിത്തീരുകയില്ല. എന്നാൽ വിനാശകരമായ അഹന്ത മാറും. അങ്ങനെ പരിശുദ്ധാത്മാവായ് ശിവാനുഭൂതിമാനായി പ്രകാശിക്കും. ഇതാണു മോക്ഷനിലയെന്നു ശൈവസിദ്ധാന്തികൾ പറയുന്നു. ഇവിടെ താനെന്ന ബോധം ഒഴിയുന്നില്ല. അതും ഒഴിഞ്ഞാലേ സമ്പൂർണ്ണ മോചനമാവൂ.

340. അരവിന്ദബോസ് 'ദേഹബോധം വന്നതിനുശേഷം എന്നിങ്ങനെ പറഞ്ഞാരംഭിച്ച ഉടനെ:

മഹർഷി: ദേഹബോധമെന്താണെന്നാദ്യം പറയൂ. ബോധംവിട്ടു നാമിരിക്കുന്നോ? ദേഹബോധത്താൽ ദേഹമുണ്ടെന്നറിയുന്നു. ഞാൻ' എന്ന ബോധത്തിനു ശേഷമാണ് ദേഹമുണ്ടെന്നറിയുന്നതു്. അഹം

ബോധം അഹംസ്ഫൂർത്തിയിൽ നിന്നും ജനിക്കുന്നു. എപ്പോഴും ഉള്ളതു ആ ആത്മബോധമൊന്നാണ്. അതു് ആനന്ദമയം. അതുകൊണ്ടാണ് ആത്മാവു് ആർക്കും പ്രിയമായിരിക്കുന്നതു്.

ചോ: എന്നാൽ ചിലർ ആത്മഹത്യ ചെയ്യുന്നതെന്തിനാണ്.

ഉ: ദേഹത്തോടെ ഇരിക്കുന്നതു് ദുഃഖകരമായതിനാൽ അതിനെ ഒഴിച്ചുവിടാനാഗ്രഹിക്കുന്നു എന്നാൽ ദുഃഖം തരുന്നതു മനസ്സാണ്. വിവേകികൾ ഒഴിക്കാൻ ശ്രമിക്കുന്നതു മനസ്സിനെയാണ്. മനസ്സിനു കാരണമായ അഹന്തയെ ഒഴിച്ചാൽ മനസ്സുമായും അവിടെ അഖണ്ഡാത്മസ്ഫൂർത്തി അന്യതാമററു പ്രകാശിക്കും. ആത്യന്തിക ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയുമിതാണ്.

341. മിസിസ് ജെന്നിംഗ്സ്:

വിചാരങ്ങൾ ഒടുങ്ങണമെന്നാണ് ഭഗവാൻ പറഞ്ഞതു്. ആത്മവിചാരണക്കു വിചാരം തന്നെ ആവശ്യമായുമിരിക്കുന്നല്ലോ.

ഉ: വിചാരങ്ങളെല്ലാം 'ഞാൻ'എന്ന ആദിചിന്തയിൽ നിന്നും ഉൽഭൂതമാകുന്നു. ഈ 'ഞാൻ' ആത്മാവായ തന്നിൽ നിന്നുമുളവാകുന്നു. അതിനാൽ വിചാരങ്ങളൊന്നും തന്നെ ആത്മാവിനന്യമല്ല. ആത്മസ്വരൂപത്തിലിരിക്കുന്നവർക്കു് വിചാരമുണ്ടായാലും ഇല്ലാതായാലും ഒരു പോലെ തന്നെ.

ചോ: സദ്വിചാരങ്ങൾ ദുർവിചാരങ്ങളെക്കാൾ ആത്മ സാക്ഷാൽക്കാരത്തിനനുകൂലമല്ലേ?

ഉ: അതെ. സദ്വിചാരം ദുർവിചാരങ്ങളെ ഉച്ചാടനം ചെയ്തിട്ടു് അവയും സാക്ഷാൽക്കാരവേളയിൽ ഒഴിഞ്ഞുപോകുന്നു. കാരണം നമുക്കേററവും അടുത്തുള്ളതു് ആത്മാവാണു്. വിചാരങ്ങൾ അന്യങ്ങളും.

ചോ: ഒടുവിൽ എല്ലാം തന്മയമായിത്തീരുന്നു. അല്ലേ?

ഉ: അതെ. സംസ്കാരത്തിൻെറ പരിപൂർണ്ണാവസ്ഥ ആത്മാനുഭൂതിയാണ്.

ചോ: സംസ്കാരം തൊട്ടുതെറിച്ചിട്ടില്ലാത്ത ആദിവാസികൾ

പോലും ഇന്നത്തെ ബുദ്ധിജീവികളെക്കാളും, യഥാർത്ഥത്തിൽ, സാക്ഷാൽക്കാരത്തിനു സമീപം നിൽക്കുകയാണെന്നു തോന്നുന്നു.

ഉ: അനുഭൂതിമാനായ ഒരു ജ്ഞാനി ബാഹ്യദൃഷ്ടിക്കു സംസ്കാരവിഹീനനെപ്പോലെ തോന്നപ്പെടും. അതുകൊണ്ട് അതുപോലുള്ള മറ്റൊരുവൻ ജ്ഞാനിയാവുകയില്ല.

ചോ: ജീവിതാനുഭവങ്ങളെല്ലാം ഈശ്വര നിയതിയാണെന്നടങ്ങിയിരിക്കുന്നതു സാക്ഷാൽക്കാരത്തിനനുകൂലമല്ലേ?

ഉ: തന്നെ. എന്നാലും താനും അന്യരും, ഈ ലോകവും ഈശ്വരനും ജീവിതാനുഭവങ്ങളും അഖണ്ഡാത്മാവായ തന്നുള്ളിലിരിരിക്കുന്നതായി കാണുന്ന മഹനീയാവസ്ഥയിൽ നിൽക്കണം.

ഇടയ്ക്കൊരു പാർസി വനിതയുടെ ചോദ്യത്തിനുത്തരമായി:

ഉ: ഉറുമ്പു കടിക്കുന്നതു ദേഹത്തെയാണ്. നിങ്ങളെയല്ല. ദേഹം നിങ്ങളല്ല. താൻ ദേഹമാണെന്നു കരുതുന്നതിനാൽ നിങ്ങളെ കടിച്ച അനുഭവം സംജാതമാവുകയാണ്.

ചോ: ആത്മാന്വേഷണത്തിൽ ബാഹ്യാനുഷ്ഠാനങ്ങൾക്കു സ്ഥാനമുണ്ടോ? ഭഗവാൻ ഗുഹകളിലും മററും ഏകാന്തതയിൽ കഴിഞ്ഞല്ലോ?

ഉ: നിങ്ങൾ ഭഗവാൻെറ ശരീരത്തെ ലാക്കാക്കിപ്പറയുകയാണ്. ഭഗവാൻ ശരീരമല്ല, ആത്മാവാണ്.

പിന്നീട് ആ സ്ത്രീ ഷെല്ലിയുടെ ഒരു പദ്യം വായിച്ചു.

"Within a cavern of man's trackless spirit
Is throned an Image so intensly fair
That the adventurous thoughts that wander near it
Worship, and as they kneel, tremble and fear
The splendour of its presence, and the light
Penetrates their dreamlike frame
Till they become charged with the strength of flame."

(മനുഷ്യൻെറ അതിരററ ഉള്ളിനുള്ളിൽ ഏതോ ഒരപാര സൗന്ദര്യ

ധാമം വിശ്രമിച്ചരുളുന്നു. അതിനെ ആ തിരുസന്നിധിയിൽ അടിഞ്ഞു കൂടുന്ന അനന്തം സാഹസിക ചിന്തകൾ അതിനെ ആരാധിക്കുന്നു, അതിന്റെ മുമ്പിൽ മുട്ടുകുത്തുന്നു, അതിനോടു ഭക്തി തോന്നുന്നു. ഭയം തോന്നുന്നു. വിറയ്ക്കുന്നു. ആ തിരുസന്നിധിയിൽ അവിടെ പ്രകാശിക്കുന്ന തേജോരശ്മികൾ ഈ സ്വപ്ന വിഗ്രഹങ്ങളിൽ തുളച്ചു കയറി അവയെ ഊട്ടുരുവെ തന്മയമാക്കിക്കൊള്ളുന്നു.) ഭഗവാൻ ഷെല്ലിയുടെ കവിതയെ അഭിനന്ദിക്കുകയും കവിയുടെ ആത്മാനുഭവമാണ് കവിതയുടെ പിന്നിലുള്ളതെന്നു പ്രസ്താവിക്കുകയും ചെയ്തു.

342. ഒരു ചത്തകുഞ്ഞിനെ ഒരു സാധു പുനരുജീവിപ്പിച്ചു എന്നു പറഞ്ഞാൽ തന്നെയും അതൊരൊററപ്പെട്ട സംഭവമായിരിക്കും. സാധുക്കൾ ചത്ത എല്ലാത്തിനെയും ജീവിപ്പിക്കുമെങ്കിൽ ലോകമുണ്ടായിരിക്കുകയില്ല. മരണവുമില്ല, ശ്മശാനങ്ങളുമില്ല.

343. ചോ: ഗീതയിൽ പറയുന്നതുപോലെ ആത്മാവു ശരീരത്തിൽ നിന്നും ഭിന്നമായതു കൊണ്ടു് ഒരു കൈയ്യു് വെട്ടി മുറിക്കപ്പെട്ടാലും ഒരാൾ അതിന്റെ വേദനയെ അറിയാതിരിക്കണം.

ഉ: ജ്ഞാനം, വേദനയെ അറിയാത്തതിനെ ആശ്രയിച്ചുള്ളതാണോ? എന്നാൽ ബോധം കെടുത്തി ശസ്ത്രക്രിയ നടത്തപ്പെടുന്നവരെല്ലാം ജ്ഞാനികളായിരിക്കണമല്ലോ. കായികവേദന ദേഹാത്മബുദ്ധിയെപ്പററി നിൽക്കുന്നതാണ് ദേഹ വിസ്മൃതിയിൽ നില്ക്കുന്ന മനസ്സിനു സുഖദുഃഖങ്ങളില്ല. യോഗവാസിഷ്ഠത്തിൽ ഇന്ദ്രന്റെയും അഹല്യയുടെയും ആഖ്യാനത്തിൽ മരണം പോലും മനസ്സിന്റെ പ്രക്രിയയാണെന്നു പറഞ്ഞിരിക്കുന്നു.

344. മനസ്സ് ജ്ഞാനാജ്ഞാനങ്ങളുടെ മിശ്രമാണ്. അതു് അഞ്ചു വിധത്തിൽ പ്രവരത്തിക്കുന്നു.

1. ക്ഷിപ്തം (സജീവം) രജോഗുണപ്രധാനം
2. മൂഢം (മന്ദം) തമോഗുണപ്രധാനം
3. വിക്ഷിപ്തം —ചലനപ്രധാനം
4. കഷായം. ലയാവസ്ഥ—അവ്യക്തം.
5. ഏകാഗ്ര്യം ഒരേവിചാരം

ആനന്ദം സ്വസ്വരൂപമായിരിക്കെ അതിനെ അനുഭവിക്കുന്നതെന്തിനു്? കല്യാണം നടന്നുകൊണ്ടിരിക്കുമ്പോഠം ഭർത്തൃസുഖം കൂടാതെ തന്നെ കന്യക അനുഭവിക്കുന്നതാണു രസാസ്വാദം.

345. ഭഗവാൻ: മനസ്സിനെ പരിശോധിച്ചു തന്നെ അതിൻെറ പ്രാബല്യത്തെ കുറയ്ക്കുക. അതിൻെറ ആദിയെ നോക്കുന്നതും ഒരു മാർഗ്ഗമാണു്. അതിൻെറ ആദി ആത്മാവോ ഈശ്വരനോ ജ്ഞാനമോ ആയിരിക്കും. ഒരേ വിചാരത്തിലിരിക്കുമ്പോഠം മററു വിചാരങ്ങഠം മാറിപ്പോകുന്നു. ഒടുവിൽ ഈ ഒരു വിചാരവും മറയുന്നു. അപ്പോഠം ഉറങ്ങാതെ ശ്രദ്ധിക്കണം.

ചോ: മനസ്സിനെ പരിശോധിക്കുന്നതെങ്ങനെയാണു്.

ഉ: പ്രാണായാമം സഹായകരമാണു്. പക്ഷെ അതു ലക്ഷ്യത്തിലെത്തിക്കുകയില്ല. യാന്ത്രികമായി അതു ചെയ്യുമ്പോഠം 'ഞാൻ' ബോധത്തിൻെറ ആദിയെ ശ്രദ്ധിക്കാൻ വിട്ടുപോകരുതു്. അപ്പോഠം ശ്വാസോച്ഛ്വാസം നിലയ്ക്കുകയും 'അഹം' ബോധമുളവാകുകയുംചെയ്യുന്നു. ശ്വാസവും ഈ ബോധവും ഒരേ സമയത്തു മുങ്ങുകയും പൊങ്ങുകയും ചെയ്യും. ഒരിക്കൽ രണ്ടും ഒന്നിച്ചുമുങ്ങുമ്പോഠം അനന്തമായ മറെറാരു 'ഞാൻ' പ്രത്യക്ഷമാവുന്നു. അതു് അണയാത്തതും അഖണ്ഡവുമായിരിക്കും. അതാണു ലക്ഷ്യം. ഇതിനെ ഈശ്വരൻ, ആത്മാവു്, കുണ്ഡലിനി ശക്തി, ആത്മജ്ഞാനം എന്നൊക്കെപ്പറയും. നമ്മുടെ പ്രയത്നം തന്നെ വിജയത്തിനു മാർഗ്ഗം കാണിച്ചുതരും.

346. മതിയും വിധിയും ദേഹമുള്ളിടത്തോളം മാത്രമേ നിലയ്ക്കുന്നുള്ളൂ. എന്നാൽ ജ്ഞാനം ഈ രണ്ടിനേയും അതിജീവിക്കുന്നു. കാരണം ആത്മാവു് അജ്ഞാന വിജ്ഞാനങ്ങഠംക്കും അതീതമാണു്.

347. മനസ്സു് വിചാരങ്ങളുടെ സംഘാതമാണു്. വിചാരിക്കാൻ ആളുള്ളതുകൊണ്ടാണു് വിചാരങ്ങഠം ഉളവാകുന്നതു്. വിചാരിക്കുന്നവൻ അഹന്തയാണു്. അഹന്തയെ ഓർമ്മിച്ചാൽ അഹന്ത ഒഴിയും. അഹന്തയും മനസ്സും ഒന്നാണു്. ചിന്തയുടെമൂലം അഹന്തയാണു്. അതിൽ നിന്നും എല്ലാ വിചാരങ്ങളും ഉടലെടുക്കുന്നു.

358. മനഃശാന്തിയോടുകൂടി ഒരു ബോധവും നമുക്കുണ്ടു്. ഈ അവസ്ഥയെവേണം നാം ലക്ഷ്യമാക്കേണ്ടതു്. എന്നാൽ ലക്ഷ്യ•

ഇതാണെന്നറിയാതെ അതങ്ങനെയോ ഇങ്ങനെയോ എന്നു സംശയി ക്കാൻ തുടങ്ങുന്നതിനാൽ അവനു ലക്ഷ്യത്തിലുറപ്പുവന്നില്ല എന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. തീർന്ന നിലയിൽ സംശയത്തിനവ കാശമില്ല. ബഹിർമുഖമായും ചരിക്കുന്ന മനസ്സുള്ളതുകൊണ്ടാണു് മനസ്സു മുങ്ങുക എന്ന വാക്കുപയോഗിച്ചതു്. എന്നാൽ അറിവോടു കൂടിയ പരമശാന്തിയിൽ മുങ്ങാൻ മനസ്സേ ഉണ്ടായിരിക്കുകയില്ല.

ചോ: എന്റെ മൂന്നാമത്തെ തിരുവണ്ണാമല യാത്രയിൽ നിഷ്ഠ ക്കു് അൽപം വികൽപം വന്നതുപോലെ തോന്നുന്നു. ഇതെന്തെങ്കിലും ഘട്ടത്തെ കുറിക്കുകയാണോ എന്നറിഞ്ഞില്ല. അതോ മേലാൽ ഇങ്ങ നെയുള്ള സ്ഥലങ്ങൾ ഒഴിവാക്കണമെന്ന സൂചനയാണോ എന്നും അറിയുന്നില്ല.

ഉ: ചിത്തവൃത്തിക്കു് സ്ഥലകാലാവസ്ഥകൾക്കൊന്നും ബന്ധ മില്ല. അവയിൽ കുടുങ്ങിപ്പോകരുതു്.

349. ശ്രീ. എസ്. കൃഷ്ണൻ എം. ഏ. എഴുതിയ, ആദി ശങ്കരന്റെ വിവേകചൂഡാമണിയിൽ തർജിമ ഗ്രന്ഥത്തിനു ഭഗവാൻ എഴുതിയ അവതാരികയിൽ ഇപ്രകാരം പറയുന്നു.

''ലോകത്തു് ആരും സുഖത്തിനാഗ്രഹിക്കുന്നു. തന്റേതല്ലാത്ത കായിക വേദനകളെ വെറുക്കുകയും ചെയ്യുന്നു. സന്തോഷമില്ലാത്തവ നു് സ്നേഹമുണ്ടായിരിക്കുകയില്ല. ഗാഢനിദ്രയിൽ അനന്ദമുണ്ടു് അതിനെ അനുഭവിക്കുന്നുണ്ടെങ്കിലും തന്റെ സ്വരൂപസുഖത്തെപ്പററി അറിവില്ലാത്തതിനാൽ സുഷുപ്തി സുഖത്തെയുമറിയുന്നില്ല എന്നാലും ആനന്ദം അവനാഗ്രഹിക്കുന്നു. പക്ഷേ പോംവഴിമുട്ടിയ മനുഷ്യൻ സുഖത്തെക്കാമിച്ചു ക്ഷണികങ്ങളായ വ്യാവഹാരിക സുഖങ്ങളാൽ മതിമയങ്ങുന്നു. അങ്ങനെ തന്നിൽത്തന്നെയുള്ള ആനന്ദത്തെ നേരിട്ട റിയുന്നതിനുള്ള മാർഗ്ഗമായി ശിവൻ തന്നെ ശങ്കരാചാര്യരായി അവത രിച്ചു് പ്രസ്ഥാനത്രയത്തിനു വ്യാഖ്യാനമെഴുതിയിരിക്കുന്നതായി പറ യുന്നു. അതു് നിത്യാനന്ദത്തിന്റെ മഹിമയെ പ്രകീർത്തിച്ചിരിക്കുന്നു. എന്തായാലും തീവ്രാധികാരികൾക്കു് ഈ വ്യാഖ്യാനങ്ങളെക്കൊണ്ടു പ്രയോജനമൊന്നുമില്ല.

350 ഒരഭിഭാഷകനും ഉത്തമഭക്തനുമായ ശ്രീ ഷൺമുഖത്തി

നോട ഭഗവാൻ:– സാക്ഷാൽക്കാരത്തിന വേണ്ടി ഒരു ഗുരുവിൻെറ കീഴിൽ 12 വർഷം ശിഷ്യനായിരിക്കണമെന്നു ശാസ്ത്രങ്ങരം ഘോഷിക്കുന്നു. ഗുരുവെന്തു ചെയ്യുന്നു? മോക്ഷം ഇതാ പിടിച്ചോളൂ എന്നു പറഞ്ഞു് ശിഷ്യൻെറ കൈയ്യിൽ കൊടുക്കുകയാണോ? ആത്മാവെപ്പോഴും പ്രത്യക്ഷമായി പ്രകാശിച്ചുകൊണ്ടല്ലേ ഇരിക്കുന്നതു്. താനായ ആത്മാവിനെ അജ്ഞാനവശാൽ അറിയാതെ പോകുന്നു എന്നല്ലേ സാധാരണ വിശ്വാസം. സാക്ഷാൽക്കരിച്ച ഗുരുവിനോടു കൂടിയുള്ള സംസർഗം മൂലം ഈ അജ്ഞാനം ക്രമേണ ഒഴിയുകയും ആത്മാവു സ്വതവെ പ്രത്യക്ഷമാവുകയും ചെയ്യുന്നു.

ജനങ്ങരം കരുതുന്നതു് ഗുരുതത്വമസിയെപ്പോലെ വല്ലതും ശിഷ്യനെ പഠിപ്പിക്കുമെന്നാണ്. ബ്രഹ്മം എന്തോ ഒരു വലിയ സത്വമാണെന്നു ശിഷ്യൻ കരുതും. കുടുസ്സായ 'ഞാൻ' എങ്ങനെയാണ് ബൃഹത്തായ ബ്രഹ്മാവാവുന്നതു്? അങ്ങനെ ധരിക്കുന്നതു വിഡ്ഢിത്തരമല്ലേ. കുടുസ്സായ ഞാൻ നശിക്കണം. ഗുരുവിൻെറ സഹായം ഇതിനാണ്. ഈ 'ഞാൻ' ഒടുങ്ങിയാൽ അവിടെ ബ്രഹ്മം സ്വയം പ്രകാശിക്കും. അല്ലാതെ ഗുരു സാക്ഷാൽക്കാരത്തെ പ്രദാനം ചെയ്യുന്നില്ല.

## ഫെബ്രുവരി 7, 1937

351. ഡാക്ടർ സുബ്രഹ്മണ്യം (Retired Health Officer, Salem) ഒരു വേദാന്തഭാഗം വായിച്ചു. ഈ ലോകം ക്ഷണഭംഗുരമാണ്. അതിനാൽ ലൗകീക സുഖങ്ങളെ ഉപേക്ഷിച്ചിട്ടു് ഇന്ദ്രിയവൃത്തികളെ നിയന്ത്രിച്ചു് ആത്മനിഷ്ഠയിൽ നിരതനായിരിക്കണം.

ഉ: സ്ഥിരമായ ഒന്നിനെക്കിട്ടാതെ അസ്ഥിരത്തെ എങ്ങനെ അറിഞ്ഞു. അവൻ എപ്പോഴും ആത്മാവാണ്. ആത്മാവു ശാശ്വതനമാണ്. അതുകൊണ്ടു് അവൻെറ ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞതാണ്

352. വിചാരങ്ങരം ദ്രഷ്ടാവും ദൃശ്യങ്ങളുമായി ഉളവാകുന്നു അപ്പോരം ദ്രഷ്ടാവിനെ മാത്രം പററിനിന്നാൽ അഹന്ത ഒഴിയും. പക്വന്മാർക്കു ഇത്രയും പറഞ്ഞാൽ മതിയാവും. മററു ചിലർ വാദിക്കുന്നു. ഉറങ്ങുമ്പോളുണ്ടായിരുന്ന ലോകം ഞാൻ ജനിക്കുന്നതിനു മുമ്പും ഉണ്ടായിരുന്നു. മരണശേഷം ഉണ്ടായിരിക്കുകയും ചെയ്യും. മററുള്ളവരെങ്കിലും അതു കാണുന്നില്ലേ? അഹന്ത നശിക്കുമ്പോരം പിന്നെ എങ്ങനെ

അതില്ലാത്തതാവും?'' ഈ മന്ദാധികാരികൾക്കു വേണ്ടിയാണ് ശാസ്ത്രങ്ങളിൽ സൃഷ്ടിക്രമത്തെപ്പററി പറഞ്ഞിട്ടുള്ളതു്. ധീ = ബുദ്ധി—രാ = സൂക്ഷിച്ചുകൊള്ളുക. ധീരന്മാർ അന്തർമുഖരായിരുന്നു ബുദ്ധിയെ സൂക്ഷിച്ചു കൊള്ളുക.

ഫെബ്രുവരി 8, 1979

353. ചോ: തുരീയമെന്നതെന്താണു്?

ഉ: ജാഗ്രത്, സ്വപ്ന, സുഷുപ്തികൾക്കു് അധിഷ്ഠാനമായും ആ മൂന്നവസ്ഥകൾക്കും വിലക്ഷണമായും ഉള്ള ഒരവസ്ഥ. എപ്പോഴുമുള്ള ഇതിൽ മററു മൂന്നവസ്ഥകളും മാറിമാറിത്തോന്നും. ഇതു് ആത്മസ്വരൂപമാണു്. ദേഹാത്മബുദ്ധി ഒഴിയുമ്പോൾ തുരീയാവസ്ഥ സ്വയം പ്രകാശിക്കും

354. ഭക്തയായ ഒരമേരിക്കൻ സ്ത്രീ: ഞാൻ ഉറക്കത്തിലെന്നപോലെ ഉപാധിരഹിതമായും എന്നാൽ ബോധത്തോടുകൂടിയും എങ്ങനെയിരിക്കാനൊക്കും?

ഉ: ആ തുരീയാവസ്ഥ നിങ്ങൾക്കെപ്പോഴുമുള്ളതാണ്. ആ അവസ്ഥ പുത്തനായി ലഭിക്കേണ്ട ഒന്നല്ല.

ചോ: ഉറക്കത്തിലെ അനുഭവം ഞാനറിയുന്നില്ലല്ലോ?

ഉ: അറിയേണ്ടാ, അനുഭവിക്കുന്നുണ്ടല്ലോ, അതുമതി. ജാഗ്രത്തിൽ നിങ്ങൾ അതിരുകൾ കൽപിച്ചു് ശരീരത്തെ താനെന്നു കൽപിക്കുന്നതിനാൽ നിദ്രാസുഖത്തെ ചോദ്യം ചെയ്യുകയാണ്.

ചോ: ഞാൻ മനസ്സിലാക്കുന്നുണ്ടു്. നാനാത്വത്തിൽ ഏകത്വം?

ഉ: ഇപ്പോൾ നിങ്ങൾ നാനത്വത്തിൽ നില്ക്കുന്നതിനാൽ ഏകത്വത്തെ മനസ്സിലാക്കുന്നു. നാനാത്വമാണ് ഏകത്വത്തിനു നിദാനം. നാനാത്വം മാറുമ്പോൾ ഏകത്വവും മാറും. സത്യം വിളങ്ങും. നാനാത്വമാണ് സത്യത്തെ മറയ്ക്കുന്നതു്.

ചോ: അജ്ഞാന ശമനത്തിനു ഗുരുകടാക്ഷം വേണമല്ലോ.

ഉ: തീർച്ചയായും. പക്ഷെ അതെപ്പോഴുമുള്ളതാണ്

അതാത്മാവു തന്നെയാണ്. അതിൻെറ അവസ്ഥിതിയെ അറിയണമെന്നേയുള്ളൂ. നിങ്ങൾ സൂര്യപ്രകാശത്താൽ മൂടപ്പെട്ടിരിക്കുകയാണ്. എന്നാലും അതുള്ളിടത്തേക്കു നോക്കണം. അതുപോലെ എവിടെയുമുള്ള ഗുരുകാരുണ്യത്തെയും എത്തുപെട്ടറിയണം.

ചോ: നിരന്തരമായ അർപ്പണംകൊണ്ട് ഗുരുകാരുണ്യം അനായാസേന ലഭിക്കും. കർത്തൃത്വമാണ് ബന്ധത്തെ ഉളവാക്കുന്നത്, 'മിണ്ടാതിരിക്കുക, താൻ ദൈവമാണെന്നറിയുക, മനസ്സിൻെറ നിശ്ചലത പ്രവൃദ്ധമാകുമ്പോൾ ചാഞ്ചല്യം കുറയും. മനസ്സിൻെറ ചാഞ്ചല്യമാണ് ആശയെയും വ്യഷ്ടിബോധത്തെയും കർത്തൃത്വബോധത്തെയും ജനിപ്പിക്കുന്നത്.

ചോ: 'ഞാൻ ഈശ്വരനാണ്'' 'ഞാൻ ബ്രഹ്മമാണ്'' എന്ന ചിന്ത സഹായകരമാണോ?

ഉ: 'ഞാൻ ഈശ്വരനാണ്'' എന്നു ചിന്തിക്കുകയല്ലാ അറിയുകയാണു വേണ്ടത്

തിരുവണ്ണാമലക്കു വഴികൾ പലതുണ്ട്. എന്നാൽ തിരുവണ്ണാമല ഒന്നേയുള്ളൂ. ഇനി തിരുവണ്ണാമലയിൽ നിൽക്കുന്ന ഒരാൾ തിരുവണ്ണാമലക്കു വഴിചോദിക്കുന്നതു ലജ്ജാവഹമല്ലേ? ആത്മസ്വരൂപത്തിലിരിക്കുന്നവൻ അതിനെ പ്രാപിക്കാൻ ശ്രമിക്കുന്നതും അതുപോലെയാണ്. ആദ്യത്തെയാൾ താൻ നിൽക്കുന്നതേ തിരുവണ്ണാമലയിലാണെന്നറിയുകയൊന്നേ വേണ്ടൂ. അതുപോലെ ആത്മാവേ താനെന്നറിഞ്ഞു, താനേ താനെന്നുറച്ചിരിക്കുക.

355. ചോ: ജ്ഞാനിയായാലും പഠിച്ച ഒരാളാണെങ്കിൽ ലോകത്തിനു കൂടുതൽ പ്രയോജനകരമല്ലേ?

ഉ: പഠിക്കാത്ത ഒരു ജ്ഞാനിയെ എത്ര പഠിച്ചവനും വണങ്ങുക തന്നെ വേണം. കാരണം എത്ര പഠിച്ചവനും തന്നെ അറിയാത്തവനാണെങ്കിൽ അവൻ അജ്ഞനാണ്. തന്നെ അറിയുന്ന ജ്ഞാനിക്കു പഠിത്തം വേണ്ട സർവ്വവും അവനിലിരിക്കുന്നു.

നിരക്ഷരത്വം അജ്ഞത തന്നെയാണ്. വിദ്യാഭ്യാസം പഠിച്ച അജ്ഞത എന്നേയുള്ളൂ.

356. ഈ ലോകത്തു് ഉറക്കം എന്തിനാണ്?

ഉ: അതു് പാപത്തിൻെറ ഫലമാണു്.

ചോ: അതിനെ നശിപ്പിക്കാമോ?

ഉ: നശിപ്പിക്കാം. ആത്മാവിനെ ഉണർന്നാൽ മതി.

357. മാധവസ്വാമി എന്ന ഭൃത്യൻ ഭഗവാനോടു്:

ഒരിക്കൽ ഭഗവാൻ മാസങ്ങളായി ആഹാരമില്ലാതെ ക്ഷേത്രവളപ്പിനുള്ളിലുള്ള തുറങ്കിൽ കഴിഞ്ഞില്ലേ?

ഉ: ആം-ആം ആഹാരം പാലു്-പഴം-എല്ലാം വരുന്നുണ്ടായിരുന്നു. പക്ഷെ അതെല്ലാം ആരോർമ്മിച്ചുകൊണ്ടിരുന്നു?

358. ഫെബ്രുവരി 13, 1937.

രാവിലെ 7–30 നു് ഭഗവാൻ കുന്നിന്മേൽ കയറുകയായിരുന്നു. കുന്നിൻെറ മുകളിലെത്തിയപ്പോഠം അവിടെയുണ്ടായിരുന്ന പാദാനന്ദൻ എന്ന ഭക്തൻ ഭഗവാനെ സാഷ്ടാംഗം നമസ്കരിച്ചിട്ടു് എണീററുനിന്നു് ''ഇന്നെനിക്കു പുണ്യദർശനം കിട്ടി'' എന്നു പറഞ്ഞു സന്തോഷിച്ചു. ഭഗവാൻ ചിരിച്ചുകൊണ്ടു് ഇങ്ങനെ മറുപടിപറഞ്ഞു. ''ആരുടെ ദർശനം? നിങ്ങഠം എനിക്കു പുണ്യദർശനം തന്നു എന്നു് എന്തു കൊണ്ടു പറഞ്ഞില്ല.

ഫെബ്രുവരി 14, 1937

359. ലക്നോയിലെ ഒരാഢ്യൻ പാഠംബ്രണ്ടനെഴുതിയ കത്തിൽ തൻെറ ഭാര്യയ്ക്കു മുമ്പുണ്ടായിരുന്ന മനഃശാന്തി ഇപ്പോഠം കുറഞ്ഞുപോയി എന്നും പരിപൂർണ ശാന്തി ഉണ്ടാകാൻ ഭഗവാനോടു പ്രാർത്ഥിക്കുന്നു എന്നും എഴുതിയിരുന്നു. ഒരിക്കൽ ഉണ്ടായ ശാന്തിക്കു പിന്നീടു കുറവു വരുന്നതു മനോ ദൗർബല്യം മൂലമാണെന്നു ഭഗവാൻ ഉത്തരം പറഞ്ഞു.

360. ഭഗവാനു പതിവായി ഭിക്ഷ കൊടുത്തിരുന്ന സ്ത്രീയുടെ മകൻ, മുതലിയാർ സ്വാമി ഒരിക്കൽ പറയുകയുണ്ടായി;

''ഭഗവാൻ വിരൂപാക്ഷഗുഹയിൽ താമസിക്കുമ്പോൾ ഒരു ദിവസം ഭഗവാനും ഞാനും സ്കന്ദാശ്രമത്തിലോട്ടു നടന്നുപോയി. ഇടയിൽ ഉദ്ദേശം 15 അടി പൊക്കമുള്ള ഒരു പാറയുണ്ടായിരുന്നു. അതിനു സമീപം ഒരു കോനാർ പെണ്ണു കരയുന്നതു കണ്ടു. കാരണം ചോദിച്ചപ്പോൾ അവളുടെ ഒരാട് പാറയുടെ വലിയ വിള്ളലിനുള്ളിൽ വീണു കാണാതായിരിക്കുന്നതായി സങ്കടപ്പെട്ടു. ഭഗവാൻ ആ ദുഷ്പ്രാപ്യമായ വിള്ളലിനുള്ളിൽ ഇറങ്ങി ആടിനെ കഴുത്തിൽ പിടിച്ചു തന്റെ ചുമലിൽ തൂക്കിക്കൊണ്ടു വെളിയിൽ കൊണ്ടു വന്നു കൊടുത്തു. ഇതു് സാധാരണ ആർക്കും കഴിയുന്നതല്ല

861. നെല്ലൂരിലെ ഒരു കാളേജു പ്രൊഫസ്സർ സുബ്ബരാമയ്യ മുക്തിയെപ്പററി ചോദിച്ചു.

മുക്തിയെപ്പററി ഒരു ചോദ്യമേ തെററാണു്. മുക്തി ബന്ധത്തെ ചൂണ്ടിക്കാട്ടുന്നു. യഥാർത്ഥത്തിൽ ബന്ധമില്ലതാനും.

ചോ: ശാസ്ത്രങ്ങൾ പറയുന്നല്ലോ.

ഉ: ശാസ്ത്രം വിവേകികൾക്കു വേണ്ടിയുള്ളതല്ല. പാമരന്മാർക്കു് അതാവശ്യവുമില്ല.

362. ഭഗവാൻ: ലോകം സ്ഥിതിചെയ്യുന്നു എന്നു് ആ ലോകം പറയുന്നില്ല. തന്നിൽ 'ഞാൻ' ഉദയമാകുന്നതോടുകൂടി ലോകവും ഉദയമാവുന്നു

ഗണപതിമുനി: എനിക്കു ഇന്ദ്രലോകത്തുപോയി ഇന്ദ്രനെക്കാണാനും ബുദ്ധിമുട്ടില്ല. എന്നാൽ എന്നുള്ളിൽ ഇരിക്കുന്ന 'ഞാൻ' ആരെന്നറിയാൻ പ്രയാസം.

'മുമ്പോട്ടു നടക്കാൻ എളുപ്പം, പിറകോട്ടു നടക്കാൻ പ്രയാസം' എന്നു ഗണപതിമുനി പറഞ്ഞതിനെപ്പററി ഭഗവാൻ: ഒരാൾ എത്ര ദൂരം മുമ്പോട്ടു നടന്നാലും അവിടെ അയാളുണ്ടു്.

ഫെബ്രുവരി 20, 1937

363. മദ്രാസ് ഗവൺമെൻറിലെ ഫൈനാൻസ് ഡെപ്യൂട്ടി

സെക്രട്ടറി ഡാഡ്‌വെൽ എന്ന യൂറോപ്യനും ഭാര്യയും 1 മണിക്ക് ആശ്രമത്തിൽ വന്നു. മദാമ്മ ചോദിച്ചു:

ആത്മീയ കേന്ദ്രങ്ങൾ ഇൻഡ്യയിലാണുള്ളതെന്നു പാശ്ചാത്യന്മാർ പറയുന്നു.

ഉ: ആത്മീയ കേന്ദ്രമെന്നു പറയുമ്പോൾ നിങ്ങൾ എന്തു മനസ്സിലാക്കുന്നു?

ചോ: ആത്മീയ ഗുരുക്കന്മാരുടെ ഇരിപ്പിടം.

ഉ: ആത്മീയ ഗുരുക്കന്മാരെപ്പററി നിങ്ങൾക്കെന്തറിയാം. ആദ്ധ്യാത്മികം ഭൗതികത്തിന്റെ മറുവശമാണു്. ചൈതന്യത്തിനു രൂപമില്ലാത്തതിനാൽ അതു് നിസ്സീമമാണു്. അതിന്റെ കേന്ദ്രവും അതുപോലെ തന്നെ. ആ കേന്ദ്രം ഒന്നേയുള്ളൂ. കിഴക്കായാലും പടിഞ്ഞാറായാലും കേന്ദ്രത്തിനു മാററമില്ല. അതിനൊരു സ്ഥാനമേ ഇല്ല. അതിരില്ലാത്തതിനാൽ ഗുരുക്കന്മാരും ഈ ലോകവും. സൃഷ്ടിയും സംഹാരവും എല്ലാം അതിൽപെടും. ഗുരുക്കന്മാർ ഉപാധികളോടു കൂടി ഇരിക്കുമെന്നു കരുതിയാണു് നിങ്ങൾ അവരുടെ സമ്പർക്കത്തെപ്പററി സംസാരിച്ചതു്. അവർക്കു് ശരീരത്തെപ്പററി അറിയാൻ പാടില്ല. അക്കാരണത്താൽ അവർ ആരോടും ചേരും. ചൈതന്യം ആത്‌മാവാണു്. അതിനെ സാക്ഷാൽക്കരിച്ചാൽ ഇത്തരം ചോദ്യങ്ങൾ ഉദിക്കുകയില്ല.

മദ്രാസ് അടയാറിൽ നിന്നും ജിനാർദാസൻ: ആത്‌മസാക്ഷാൽക്കാരം എത്രയും എളുതെന്നു തോന്നും. പക്ഷേ പ്രയോഗത്തിനു ബുദ്ധിമുട്ടാണു്.

ഉ: അതിനെക്കാൾ എളുപ്പം മറെറന്തുണ്ടു്. ആത്‌മാവു് എപ്പോഴും തന്നോടു ചേർന്നുള്ളതാണു്, അതിനെ അറിഞ്ഞില്ലെങ്കിൽ മറെറന്തിനെ അറിയാൻ?

ചോ: അതു താൽക്കാലികമായിപ്പോകുന്നു. സ്ഥിരമാവാനെന്തു ചെയ്യണം.

ഉ: ആത്‌മാവൊന്നേ സത്യമായുള്ളൂ. അതു വന്നും പോയും നിൽക്കുന്നതാവുന്നതെങ്ങനെ?

ചോ: ഭഗവാൻ പറയുന്നതു ശരി. വേദാന്ത ശാലകളിൽ എല്ലാവരും ഗുരുക്കന്മാരെ കിട്ടാൻ പ്രാർത്ഥിക്കുകയാണ്.

ഉ: നമുക്കൊരു ശരീരം ഉണ്ടെന്നുള്ള അവസ്ഥയിൽ സ്ഥൂല രൂപ ഗുരുവിന്റെ ആവശ്യം നേരിടുന്നു. ഇല്ലെങ്കിൽ ആത്മാവു തന്നെ ഗുരു. അവൻ എങ്ങുമുണ്ട്.

കൈവല്യന വനീതത്തിൽ ഇപ്രകാരം പറയുന്നു. ''ഗുരുവേ നീ ആത്മാവായി എന്നിലിരിക്കുന്നു. പലജന്മങ്ങളിലും നീ എന്നെ പഠിപ്പിച്ചിട്ടുണ്ട്. ഇപ്പോൾ നീ എന്റെ ഗുരുവായി പ്രത്യക്ഷപ്പെട്ട് നീ എന്റെ ആത്മാവാണെന്നും തെളിയിച്ചിരിക്കുന്നു.

ഉറക്കത്തിൽ എന്തു സംഭവിക്കുന്നു എന്നു നോക്കുക. അഹന്തയില്ലാത്തതിനാൽ താനെങ്ങോ, ഈ ലോകമെങ്ങോ? എന്നിരിക്കുന്നു.

എലക്ഷൻ ഒഴിവുകാലമായിരുന്നതിനാൽ സന്ദർശകരുടെ തിരക്കു വർദ്ധിച്ചിരുന്നു. പലരും സംഭാഷണങ്ങളിൽ പങ്കെടുത്തിരുന്നു. ഒരാൾ പുനർജന്മത്തെപ്പററി ചോദിച്ചു.

ഉ: അജ്ഞാനം ഉള്ളിടത്തോളം പുനർജനനവും ഉണ്ട് പുനർജനനം കാലത്രയങ്ങളിലും ഇല്ല എന്നതാണു സത്യം.

ചോ: ജീവാത്മാവെന്താണ്?

ഉ: ഉണ്ടായി ഇല്ലാതാകുന്നതു ജീവൻ. ഉദയാസ്തമയമില്ലാതെ എന്നും പ്രകാശിക്കുന്നതു് ആത്മാവ്. അതിനെ അറിയാതെ അതിന്നെ ദേഹാദികളോടു സംബന്ധപ്പെടുത്തിക്കൊണ്ട് നാം സ്വയം ജീവനാണെന്നു ഭ്രമിച്ചുപോരുകയാണ്.

ചോ: ഈ ഭ്രമമെങ്ങനെയുണ്ടായി.

ഉ: സത്യത്തിൽ ഭ്രമമുണ്ടോ എന്നു ചിന്തിച്ചുനോക്കൂ.

ചോ: ജീവാത്മാവിനെ ആത്മാവിൽ വിലയിപ്പിക്കണം അല്ലേ?

ഉ: ജീവാത്മാവെന്നൊന്നു നിലനിൽക്കുന്നില്ല.

ചോ: നമുക്കതുപദ്രവം തരുന്നല്ലോ?

ഉ: ആർക്കു തരുന്നു. സുഖദുഃഖാദികൾ അഹന്തയുടെ ഭാവനകളാണ്.

ചോ: ഈ ലോകം അജ്ഞാനംകൊണ്ട് പൊതിയപ്പെട്ടിരിക്കുന്നതെന്ത്?

ഉ: സ്വന്തം കാര്യം നോക്കൂ. ലോകത്തിന്റെ കാര്യം ലോകം നോക്കിക്കൊള്ളും. നിങ്ങൾക്ക് ഈ സ്ഥൂലശരീരമുണ്ടെങ്കിൽ ഈ ലോകവുമുണ്ട്. നിങ്ങൾ ചൈതന്യമാണെങ്കിൽ എല്ലാം ചൈതന്യവുമാണ്.

ചോ: ഇതു വ്യക്തിയെ സംബന്ധിച്ച് ശരി. മററുള്ളവരുടെ കാര്യമോ?

ഉ: ആദ്യം പറഞ്ഞതു ചെയ്യൂ. എന്നിട്ട നിങ്ങളുടെ ചോദ്യമുദിക്കുമോ എന്നു നോക്കൂ.

ചോ: അവിദ്യയെന്നൊന്നുണ്ടോ?

ഉ: ആർക്ക്?

ചോ: എനിക്കു തന്നെ.

ഉ: എനിക്കെന്നു പറയുന്ന ഞാൻ ആരെന്നു നോക്കുമ്പോൾ ആ 'ഞാൻ' (അഹന്ത) ഒഴിയുന്നു. 'ഞാൻ' ഇല്ലെങ്കിൽ ആ വിദ്യ ആരെപ്പററി നിൽക്കാൻ: അവിദ്യയെന്നൊന്നില്ലെന്നതാണ് വേദാന്തത്തിന്റെ അന്ത്യം.

ചോ: അഹന്തയെങ്ങനെയുണ്ടായി?

ഉ: തന്നെ ഉണരാത്ത അവസ്ഥയാണവിദ്യയെന്നു പറയപ്പെടുന്നതു് അവിദ്യയില്ലെങ്കിൽ അഹന്തയുമില്ല.

താൻ ഉണ്ട് എന്നതിനെ ആർക്കും നിഷേധിക്കാനാവില്ല. അതു്. അറിവു രൂപത്തിലിരിക്കുന്നതിനാൽ അതിൽ അറിയായ്മയാകുന്ന അവിദ്യയ്ക്കിടമില്ല. എന്നാലും താൻ തന്നെ മറന്നിരിക്കുന്ന

തിനെ അജ്ഞാനമെന്നു പറയുന്നു. അതിനാൽ താൻ തന്നെ എന്തോ ആണെന്നു സംശയിക്കുകയാണ്. താൻ താനായി ആത്മാവായി ഇരിക്കുന്നതാണു ജ്ഞാനം. സൂര്യന്റെ മുമ്പിൽ ഇരുട്ടിനു സ്ഥാനമില്ലാത്തതു പോലെ ജ്ഞാനത്തിന്റെ മുമ്പിൽ അജ്ഞാനത്തിനും. ഉറക്കത്തിൽ ദേഹേന്ദ്രിയാദികളുടെ ബോധം ഇല്ല. എന്നാലും അപ്പോഴത്തേക്കു നാം ഇല്ലാതെ പോകുന്നില്ല. അതുപോലെ ജാഗ്രത്തിലും. ദേഹേന്ദ്രിയാദികളുടെ സംബന്ധംവിട്ട് നാം നാമായിരുന്നുകൊള്ളുന്നതാണു ജ്ഞാനം.

ചോ: തന്നെ അറിയുന്നതെങ്ങനെയാണ്?

ഉ: (താൻ) താനായിരിക്കുന്നതു് (ആത്മാവ് ആത്മാവായിരിക്കുന്നതു്) തന്നെ അറിയുന്നതാണ്. എന്നെ എനിക്കറിയാൻ പാടില്ലെന്നു് ആരെങ്കിലും പറയുമോ? കണ്ണുണ്ടോ എന്നു് കണ്ണാടിയിൽ നോക്കേണ്ടതുണ്ടോ? തന്നെ അങ്ങനെയോ ഇങ്ങനെയോ എന്നുഭാവിച്ചു പഴകിപ്പോയാൽ തന്റെ നിജസ്വരൂപത്തെ ഒരുവൻ അറിയുകയില്ല. ഇനി, തന്നെ ആർക്കറിയണം. തന്നെ ഒരു വിഷയമാക്കി അറിയാൻ സാധ്യമല്ല. ദ്രഷ്ടാവെന്നും ദൃശ്യമെന്നും ഉള്ള ഭേദമററ സ്ഥാനത്ത് താനേതാനായി അനന്യനായി പ്രകാശിക്കും.

ഞാൻ—ഞാൻ = ആത്മാവ്—നിരുപാധികം
ഞാൻ അതാകുന്നു = അഹന്ത—സോപാധികം.

ആത്മാവിനെ അറിയേണ്ടതാര്? ദേഹം അറിയുമെങ്കിൽ ദേഹം പറയട്ടെ.

അജ്ഞാനത്തെ ഉച്ചാടനം ചെയ്യാൻ ശാസ്ത്രങ്ങടം ഈശ്വരലീലകളെപ്പററി പറയുന്നു. മനസ്സിന്റെ സ്ഥാനത്തു് ഈശ്വരനെ പറയുകയാണ്. ഈശ്വരന്റെ (മനസ്സിന്റെ) ലീലകളെ നമുക്കു ചോദ്യം ചെയ്യാനൊക്കുമോ?

364. ചോ: നമസ്കാരമെന്താണ്?

ഉ: അഹന്ത അടങ്ങുന്നതാണ് നമസ്കാരത്തിന്റെ താല്പര്യം. അഹന്തയെ തന്റെ ആദിയിൽ (ആത്മാവിൽ) ഒടുക്കുകയാണ് നമസ്കാരം കൊണ്ടുദ്ദേശിക്കുന്നതു്. ശരീരത്തെ നിലത്തപ്പിച്ച് ഈശ്വരനെ

കബളിപ്പിക്കാൻ സാധിക്കുകയില്ല. അഹന്തയൊഴിഞ്ഞയിടത്തേ അരുളൊളി പ്രകാശിക്കുകയുള്ളൂ.

ചോ: ആത്മാവിനെ അറിയുന്നതു് മനസ്സിനന്യമായ ഒരു ബോധം കൊണ്ടാണോ?

ഉ: ജാഗ്രത്തിലെ ഇന്ദ്രിയങ്ങളുടെയും, മനസ്സിൻെറയും അറിവുകൾക്കു സാക്ഷിയായി നിന്നു പ്രകാശിക്കുന്നതും ഉറക്കത്തിൽ ഇവ ഒടുങ്ങിയ ശാന്തിക്കും സാക്ഷിയായി പ്രകാശിക്കുന്നതുമാണു് ആത്മാവു്. അതിനെ അതുതന്നെ അറിഞ്ഞു കൊള്ളും.

ചോ: ഗുരുകാരുണ്യം കൊണ്ടു് പക്വതക്കു പുരോഗമനം ഉണ്ടാവുകയില്ലേ?

ഉ: അക്കാര്യം അവനു വിടുക. താൻ നിസ്സഹായൻ എന്നു കരുതുന്ന പക്ഷം തന്നെ നിരുപാധികം അർപ്പിക്കുക. അല്ലെങ്കിൽ ദുഃഖകാരണത്തെപ്പററി ചിന്തിച്ചു് സവ്വത്തിനും ആദിയെ കണ്ടു പിടിച്ചു് അതിനോടു് (ആത്മാവിനോടു്) ചേർന്നുകൊള്ളുക. ഈ രണ്ടിലൊന്നേ മാർഗ്ഗമായുള്ളൂ.

ചോ: സർവ്വാർപ്പണത്തിനു ശേഷം മനസ്സിൻെറ അവസ്ഥ എന്തായിരിക്കും?

ഉ: അർപ്പണം ചെയ്തതിനു ശേഷമുള്ള മനസ്സാണോ ഈ ചോദിക്കുന്നതു്. (എല്ലാവരും ചിരിക്കുന്നു.)

365 ഒരു ഭക്തൻ: ദേഹാത്മ ബുദ്ധിയെ എങ്ങനെ ഒഴിക്കാം.

ഉ: ഉറക്കമെന്താണു്? അപ്പോൾ ദേഹാത്മബുദ്ധിയുണ്ടോ?

ചോ: അതജ്ഞാനത്തിൻെറ വൃത്തിയാണു്

ഉ: ഉറക്കത്തിൽ അജ്ഞാനത്തെക്കണ്ടോ?

ചോ: യുക്തികൊണ്ടും അനുഭവം കൊണ്ടും മനസ്സിലാക്കി.

ഉ: അനുഭവത്തിനും യുക്തി ആവശ്യമാണോ (എല്ലാവരും ചിരിക്കുന്നു.

366. മൂന്നരമണിക്കു പിരിഞ്ഞു പോകുന്നതിനു മുമ്പ് സാഡ്‌വെൽ ചോദിച്ചു:

നേതി, നേതി എന്നു പറയുന്നതെന്താണ്?

ഉ: ദേഹേന്ദ്രിയാദികളെ ആത്മാവാണെന്നു തെററിദ്ധരിക്കുന്നതിനാൽ അവയൊന്നുമാത്മാവല്ലാ എന്ന് ഓരോന്നിനെയും നിഷേധിക്കുന്നതിനെയാണ് 'നേതി, നേതി' എന്നു പറയുന്നതു്. നിഷേധിക്കാൻ കഴിയാത്ത ഒന്നിൽ ഊന്നിക്കൊണ്ടായിരിക്കണം ഇതു ചെയ്യേണ്ടതു്. അതു് 'ഇതി' മാത്രമാണ്.

ഫെബ്രുവരി 21, 1937

367. ആശ്രമത്തിൽ കൂടെക്കൂടെ വരാറുള്ള ഒരു മറാത്തി സ്ത്രീ ഒരിക്കൽ ഭഗവാനോടു യാത്രപറഞ്ഞു പിരിയുന്ന സമയത്തു വിമ്മിക്കരയാൻ തുടങ്ങി.

ചോ: ഈ ജന്മത്തിൽ എനിക്കു മുക്തി ലഭിക്കാൻ പ്രയാസം തന്നെ. എന്നാൽ മനഃശ്ശാന്തിയെങ്കിലും ലഭിക്കരുതോ?

ഭഗവാൻ കുറേനേരം അവരെ നോക്കി പുഞ്ചിരിതൂകിക്കൊണ്ടു്: ജന്മവും മറെറല്ലാവും ബ്രഹ്മത്തിൽ മാത്രം. ബ്രഹ്മം നിങ്ങളുടെ കൂടെത്തന്നെ ഉണ്ടു്. അന്വേഷിക്കൂ

ചോ: ഞാൻ കുറേ വർഷങ്ങളായി ധ്യാനം ശീലിക്കുകയാണ്. എങ്കിലും മനസ്സു ധ്യാനത്തിൽ ഉറച്ചിരിക്കുന്നില്ല.

മഹർഷി (വീണ്ടും അവരുടെ മുഖത്തൽപനേരം നോക്കിക്കൊണ്ടു്) 'ഇനി ചെയ്യൂ, എല്ലാം ശരിയാവും.) എന്നനുഗ്രഹിച്ചു.

368. മദ്രാസ് യൂണിവേഴ്സിററിയിൽ സംസ്കൃതത്തിൽ ഗവേഷണം നടത്തുന്ന ഒരു സ്ത്രീയുടെ പത്തുവയസ്സു പ്രായമുള്ള മകളും മാറിസ്ഫ്രൈഡ്മാനും ഉച്ചയ്ക്കു ഭഗവാനെ കണ്ടു.

ബാലിക: ഈ ലോകത്തു കഷ്ടത എന്തിന്?

ഉ: കർമ്മം നിമിത്തമുള്ളതാണ്.

ചോ: കർമ്മത്തിന ഫലം കൊടുക്കുന്നതാര്?

ഉ: ഈശ്വരൻ.

ചോ: ഈശ്വരൻ നമ്മെക്കൊണ്ടു കർമ്മം ചെയ്യിച്ചിട്ട് ചീത്ത കർമ്മത്തിന ചീത്ത ഫലവും തരുകയാണ്. ഇതു ശരിയാണ്.

ഭഗവാൻ ചിരിക്കുകയും ആ കുട്ടിയെ ഇഷ്ടപ്പെടുകയും ചെയ്തു. ഹാളിൽ വന്നപ്പോൾ ആ കുട്ടിയോടു എന്തോ വായിക്കാൻ പറഞ്ഞു. ഭഗവാൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

ഫെബ്രുവരി 22, 1937

369. മദ്ധ്യവയസ്കയായ ഒരു മറാത്തി ദമ്പതികൾ സന്ദർശനത്തിന വന്നിരുന്നു. അവർ ശാന്തരും ശ്രദ്ധാത്മാക്കളുമായിരുന്നു. അവർ മടങ്ങിപ്പോകുമ്പോൾ കരയുകയായിരുന്നു. പുരുഷൻ ഏങ്ങി ഏങ്ങിക്കരഞ്ഞുകൊണ്ടു ഭഗവാന്റെ കരുണക്കു പ്രാർത്ഥിച്ചു. ഭഗവാൻ അവരെ തുറിച്ചുനോക്കിച്ചിരിച്ചു. എങ്കിലും ഭഗവാന്റെ കണ്ണുകളിൽ അശ്രുബിന്ദുക്കൾ പ്രത്യക്ഷമായിരുന്നു.

370. ഭഗവാൻ, തൊഴുത്തിൽ ആളുകൾ ജോലിചെയ്യുന്നതു നോക്കി നിൽക്കവേ ഒരാൾ വന്ന് ഹാളിൽ ആളുകൾ കാത്തുനിൽക്കുന്നത റിയിച്ചു. ഭഗവാൻ ജോലിക്കാരോട്: 'നിങ്ങൾ നിങ്ങളുടെ ജോലി ചെയ്യുവിൻ, ഞാൻ എന്റെ ജോലിക്കു പോകട്ടെ' എന്നു പറഞ്ഞു പോയി.

കുറിപ്പ്: ഗോവ് = ജീവൻ. ഗോവിനെക്കാക്കുന്നവരാണു് ഗോപാലന്മാർ. ശ്രീ രമണനും ഗോവിനെ (ഉയിരിനെക്കാക്കുന്ന) ക്കാക്കുന്നവനാണ്. ഈ അർത്ഥത്തിലാണ് ഭഗവാൻ 'ഞാൻ എന്റെ ജോലിക്കു പോകുന്നു എന്നു പറഞ്ഞതു്.

ഫെബ്രുവരി 23, 1937

371. ആന്ധ്രയിൽ നിന്നും മദ്ധ്യവയസ്കയായ മൂന്നു ഭക്തന്മാർ വന്നിരുന്നു. ഒരാൾ ഭഗവാനെത്തൊഴുതുകൊണ്ട്:

ഞാൻ ഹഠയോഗം ശീലിച്ചുവരുകയാണ്. എന്റെ കാൽമുട്ടിൽ ഒരു രക്തധമനി തഴമ്പിച്ചിരിക്കുന്നു. അതു യോഗം നിമിത്തമുള്ളതാണോ?

ഉ: ഏതു കാരണവശാലും വരാം. നിങ്ങൾക്കതു കൂടുതൽ ഉപദ്രവം തരുന്നില്ലെന്നേയുള്ളൂ. ഹഠയോഗം ദേഹത്തെ ശുദ്ധീകരിക്കുന്നു. പ്രാണായാമം മുഖേന അതു മന:ശ്ശാന്തിയെയുംതരും. എന്നാൽ അതോടെ മതിയാക്കാൻ പാടില്ല പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അവസ്ഥകളിലോട്ടു നീങ്ങണം.

മറ്റൊരാരാൾ: കാമക്രോധാദികളെ ഒഴിക്കുന്നതെങ്ങനെ?

ഉ: ഏതെങ്കിലും ഒരു വിചാരത്തിൽ ഏകാഗ്രത വരുമ്പോൾ മററു വിചാരങ്ങളെല്ലാം ഒഴിയും.

ചോ: പല ദേവന്മാരെന്തിനുണ്ടായി?

ഉ: ദേഹം ഒന്നായാലും വൃത്തി പലതല്ലേ? ദൈവത്തിന്റെ കാര്യവും ഇങ്ങനെ തന്നെ. പരം പൊരുളിന്റെ ശക്തി വിശേഷങ്ങൾ ഓരോന്നും ഓരോ ദൈവങ്ങളായി പ്രത്യക്ഷപ്പെടുകയാണ്

372. ആനന്ദവും രോമാഞ്ചങ്ങളും ഗദ്ഗദങ്ങളും തുടങ്ങിയ ആത്മ വിദ്യാവിലാസങ്ങൾക്കും സമാധിക്കും തമ്മിൽ സംബന്ധമുണ്ടോ?

ഉ: അവ അതിസൂക്ഷ്മ മനോവൃത്തികളാണ്. ദ്വൈതഭാവം തീരെയില്ലെങ്കിൽ അവ ഉണ്ടാവുകയില്ല. സമാധിയാണെങ്കിൽ അതു പരിപൂർണ ശാന്തിരൂപമാണ്. അതിനാൽ ആദ്യം പറഞ്ഞ ചേതോവികാരങ്ങൾ സമാധിയിലുണ്ടാവുകയില്ല. എന്നാൽ സമാധിയിൽ നിന്നും ചിത്തം വെളിപ്പെടുമ്പോൾ ഈ അനുഭവങ്ങൾ ചിലപ്പോൾ തോന്നിയെന്നു വരാം.

ചോ: ജ്ഞാനമാർഗ്ഗത്തിൽ ഇങ്ങനെ അനുഭവങ്ങളുണ്ടാവുമോ?

ഉ: ഉണ്ടെന്നും ഇല്ലെന്നും തീർത്തു പറയാനാവുകയില്ല. മാണിക്കവാചകർ നിരന്തരമായ സ്നേഹത്തെയും ആനന്ദലഹരിയെയും പററി പറഞ്ഞിരിക്കുന്നു. വിരൂപാക്ഷ ഗുഹയിലിരിക്കുമ്പോൾ അടങ്ങാത്ത അശ്രുപ്രവാഹത്തിന്റെ അനുഭവം എനിക്കുമുണ്ടായിട്ടുണ്ട്.

ചോ: ഉറക്കത്തിലും ആനന്ദാനുഭവമുണ്ടെങ്കിലും അതിൽ നിന്നുമുണരുമ്പോൾ ആനന്ദ പരവേശങ്ങളൊന്നുമില്ല.

ഉ: ബോധത്തോടുകൂടി ഉറങ്ങുന്നതേ സമാധിയാവൂ. അവിടെ

ആനന്ദാനുഭവം നല്ലപോലുണ്ട്. സാധാരണ ഉറക്കത്തിലോ മയക്കത്തിലോ ആനന്ദസ്ഫൂർത്തിക്കിടമില്ല.

ചോ: സാധാരണ, സുഷുപ്തി സുഖമോ ദുഃഖമോ അല്ലാത്ത മന്ദഗതിയിലാവുമോ?

ഉ: അങ്ങനെ പറയാനുമില്ല. കാരണം, സുഖമായുറങ്ങിയെന്നേ ആരും പറയുന്നുള്ളൂ.

ചോ: ദുഃഖരാഹിത്യമാണോ സുഖം. അല്ല, സുഖം പ്രത്യേകമുണ്ടോ?

ഉ: ദുഃഖരാഹിത്യം മാത്രമല്ല. സമൃദ്ധമായ സുഖം തന്നെ അനുഭവമാകും. അതിനാൽ അതിനെ ആനന്ദഘനമെന്നു പറയും.

ചോ: ഉറക്കത്തിൽ ആനന്ദാനുഭവം അവ്യക്തമാണെന്നും സമാധിയിൽആവരണമററു് ആനന്ദാനുഭവം വ്യക്തമാണെന്നും പറയാമോ?

ഉ: അതെ. അതങ്ങനെതന്നെ.

ഫെബ്രുവരി 28, 1937

373. മൈസൂർ മഹാരാജാവു് രാവിലെ 9–15–നും 9–30 നും ഇടക്കു് മഹർഷിയുടെ പാദങ്ങളോടു തന്റെ തല ചേർത്തു വച്ചു നമസ്കരിച്ചു. ഞാനങ്ങയുടെ ചരിത്രങ്ങളെ വായിച്ചു. വളരെ മുമ്പേ ദർശനത്തിനാഗ്രഹിച്ചു കൃത്യാന്തരങ്ങളാൽ കഴിഞ്ഞില്ല. എന്റെ ലൗകികബന്ധങ്ങളും അധികസമയം ഭഗവാനോടൊത്തിരിക്കാനനുവദിക്കുന്നില്ല. അതിനാൽ അങ്ങയുടെ കൃപയുണ്ടാകണമെന്നു പ്രാർത്ഥിക്കാനേ കഴിയുന്നുള്ളൂ. രാജാവു പിരിഞ്ഞു പോകുമ്പോഴും ആദ്യത്തെപ്പോലെ ഭഗവാനെ നമസ്ക്കരിച്ചു. രണ്ടു പുതപ്പു സമ്മാനിച്ചു. ആഫീസിൽ ചെന്നു് ഒരു ധനസംഭാവനയും ചെയ്തു.

മാർച്ച് 13, 1937

374. തിരുവിതാംകൂർ മഹാരാജാവു ഭഗവാനെ സന്ദർശിച്ചു. ആശ്രമം ഹാളിൽനിന്നും പൊതുജനങ്ങളെ ഒഴിവാക്കിയിരുന്നു. മഹാരാജാവു വൈകിട്ടു് 4–15–നു് ഭഗവാനിരുന്ന ഹാളിലെത്തി. സർവ്വീസിൽനിന്നും വിട്ടുപിരിഞ്ഞ ഒരു ഡിസ്ട്രിക്ട്മജിസ്ട്രേട്ടു് രാജകീയ അകമ്പടി ജനങ്ങളെ ഭഗവാനു പരിചയപ്പെടുത്തി. മഹാരാജാവി

നോടൊപ്പം അമ്മ മഹാറാണിയുണ്ടായിരുന്നു. കൂടാതെ പ്രൈവററ് സെക്രട്ടറി, കുറെ ഉദ്യോഗസ്ഥന്മാർ, രണ്ടു ക്യാമ്പു നായകന്മാർ, മദ്രാസിൽനിന്നും ഒരു വക്കീലും ഉണ്ടായിരുന്നു. ഡിസ്ട്രിക്ട് മജിസ്ട്രേട്ട് മനസ്സ്, ഏകാഗ്രത, സാക്ഷാൽക്കാരം, സൃഷ്ടിയുടെ ഉദ്ദേശം എന്നീ വിഷയങ്ങളെപ്പററി ചർച്ച ആരംഭിച്ചു. മഹാരാജാവും ചർച്ചയിൽ പങ്കെടുത്തു. സംഭാഷണം തമിഴിലും മലയാളത്തിലും ഇംഗ്ലീഷിലും ആയിരുന്നു. മഹാരാജാവു് മൂന്നു ഭാഷയിലും വ്യുൽപത്തിയുള്ളവനായി കാണപ്പെട്ടു.

കൂടുതൽ ചോദ്യങ്ങളും മഹാറാണിയിൽ നിന്നുമായിരുന്നു. ചിലതു രേഖപ്പെടുത്താം.

ചോ: സൃഷ്ടിയുടെ ആവശ്യം എന്താണ്?

ഉ: നിങ്ങളെക്കൊണ്ടിതു ചോദിപ്പിക്കാൻ തന്നെ. ഈ മറുപടിയെ പരിശോധിക്കുക. എന്നിട്ടു അന്തിമമായി ആ ആദികാരണ പരബ്രഹ്മവസ്തുവിൽ വിരമിച്ചു വിലയിച്ചിരിക്കുക. ഈ അന്വേഷണം സ്വയം ആത്മാന്വേഷണമായി പര്യവസാനിച്ചു് അനാത്മാകാരങ്ങളെല്ലാം ഒടുങ്ങി ആത്മാകാരം അതിന്റെ പരിശുദ്ധിയോടും ഖ്യാതിയോടും കൂടി തെളിഞ്ഞു പ്രകാശിച്ചു് ആത്മസാക്ഷാൽക്കാരത്തിൽ നിലയ്ക്കുകയും ചെയ്യും.

ചോ: അന്വേഷണം എങ്ങനെ ആരംഭിക്കാൻ?

ഉ: ആർക്കും 'താൻ' സ്പഷ്ടമാണ്. അതുപോലെ തന്നെപ്പററിയുള്ള അന്വേഷണവും ഋജുവായിരിക്കും.

ചോ: എന്റെ നിലയൊപ്പിച്ച ഒരാറം എങ്ങനെ ആരംഭിക്കണം.?

ഉ: ഓരോരുത്തനും അവനവന്റെ ജപങ്ങളോ ഉപാസനാരീതിയോ ഉണ്ടായിരിക്കും. ആത്മാർത്ഥതയോടുകൂടി അതിനെത്തന്നെ തുടന്നു ചെയ്താൽ ആത്മാന്വേഷണത്തിനു വഴിതെളിക്കും.

മാർച്ചു് 21, 1937

375. മദ്ധ്യവയസ്കനായ ഒരു കാനറാ സന്ദർശകൻ അകർമ്മത്തെപ്പററി ചോദിച്ചു.

ഉ: അഹന്ത ഒഴിഞ്ഞതിനുശേഷം ചെയ്യപ്പെടുന്നതെന്തും അകർമ്മമാവും.

376. ഒരു തെലുങ്കു പണ്ഡിതൻ താൻ ഭഗവാനെപ്പററി എഴുതിയ സ്തോത്രം അദ്ദേഹത്തിൻെറ കാൽക്കൽവച്ചു നമസ്കരിച്ചിട്ടു് ഉപദേശത്തിനഭ്യർത്ഥിച്ചു.

ഉ: ഉപദേശം ഉപദേശസാരത്തിലടങ്ങീട്ടുണ്ടു്.

ചോ: ഗുരുമുഖത്തുനിന്നും ലഭിക്കുന്നതു വിശേഷമാണു്.

ഉ: എന്തെങ്കിലും പുതുതായിട്ടോ അജ്ഞാതമായിട്ടോ ഉണ്ടെങ്കിൽ വേണ്ടതു തന്നെ. ഇവിടെ മനസ്സിൻെറ നിഷ്ക്രിയത്വവും വിചാരങ്ങളിൽ നിന്നുമുള്ള വിമോചനവുമാണുപദേശിക്കുന്നതു്.

ചോ: അതു ബുദ്ധിമുട്ടാണു്

ഉ: പക്ഷെ അതു പ്രഥമവും ശാശ്വതവുമാണു്.

ചോ: അതു ദൈനംദിന ജോലികാംക്ക തടസ്സം ചെയ്യും.

ഉ: ശാശ്വതാവസ്ഥയിൽ നിന്നും ദൈനംദിന കാര്യങ്ങാം പരിത്യജിക്കപ്പെട്ടിട്ടില്ല. ഇവ പരസ്പര വിരുദ്ധമെന്നു കരുതുന്നതു കൊണ്ടാണു ബുദ്ധിമുട്ടു തോന്നുന്നതു്. മാനസികവൃത്തികളുടെ ആദിയെ അറിയണം. ചലിക്കുന്ന ചിത്തമാണു് ആത്മാവിനെ മറയ്ക്കുന്നതു്.

ചോ: മനസ്സു് ഒരുപാധിയാണോ?

ഉ: അതെ.

ചോ: ഈ ദൃശ്യജഗത്തു സത്യമാണോ?

ഉ: കാണുന്നവൻ സത്യമാണെങ്കിൽ ജഗത്തും സത്യമാണു്. ദ്രഷ്ടാവും ദൃക്കും ദൃശ്യവും (ത്രിപുടികാം) ഒഴിയണം. ഇവയ്ക്കുപരി സത്യം നിലനിൽക്കുന്നു. തൽക്കാലത്തേയ്ക്കെങ്കിലും ആത്മാവിനഭിമുഖമായി നില്ക്കുന്ന ഒരുവനു് ത്രിപുടി സ്ഥിരമല്ലെന്നറിയാനൊക്കും.

മാർച്ചു് 22, 1937

377. മധ്യവയസ്കനായ ഒരു ആന്ധ്രാസന്ദർശകൻ: ഭൂകമ്പം, ക്ഷാമം മുതലായ ആപത്തുകളെ ദൈവമില്ലെന്നു സ്ഥാപിക്കാൻ ചിലർ ചൂണ്ടിക്കാണിക്കുന്നു. ശരിയാണോ?

ഉ: അവ എങ്ങനെയുണ്ടാകുന്നു എന്നാണവർ പറയുന്നതു്?

ചോ: അവർ പറയുന്നതു് പ്രകൃതിമൂലമാണെന്നാണു്.

ഉ: ചിലർ പ്രകൃതി എന്നു പറയുന്നു, മററു ചിലർ ദൈവമെന്നു പറയുന്നു.

മാർച്ചു് 27, 1937

378. ഒരാസ്ത്രേലിയക്കാരനുമായുള്ള സംഭാഷണത്തിനിടയിൽ വൈരാഗ്യത്തെപ്പററിപറയാൻ താഴെപറയുന്ന ഗീതാപദ്യം ഉദ്ധരിക്കുകയുണ്ടായി

സങ്കൽപ്പ പ്രഭവാൻ കാമാം
സ്ത്യക്ത്വാ സർവാനശേഷതഃ
മനസൈവേന്ദ്രിയ ഗ്രാമം
വിനിയമ്യ സമന്തതഃ

വിഷയാദികളിൽ ഇച്ഛ കൂടാതെ മനസ്സുകൊണ്ടു് ഇന്ദ്രിയങ്ങളെ നിവർത്തിക്കേണ്ടതാണു്. ജ്ഞാനത്തെപ്പററി ഇപ്രകാരം പറഞ്ഞു:—

യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത
ദാത്മന്യേവവശം നയേത്

മനസ്സ് ഏതേതു വിഷയങ്ങളിൽ പാറി നിൽക്കുന്നോ അതതിൽ നിന്നു മാററി അതിനെ ആത്മാവിനോടു ചേർക്കുക.

ഏപ്രിൽ 2, 1937

379. നിലമ്പൂരിൽ നിന്നും ഒരു മലയാളി ആത്മവിദ്യയെപ്പററി ചോദിച്ചു.

രമണ നൂററിരണ്ടു് എന്ന പുസ്തകത്തിൽ "അയ്യേ! അതിസുലഭം" എന്നു തുടങ്ങുന്ന പദ്യം വ്യാഖ്യാനിച്ചു.

"അമ്മേ! മെത്ത കടിനം" (അതികഠിനം) അതായതു് ആത്മവിദ്യ വളരെ വിഷമമുള്ളതാണെന്നു നന്തനാർ പണ്ടു പാടിയിട്ടുണ്ടു്. ഈ രണ്ടാശയത്തിനും വൈരുദ്ധ്യം കാണുന്നു. രമണഭക്തനായ മുരുകനാർ എഴുതിയ രമണ നൂററിരണ്ടിൽ അൽപജ്ഞാനികൾക്കും ആത്മ

വിദ്യ എളുപ്പമാണെന്നാണ്. കാരണം ആത്മാവ് (താൻ) ആർക്കും നിത്യപ്രാപ്തമാണ്. സർവ്വത്തിനും അതാധാരമെന്ന നിലക്ക് അതിനെ പ്രാപിക്കാനുമില്ല എന്നാണ്. ദേഹം ആത്മാവാണെന്ന തെററായ ബോധമാണു ആത്മാവിനെ മറച്ചിരിക്കുന്നതെന്നു ഭഗവാൻ പറഞ്ഞു.

ചോ: ഈ ആരോപമെങ്ങനെ ഉണ്ടായി?

ഉ: വിചാരം നിമിത്തം. ചിന്തമാറിയാൽ ആത്മസ്വരൂപം വെളിപ്പെടും.

ചോ: ചിന്തയെ എങ്ങനെ ഒഴിവാക്കാം.

ഉ: അതിനാധാരമെന്താണെന്നു നോക്കുക. എല്ലാ ചിന്തയും 'അഹം ബോധ'ത്തിൽ അധിഷ്ഠിതമാണു്.

ചോ: 'അഹം ബോധ'ത്തെ നശിപ്പിക്കുന്നതെങ്ങനെ?

ഉ: അതിൻെറ ആദിയെ അറിഞ്ഞാൽ തന്നെ അതൊഴിയും.

ചോ: അതെങ്ങനെ അറിയാൻ?

ഉ: വ്യക്തികളെ അവരവരുടെ ബോധമാണു നയിക്കുന്നതു്. ശുദ്ധബോധം ആത്മാവാണു താനും. അതിനെ ബോധിച്ചാൽ മതിയാവും. എല്ലാം ശാന്തി! അങ്ങനെ ആത്മ വിദ്യ ഏററവും എളുപ്പമാണ്

ഏപ്രിൽ 2, 1937.

380. ഒരു യൂറോപ്യൻ മാന്യൻ: 'നിങ്ങൾ ആരാണ്?' എന്ന ചോദ്യത്തിനു് അങ്ങെന്തുത്തരം തരും?

ഉ: ആ ചോദ്യത്തിനു് 'ഞാനാരാണ്? എന്നു സ്വയം ചോദിക്കുകയാണു മറുപടി.

ചോ: അങ്ങെങ്ങനെ അതു കണ്ടു പിടിച്ചു' എന്നു പറയുക. അതു മൗനത്തിൽ നിന്നു മുളവാകുന്നു. അതു് ജീവശാസ്ത്ര പഠനങ്ങളുടെ ഫലമാണ്.

ഉ: അതു യുക്തിയിൽ നിന്നുമുളവാകുന്നതാണ്. ശാസ്ത്രീയ വിശകലനങ്ങൾ ബുദ്ധിയുടേതാണ്.

ചോ: ജെ. സി. ബോസ് പ്രകൃതിക്കും മനുഷ്യനും തമ്മിൽ വ്യത്യാസമില്ലെന്നു പറയുന്നു.

ഉ: പ്രകൃതി എന്താണ്?

ചോ: സ്ഥിതി ചെയ്യുന്ന എന്തും പ്രകൃതിയാണ്.

ഉ: ഒരു വസ്തുവിന്റെ ഇരിപ്പിനെ (സ്ഥിതിയെ) നിങ്ങൾ എങ്ങനെ മനസ്സിലാക്കുന്നു.

ചോ: എന്റെ ഇന്ദ്രിയങ്ങൾ മുഖേന.

ഉ: 'എന്റെ' എന്നതു് നിങ്ങളുടെ ഇരിപ്പിനെക്കുറിക്കുന്നു. പക്ഷെ നിങ്ങൾ സംസാരിക്കുന്നതു മററുള്ളവയുടെ ഇരിപ്പിനെപ്പററിയാണ്. 'ഞാൻ' ഉണ്ടെങ്കിലേ 'എന്റെ' ഉള്ളൂ. മററുള്ളതുകളുടെ 'സ്ഥിതി'യെ തുലനം ചെയ്യുമ്പോൾ തന്റെ 'സ്ഥിതി' സ്പഷ്ടമാണ്. തന്റെ നിലനിൽപ്പിനെക്കവിഞ്ഞു് മററുള്ളവയുടെ നിലനിൽപ്പിനെപ്പററി നിങ്ങളെങ്ങനെ അറിയുന്നു.

ചോ: ഒരു വസ്തുവിന്റെ നിലനില്പിൽ എന്തു പുതുമയുണ്ട്. അങ്ങയുടെ പുസ്തകത്തിൽ 'ഞാനാരാണ്' എന്നൊരു ചോദ്യം കണ്ടു. അതിനാൽ ഞാൻ 'അങ്ങാരാണ്' എന്നു ചോദിക്കുകയാണ്. എനിക്കൊരുത്തരമുണ്ട്. അങ്ങും മററെല്ലാവരും അതാണു പറയുന്നതെങ്കിൽ 'ആത്മാവുണ്ട്' എന്നതിനു സാദ്ധ്യതയുണ്ട്.

ഉ: നിങ്ങൾ സാദ്ധ്യതയുടെ കൂടെയാണോ?

ചോ: അതെ. നിശ്ചിതമായിട്ടൊന്നുമില്ല. ഈശ്വരനെപ്പററിയും അത്രയ്ക്കേ പറയാനാവൂ.

ഉ: ദൈവത്തിനെ വിടൂ, സ്വന്തം കാര്യം പറയൂ.

ചോ: ആത്മാവിന്റെ തീർച്ചയറിയണം.

ഉ: നിങ്ങളുടെ ആത്മാവിന്റെ തീർച്ചയെപ്പററി മററുള്ളവരോടു ചോദിക്കുകയാണോ? നിങ്ങളുടെ 'നിങ്ങൾ' എല്ലാം മററുള്ളവർക്കു 'ഞാൻ' മാത്രമേ ഉള്ളൂ. 'നീ' ഇല്ല. തന്നെ വ്യവച്ഛേദിക്കുമ്പോഴാണ് അന്യം ഉണ്ടാകുന്നതു്. എല്ലാം 'ഞാൻ' എന്ന തന്നിലിരിക്കുന്നു. ഈ തന്നെക്കൂടാതെ മററൊന്നുമുണ്ടായിരിക്കുന്നില്ല.

ചോ: ഇതിലും പുതുമ തോന്നുന്നില്ല. ഞാൻ സർ സി. വി. രാമന്റെ കൂടെ ഉണ്ടായിരുന്നപ്പോൾ അദ്ദേഹം 'ഗന്ധ'ത്തെ തേജോ ശാസ്ത്രത്തിൽ വ്യാഖ്യാനിക്കാമെന്നു പറഞ്ഞു. 'ഗന്ധ'ത്തെ ശാസ്ത്രീയ

മായിട്ട വ്യാഖ്യാനിക്കാനൊന്നുമില്ല. 'ഞാനാരാണ്' എന്ന അങ്ങയുടെ സിദ്ധാന്തം പുതുമയായിത്തോന്നുന്നു. അതെന്തെന്നറിയാൻ വന്നതാണ്.

ഉ: 'ഞാൻ' പുത്തനല്ല. എക്കാലവും ഭേദമററുള്ളതാണ്.

ചോ: ഇതിൽ പുരോഗതിയില്ലെന്നാണോ അങ്ങു പറയുന്നതു്.

ഉ: ഭേദം കാണുന്നതു് ബഹിർമുഖമായി സഞ്ചരിക്കുന്ന മനസ്സാണ്. ആന്തരമായി നോക്കുന്തോറും എല്ലാം നിശ്ചലമാവുകയും ആത്മാവ് സ്വയം പ്രത്യക്ഷമാവുകയും ചെയ്യുന്നു.

ചോ: ശാസ്ത്രങ്ങൾ—അവ എങ്ങനെ അവസാനിക്കുന്നു.

ഉ: എല്ലാം ആത്മാവിലൊടുങ്ങുന്നു.



381. ബംഗാളി എൻജിനീയർ മി: ബോസ് ആത്മവിദ്യയിലെ ഒടുവിലത്തെ പദ്യത്തിന്റെ അത്ഥം ചോദിച്ചു.

ഉ: ലോകം കാണപ്പെടുന്നു. എന്നാൽ കാഴ്ച തോന്നലാണ്. കാഴ്ചയും ഇരിപ്പും തോന്നപ്പെടാൻ ഒരു സ്ഥാനം ഉള്ളതു് മനസ്സിലാണ്. സ്ഥൂലലോകത്തിന്റെ ഇരിപ്പും പ്രകാശവും ഇരിക്കുന്നതു മനസ്സിലുള്ള അതിന്റെ സൂക്ഷ്മ 'സ്ഥിതി' യിലും പ്രകാശത്തിലുമാണ്. മനസ്സ് സ്ഥിരമല്ല. അതു പൊങ്ങിയും മുങ്ങിയുമിരിക്കുന്നതു് അതിനാധാരവും സ്വയം പ്രകാശകവുമായ ആത്മാവിലാണ്.

വൈവിധ്യങ്ങളുടെ ചേരുവയാണ് ലോകം. അതു മനസ്സിന്റെ വൃത്തിയിൽപ്പെടുന്നു. മനസ്സു പ്രകാശിക്കുന്നതു് ആത്മപ്രകാശത്തിന്റെ പ്രതിഫലനംകൊണ്ടാണ്. കൃത്രിമ വെട്ടത്തിൽക്കൂടി സിനിമാപടം കാണപ്പെടുന്നതുപോലെ ലോകക്കാഴ്ചകളും ആത്മപ്രകാശത്തിന്റെ ശിഥില പ്രതിഫലനങ്ങളിൽക്കൂടിയും അവിദ്യയുടെ അന്ധകാരത്തിൽക്കൂടിയുമാണു ദൃശ്യമാകുന്നതു്. നിദ്രയിലെ കടുത്ത പ്രകാശത്തിൽക്കൂടിയോ ലോകം ദൃശ്യമല്ല. വൈവിധ്യങ്ങൾക്കു കാരണം അവിദ്യയാണ്.



## ഏപ്രീൽ 5, 1937

382. ശാന്തനും വേദാന്ത പണ്ഡിതനുമായ ഒരു ആന്ധ്രാ യുവാവ്:

ചോ: മനസ്സെന്താണ്.

ഉ: നിങ്ങറം തന്നെ ചിന്തിച്ചുനോക്കൂ.

ചോ: സങ്കൽപ വികൽപാത്മകമാണ്.

ഉ: ആരുടെ സങ്കൽപം?

ചോ: സങ്കൽപം മനസ്സിൻെറ പ്രകൃതിയാണ്

ഉ: നിങ്ങളുടെ പ്രകൃതി?

ചോ: ശുദ്ധചൈതന്യം

ഉ: എന്നാൽ അങ്ങനെതന്നെ ഇരുന്നുകൊണ്ടാൽ

ചോ: മനസ്സു ചലിക്കുന്നു. അതുപദ്രവം ചെയ്യുന്നു.

ഉ: അതുകൊണ്ടാണ് വിഷയങ്ങളെക്കണ്ടു ചലിക്കുന്ന മനസ്സിനെ അന്തർമുഖമായി ചൈതന്യത്തോടു ചേർത്തു നിറുത്തണമെന്നു് പറയുന്നതു്.

ചോ: അതിനു ഭഗവാൻ അനുഗ്രഹിക്കണം.

ഉ: അനുഗ്രഹം കൂടെയുണ്ടു്. വിഷയങ്ങളുടെ പിറകേ പോകുന്ന മനസ്സിൻെറ പിറകേ നിങ്ങളും പോകാതിരുന്നാൽ മതി.

383. സ്വാമി ലോകേശാനന്ദൻ (ഒരു സന്യാസി)

ജീവന്മുക്തനു പ്രാരബ്ധമുണ്ടോ?

ഉ: ഈ ചോദിക്കുന്നതു് ജീവന്മുക്തനാണോ?

ചോ: അല്ല, സംശയം എനിക്കാണ്.

ഉ: സംശയം അജ്ഞാനിക്കാണ്. ജ്ഞാനിക്കല്ല. അദ്വൈത വാദത്തിൽ മൂന്നു മുഖങ്ങളുണ്ടു്

1. അജ്ഞാതവാദത്തിൽ നഷ്ടമില്ല, സൃഷ്ടിയില്ല, അതിരില്ല, സാധകനില്ല, മുമുക്ഷുത്വമില്ല, മോക്ഷവുമില്ല. ഇതു പരമ

സത്യമാണ്. (മാണ്ഡൂക്യകാരിക 11-32) ഇതനുസരിച്ച് ചർച്ച ച്ചിട്ടില്ല.

2. ദൃഷ്ടി—സൃഷ്ടിവാദത്തെ ഇങ്ങനെ ഉദാഹരിക്കാം. അടുത്തടുത്തു കിടക്കുന്ന രണ്ടു സ്നേഹിതന്മാർ. ഒരാൾ തന്റെ സ്നേഹിതനുമായി കാശിക്കുപോയി മടങ്ങിവന്നതായി സ്വപ്നം കാണുന്നു. ഈ വിവരം സ്നേഹിതനോടു പറഞ്ഞപ്പോൾ അയാൾ നിഷേധിക്കുന്നു. അതു ഒരാളിനു ശരിയും മറ്റെയാളിനു തെറ്റുമാണ്. മനസ്സുതന്നെ ദൃഷ്ടാവും ദൃശ്യമായും തോന്നി മറയുന്നു.

3. സൃഷ്ടി ദൃഷ്ടിവാദം സ്പഷ്ടമാണ്. ക്രമപ്പടി ആത്മാവിൽ നിന്നു് ആകാശം മുതലുള്ള സൃഷ്ടിയും അതിനെപ്പററിയുള്ള അറിവും.

ജ്ഞാനി ജീവനെന്ന പ്രത്യേക ഗുണമില്ലാത്തവനാകയാൽ പ്രാരബ്ധമുൾപ്പെടെ ഒരു കർമ്മവുമവനില്ല. ചില ഗ്രന്ഥങ്ങൾ ജ്ഞാനിക്കു പ്രാരബ്ധമുണ്ടെന്നു പറയുന്നതു ജ്ഞാനി ദേഹേന്ദ്രിയാദികളോടു കൂടിയിരിക്കുന്നതുകണ്ടു ശങ്കിക്കുന്ന പാമരന്മാർക്കു സമാധാനമായിട്ടാണു്. ജ്ഞാനാഗ്നി ദഹിപ്പിക്കുന്ന കർമ്മങ്ങളിൽ പ്രാരാബ്ധവും ഉൾപ്പെടും. അഹന്ത അവശേഷിപ്പിക്കാത്ത ജ്ഞാനിക്കു സംസ്കാരവും അവശേഷിക്കുന്നില്ല. ജലത്തിലെ കുമിളുകളെപ്പോലെ സംസാരങ്ങൾ അപ്പപ്പോൾ മാഞ്ഞു പോകും.

ചോ: ജ്ഞാനിക്കു ദേഹാത്മ ബുദ്ധി ഇല്ലേ? ക്രിമികൾ കടിച്ചപ്പോൾ ഭഗവാനു വേദനയുണ്ടായില്ലേ?

ഉ: എല്ലാം ഉണ്ടു്. ദേഹാത്മബുദ്ധി ജ്ഞാനിക്കും അജ്ഞാനിക്കുമുണ്ടു്. അജ്ഞാനി ദേഹത്തെ മാത്രം കാണുന്നു. (ദേഹൈവ ആത്മാ) ജ്ഞാനി സർവ്വവും ആത്മാവിൽ ഉൾപ്പെട്ടിരിക്കുന്നതായി കാണുന്നു.

എന്തെന്തു വൃത്തിയിഹ ചെയ്യുകിലും ധരിക്കൂ.
മുക്തനു മൗനമതിലേ മനമാണ്ടിരിക്കും.

(ആത്മായം സർവ്വം) ദേഹത്തെയും വേദനയെയും ആത്മാവിന്റെ അംശങ്ങളായികാണും. ആത്മാവുപൂർണ വസ്തുവാണല്ലോ.

384. ഉറങ്ങു കിടക്കുന്ന അറിവാണു സംസ്കാരം. ചില അനുകൂല പരിസ്ഥിതികളിൽ അതു വൃത്തിപ്പെടുന്നു.

ചോ: അതു കണ്ടുപിടിത്തക്കാർക്കു സഹായകരമാണോ?

ഉ: സൂര്യന താഴെ ഒന്നം പുത്തനല്ല. കണ്ടുപിടിത്തങ്ങളെല്ലാം ആവർത്തനങ്ങൾ മാത്രം

ചോ: ന്യൂട്ടനം എയിൻസ്റ്റീനം അങ്ങനെയായിരുന്നോ?

ഉ: തീർച്ചയായും. ശാന്തമായിരിക്കുന്ന മനസ്സിൽ കൂടിയേ സംസ്കാരം ഉണരുകയുള്ളൂ. പൂർവ്വജ്ഞാനങ്ങൾ ഉണർന്നാണു് കണ്ടുപിടിത്തങ്ങൾ നടത്തുന്നതു്.

ഏപ്രിൽ 6, 1937

385. ആന്ധ്രയിൽ നിന്നും വന്ന ശ്രീ. വെങ്കിട്ടരാമനുമായുള്ള സംഭാഷണത്തിൽ ഭഗവാൻ പറഞ്ഞു:

ജ്ഞാനിയെപ്പററി മനസ്സിലാക്കാൻ ജ്ഞാനിക്കേ കഴിയൂ. ഈശ്വരനം മററും എന്തു ചെയ്യുന്നു എന്നു ചോദിക്കുന്നതിലർത്ഥമൊന്നുമില്ല. ശിവൻ നഗ്നനായി സഞ്ചരിച്ചു് ദാരുകവനത്തിൽ ഋഷികളുടെ ചാരിത്ര്യത്തെ ധ്വംസിച്ചതു ശരിയായോ എന്നു ചിലർ ചോദിക്കുന്നു. ശിവൻ ഹലാഹലം സേവിച്ചു് ദേവന്മാരെയും ഈ മുനി പത്നികളുൾപ്പെടെയുള്ള ലോകത്തെയും രക്ഷിച്ച കാര്യവും പുരാണങ്ങൾ പറയുന്നു. ശ്രീകൃഷ്ണന്റെ ലീലകളും ഈ മട്ടിലാണു്. അവരുടെ ചെയ്തികളെ മനസ്സിലാക്കാൻ സാധാരണ ബുദ്ധികൾക്കു സാധ്യമല്ല, കഴിയുകയില്ല.

ചോ: ഭക്തിക്കും ജ്ഞാനത്തിനം തമ്മിലുള്ള സംബന്ധം?

ഉ: തന്റെ നിജാവസ്ഥയാണു ജ്ഞാനം. അതു കുററമല്ല. സ്നേഹരൂപം. അതിനെ പരാഭക്തിയെന്നു പറയും.

ഭക്തിയും ജ്ഞാനവും രണ്ടെ-<br>
ന്നോതുവോ രറിവററവർ<br>
രണ്ടുമൊന്നെന്നറിഞ്ഞോര-<br>
ഖണ്ഡ ഭക്തിയിൽ വാണിടും.

എന്നു തിരുമന്ത്രത്തിൽ പറയുന്നു.

ചോ: വിഗ്രഹാരാധന നല്ലതല്ല. ഇസ്ലാംമതക്കാർ അരൂപിയായ ഈശ്വരനെ ഭജിക്കുന്നു.

ഉ: ഈശ്വരനെപ്പററി അവരുടെ സങ്കൽപമെന്താണ്

ചോ: സർവ്വവ്യാപി.

ഉ: അതു് ഈശ്വരനാരോപിക്കുന്ന ഒരു ലക്ഷണമല്ലേ?

ചോ: രൂപവും ഒരു വക ലക്ഷണമാണ്. എന്തെങ്കിലും ഒരു ധാരണയിൽക്കൂടിയേ ഈശ്വരനെ ആരാധിക്കാനാവൂ.

ഉ: ഈശ്വരൻെറ രൂപാരൂപങ്ങളെപ്പററി ചിന്തിച്ചിട്ട തന്നെ എന്തു പ്രയോജനം? നിങ്ങാംക്ക തന്നെ ഒരു രൂപമുണ്ടോ? എന്നാൽ നിങ്ങാംക്കീശ്വരനെ മനസ്സിലാക്കാം.

ഉറങ്ങുമ്പോഠം നിങ്ങാംക്ക രൂപമില്ല. ഉണരുമ്പോഠം നിങ്ങഠം ദേഹമാണെന്നു കരുതുന്നു. നിങ്ങളുടെ യഥാർത്ഥ അവസ്ഥ എന്താണ്? അന്വേഷണത്തിൽ രൂപമില്ലെന്നും ബോദ്ധ്യമാവുന്നു. അപ്പോഠം അത്രത്തോളം സ്ഥാനം ഈശ്വരനും വകവച്ചുകൊടുക്കേണ്ടേ?

ചോ: എന്നാൽ ഈശ്വരനു ലോകമുണ്ടല്ലോ?

ഉ: ലോകമെങ്ങനെ പ്രത്യക്ഷമാവുന്നു. നാമെങ്ങനെ, അതുപോലെ നാം ഈശ്വരനെയുമറിയുന്നു. നിങ്ങഠം ശിവനെയറിയും അഥവാ വിഷ്ണുവിനെയറിയും. അല്ലെങ്കിൽ എല്ലാം കൂടി ചേർന്നുള്ളതിനെ അറിയുന്നു. ഈ ലോകമോ ഈശ്വരനോ സ്വയമേവ നിങ്ങളുടെ മുമ്പിൽ വരുന്നോ?



386. ശ്രീരാമകൃഷ്ണ ചരിതത്തിൽ രാംലാൽ വിഗ്രഹത്തിനു ജീവനുണ്ടായി എന്നു പറയുന്നു. സത്യമാണോ?

ഉ: ദേഹത്തിനു ജീവനുണ്ടായി എന്നു പറഞ്ഞാൽ നിങ്ങഠം വകവയ്ക്കുമോ? വിഗ്രഹത്തിൻെറ ചേഷ്ട ദേഹത്തിൻെറ ചേഷ്ടയെക്കാളും അത്ഭുതകരമാണോ?

ചോ: ലോഹം ചേഷ്ടിക്കുമോ?

ഉ: ദേഹം പ്രേതമല്ലേ? പ്രേതം ചേഷ്ടിക്കുന്നതു കണ്ടാൽ നിങ്ങാംക്ക അതിശയം തോന്നുമോ?

387. മൂന്നു ഹ്രസ്വകാല സന്ദർശകരിൽ മൂത്തയാഠം:

ലോകോല്പത്തിയെപ്പററി ഉപനിഷത്തിൽ ഒരുവിധം പറയുന്നു, പുരാണങ്ങളിൽ മറെറാരുവിധം പറയുന്നു. അതിലേതാണു ശരി?

ഉ: ദ്രഷ്ടാവിനെവിട്ടു ദൃശ്യമൊന്നുമില്ല. ദൃശ്യങ്ങൾ വന്നു് 'ഞങ്ങളുണ്ടു്' എന്നു പറയുന്നില്ല ദ്രഷ്ടാവു് മാത്രമേ പറയുന്നുള്ളൂ. അതിനാൽ ദൃശ്യങ്ങൾ ദ്രഷ്ടാവിൻെറ നിർമ്മിതികളാണ്. നിങ്ങളെന്താണെന്നു മനസ്സിലാക്കിയാൽ ലോകത്തേയും മനസ്സിലാക്കാം. അതാണു തത്വങ്ങളുടെ ഉദ്ദേശ്യം.

ചോ: ജീവൻ അണുപ്രായത്തിലിരിക്കുന്നു. എന്നാൽ ലോകം ബൃഹത്താണ്.

ഉ: അണു തന്നെ അണ്ഡമായിരിക്കുന്നതും, അതിൽ തർക്കമെന്തു്?

388. ഭഗവാൻ: വൈദികമായും ശാസ്ത്രീയമായും സൃഷ്ടിയെപ്പററി പല സിദ്ധാന്തങ്ങളും ഉണ്ടായിട്ടുണ്ടു്. ഒന്നും പൂർണ്ണമല്ല. പൂർണ്ണമാവാനൊക്കുകയുമില്ല കാരണം നിഗമനങ്ങളെല്ലാം മനസ്സിൻേറതാണ്. മനസ്സിനും അപ്പുറത്താത്മാവിരിക്കുന്നു. സൃഷ്ടിയെപ്പററി ബാഹ്യമായി ചിന്തിക്കുന്തോറും അവസാനിക്കാതെ പോവുകയേ ഉള്ളൂ

389. ജ്ഞാന വിജ്ഞാനങ്ങളുടെ അത്ഥം സന്ദർഭമനുസരിച്ചു മാറി വരും.

ജ്ഞാനം — സാമാന്യ ജ്ഞാനം

വിജ്ഞാനം — ശുദ്ധബോധം

വിജ്ഞാനം — ലോകജ്ഞാനമോ സാക്ഷാൽക്കാര ജ്ഞാനമോ ആകാം. ഗോചരങ്ങൾക്കെല്ലാം നമ്മുടെ സത്യം ഉണ്ടായിരിക്കും. സ്ഥൂലദേഹത്തോടുകൂടിയിരിക്കുമ്പോൾ വിഷയങ്ങളെ സ്ഥൂല രൂപത്തിൽ കാണും. സൂക്ഷ്മ ശരീരത്തോടുകൂടി (ചിത്തോപാധി) ഇരിക്കുമ്പോൾ വസ്തുക്കളെ അവയുടെ സൂക്ഷ്മരൂപത്തിൽ കാണും. ദേഹബോധത്തിൻെറ അഭാവത്തിൽ (സുഷുപ്തി) ഒന്നും കാണുകയില്ല. ദൃശ്യങ്ങളുടെ അവസ്ഥകൾ ദ്രഷ്ടാവിൻെറ അവസ്ഥകൾ തമ്മിൽ ബന്ധമുണ്ടു്. ഈശ്വര ദർശനത്തിൻെറ കാര്യത്തിലും തത്വം ഇതുതന്നെ.

ചോ: അതു് ഈശ്വരസാക്ഷാൽക്കാരമാവുമോ?

ഉ: വർഷങ്ങൾക്കു മുമ്പേ നടന്ന കാര്യം പറയാം. മഹാരാഷ്ട്ര ത്തിൽ നാമദേവു് എന്ന ഭക്തൻ ബാല്യത്തിലേ വിടോബാവെന്ന വിഷ്ണുമൂർത്തിയോടുകൂടി നേരിട്ടു സംഭാഷണം ചെയ്തു ശീലിച്ചു വന്നു. അദ്ദേഹം ഒരിക്കൽ സന്ന്യാസിമാരുടെ കൂട്ടത്തിലിരിക്കു മ്പോൾ ജ്ഞാനദേവരെന്ന ഒരു വലിയ സന്യാസി ഗോരകുംഭർ എന്ന ഒരു (കുശവ) സന്യാസിയോടു് ആ കൂട്ടത്തിൽ ചുട്ട (പാകത യുള്ള) തേളു് ചുടാത്ത (പാകതവരാത്ത) തേളു് എന്നു പരിശോധി ക്കാൻ പറഞ്ഞു. ഗോരകുംഭർ ഒരു വടിയെടുത്തു് ഓരോരുത്തരുടെ തല യും തട്ടി നോക്കി. നാമദേവരുടെ തലയിലും ഒന്നു തട്ടി. നാമദേവർ ക്കു കോപം വന്നു് 'നീയാരെടാ എന്നെപ്പരിശോധിക്കാൻ' എന്നു കേട്ടിട്ടു് വിഷ്ണുമൂർത്തിയോടു നേരേ ചെന്നു് പരാതി പറഞ്ഞു. 'നീ ഭാവിച്ചതിനും പാടിയതിനുമൊപ്പിച്ചു ഞാനാടുന്നു. പക്ഷേ നീ എൻെറ സത്യസ്വരൂപം കണ്ടിട്ടില്ല' എന്നായിരുന്നു വിഷ്ണുമൂർത്തിയു ടെ മറുപടി. എന്നാൽ യഥാർത്ഥ സ്വരൂപം അറിയണമെന്നു നാമദേവർ ശഠിച്ചു. ഗ്രാമത്തിനു വെളിയിലുള്ള പഴയമണ്ഡപത്തിൽ കിടക്കുന്ന ഒരവധൂതനോടു പോയി ചോദിക്കാൻ പറഞ്ഞു. നാമദേവു് നേരെ അദ്ദേഹത്തെക്കണ്ടു. അദ്ദേഹം ഒരു ശിവലിംഗത്തിൻെറ തലയിൽ കാൽവച്ചു കൊണ്ടു കിടക്കുകയായിരുന്നു. നാമദേവിനെക്കണ്ടയുടനെ വിടോബാ പറഞ്ഞയച്ചതാണോ എന്നു അവധൂതൻ ചോദിച്ചു അതുകേട്ടു് നാമദേവിനു വിശ്വാസം വന്നുവെങ്കിലും അവധൂതൻ ശിവലിംഗത്തിൻെറ മേൽ കാലുവച്ചിരുന്നതു മഹാപാപമാണെന്നു പറഞ്ഞു വാർദ്ധക്യത്താൽ താൻ ശ്രദ്ധിക്കാതെ വച്ചുപോയി എ ന്നും മാററിവയ്ക്കണമെന്നും അവധൂതൻ അപേക്ഷിച്ചതു കേട്ടു് നാമ ദേവർ കാലുമാററിവച്ചപ്പോൾ കാലിനെത്താങ്ങാൻ, മറെറാരു ശിവ ലിംഗം പൊന്തിവന്നു. വീണ്ടും മാററിവച്ചപ്പോൾ അവിടെയും ശിവ ലിംഗം പൊന്തിവന്നു. ശുദ്ധഹൃദയനായ നാമദേവൻ 'കാലും തല യും നീയും ഞാനും എല്ലാം ശിവമയം' എന്ന സർവ്വാത്മഭാവം സാ ക്ഷാൽക്കരിച്ചു് അവധൂതനെ നമസ്കരിച്ചു.

വിടോബായും താനും എല്ലാവും അനന്യമായ പരബ്രഹ്മമാണെ ന്നവധൂതൻ പറഞ്ഞു. നാമദേവൻ പിന്നീടു് വിടോബായെ കാണാൻ പോയില്ല. അദ്ദേഹം (വിടോബ) ഇല്ലാത്ത ഇടമുണ്ടോ എന്നായിരുന്നു

നാമദേവിന്റെ ചോദ്യം. ഈശ്വര ദർശനങ്ങൾ എന്നും ഈശ്വരസാക്ഷാത്ക്കാരത്തിനു താഴെയേ ആകുന്നുള്ളൂ.

390. വിചാരം എന്നു പറഞ്ഞതെന്താണ്?

ഉ: ആദ്യം 'ഞാൻ ഉള്ളവനായിരിക്കുന്നു' എന്ന തന്റെ സ്ഥിതിയെ സമ്മതിക്കണം. ഞാനെങ്ങനെ ഉണ്ടായി എന്ന തന്റെ ആദിയെ അന്വേഷിക്കുന്നതാണു വിചാരം. ധ്യാനിക്കാനാണെങ്കിൽ അതിനൊരു വിഷയം വേണം. വിചാരത്തിനു വിഷയം വേണ്ടാ. ധ്യാനം മനസ്സിന്റെ ഏകാഗ്രതക്കുപകരിക്കുന്നു. വിചാരം അതും വിട്ടിട്ട് ആത്മാവിനെ നേരിട്ടറിയുന്നു.

390. ലോകേശാനന്ദൻ പിന്നീടു സമാധിയെപ്പററി ചോദിച്ചു.

ഉ: 1. സത്യത്തോടു ചേർന്നു നിൽക്കുന്നതാണു സമാധി.
2. പണിപ്പെട്ടു സമാധിയിൽ ചേന്നു നിൽക്കുന്നതു് വികല്പ സമാധി.
3. സത്യത്തോടു ചേർന്നു ലയിച്ചു് ബാഹ്യബോധ മററിരിക്കുന്നതു നിർവ്വികൽപ്പ സമാധി
4. അജ്ഞാനത്തിൽ ലയിച്ചു് ബാഹ്യബോധ മററിരിക്കുന്നതു നിദ്ര.
5. തന്റെ ശുദ്ധ ആദിസ്വരൂപത്തിൽ താനേ താനായിരിക്കുന്നതു സഹജ നിർവ്വികൽപ സമാധി.

392. ചോ: കുണ്ഡലിനീ ശക്തി ഉണരാതെ സാക്ഷാൽക്കാരം സാദ്ധ്യമല്ലെന്നു പറയുന്നല്ലോ?

ഉ: യോഗികൾ കുണ്ഡലിനി ശക്തി എന്നു പറയുന്നു. ഭക്തി മാർഗ്ഗത്തിൽ അതു് ആത്മാകാര വൃത്തിയാണ്. ജ്ഞാന മാർഗ്ഗത്തിൽ ബ്രഹ്മാകാരവൃത്തിയാണ്. വൃത്തികളെല്ലാം സാക്ഷാത്ക്കാരത്തിനു മുമ്പുള്ളതാണ്. സർവ്വത്തിനും കാരണമായ അഹന്തയിൽ നിന്നും വൃത്തികളുദയമാവുന്നു. ഈ ലക്ഷണത്തെ കണക്കാക്കി ആത്മസ്ഥാനത്തെ അനുഭവിച്ചറിയേണ്ടതാണ്.

ചോ: കുണ്ഡലിനി ശക്തി ഉണരുമ്പോൾ ഒരുതരം ചൂടുണ്ടാവുമെന്നു പറയപ്പെടുന്നുണ്ടല്ലോ.

ഉ: ശരിയാണ്. കുണ്ഡലിനിശക്തി പ്രാണശക്തി പ്രധാനമാണ്. അതുണരുമ്പോൾ ഒരു വക ചൂടുണ്ടായി സാധനയെ കൂടുതൽ കൂടുതൽ ശുദ്ധമാക്കി ഏകാഗ്രതയുള്ളിടയാക്കി അതിസൂക്ഷ്മമായ ആത്മാകാരവൃത്തിയായവസാനിക്കുന്നു.

ചില വേദാന്ത ഗ്രന്ഥങ്ങൾ സത്യത്തെ വെളിപ്പെടുത്തുന്നതിനു വിപരീതമായി ആവശ്യമില്ലാത്ത പല വിഷയങ്ങളും പ്രസ്താവിച്ച് വായനക്കാർക്കു കൂടുതൽ കൂടുതൽ കുഴപ്പം സൃഷ്ടിക്കുന്നു. എന്തിനെയും അറിയുന്ന അറിവൊന്നുണ്ട്. അതെല്ലാവർക്കും പൊതുവാണ്. അതിന്റെ സത്യമെന്തെന്നു തന്നുള്ളിലാരാഞ്ഞറിഞ്ഞാൽ പോരയോ? ഏകമായ സത്യത്തെ അനേകമാക്കി കുഴയ്ക്കുന്നതിനാൽ യഥാർത്ഥം വെളിപ്പെടാതെ പോകുന്നു. ആദ്യമേ തന്നെ ആദിയെ അറിയാൻ സ്വയമേ ശ്രമിച്ചതിനാൽ പലവക ഗ്രന്ഥങ്ങളും പഠിച്ചു കുഴങ്ങാതെ രക്ഷപ്പെട്ടു.

ഏപ്രിൽ 11, 1937

393. ചോ: സെയിന്റു തെരീസാ എന്ന ഭക്തക്കു് കന്യാമറിയത്തിന്റെ ഒരു പടം ജീവനുള്ളതായി പ്രകാശിക്കുകയും അങ്ങനെ തെരീസ ആനന്ദിക്കുകയും ചെയ്തു. ശക്തിനിപാതമെന്നു പറയുന്നതിതാണോ?

ഉ: ഭാവനയുടെ ഫലമായിട്ടാണ് ആ ആനന്ദമുണ്ടായത്. അത്രത്തോളം ഏകാഗ്രതയുള്ളവർക്ക് അന്തർമ്മുഖത്വം എളുപ്പമാണ്. അവരവരുടെ ഭാവനയ്ക്കനുസരണമായ കാഴ്ചകൾ അവർക്കുണ്ടാകുന്നു. അതായതു ഒരാൾ ദിനംപ്രതി അതിരാവിലെ ഇളവെയിൽ കൊണ്ടു ശീലിച്ചു വന്നാൽ കാലക്രമത്തിൽ ആ വെയിലിനു ജീവനുള്ളതായി തോന്നും. വിളിച്ചാൽ വിളികേൾക്കും. ചോദിച്ചാൽ ഉത്തരം പറയും. ഒരാൾ നേരമ്പോക്കിനു എന്നെയും നിഴലു നോക്കാൻ പറഞ്ഞു. ഞാനും നോക്കി. ശരീരവും അറിയാൻ പാടില്ല. നിഴലും അറിയാൻ പാടില്ല. നോക്കുന്നവൻ എങ്ങനെയോ അങ്ങനെയിരിക്കും അവന്റെ കാഴ്ചയും. പ്രപഞ്ചമേ ഭാവനയിലിരിക്കുന്നു. ഭാവനയററ തന്റെ നിജനിലയിൽ നിൽക്കണം.

394. ചോ: അങ്ങനെ നിജനിലയിൽ നിൽക്കുന്നതെങ്ങനെ?

ഉ: മനസ്സെന്താണെന്നു അതിനെ നോക്കിയിരുന്നാൽ മനസ്സി

ൻെറ ഓട്ടം നിലയ്ക്കും. ആ പ്രശാന്തിയാണ് നമ്മുടെ നിജനില. ആ നിലയിൽ നാം നിൽക്കണം. അതാണ പ്രകൃത്യാ ഉള്ള നമ്മുടെ സഹജനില.

ചോ: അതാണോ നമ്മുടെ പൂർണ്ണ ബ്രഹ്മനില?

ഏപ്രിൽ 12, 1937

395. മിസിസ് ഗാൺഗ്രിപ് എന്ന ഒരു പ്രമുഖ ഈശ്വരവാദി ജാവയിൽ കൂടുതൽ കാലം പ്രവർത്തിച്ചിട്ട് ഇപ്പോൾ അടയാറിൽ താമസിക്കുന്നു. അവർ ആശ്രമം സന്ദർശിച്ചപ്പോൾ:

ചോ: ഈശ്വരവിശ്വാസികൾ പുനർജന്മദാഹ (താൻഹ) ത്തെപ്പററിപ്പറയുന്നതിനു കാരണമെന്താണ്?

ഉ: തുടരെയുള്ള ജനനത്തെ ഉന്മൂലനം ചെയ്യാൻ ഒരു ജന്മംകൂടി ജനിക്കാനുള്ള ആഗ്രഹമാണ് പുനർ ജന്മദാഹം. ഇപ്പോൾ ജീവൻ മൃതപ്രായത്തിലുള്ളതാണ്. ഈ ചത്ത അവസ്ഥ തീരുമ്പോൾ ജീവനെ ഉജ്ജീവിപ്പിച്ച് ഒരു പുതിയ ജന്മം ഉണ്ടാക്കിക്കൊള്ളുന്നു. സ്വന്തം നിജനിലയെപ്പററിയുള്ള വിസ്മൃതിയിലാണ് ഇപ്പോഴുള്ള മൃതപ്രായത്വം സംജാതമായിട്ടുള്ളത്. അതിനെപ്പററി ഓർമ്മിക്കുന്നതാണ് പുനർജനനം. ഇതു മേൽജനനങ്ങളെ തടയുന്നു. നിങ്ങൾക്കുള്ളത് ശാശ്വത ജീവനാണ്.

396 ചോ: 'താൻഹ' എന്നു വച്ചാൽ ഞാൻ മനസ്സിലാക്കുന്നതു ശാശ്വത ജന്മത്തിനു വേണ്ടിയുള്ള ആഗ്രഹം എന്നാണ്.

ഉ: അങ്ങനെ തന്നെ സംശയമൊന്നുമില്ല. ഈ ആഗ്രഹം തോന്നുന്നത് ഇപ്പോഴത്തെ നില അസഹ്യമായതു കൊണ്ടാണ്. അതിനു കാരണം അതു് നമ്മുടെ നിജനിലയല്ലാ എന്നതാണ്. നിജനില ആത്മാവാണ്. ഇപ്പോൾ അതിൽ നിന്നും പിരിഞ്ഞിരിക്കുന്നു എന്ന തോന്നലാണു് എല്ലാ കുഴപ്പവും സൃഷ്ടിക്കുന്നത്. ഈ തെററായ ബോധം മാററാൻ ആത്മബോധം ഉദിക്കേണ്ടതാണു്.

397. സ്വർണ്ണം ആഭരണമല്ല. എന്നാൽ ആഭരണം സ്വർണ്ണമാണ്. സ്വർണ്ണത്തിന് ആഭരണമാകാതെയിരിക്കാൻ കഴിയും എന്നാൽ ആഭരണത്തിന്സ്വർണ്ണമല്ലാതായിരിക്കാൻ കഴിയുകയേ ഇല്ല. ഇതുപോലെ

യാണു് ദേഹവും ആത്മാവും. താൻ ദേഹമാണെന്ന ചിന്തയിൽ അതിന്റെ സഹായത്തോടുകൂടി അതിൽനിന്നും ആനന്ദമനുഭവിക്കാൻ ശ്രമിക്കുന്നതു് ഒരു നക്രത്തിന്റെ പുറത്തുകയറി ആറുകടക്കാൻ ശ്രമിക്കുമ്പോലെയാണു്. ക്രസ്തുദേവൻ പറഞ്ഞു:

'നിങ്ങൾക്കു ജീവിക്കണോ, ഈ ജീവിതത്തെ മാററുക!

397. ദേഹത്തോടുകൂടിയുള്ള ഇരിപ്പിനെ ഓർമ്മിച്ചുള്ളതാണു് ഭയം. ഉറക്കത്തിൽ ദേഹസ്മരണയില്ല, ഭയവുമില്ല. ഉറക്കത്തെ ആരും സ്വാഗതം ചെയ്യുന്നു. എന്നാൽ മരണത്തെ ഭയപ്പെടുന്നു. ഈ ഭേദം എന്തു കൊണ്ടു്? മനസ്സ് ഉറക്കം കഴിഞ്ഞുള്ള ഉണർച്ചയെ കാണുന്നതുകൊണ്ടു് ഭയമുണ്ടാവുന്നില്ല. മനസ്സ് പുനർജനനത്തെ കാണുന്നില്ലാത്തതിനാൽ ഭയമേർപ്പെടുകയാണെന്നതു സ്പഷ്ടം.

ഏപ്രിൽ 14, 1937

398: ചോ: മനസ്സിനെ ഏകാഗ്രമാക്കി വയ്ക്കുന്നതു സാധനയല്ലേ?

ഉ: ഏകാഗ്രത എന്നു പറയുന്നതു ഏതോ ഒന്നിനെ വിചാരിച്ചുകൊണ്ടിരിക്കുന്നതല്ല. അതു നമ്മുടെ പ്രകൃതിയാണ്. ആ അവസ്ഥയിൽ നിന്നും പിരിയാതെ നമ്മെ വച്ചുകൊണ്ടിരിക്കുന്നതേ സാധനയാണു്. വ്യവഹാരംമൂലം ഈ അവസ്ഥയിൽനിന്നും നാം വിട്ടുപിരിയുകയാണു്. ആ വ്യവഹാരവും നമുക്കന്യമല്ല. അതിനാൽ സമാധിയെന്നും വ്യവഹാരമെന്നും ഉള്ള ഭേദം സത്യത്തിലില്ല. വ്യവഹാരത്തിലാണു മനസ്സിനെയും ഓർമ്മ വരുമ്പോൾ പിൻവലിച്ചു കൊള്ളേണ്ടതാണു്. തീവണ്ടിയിലിരിക്കുന്നയാൾ തന്റെ ചുമടിനെ സ്വയം വഹിക്കേണ്ടതില്ല. അതുപോലെ നാം ഒന്നിനും കർത്താവാണെന്ന തോന്നൽ അരുതു്. നമ്മെ സർവ്വവും വഹിക്കുന്ന മഹാശക്തിക്കു വിട്ടേയ്ക്കുക.

ചോ: ആത്മീയ ഗുരു ശിഷ്യനു ആത്മജ്ഞാനത്തെ കൈമാറും എന്നു വിവേകാനന്ദൻ പറയുന്നു.

ഉ: അതൊരു വസ്തുവാണോ കൈമാറാൻ? കൈമാറുന്നു എന്നു വന്നാൽ ശിഷ്യനാണു് എന്ന തോന്നൽ മാഞ്ഞുപോകുന്നു.

ചോ: ഗുരുകടാക്ഷം അത്യന്താപേക്ഷിതമല്ലേ?

ഉ: ഈശ്വരൻ, ഗുരു, അനുഗ്രഹം എല്ലാം ഒന്നുതന്നെ. ഇവരെല്ലാം നിത്യവുമാണ്. തന്നിൽതന്നെ ആത്മാവു കൂടെ ഇല്ലേ? അതു് ഗുരു തന്റെ കടാക്ഷംകൊണ്ടു തരേണ്ടതുണ്ടോ?

ശാസ്ത്രങ്ങൾ പരീക്ഷണങ്ങളെപ്പററിയും പറയുന്നുണ്ടു് ഗുരു വെള്ളം ജപിച്ചു കൊടുക്കുന്നു, മന്ത്രം കൊടുക്കുന്നു. എന്തെല്ലാമോ? എല്ലാം ശിഷ്യനെ പക്വനാക്കിത്തീർക്കാനെന്നാണു പറയുന്നതു്. താൻ ശിഷ്യനെ അനുഗ്രഹിക്കുന്നു എന്നു തോന്നുന്ന ഗുരു ഗുരുവല്ല. വ്യഷ്ടി ബോധത്തിൽകൂടി നോക്കിയാൽ ഗുരു എങ്ങും കാണപ്പെടുകയില്ല. ഗുരുവിന്റെ സമ്പ്രദായം അതാണു്. ദക്ഷിണാമൂർത്തി എന്തുചെയ്തു? ശിഷ്യന്മാർ സന്നിധിയിൽ ചെന്നപ്പോൾ അദ്ദേഹം മൗനമവലംബിച്ചു. അവരുടെ സംശയങ്ങൾ ദൂരികരിക്കപ്പെട്ടു. അവർക്കു വ്യഷ്ടി ബോധം നശിച്ചു. അതാണു ജ്ഞാനം. അല്ലാതെ ജ്ഞാനത്തെപ്പററിയുള്ള വാങ്മയങ്ങളല്ല.

ഏപ്രിൽ 15, 1937

399. ഗൗഡപാദകാരികയും സർ. എസ്. രാധാകൃഷ്ണന്റെ ഇൻഡ്യൻ വേദാന്തവും വായിച്ചിരുന്ന ബംഗാൾ എൻജിനീയർ മി: ബോസ്:—

സ്വപ്നാവസ്ഥക്കും ജാഗ്രദാവസ്ഥക്കും തമ്മിലുള്ള ഭേദമെന്തു്?

ഉ: ജാഗ്രദാവസ്ഥയെ അപേക്ഷിച്ചു് സ്വപ്നം ക്ഷണികമാണെന്നു തോന്നുന്നതിനാൽ വ്യത്യാസം തോന്നുകയാണു് ഈ ഭേദം തോന്നലാണു സത്യമല്ല

ചോ: ജാഗ്രത്തു് സ്വതന്ത്രമാണോ അതോ വിഷയാദികളെ അപേക്ഷിച്ചുള്ളതാണോ?

ഉ: സ്വതന്ത്രമാണെങ്കിൽ ദ്രഷ്ടാവിനെക്കൂടാതെയും ദൃശ്യങ്ങളുണ്ടായിരിക്കണം. തങ്ങൾ ഉണ്ടെന്നു ദൃശ്യങ്ങൾ മിണ്ടുന്നില്ല. നിങ്ങളുടെ മുമ്പിൽകൂടിപോകുന്ന ഒരു പശു 'ഞാനിതാ പോകുന്നു' എന്നു പറയുന്നില്ല. ദ്രഷ്ടാവു തിരിച്ചറിയുന്നതുകൊണ്ടു് ദൃശ്യങ്ങൾ ഉണ്ടെന്നു പറയാം.

ചോ: മാണ്ഡൂക്യകാരികയിൽ ഗൗഡപാദർ പറയുന്നതു യഥാർത്ഥത്തിൽ ഈ രണ്ടവസ്ഥക്കും തമ്മിൽ വ്യത്യാസം ഇല്ലെന്നാണ്.

ഉ: തീർച്ചയായും ഇല്ല.

ചോ: ഇവകൾ തമ്മിൽ ഭേദമുണ്ടെന്ന് ബ്രഹ്മസൂത്രത്തിൽ ശ്രീ, ശങ്കരൻ പറയുന്നുണ്ടെന്നു സർ. രാധാകൃഷ്ണൻ പറയുന്നു.

ഉ: സ്വപ്നം ആർക്ക്? ഉറക്കത്തിൽ നിന്നും ഉണർന്നവനാണ് ഈ ജാഗ്രത്ത്, സ്വപ്നം രണ്ടും സത്യത്തിന്റെ മുമ്പിൽ അസത്യമാണ്.

ചോ: ഗൗഡപാദർക്കും ശ്രീ. ശങ്കരനും അഭിപ്രായ വ്യത്യാസം ഉണ്ടെന്നു സർ രാധാകൃഷ്ണൻ പറയുന്നു.

ഉ: ഇല്ല. ഉണ്ടെന്നാരെങ്കിലും പറഞ്ഞാൽ അതവരുടെ ബുദ്ധിഭ്രമം മാത്രം.

സത്യം മൂന്നുവിധത്തിൽ വെളിപ്പെടുന്നു!

1. വ്യാവഹാരികം. ജീവേശ്വര ജഗത്തുകളെ സമ്മതിക്കുന്നു. ജീവൻ ഈശ്വരനെ ആരാധിച്ച് ബന്ധവിമോചനം നേടുന്നു. ജീവേശ്വര ജഗത്ഭേദം ഈശ്വരശക്തിയായ മായയാൽ തോന്നപ്പെടുന്നതാണ്.

2. ജീവേശ്വര ജഗത്തുകൾ ദ്രഷ്ടാവിനെ വിട്ടിരിക്കുന്നില്ല. അതിനാൽ ദ്രഷ്ടാവായ താൻ മാത്രം സത്യം ജാഗ്രത്തിൽ കാണപ്പെടുന്ന സംഭവ വികാസങ്ങൾ സ്വപ്നത്തിൽ കാണുന്നതുപോലെയേ ഉള്ളൂ ഇതു പ്രതിഭാസികം?

3. പാരമാർത്ഥികം. അജ്ഞാതസിദ്ധാന്തം തന്നെ. സൃഷ്ടിയില്ല, സംഹാരവുമില്ല, ബന്ധമില്ല, മോക്ഷവുമില്ല എന്നിത്യാദി

ഏപ്രിൽ 16, 1937

400. കൃഷ്ണമൂർത്തി എന്ന ആന്ധ്രാസന്ദർശകൻ:— ധ്യാനത്തിലിരിക്കുമ്പോൾ മനസ്സ് ഏതിലൂന്നിനിൽക്കണം.

ഉ: ഒരു രൂപത്തെ ധ്യാനിച്ചിരുന്നാൽമാത്രം പോരാ. ജപംമൂലം ധ്യാനമൂർത്തിയെ ഉയിരുള്ളതാക്കണം. ജപം മനസ്സിനെയും ദൃഷ്ടിയെയും ഏകാഗ്രമാക്കാൻ സഹായിക്കുന്നു. താൻ എന്തിനെ വിചാരി

ക്കുന്നുവോ അതായിത്തീരുന്നു. തന്റെ ആവശ്യത്തിനെന്തു രൂപം ആവശ്യമോ ധ്യാനമൂർത്തി ആ രൂപത്തെ കൈക്കൊള്ളുന്നു.

401. ഹൃദയത്തെയും സഹസ്രാരത്തെപ്പററിയുമുള്ള സംഭാഷണത്തിനിടയിൽ ഭഗവാൻ ഇപ്രകാരം പറഞ്ഞു:

മലയിലിരിക്കുമ്പോൾ കാവ്യകാന്ത (നായനാർ) ഗണപതിമുനി സഹസ്രാരമാണു മുഖ്യകേന്ദ്രമെന്നു് കാരണസഹിതം പറഞ്ഞു. മുഖ്യകേന്ദ്രം ഹൃദയമാണെന്നു ഞാനും പറഞ്ഞു. ഇതു കേട്ടു കൊണ്ടിരുന്ന N. S അരുണാചലമെന്ന ബാലൻ ആ സംഭാഷണത്തെ ഇംഗ്ലീഷിൽ ഒരു നല്ല കവിതയാക്കി ആശ്രമത്തിലയച്ചു. അതിൽ അവൻ ഭഗവാനെ സൂര്യനായും നായനാരെ സഹസ്രാരമായ (ബുദ്ധിയായ) ചന്ദ്രനായും, ശ്രോതാക്കളെ ഭൂമണ്ഡലമായും വർണ്ണിച്ചിരിക്കുന്നു. സൂര്യപ്രകാശം ചന്ദ്രമണ്ഡലത്തിൽ തട്ടി വ്യാപിച്ചു പൂനിലാവായി ഭൂമിയെ ആഹ്ളാദിപ്പിക്കുന്നു എന്നും അതിൽ പറഞ്ഞിരിക്കുന്നു. ജ്യോതിസ്സിന്നും പ്രാണനും കേന്ദ്രം ഹൃദയമാണു്. ജീവന്റെ സ്വസ്ഥാനവും അതുതന്നെ. അവിടെയാണു് അതിസൂക്ഷ്മമായിട്ടു് ജീവനോടുകൂടിയിരിക്കുന്ന വാസനകൾ സഹസ്രാരത്തിൽ ബൃഹത്തായി വെളിപ്പെടുന്നതു്. സിനിമാ ഫിലിമിൽ അതിസൂക്ഷ്മമായ ചിത്രങ്ങൾ വലുതായിത്തീർന്നു് സ്ക്രീനിനെ ബാധിക്കാതെ അതിൽ നിഴലിക്കുന്നതു പോലിരിക്കും ഇതു്.

402. മലയിലിരിക്കുമ്പോൾ ഒരിക്കൽ മരണലക്ഷണങ്ങൾ ഉടലിൽ തോന്നി. സ്ഥൂലഹൃദയത്തുടിപ്പു നിന്നുപോയി. അവിടെ അദ്ധ്യാത്മ ഹൃദയപ്രകാശം ഉണ്ടായി. ഇതു കാൽമണിക്കൂർ നിണ്ടു നിന്നു.

ചോ: ഹൃദയ സ്ഥാനത്തെപ്പററി അഭിപ്രായ വിത്യാസങ്ങളുണ്ടല്ലോ.

ഉ: നാം ഉണ്ടു് എന്നതു സ്പഷ്ടം. നമ്മെ നാമേ നാമിരിക്കുന്നയിടത്തു ധ്യാനിക്കുന്നു, ബോധിക്കുന്നു. നമ്മുടെ കേന്ദ്രം നാം തന്നെ. എന്നാൽ ദേഹബോധം ഉള്ളതുവരെ അതിൽ പ്രകാശിക്കുന്ന പ്രാണനും മനസ്സും ഏതോ ഒരു സ്ഥാനത്തെ കേന്ദ്രമാക്കിക്കൊണ്ടു അതിൽ നിന്നും ഉദിച്ചണയുന്നതിനെ സമ്മതിക്കേണ്ടി വരുന്നു. ആ കേന്ദ്രമാണു് നെഞ്ചിന്റെ വലതു ഭാഗത്തിരിക്കുന്നതായി പറയപ്പെടുന്നതു്.

യഥാർത്ഥത്തിൽ ശരീരവും ലോകവും മനസ്സും എല്ലാം ഹൃദയത്തിലടങ്ങിയിരിക്കുന്നു. ആ ഹൃദയമാണു നാം.

ഏപ്രിൽ 17, 1937

403. ആത്മസാക്ഷാൽക്കാരം എന്ന ഗ്രന്ഥത്തിൽ മഹർഷിയുടെ സാക്ഷാല്കാരാനുഭൂതികളെപ്പററി പറഞ്ഞിട്ടുള്ളതിനെ പുരസ്സരിച്ച് ഭഗവാൻ: ഞാൻ അബോധാനായതും മൃതപ്രായനായി കിടന്നിരുന്നതും എനിക്കോർമ്മയുണ്ടായിരുന്നു. ഹൃദയത്തുടിപ്പുനിന്നതും ഞാനറിഞ്ഞു. ഹൃദയമധ്യമാത്രം അക്ഷതമായിരുന്നു.

ശ്രീ. വിശ്വനാഥയ്യർ, നാരായണറെഡ്ഡി എന്നിവർ ഭഗവാൻെറ നെഞ്ചിൽ സ്പർശിച്ച് ഭഗവാൻെറ ഹൃദയം വലതു ഭാഗത്താണെന്നു കണ്ട വിവരം അവർ പറയുകയുണ്ടായി. ഭഗവാനതു സമ്മതിച്ചു.

കൈകൊണ്ടു സ്പർശിച്ചപോലും ഭഗവാൻെറ ഹൃദയം വലതു ഭാഗത്താണെന്നു മനസ്സിലാക്കാൻ കഴിഞ്ഞെങ്കിൽ തക്ക ഉപകരണം മൂലം എത്രയേറെ സ്പഷ്ടമായിട്ടറിയാനൊക്കുമായിരുന്നെന്നു് ഒരു ഭക്തൻ അഭിപ്രായപ്പെടുകയുണ്ടായി.

ഒരു ഭക്തൻ: ഹൃദയം വലത്തോ ഇടത്തോ, മദ്ധ്യത്തോ ആയിരിക്കാമെന്നു പറയുന്ന സ്ഥിതിക്ക് ഹൃദയ ധ്യാനം എങ്ങനെ സുഗമമാകും.

ഉ: അതു ശരിയാണ്. നിങ്ങൾ ധ്യാനിക്കും—നിങ്ങൾ ധ്യാനത്തിലിരിക്കും. ധ്യാനം നിങ്ങളിലുമിരിക്കും. ഈ വ്യത്യാസമുണ്ടു്. നിങ്ങൾ ധ്യാനത്തിൻെറ കേന്ദ്രമായിരിക്കണം. ആ കേന്ദ്രമാണു ഹൃദയ

ഹൃദയം ഒരു സങ്കൽപമല്ല—ധ്യാനത്തിനൊരു വിഷയവുമല്ല. ധ്യാനത്തിന്നിരിപ്പിടമാണതു്. നിങ്ങൾ ശരീരത്തെ ഹൃദയത്തിനുള്ളിൽ കാണുക. ലോകവുമവിടെയുണ്ടു്.

ഏപ്രിൽ 18, 1937

404. മനസ്സുതന്നെ വിഷയമായും അതിനെ കാണിക്കുന്ന പ്രകാശമായും ഭവിക്കുന്നതു്. വിഷയേച്ഛ വിട്ടാൽ ആ പ്രകാശമായും ഭവിക്കുന്നതു്. വിഷയേച്ഛ വിട്ടാൽ ആ പ്രകാശം മാത്രം വിളങ്ങും. ആ പ്രകാശം കൂടിയാൽ കാണാനോ അറിയാനോ കഴിയുകയില്ല. ഉറക്ക

ത്തിൽ ആ പ്രകാശം മൂലധാരത്തിൽ ഒടുങ്ങിയിരിക്കുന്നതിനാൽ ഒന്നും കാണുന്നില്ല. ആ പ്രകാശത്തെയും വിഷയങ്ങളെയുമറിയാൻ ഒരുത്തൻ ഉണ്ട്. വിഷയങ്ങൾ ഉണ്ടായാലും, ഒടുങ്ങിയാലും, കൂടുതൽ കുറവൊന്നുമില്ല. എപ്പോഴും ഉള്ളതു് ബോധരൂപമായ ആ പ്രകാശം മാത്രം.

ഏപ്രിൽ 19, 1937

405. ബഹുമാന്യനായ ഒരാൾ ചക്രത്തെപ്പററി ചോദിച്ചു.

ഉ: അതിനു് ഗഹനമായ അർത്ഥമുണ്ട്. അതിനു് പവിത്രമായ അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന 43 കോണങ്ങളുണ്ട്. ഇതു് മനസ്സിന്റെ ഏകാഗ്രതയെ ഉദ്ദേശിച്ചുള്ളതാണു് നാമരൂപങ്ങളോടുകൂടി ബാഹ്യ വിഷയങ്ങളിൽ പററിനിൽക്കുന്ന മനസ്സ്. നാമരൂപങ്ങളെ പ്രതിരൂപ മനോസങ്കൽപ്പങ്ങളിലാക്കി മനസ്സിനെ തിരിച്ചു് അവയിൽ ആവാഹിച്ചു നിർത്തുന്നു. പുതിയ സങ്കേതങ്ങളിൽ തന്നെ പിടിച്ചു നിറുത്തപ്പെട്ട മനസ്സിനു പോഷണം നൽകി ഉറപ്പിക്കാനാണു് മന്ത്രങ്ങളും യന്ത്രങ്ങളും വിഗ്രഹങ്ങളും മററും.

ഏപ്രിൽ 20, 1937

406. ആശ്രമത്തിൽ താമസിക്കുന്ന മി: കോഹൻ നിർവ്വാണത്തെപ്പററി ചോദിച്ചപ്പോൾ:

ഉ: അതെ. നിർവ്വാണം പരിപൂർണ്ണ ബ്രഹ്മാനുഭൂതിയാണു്. അതിൽ മനോവൃത്തികളായ ത്രിപുടിഭേദങ്ങൾ വർത്തിക്കുന്നില്ല. നിർവ്വാണം ചിദാനന്ദമയമായ നിജാനുഭൂതിയാണു്. മനോവൃത്തികളെ പ്രധാനമായി കരുതുന്നവർ ഈ അനുഭൂതിയെ അറിയുന്നില്ല.

ചോ: തീ: സൊ: അദ്ധ്യക്ഷൻ നിർവ്വാണത്തെ വളരെയേറെ സ്തുതിച്ചിരിക്കുന്നു. തീയോസഫിക്കൽ സൊസൈററി ലോകസേവനത്തെയാണല്ലോ മുഖ്യമായിക്കരുതുന്നതു്.

ഉ: ഈശ്വരപരമായി ചെയ്യുന്ന നിസ്വാർത്ഥ സേവനങ്ങൾ ആത്മശുദ്ധിക്കു നന്നാണു്. അതു ലക്ഷ്യപ്രാപ്തിയിലോട്ടു് ഒരുവനെ ആനയിക്കുന്നു.

ചോ: ബാഹ്യസമാധിക്കും ആന്തരസമാധിക്കും വ്യത്യാസമെന്തു്?

ഉ: ദൃശ്യപ്രപഞ്ചത്തെക്കണ്ടാലും മനസ്സിനെ അതിൽ പ്രവേശിപ്പിക്കാതെ തന്നോടു ചേർത്തു നിറുത്തുന്നതു ബാഹ്യസമാധി. ദേഹബോധമററ നില ആന്തരസമാധി.

407. ചോ: ദേഹബോധം മായാതെ സഹജസമാധി ലഭ്യമാണോ?

ഉ: ദേഹബോധം ശുദ്ധ (ആത്മ) ബോധത്തിൽ ഉണ്ടായി മറയുന്നതാണ്. ശുദ്ധബോധം തനിച്ചു നിൽക്കുന്നതാണു് സമാധി. ദേഹബോധം ഉള്ളപ്പോഴും അതു നമ്മുടെ സ്വഭാവമായിരുന്നാലും അതിനും അപ്പുറത്തപ്പോഴുമുള്ള ശുദ്ധബോധം, ദേഹബോധം മായുമ്പോഠം നിരാവരണമായി തെളിഞ്ഞു സഹജമായി പ്രകാശിക്കും.

ചോ: മനസ്സ് ശുദ്ധബോധത്തിൽ ഒരു നിമിഷവും മുങ്ങിനിൽക്കുന്നില്ലല്ലോ.

ഉ: അതിനെന്തു വിഷമം! മനസ്സും അതിൻെറ സർവ്വ തോന്നലുകളും ഏതൊന്നിനെ അവലംബമാക്കി നിൽക്കുന്നുവോ ആ ശുദ്ധബോധം (ആത്മാവ്) ആണു താൻ എന്ന അറിവിൽ ഉറച്ചിരുന്നാൽമതി. മനസ്സു പ്രവർത്തിക്കുമ്പോഴും ആത്മാവിൽ പിടിയിരുന്നാൽ മതി. നിങ്ങളതു ചെയ്യാതിരിക്കുന്നുവെന്നേയുള്ളൂ.

## ഏപ്രിൽ 21, 1937

408. ഹൃദയത്തെപ്പററി പറയുന്നതിനിടക്ക് മഹർഷി സ്വാനുഭവത്തെപ്പററി പറഞ്ഞു.

ഹൃദയസ്ഥാനത്തെപ്പററി വീട്ടിൽവച്ച് എനിക്ക് സമാധി ഏർപ്പെടാറുള്ളപ്പോഴും ഞാനറിഞ്ഞിരുന്നു. പുസ്തകത്തിൽ പരാമർശിക്കുന്ന സംഭവവേളയിൽ ഒരു വശത്തുനിന്നും ഒരു മഹാപ്രകാശം വന്ന് എൻെറ പ്രപഞ്ചക്കാഴ്ചയെ മറച്ചു. ഇടതുവശത്തുള്ള മാംസഹൃദയത്തിൻെറ വൃത്തി പാടെ നിലച്ചു. ദേഹം ശവ പ്രായമായിത്തീർന്നതും രക്തഓട്ടം നിലച്ചതും എനിക്കറിയാമായിരുന്നു. വാസുദേവശാസ്ത്രി എൻെറ മരണത്തിൽ നിലവിളിച്ചതു ഞാൻ കേട്ടു എനിക്കു സംസാരിക്കാൻ കഴിഞ്ഞില്ല. അപ്പോഠം മുമ്പിനാലേ ഉള്ളമാതിരി വലതുവശത്തുള്ള ഹൃദയകേന്ദ്രം പ്രവർത്തിക്കുന്നു എന്ന് ഞാൻ മനസ്സിലാക്കി. ഈ സ്ഥിതിയിൽ ഇരുപതോളം മിനിട്ടു കഴിഞ്ഞു. പെട്ടെന്നെന്തോ വലതുഭാഗത്തുനിന്നും ഇടതുഭാഗത്തേക്ക് പൊട്ടിത്തെറിക്കുന്നതുപോലെ തോന്നി. രക്തഓട്ടം പുനരാരംഭിച്ചു. എല്ലാം

പൂർവ്വസ്ഥിതിയിലായി. ശാസ്ത്രികളുമായി ഞാൻ താമസസ്ഥലത്തെത്തി.

ഉപനിഷത്തുകളിൽ 101 നാഡികൾ ഹൃദയത്തിലോട്ടുപോകുന്നതായും അവിടെനിന്നും 72000 ഉണ്ടായി ദേഹമെങ്ങും വ്യാപിക്കുന്നതായും പറയുന്നു യഥാർത്ഥത്തിൽ ഈ നാഡികളും ദേഹവും എന്നല്ല സർവ്വവും ഇരിക്കുന്നതു് ഹൃദയത്തിലാണ്.

ഓർമ്മക്കുറിപ്പുകൾ

409. മധ്യവയസ്കനായ ഒരാൾ ഭഗവാനെ നമസ്കരിച്ചിട്ട് ക്ഷേമാന്വേഷണം നടത്തി. ഏതാനും നിമിഷങ്ങൾ കഴിഞ്ഞു് ഒരു പഴയ സംഭവം ഭഗവാൻെറ ഓർമ്മയിലെത്തി. ഭഗവാൻ ആർക്കെങ്കിലും ഒരടി കൊടുത്തതു് ഇയാൾക്കായിരുന്നു. മുപ്പതുകൊല്ലംമുമ്പു ബാലനായിരുന്നപ്പോൾ ഇയാൾ ആരോടും കുസൃതി കാണിക്കും. ഭഗവാനോടും കള്ളം കാണിച്ചതിനാണടി കൊടുത്തതു്.

410 ജീവൻ വയറിനോടു്: ''അല്ലയോ വയറേ; ചോറില്ലാതിരുന്നാൽ നീ പട്ടിണിയിരിക്കുകയില്ല. ചോറു ധാരാളം ഉള്ളപ്പോൾ നിനക്കു് കൂടുതൽ കഴിക്കാൻ ഒക്കുകയുമില്ല. നിന്നോടുകൂടി കഴിഞ്ഞു പോകാൻ ബുദ്ധിമുട്ടായിരിക്കുന്നു '' എന്നു് ഔവ്വയാർ പാടിയിട്ടുള്ളതായി ഭഗവാൻ പറഞ്ഞു.

മേയ് 21, 1937.

411. ഒരു തണുപ്പുള്ള ദിവസം ഭഗവാൻ തണുപ്പു സഹിക്കാത്ത മട്ടിൽ നെഞ്ചിൽ കൈകൾ പുതച്ചിരിക്കുകയായിരുന്നു ഒരു ഭക്തൻ തേങ്ങ ഉടച്ചു വെള്ളം അഭിഷേകമായി ഭഗവാൻെറ തലയിലൊഴിച്ചു ഭഗവാനു് ആശ്ചര്യം തോന്നി.

412 ഒരു സന്ദർശകൻ:

ജപത്തിനിടയ്ക്കു് ഞാനുറങ്ങിപ്പോകുന്നു. വീണ്ടും ജപിക്കും.

ഉ: ജപത്തിനിടയിൽ ഉറക്കം പോലെ തോന്നുന്ന അവസ്ഥ നിജനിലയാണു്. തുടർന്നു ചെയ്യുക. ക്രമേണ ജപാദികൾ നിങ്ങൾക്കന്യമായിത്തീർന്നു് നിങ്ങൾ സാക്ഷാൽക്കാരത്തിലോട്ടു നീങ്ങും.

414. കുഞ്ഞുങ്ങൾ സ്വഭവനത്തിലാണു്. നമ്മളും അവിടെത്ത

ണ്ണ. എങ്കിലും അവിടം വിട്ടു് വെളിയിലിരിക്കുന്നതായി വിചാരിക്കുന്നു.

415. യഥാർത്ഥനില അറിയുന്നതിനു് നാം കുഞ്ഞുങ്ങളെപ്പോലെ നിർവ്വികൽപ്പ ഹൃദയരായിത്തീരണം.

416, ഭഗവാൻ കമ്പരാമായണം പഠിച്ചിട്ടുണ്ടോ എന്നൊരാൾ കേട്ടപ്പോൾ ഭഗവാൻ:

ഞാനതുകളൊന്നും പഠിച്ചിട്ടില്ല. ചില വേദാന്ത ശാസ്ത്രങ്ങൾ ചിലർ എന്റെ കൈയ്യിൽ തന്നപ്പോൾ ഒന്നു നോക്കീട്ടുണ്ടു്. അവയിൽ വേദാന്ത പരിഭാഷകളുണ്ടെന്നല്ലാതെ അനുഭവത്തിനില്ല. ഉപനിഷത്തുകളും ഗീതയും മററും കേട്ട കേൾവികളിൽക്കൂടി പറയുകയാണു്. എല്ലാത്തിന്റെയും അന്തിമമായ അനുഭവം ചെറുതിലേ എന്നിൽ പ്രകാശിച്ചിരുന്നതിനാൽ ഗ്രന്ഥങ്ങളൊന്നും പഠിക്കാൻ താല്പര്യമില്ലാതിരുന്നു.

417. 1937 ൽ പ്രസിദ്ധം ചെയ്ത 'ഉത്തമഗുരു' (Perfect Master) എന്ന പുസ്തകം മെഹർബാബയെ ചിത്രീകരിച്ചുള്ളതാണ്. ബാബയും കൂട്ടരും അമേരിക്കയിൽ പോകുമ്പോൾ ഇമിഗ്രേഷൻ ആഫീസർ കടത്തി വിടാൻ വിസമ്മതിച്ചതിനെ തുടർന്നു് ഒരു മേലധികാരിവന്നു് അതിനനുവദിച്ചു. പിന്നീടു് ആ മേലധികാരിയെ എങ്ങും കാണാനില്ലായിരുന്നു. അതൊരൽഭുതമല്ലേ എന്നു ചോദിച്ചപ്പോൾ:

ഭഗവാൻ: അതെ, അതെ. അതുകൊണ്ടെന്താ? മേലധികാരിയെ ഇമിഗ്രേഷനാഫീസർ മനസ്സിലാക്കിയില്ലേ? അതോടെ തീർന്നു. ബാബയുടെ പാർട്ടിയിൽ ആരും മനസ്സിലാക്കിയില്ലെങ്കിൽ പല കാരണങ്ങളാലുമായിരിക്കാം.

418. 1937 ജൂണിലെ മഹാപൂജക്കുമുമ്പു് ചില ബന്ധുക്കൾ വന്നിരുന്നു. ഭഗവാന്റെ അമ്മാവന്റെ ഭാര്യയും ഉണ്ടായിരുന്നു. ഒരോർമ്മ പുതുക്കലായി ഭഗവാൻ പറഞ്ഞു:

മുമ്പു് അമ്മാവന്റെ ഭാര്യ മോദകം ഉണ്ടാക്കാൻ എന്റെ സഹായം കൂടെ ആവശ്യപ്പെട്ടു. അതിനു് സാധാരണ വസ്ത്രം മാററീട്ടു് കൗപീനധാരിയായി നിൽക്കണം. അതിനു ലജ്ജ തോന്നിയതിനാൽ സഹായിക്കാൻ ഞാൻ പോയില്ല. അന്നു് കൗപീനം ധരിക്കാൻ ഞാൻ വിസമ്മതിച്ചതിന്റെ ശിക്ഷയായിട്ടായിരിക്കാം ഇന്നു ഞാനെപ്പോഴും അതു ധരിക്കുന്നതു്.

419, മധുര വിടുന്നതിനു് ഒരു മാസം മുമ്പു് ഭഗവാനു കടുത്ത തലവേദന വന്നു അതു് യഥാർത്ഥത്തിൽ തലവേദനയായിരുന്നില്ല. ദേഹത്തിന്റെ പരിവർത്തനാത്മകമായ ഒരു തരിപ്പുണ്ടായിരുന്നു. മററുള്ളവർ ചോദിച്ചപ്പോൾ തലവേദനയാണെന്നു മറുപടി പറഞ്ഞു വെന്നേയുള്ളൂ.

ജൂൺ 4, 1937

420. കടലൂർ നിന്നും ഒരു വക്കീൽ ഇങ്ങനെ ഉദ്ധരിച്ച സംസാരിക്കുകയുണ്ടായി 'ലോകപ്രകാശങ്ങളായ സൂര്യനും ചന്ദ്രനും നക്ഷത്രാദികളും മിന്നലുകളും എല്ലാ തേജോഗോളങ്ങളും അവന്റെ വെട്ടമില്ലെങ്കിൽ എങ്ങനെ പ്രകാശിക്കും. അഗ്നിയെങ്ങനെ പ്രകാശിക്കും. അവനു വെട്ടമില്ലെങ്കിൽ?'

ചോ: അവന്റെ വെട്ടമെന്നു പറഞ്ഞതെന്താണു്?

ഉ: അവൻ ഒന്നേയുള്ളൂ അവനും അവന്റെ വെട്ടവും ഒന്നു തന്നെ. ദ്രഷ്ടാവും ദൃശ്യവും ഒന്നായതിനാൽ ഇതു കാണാനുമാരുമില്ല. സൂര്യചന്ദ്രാദികൾ എങ്ങനെ പ്രകാശിക്കുന്നു. ഞങ്ങൾ പ്രകാശിക്കുന്നു എന്നു് അവ വന്നു പറയുകയാണോ?

ചോ: അവ പ്രകാശിക്കുന്നുവെന്നു് ഞാൻ പറയുന്നു.

ഉ: അപ്പോൾ നീ ഉള്ളതുകൊണ്ടു് അവ പ്രകാശിക്കുന്നു. നിങ്ങളും നിങ്ങളുടെ അറിവും അവനും അവന്റെ വെട്ടവും പോലെയാണ്.

ചോ: അതു് സൂര്യപ്രകാശം പോലെയാണോ?

ഉ: അല്ല സൂര്യപ്രകാശം ജാഡ്യയാണ് (അചേതനം) നിങ്ങൾക്കതറിവുള്ളതാണ് അതു് വിഷയങ്ങളെ പ്രകാശിപ്പിക്കുന്നു. ഇരുട്ടിനെ അകററുന്നു, എന്നാൽ ബോധപ്രകാശം വെട്ടത്തെയും ഇരുട്ടിനെയും പ്രകാശിപ്പിക്കുന്നു അതുപോലെ ശുദ്ധബോധത്തിൽ അജ്ഞാനവും വിജ്ഞാനവും പ്രകാശിക്കുന്നു.

ജൂൺ 7, 1937

421 ഡാക്ടർ വെങ്കിട്ടരാമൻ: ധർമ്മവിരുദ്ധമായ ഒരു കാര്യം ചെയ്യാൻ ഒരു ഗുരു ശിഷ്യനോടാവശ്യപ്പെടുന്നു. ശിഷ്യന്റെ മനോസാക്ഷി അതിനു സമ്മതിക്കുന്നില്ല. അതാവശ്യപ്പെട്ടയാളിനെ ഗുരുവെന്നു പറയാമോ?

ഉ: ആ ഗുരുവിനോടു തന്നെ ചോദിക്കണം.

ചോ: മനോബലവും ധൈര്യവും ലഭിക്കുന്നതെങ്ങനെ?

ഉ: ജയാപജയങ്ങൾ രണ്ടിലും മനസ്സു തളരാതിരിക്കുന്നതാണു ധീരത.

ചോ: 'ഉള്ളതു നാൽപതു്', എന്ന പുസ്തകത്തിൽ മനസ്സിന്റെ വികാസമാണു ലോകം എന്നു പറയുന്നു. അതുകൊണ്ടു മനോബലം ഉള്ളവനു ലോകം വശമായി നിൽക്കും എന്നല്ലേ അർത്ഥം?

ഉ: മനസ്സ് ലോകരൂപത്തിൽ വിരിയുന്നതുകൊണ്ട് അതിന്റെ ശക്തി കുറയുകയാണു ചെയ്യുന്നതു് അതിനാൽ മനസ്സു സ്വസ്ഥാനത്തു തന്നെ അചഞ്ചലമായി നിൽക്കുന്നതാണു മനോബലം.

ചോ: പത്തുവരെ എണ്ണാൻപോലുമറിയാത്തവന്റെ മനസ്സ് അധികം വികസിക്കുന്നില്ല ഈ മടയൻ ഒരു ചിന്തകനെക്കാളും ഭേദമാണോ?

ഉ: അവൻ മടയനാണെന്നാരു പറയുന്നു. അലഞ്ഞു തിരിയുന്ന നിങ്ങളുടെ മനസ്സു പറയുകയാണു്.

ചോ: ചിന്ത വിട്ടിരിക്കുന്നതുകൊണ്ടു മനോബലം കൂടുന്നുണ്ടോ?

ഉ: ഏകാഗ്രത കൊണ്ടു കൂടും. ക്രമേണ ഏകാഗ്രതയും മാഞ്ഞു് ശുദ്ധബോധം ഫലമായിവരും.

423. പ്രകൃതി പുരുഷന്മാരെപ്പററി ഭഗവാൻ:

പരംപൊരുളിനെത്തന്നെ ഭേദബുദ്ധികൊണ്ടു് പ്രകൃതി പുരുഷന്മാരായി കാണുകയാണു്. പ്രകൃതിയെയും പുരുഷനെയും താണ്ടിനിൽക്കുന്നവനാണു പുരുഷോത്തമൻ. ആ പരംപൊരുളൊന്നിനെത്തന്നെ ചിലർ ശക്തിയെന്നും ചിലർ സ്വരൂപമെന്നും ചിലർ ബ്രഹ്മമെന്നും പറയുന്നു.

424. ഹൃദയത്തെപ്പററിയുള്ള ഒരു ചോദ്യത്തിനിപ്രകാരം പറഞ്ഞു.

യോഗവാസിഷ്ഠത്തിൽ സംവിത്താണു് (ശുദ്ധചൈതന്യം) ഹൃദയമെന്നും അതു സ്ഥൂലഹൃദയമല്ലാത്ത സൂക്ഷ്മ ഹൃദയമാണെന്നും പറഞ്ഞിരിക്കുന്നു. ബൈബിളിൽ അറിവില്ലാത്തവന്റെ ഹൃദയം ഇടതുവശത്താണെന്നും ജ്ഞാനിയുടെ ഹൃദയം വലതുവശ

ത്താണെന്നും പറഞ്ഞിരിക്കുന്നു. മനോബലം അഭ്യാസംകൊണ്ടു് അഭിവൃദ്ധിപ്പെടും.

425. ചോ: വിജയം ഗുരുകൃപയെ ആശ്രയിച്ചല്ലേ ഇരിക്കുന്നതു്

ഉ: അതെ, അങ്ങനെതന്നെ. ആത്മജ്ഞാനത്തിൽ താൽപ്പര്യമുണ്ടാകുന്നതു പോലും ഗുരുകടാക്ഷം മൂലമല്ലേ? കൈവല്യത്തിൽ പറയുന്ന 'ഗുരുവേ ഞാൻ സാക്ഷാൽക്കരിക്കുന്നതുവരെ ജന്മാന്തരങ്ങളിലും അങ്ങയെ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയാണു്'.

ആത്മാവുതന്നെ ഗുരുരൂപത്തിൽ ബാഹ്യമായി പ്രത്യക്ഷപ്പെടുകയാണ്. അല്ലാത്തപ്പോൾ ഗുരു എപ്പോഴും തന്നിൽ തന്നെ തനിക്കു നമ്മയെ നേർന്നു കൊണ്ടിരിക്കുന്നു.

## ജൂൺ 12, 1937

426. അലഹബാദ് യൂണിവേർസിററിയിൽ നിന്നും ശ്രീ ദാസ്: നാം കഴിക്കുന്ന ആഹാരത്തിനും നമ്മുടെ ആദ്ധ്യാത്മികാഭിവൃദ്ധിക്കും തമ്മിൽ ബന്ധമുണ്ടോ?

ഉ: ഉണ്ടു്. സാത്വികാഹാരം അനുകൂലമാണു്.

ചോ: ഒരു കുടുംബി ആദ്ധ്യാത്മികാഭിവൃദ്ധിയ്ക്കെന്തു ചെയ്യണം?

ഉ: ധ്യാനം അല്ലെങ്കിൽ ഭക്തി സഹായകരമാണു്.

ചോ: ജ്ഞാനികളെ തിരിച്ചറിയുന്നതെങ്ങനെ? ചിലർ ഭ്രാന്തരെപ്പോലിരിക്കുമെന്നും പറയുന്നല്ലോ.

ഉ: ഒരു ജ്ഞാനിയെ മറെറാരു ജ്ഞാനിയ്ക്കേ തിരിച്ചറിയാൻ സാധ്യമാവൂ. എങ്കിലും അവരുടെ ചുററും നടമാടുന്ന പരമശാന്തി തന്നെ ജ്ഞാനിയുടെ മഹത്വത്തിനടയാളമായി പറയാം. അവരുടെ വാക്കും പ്രവർത്തിയും പെരുമാററങ്ങളും മററുള്ളവർക്കു ഗ്രഹിക്കാനൊക്കാത്തവയാണു്.

427. ഒരു ശരീരത്തിൽ നിന്നും മറെറാരു ശരീരത്തിൽ ജനിക്കുന്നതിനിടയ്ക്കുള്ള ജീവന്റെ അവസ്ഥ എന്താണു്?

ഉ: രണ്ടു ജാഗ്രത്തുകളുടെ ഇടയ്ക്കുള്ള സുഷുപ്തിയുടെ അനുഭവത്തിലിരിക്കും.

ഉ: അഹന്തയെ (ജീവഭാവത്തെ) ഒഴിച്ചിരിക്കുന്നതാണു സന്യാസം. ഒരു ഗൃഹസ്ഥനായാലും അഹന്ത ഒഴിഞ്ഞിരിക്കുന്നവൻ സന്യാസിയാണു്. വേഷമിട്ടു് ആശ്രമത്തിലിരുന്നു കൊണ്ടു് താൻ സന്യാസിയാണു് എന്നു കരുതുന്നവൻ സന്യാസിയല്ല.

നാം ലോകത്തെക്കാണുന്നു. എന്നാൽ നാം അന്വേഷിക്കേണ്ടതു് ലോകത്തെയല്ലാ, അതിനെക്കാണുന്നവനെയായിരിക്കണം ദ്രഷ്ടാവിനെ അറിഞ്ഞാൽ ലോകം അവനിലിരിക്കുന്നതിനെ കാണാം. പ്രപഞ്ചത്തെ നോക്കുന്ന മനസു് ബഹിർമുഖമായിത്തീരും. തന്നെ നോക്കിയാൽ മനസ്സു് അന്തർമുഖമായിത്തീരും.

ചോ: ഞാൻ എന്റെ സത്യത്തിൽ നിന്നും വളരെ അകന്നു പോയി വീണ്ടും എന്നോടു ചേരണം.

ഉ: നമ്മെ വിട്ടു നാം എവിടെ അകന്നു പോകാനൊക്കും. അങ്ങനെ പോകാൻ രണ്ടു 'ഞാൻ' ഉണ്ടോ എന്നാൽ അകന്നു പോകുന്നു എന്നു പറയുന്ന ഞാനാരു്? സാക്ഷാൽ 'ഞാ' നിന്നും ദേഹത്തിനും മദ്ധ്യവർത്തിയായി ദേഹം ഞാനാണെന്നു സ്ഫുരിക്കുന്ന ഒരു ഞാനുണ്ടു്. അതിനെ തിരക്കൂ. ശാസ്ത്രങ്ങളെല്ലാം ഇതിന്റെ മായാ വൃത്തിയെപ്പററി പറയുന്നു. ഇതൊഴിയണം.

താനായിരിപ്പതേ തന്നെയറിഞ്ഞതാം
താൻദ്വൈതമററതാലെന്നുരക്കൂ
തന്മയനിഷ്ഠയിതെന്നുറയ്ക്കൂ.

ഡിസംബർ 15, 1937

428. ഭക്തന്മാരുടെ അപേക്ഷ പ്രകാരം ശ്രീ ശങ്കരാചാര്യരുടെ ശിവാനന്ദലഹരി 10 ശ്ലോകമെടുത്തു പ്രതിപാദിച്ചു.

1. ഭക്തി: ആങ്കോലമരം തന്റെ വിത്തിനെ ഉൽപാദിപ്പിക്കുന്നതു പോലെയും സൂചി കാന്തത്തിലാകർഷിക്കപ്പെടുന്നതു പോലെയും സതി തന്റെ പതിയോടു ചേരുന്നതു പോലെയും വള്ളി മരത്തോടു ചേരുന്നതു പോലെയും നദി കടലിനെ പ്രാപിക്കുന്നതു പോലെയും പശുപതിയുടെ പാദയുഗ്മങ്ങളോടു ചേർന്നു് ചിത്തവൃത്തി ശിവമായിത്തീരുന്നതാണു ഭക്തി.

2. ഭക്തിയുടെ ഫലം: ശിവപാദാകാശത്തിൽ ഭക്തിയാകുന്ന

കാർകൊണ്ടൽ ആനന്ദവർഷം ചൊരിയുമ്പോൾ ഏതൊരുവൻെറ മനോവാപി കരകവിഞ്ഞൊഴുകുന്നുവോ അവനു ജന്മസാഫല്യം ഫലമായി വരുന്നു

3. ഭക്തി എവിടെ നിന്നുമാവിർഭവിക്കുന്നുവോ അവിടെ ത്തന്നെ തിരിച്ചെത്തണം.

4. ഭക്തി, വാക്കുകളാൽ പറയേണ്ടതല്ല, ഹൃദയം കൊണ്ടനു ഭവിക്കേണ്ടതാണ്.

5 ഭക്തിയുടെ ഫലം അമൃതത്വമാണ്.

6. ഭക്തിയുണ്ടെങ്കിൽ ജീവനു കൃശത്വം തോന്നുകയില്ല.

7. മനസ്സിനെ ശിവനിൽ വിലയിപ്പിച്ചിരിക്കുന്നതാണു യോഗം.

8. കർമ്മയോഗവും ഭക്തിയാണ്.

9. കർമ്മയോഗം ഒരുവൻെറ സംസാരത്തെ നശിപ്പിക്കുന്നു.

10. ഭക്തി തന്നെയാണു ജ്ഞാനവും. മനസ്സ് ശിവനിൽ ഒടുങ്ങുമ്പോൾ അജ്ഞാനം നശിക്കുന്നു. മുക്തിലാഭം ഉണ്ടാകുന്നു.

## ഡിസംബർ 16, 1937

429. ബാംഗ്ലൂരിൽനിന്നും കുറെ സ്ത്രീകൾ വന്നിരുന്നു. ഒരു സ്ത്രീ:

ഈ ലോകം ഭേദങ്ങളുടെ ഒരു സംഘടനയാണ്. ഭേദങ്ങളെ അഴി ക്കുന്നതെങ്ങനെ?

ഉ: ഭേദങ്ങൾ കാരണം കർത്തൃത്വബോധമാണ്. കർത്താവാരെന്ന ന്വേഷിച്ചറിയുമ്പോൾ താൻ കർത്താവാണെന്ന ബോധം മാറും. വി ചാരമാണതിനു മാർഗ്ഗം.

## ഡിസംബർ 22, 1937

430. ആത്മസാക്ഷാൽക്കാരത്തെപ്പററി ധാരാളം പഠിച്ചു. ധ്യാ നവും പൂജകളും ചെയ്തുവരുന്നു. എന്നാലും മേന്മയായിട്ടൊന്നും കാണു ന്നില്ല.

ഉ: എന്തു മേന്മവേണം. ആർക്കും വേണ്ടതു സുഖമാണ്. നമ്മുടെ

സ്വരൂപമേ അതാണ്. നിദ്രയിൽനിന്നുമതറിയാം. ജാഗ്രത്തിലും ആ സുഖത്തെ വിടാതിരിക്കണം.

ചോ: എളുപ്പം കഴിഞ്ഞു. അതു സാധിക്കാനെത്ര കഠിനം?

ഉ: അരുാം ആരെയും വഴിനടത്തിക്കൊണ്ടുപ്പോകുന്നു. അതിനെ ആശ്രയിച്ചാൽ മതി.

ഡിസംബർ 26, 1937

432. ഒരു ആന്ധ്രാ സന്ദർശകൻ:
ഉറക്കം എന്താണ്?

ഉ: ഉറങ്ങിക്കിടക്കുമ്പോൾ ചോദിക്കുക.

ചോ: ജാഗ്രത്തിൽ ജ്ഞാനികളും മററുള്ളവരെപ്പോലെതന്നെ കാണപ്പെടുന്നു.

ഉ: ജ്ഞാനികളെപ്പററിയോ മററുള്ളവരെപ്പററിയോ നാമെന്തിനറിയണം? സാധാരണ ശരീരത്തെ നാം താനാണെന്നു കരുതുന്നു. അക്കൂട്ടത്തിൽ ജ്ഞാനിയെയും ശരീരമാണെന്നു കണക്കാക്കുന്നു. ഏകാത്മ സ്വരൂപനാണവൻ. അജ്ഞാനിക്കുള്ള വിക്ഷേപാവരണങ്ങളൊന്നുമവനില്ല. അവനെ നോക്കുമ്പോൾ ശരീരം ഒരു കാരണമാകാതിരുന്നാൽ മതി.

ചോ: നിദ്രക്കും സമാധിക്കും തമ്മിലുള്ള വ്യത്യാസം?

ഉ: നിദ്രയിൽ താൻ തനിക്കില്ലാത്തവനും സമാധിയിൽ താൻ തനിക്കുള്ളവനുമായിത്തീരുന്നു.

433. ഓക്സ്ഫോർഡ് സർവ്വകലാശാല, സംസ്കൃത പ്രൊഫസ്സർ മി: തോമസ്:

അഹങ്കാരമെന്നു പറയുന്നതു ജീവനെയല്ലേ?

ഉ: ഏതെങ്കിലും ഒരു രൂപത്തെപ്പററി നിൽക്കുന്നതഹങ്കാരം. ഒന്നിനെയും സ്പർശിക്കാതെ, എല്ലാത്തിനുമാധാരമായി എല്ലാം താനായി നിൽക്കുന്ന അഖണ്ഡാത്മാവാണ് അഹംസ്വരൂപം.

ചോ: ഇംഗ്ലീഷിൽ അദ്വൈത സിദ്ധാന്തങ്ങളെപ്പററി ശ്രീ.

ശങ്കരൻേറതായും സർ. രാധാകൃഷ്ണൻേറതായും മററുള്ളവരുടേതായും പല ഗ്രന്ഥങ്ങളും ഉണ്ട്. പ്രമാണങ്ങളെക്കാളും അനുഭവമല്ലേ നല്ലതു്.

ഉ: തൻെറ ഇരിപ്പിനെ അറിയാൻ പ്രമാണങ്ങളെന്തിനു്? മനസ്സും അന്തഃകരണങ്ങളുമെല്ലാം അവയ്ക്കെല്ലാമാധാരമായ തൻെറ ഇരിപ്പിനെ പ്രകാശിപ്പിക്കുന്നില്ല. കാരണം മനസ്സും ഇന്ദ്രിയങ്ങളുമെല്ലാമുദിക്കുന്നതു് അഹന്തയിൽ നിന്നുമാണു്. ആത്മാവിൽനിന്നുമൊന്നുമുദിക്കുന്നില്ല. അതു് ശാസ്ത്രാതീതമായ അനുഭവമാണു്.

ചോ: പ്രേമം ദ്വൈതത്തിനിട കൊടുക്കുന്നല്ലോ. ആത്മാവു പ്രേമത്തിനു വിഷയമായിത്തീരുമോ?

ഉ: പ്രേമം വേറെ, ആത്മാവുവേറെ എന്നില്ല. അൻപേ ശിവം. ഈശ്വരൻ സ്നേഹമൂർത്തിയാണു്.

ചോ: ആദ്ധ്യാത്മികാനുഭവത്തിനു പററിയ മാർഗമേതു്? ചിത്തവൃത്തി നിരോധമാണെന്നു പതഞ്ജലി പറയുന്നു.

ഉ: അതു് സർവ്വസമ്മതമാണു്. ഭക്തി, യോഗം, ജ്ഞാനം എല്ലാം ഒന്നാണു്. സ്വസ്വരൂപത്തെ ധ്യാനിക്കുന്നതു ഭക്തിയാണെന്നു് ശ്രീ ശങ്കരൻ വിവേക ചൂഡാമണിയിൽ പറയുന്നു.

ചോ: ഭഗവാൻ ഉപദേശിക്കുന്നതു അദ്വൈതമല്ലേ?

ഉ: ദ്വൈതാദ്വൈതഭേദങ്ങൾ മനസ്സിൻെറ സങ്കല്പങ്ങളാണു്. ആത്മാവു് മനസ്സററ പരിശുദ്ധ സ്വരൂപം.

ചോ: മായവാദമെന്താണു്?

ഉ: മനസ്സുതന്നെ മായ. ആ മനോമായയ്ക്കപ്പുറത്തുള്ളതാണു ആത്മസ്വരൂപം. മനോവൃത്തി ഉള്ളിടത്തോളം അതു് മായാമയമായ ദ്വൈതം. അതിനപ്പുറത്തുള്ളതു സ്വസ്വരൂപം.

ചോ: അതല്ലേ സച്ചിദാനന്ദ സ്വരൂപം?

ഉ: സത്തു്, അസത്തു് (ഉണ്ടു്, ഇല്ല) എന്ന ഭേദമററുള്ളതാണു് സത്തു്. അതുപോലെ ചിത്തു് അചിത്തു് (അറിവു് അറിയായ്മ) എന്ന രണ്ടു ഭേദങ്ങളുമററതാണു് ചിത്തു്. അതുപോലെ സുഖദുഃഖ

സമ്മിശ്രമല്ലാത്ത സ്വരൂപമാണ് ആനന്ദം. അതുപോലെ ജ്ഞാന മോ അജ്ഞാനമോ അല്ലത്തതാണ് ജ്ഞാനം.

ചോ: 'അഹം' എന്ന ഒരേ പദത്തിനു ജീവനെന്നും ബ്രഹ്മമെന്നും അർത്ഥം പറയുന്നതു കുഴപ്പത്തിനിടയാവുന്നു.

ഉ: 'അഹം' പദത്തിൻെറ വാച്യാർത്ഥം ജീവനെന്നും ലക്ഷ്യാർത്ഥം ബ്രഹ്മമെന്നും മനസ്സിലാക്കിയാൽ അനർത്ഥമില്ല.

ചോ: ഭഗവാൻ ദീക്ഷ ഉപദേശിക്കാറുണ്ടോ?

ഉ: ആത്മാവ് ഏകമാണ്. ഓരോ വ്യക്തിക്കും ഓരോ ആത്മാവില്ല. പിന്നെ ആര് ആർക്ക് ഉപദേശം കൊടുക്കാൻ? അതാണു ദക്ഷിണാമൂർത്തി സനകാദികൾക്ക് മൗനത്തിൽ കൂടി കൊടുത്ത ഉപദേശം. അവിടെ ഗുരുശിഷ്യ ഭേദമില്ല. സന്നിധി മാത്രത്താൽ ആരുടെ ഹൃദയത്തെയും തന്മയമാക്കാൻ കെൽപുള്ളതു മൗനോപദേശം ഒന്നിനു മാത്രമാണ്

ചോ: അങ്ങനെയാണെങ്കിൽ ഗുരുശിഷ്യന്മാർ പല ജീവരാശികൾ മുതലായ ഭേദങ്ങൾ ഒന്നുമില്ലയോ?

ഉ: വ്യവഹാര ദശയിൽ മനോസങ്കൽപ്പ ഭേദങ്ങളെ സമ്മതിക്കേണ്ടി വരുന്നു. യഥാർത്ഥത്തിൽ ഒരു ഭേദവുമില്ല.

ചോ: ശൈവസിദ്ധാന്തത്തിലെ പശുപതി പാശം എന്താണ്?

ഉ: പശു, പതി, പാശമെന്നോ ജീവേശ്വര ജഗത്തുകളെന്നോ പറയുന്ന മൂന്നു വകകളെക്കൊണ്ടായിരിക്കും ഏതു മതവും ആരംഭിക്കുന്നത്. എന്നാൽ ആ മൂന്നും മനോസങ്കൽപ്പങ്ങളാണ്. മനസ്സററിടത്ത് ഈ മൂന്നുമൊന്നാണ്. അതുപോലെ ഈശ്വരൻ, ഗുരു, ആത്മാവ് എന്ന മൂന്നുമൊന്നാണ്. ജപം, ധ്യാനം, ഉപാസന എന്നീ മനോ സങ്കൽപ്പങ്ങളൊഴിഞ്ഞിടത്തു മാത്രം പരതത്വമായ ആത്മസ്വരൂപം പ്രകാശിക്കും,

ഡിസംബർ 28, 1937

434. ക്രസ്തുമസ്സ് ഒഴിവുകാലമായതിനാൽ സന്ദർശകരുടെ തിരക്കു വർദ്ധിച്ചിരുന്നു. ഭഗവാൻെറ അടുത്തിരുന്ന ഒരു സംഘത്തിൽ രണ്ടുപേർ ചോദ്യങ്ങളുന്നയിച്ചു.

സൃഷ്ടി സത്യത്തെ അറിയാൻ ഭഗവാൻ അനുഗ്രഹിക്കുമോ?

ഉ: അനുഗ്രഹം എപ്പോഴും ഉള്ള ഒന്നാണു്.

ചോ: എന്നാൽ ഒന്നും ചോദിക്കേണ്ടല്ലോ. പക്ഷെ ഈ അനു ഗ്രഹത്തെപ്പററി എനിക്കറിവില്ല.

ഉ: ആത്മസമർപ്പണം ചെയ്താലറിയാനൊക്കും

ചോ: ഇപ്പോൾ ഞാൻ ഭഗവത്സന്നിധിയിലിരിക്കുന്നു. ഭഗവാൻെറ ഉപദേശം ഇപ്പോൾ ലഭിച്ചില്ലെങ്കിൽ 600 മൈലിനപ്പുറമുള്ള എനിക്കു വേറെ എപ്പോൾ ലഭിക്കാൻ? എന്നെ രക്ഷിക്കാൻ ഒരു സദ്ഗുരു വേണം.

ഉ: അതെ. ആസദ്ഗുരു ഉള്ളിലുണ്ടു്.

ചോ: വെളിയിലും വേണം.

ഉ: വെളിയിലുള്ള ആൾ പറയുന്നു, ഞാൻ അകത്തിരിക്കുന്നു എന്നു്.

ചോ: എന്നാൽ ഞാൻ സർവ്വാർപ്പണം ചെയ്യേണ്ടതായിട്ടേ ഉള്ളവല്ലോ.

ഉ: അതെ. സർവ്വാർപ്പണം ചെയ്യുന്നതു വരെ മാത്രമേ ഉപദേശമാവശ്യമുള്ളൂ.

ചോ; ധ്യാനത്തിനു പററിയ കാലമേതു്

ഉ: മററു പ്രവൃത്തികളിൽ പെട്ടിരിക്കുമ്പോഴും ധ്യാനത്തിലിരിക്കണം. സമയവും കാലവുമെല്ലാം പുതിയ ആളുകൾക്കാണു്.

ചോ: അങ്ങയുടെ അനുഗ്രഹമെനിക്കുണ്ടെന്നു് എൻെറ തലയിൽ കൈവച്ചു പറയണം?

ഉ: അടുത്തതായി ആ ഉറപ്പിനു വേണ്ടി ഒരു പ്രമാണം രജിസ്റ്റർ ചെയ്തു തരണമെന്നു പറയും. നിങ്ങൾ ആഗ്രഹിക്കും പോലെ നടന്നില്ലെങ്കിൽ നിങ്ങൾ എനിക്കെതിരെ കേസു ഫയൽ ചെയ്യും. (എല്ലാവരും ചിരിക്കുന്നു)

ചോ: തന്നെ അറിയാൻ മറെറാരാളിൻെറ സഹായമാവശ്യമാണോ?

ഉ: തന്നെ അറിയിക്കാൻ തന്നെ അറിയുന്ന മറെറാരാൾ ആവശ്യമാണ്. ഇവിടെ അന്വേഷിക്കപ്പെട്ടതു് അന്വേഷിച്ചയാൾ തന്നെ.

അനാത്മാവിനെ ആത്മാവെന്നു കരുതുന്ന വിപരീത ബുദ്ധി ഒഴിയണം. ഈ വിപരീത ബുദ്ധിയെ മാററുന്നതു ഗുരുവാണു്

ചോ: ഞാനുണ്ടെന്നറിയാം. എങ്ങനെയിരിക്കുന്നുവെന്നറിയാൻ പാടില്ല.

ഉ: അപ്പോഠം രണ്ടു ഞാനുണ്ടോ?

ചോ: അതെ ഉള്ള ഞാൻ അതിനെ അറിയാത്ത ഞാൻ.

ഉ: ഉള്ള ഞാൻ എപ്പോഴും അവിടെയുണ്ടു്. അതു സ്വയം തന്നെ ഉണരുമ്പോഠം മറെറാരു ഞാനില്ലെന്നറിഞ്ഞു കൊള്ളും.

ചോ: ഭഗവാൻ പറയുന്നതു ജ്ഞാനമാർഗ്ഗമാണു്. ഞാൻ മൂന്നു മാസം ഇവിടെ താമസിക്കാം. പുരോഗതിയെന്തെന്നറിയാമല്ലോ.

ഉ: സർവ്വാർപ്പണം ചെയ്ത ആളാണോ ഇതു പറയുന്നതു്? (എല്ലാവരും ചിരിക്കുന്നു.)

ഡിസംബർ 29, 1937

435. സിലോണിൽ നിന്നും രണ്ടു സ്ത്രീകളും രണ്ടു പുരുഷന്മാരും:

ചോ: അങ്ങു് ഈശ്വരനെക്കണ്ടിട്ടുണ്ടോ? ഏതു രൂപത്തിൽ?

ഉ: ഈശ്വരനെ കാണാൻ ആരുണ്ടായിരിക്കും? ഒരുവൻ തന്നെ അറിഞ്ഞിട്ടുണ്ടോ? എന്നായിരുന്നുവെങ്കിൽ ചോദ്യം നന്നായിരിക്കുമായിരുന്നു.

ചോ: ഞാൻ എന്നെ അറിയുന്നുണ്ടു്. അതീദേഹം തന്നെ. താൻ ദേഹത്തിനന്യനാണെങ്കിൽ അതെങ്ങനെയാണെന്നു് ഭഗവാൻ പറയട്ടെ. അദ്ദേഹം ഈശ്വരനെ സാക്ഷാൽക്കരിച്ചിട്ടുണ്ടു്.

ഉ: ദേഹത്തെ വേർതിരിക്കേണ്ട കാര്യമില്ല അതവിടെ ഇരുന്നോട്ടെ.

ചോ: ഉപാധിരഹിതനായ ജീവനു് ആരെയും കാണാം.

ഉ: അവിടെ അപ്പോഠം മററാരെങ്കിലുമുണ്ടായിരിക്കുമോ? നിങ്ങളുടെ ശരീരമെങ്കിലും ഉണ്ടായിരിക്കുമോ. അവിടെ നിങ്ങഠം നിങ്ങളുടെ ദേഹത്തെയോ ഈ ലോകത്തെത്തന്നെയുമോ കണ്ടിരിക്കുമോ?

എന്നിരുന്നാലും നിങ്ങളുണ്ടെന്നതിനെ നിഷേധിക്കാനുമൊക്കുകയി ല്ല. തന്നെപ്പോലും തനിക്കെതിരേ കാണാത്ത ഒരുവൻ ഈശ്വരനെകാ ണുന്നതെങ്ങനെ? ഉപാധി ഇല്ലെങ്കിൽ ജീവനു ചിന്തയേ ഇല്ല. 'ഞാൻ' എന്ന അഹന്ത എന്താണെന്നറിയുമ്പോഠം അങ്ങിനെ ഒന്നി ല്ലെന്നറിയുന്ന അവസ്ഥയിൽ അവിടെ അവശേഷിക്കുന്ന അഖണ്ഡ ആത്മാനുഭൂതി തന്നെ ഈശ്വരൻ.



ജനുവരി 3, 1938

439. ശ്രീ-രാമൻ: ബ്രഹ്മത്തിൽ നിന്നു മുൽഭവിച്ച മായബ്രഹ്മ ത്തെ മറയ്ക്കുന്നതെങ്ങനെ? ഇതിനു വാസിഷ്ഠത്തിൽ നിരാശാസ്വരൂപ മായ ശുദ്ധഹൃദയത്തിൽ ഇങ്ങനെയൊരു സംശയമുദിക്കുകയില്ലെന്നു സമാധാനം പറയുന്നു. അദ്വൈത വേദാന്തത്തിൽ ജീവൻ, ഈശ്വരൻ, മായ എന്നീ ഭേദങ്ങഠംക്കിടമില്ലല്ലോ.

ഉ: ചോദിക്കുന്നവൻെറ പക്വതയെ നോക്കി ഉത്തരം പറയേ ണ്ടിയിരിക്കുന്നു. ആത്മ സ്വരൂപത്തിൽ നിന്നും ജീവനെന്നൊന്നെ ങ്ങനെ ഉൽപ്പത്തിയാകുന്നു എന്നു ചോദിക്കുകയാണു്. ചോദിക്കുന്ന വൻ ആരാണെന്നറിഞ്ഞാൽ പറഞ്ഞതുപോലെ ഒരുൽപത്തി ഉണ്ടാകു ന്നില്ലെന്നു മനസ്സിലാക്കാം. താൻ ഒരു വ്യക്തിയാണെന്നു കരുതുന്ന തെന്തിനു്? ജനിക്കുംമുമ്പ് അവനെവിടെ ഇരുന്നു, മരിച്ചാലെവിടെ പോകും? ഇതെല്ലാമറിയുന്നതെന്തിനു്? ഈ ചോദ്യങ്ങളെല്ലാം ഉറക്ക ത്തിൽ തോന്നിയോ? അതുപോലെ ഇപ്പോഴും വിചാരമൊഴിഞ്ഞ സ്വരൂപമാത്രനായിരിക്കാമല്ലോ?

ചോ: വാസനാക്ഷയം, മനോനാശം, ആത്മസാക്ഷാൽക്കാരം ഇമ്മൂന്നും ഒന്നിനോടൊന്നു തുടർച്ചയുള്ളതാണെന്നു തോന്നുന്നു.

ഉ: അതെ. ഒരേ ശ്വാസത്തിൽമനസ്സ്ഒഴിഞ്ഞു മാറുന്നില്ല അതി നാലാണ് അഭ്യാസവും വൈരാഗ്യവും വേണമെന്നുപറയുന്നതു്.

ചോ: അനാദിവാസന വിപരീതജ്ഞാനത്തെത്തരുന്നു. ജ്ഞാനം മൂലമേ അതു മാറുകയുള്ളൂ. ജ്ഞാനമോ അതിദുർലഭം. പരി ഹാരം ഒന്നേ ഉള്ളൂ എന്നു കരുതുന്നു. ആരൂഢജ്ഞാനികളുമായുള്ള സമ്പർക്കം.

ഉ: അതെ, എന്തുചെയ്യും? സത്യം ഏകമാണ്. അതിനെ സാക്ഷാൽക്കരിക്കുന്നതെങ്ങനെ? അതിനാൽ സാക്ഷാൽക്കാരമെന്ന വാക്കേ അബദ്ധം. അഭ്യസിക്കുന്നതാരെന്നു നോക്കിയാൽ അവനേ ഇല്ല.

ചോ: അതെ, അതെ. കർമ്മം, ഭക്തി, യോഗം, ജ്ഞാനം, എന്നീ മാർഗ്ഗങ്ങൾ എത്രയെത്ര? മഹത്സംഗവും അതുമൂലമുള്ള ആത്മബോധവുമല്ലാതെ മറ്റൊരു വഴിയുമില്ല.

ചോ: ഞങ്ങൾക്കു മുമ്പു ഗുരുവുമുണ്ടായിരുന്നു. അദ്ദേഹം ഞങ്ങൾക്കു 'ഹരിനാമ ജപം' ഉപദേശിച്ചിരുന്നു. ഇതിൽ എല്ലാം ഉണ്ടെന്നും മറ്റൊരു സാധനയും ആവശ്യമില്ലെന്നും അദ്ദേഹം ഉപദേശിച്ചതിനെ ഞങ്ങൾ അനുസരിച്ചു വന്നു. അദ്ദേഹം വിദേഹനായി. ഞങ്ങൾ അങ്ങയെപ്പററി അറിഞ്ഞിവിടെ വന്നു. അങ്ങു വിചാരമാർഗ്ഗം ഉപദേശിക്കുന്നു. ഞങ്ങളെന്തു ചെയ്യണം.

രാമദാസിൻെറ (കാഞ്ഞാങ്ങാട്) ആനന്ദാശ്രമത്തിൽ നിന്നു്, പുറപ്പെടുന്ന വിഷൻ എന്ന മാസികയിൽ നാമജപത്തെപ്പററി നാമദേവർ പ്രവചിച്ചതിനെ ഉദ്ധരിച്ചിരുന്ന ഭാഗം ഭഗവാൻ ചൂണ്ടികാട്ടി. അതിപ്രകാരമായിരുന്നു.

### നാമപ്രഭാവം

മറ്റൊന്നിനും ഇടം കൊടുക്കാതെ ലോകം മുഴുവൻ വ്യാപിപ്പിച്ചിട്ടുള്ളതു് നാമമാണു് അതു പാതാളത്തിൽ എത്ര താഴ്ചയിലും സ്വർഗ്ഗത്തിലെത്ര പൊക്കത്തിലും പോയിട്ടുണ്ടെന്നവക്കു പറയാനൊക്കും? നാമം തന്നെ രൂപം, രൂപം തന്നെ നാമം. രൂപം അനന്തമാണു്. അതെല്ലാം ചേർന്നു് നാമമാണു്. അതനശ്വരവുമാണു്. ഈശ്വരൻ നാമ രൂപാദികളിൽകൂടി പ്രത്യക്ഷമായിരിക്കുകയാണു്. അതു കൊണ്ടാണു് വേദങ്ങൾ നാമത്തെ സ്ഥാപിച്ചിട്ടുള്ളതു്. നാമത്തിൽ കവിഞ്ഞൊരു മന്ത്രമില്ലെന്നോർക്കണം. മറിച്ചു് പറയുന്നവർ വിഡ്ഢികളാണു്. നാമം കേശവൻ തന്നെയാണു്.

താൻ തന്നെ അറിയുമ്പോഴേ എങ്ങും വ്യാപിച്ചിരിക്കുന്ന നാമത്തിൻെറ പ്രഭാവം അറിയാനൊക്കുകയുള്ളൂ. തൻെറ നാമമായ 'ഞാൻ എന്നതിനെ ഉണരാത്തവർ, എങ്ങെങ്ങും ഉള്ളതു നാമമൊന്നാണെന്നറിയാത്തവരാണു്. നാമം രൂപത്തിനന്യമാണെന്നു കരുതുന്നവരും അജ്ഞന്മാരാണ്. മഹത്തുക്കൾ ഈ സത്യത്തെ അറിയണം. നാമ

ത്തിൻെറ പ്രഭാവത്തെ സാധനകളാലോ തപസ്സു മൂലമോ അറിയാനൊക്കുകയില്ല. അതിനെ ആ വേദാത്മ സ്വരൂപത്തിൽ തന്നെ ഒടുക്കി വയ്ക്കേണ്ട താണ്. ദ്വൈതത്തെ തീരെ സ്പർശിക്കാത്ത പരം പൊരുളാണു നാമം.

ജനുവരി 8, 1938

442. മഹർഷി തൻെറ ഒരു സ്വന്തം പദ്യത്തെ വിശദീകരിച്ചു: സൂര്യൻ ലോകത്തെ പ്രകാശിപ്പിക്കുന്നു. എന്നാൽ അരുണാചല സൂര്യൻ സ്വന്തം ദീപ്തി ധോരണിയാൽ ലോകത്തെ നിഷ്പ്രഭ മാക്കിക്കൊണ്ട് ഒരഖണ്ഡ തേജസ്സിനെ അവശേഷപ്പിക്കുന്നു. എൻെറ ഹൃദയത്തെ വികസിപ്പിച്ചു കൊണ്ട് അരുണാചല ദീപ്തി എന്നും പ്രകാശിക്കട്ടെ!

കണ്ണാടിയെക്കൂടാതെ പ്രതിഫലനങ്ങൾക്കു സ്ഥിതിയില്ല. അതുപോലെ മനസ്സില്ലെങ്കിൽ ലോകമില്ല. അതിനാൽ ലോകം മനസ്സിൻെറ പ്രതിഫലനം മാത്രം. ലോകം മനക്കണ്ണാടിയിൽ പ്രതിഫലിക്കുകയാണെങ്കിൽ അതിനാധാരമായി ഒരു ബിംബവസ്തു ഉണ്ടായിരിക്കണം. സത്യം പറഞ്ഞാൽ അങ്ങനെയൊന്നില്ല.

അതുകൊണ്ട് സ്വപ്ന ഉദാഹരണത്തെ ചൂണ്ടിക്കാണിച്ചു. സ്വപ്ന ലോകത്തിന് ഒരടിസ്ഥാന ലോകമില്ല. പിന്നെ എങ്ങനെ അതുണ്ടായി? ചില മനോഭാവനയെ സമ്മതിക്കേണ്ടി വരും അവയെ വാസന എന്നു പറയും. വാസന മനസ്സിൽ എങ്ങനെ ഇരിക്കുന്നു. അതിസൂക്ഷ്മമായിരിക്കുന്നു. ഒരു മഹാവൃക്ഷത്തിൻെറ വീര്യമെല്ലാം എങ്ങനെ ഒരു ചെറിയ വിത്തിൽ അടങ്ങിയിരിക്കുന്നുവോ അതുപോലെ ഈ ലോകം മനസ്സിലും.

443. ഒരു ഭക്തൻ: കണ്ണാടിയുടെ ഉദാഹരണത്തിൽ കാഴ്ചയുടെ സാദൃശ്യം മാത്രമേ ഉള്ളൂ. എന്നാൽ ലോകത്തെ മററിന്ദ്രിയങ്ങളും അനുഭവിക്കുന്നു. മററിന്ദ്രിയങ്ങളെ സംബന്ധിച്ചും ലോകം മിഥ്യയാണെന്നു തെളിയുന്നുണ്ടോ?

ഉ: സിനിമാസ്ക്രീനിൽ കാണുന്ന പടം ചിലപ്പോൾ ലോകത്തെ മുഴുവനും കാണിക്കും. മിഥ്യയായ ചിത്രം മിഥ്യയായ ലോകത്തെ കാണിക്കുന്നു.

ചോ: എന്നാൽ ആ പടത്തിനു ഞാൻ സാക്ഷിയാണു്.

ഉ: തീർച്ചയായും, നിങ്ങളും നിങ്ങളുടെ ലോകവും സിനിമാ ചിത്രവും സിനിമാ ലോകവും പോലെ സത്യമാണു്.

444. അഭിഭാഷകനായ ഒരു ഭക്തൻ: ഇന്ദ്രിയങ്ങൾമുഖേന മനസ്സിനു ഈ ലോകം പ്രതീതമാണു് എന്ന കർമ്മകാണ്ഡം ശുദ്ധബോധത്തെ എങ്ങനെ കാണിച്ചുതരും.

ഉ: ഇന്ദ്രിയങ്ങൾ മുഖേന മനസ്സ് ലോകത്തെക്കാണിക്കുന്നു. ദ്രഷ്ടാവു് മനസ്സിനെയും ഇന്ദ്രിയങ്ങളെയും ആത്മാവിനുള്ളിൽകാണുന്നു. ആത്മാവിനന്യമായിട്ടല്ല. കർമ്മത്തിലിരുന്നാലും കർമ്മത്താൽ ബദ്ധനല്ലാത്തവൻ കൂടുതൽ മനോശുദ്ധി വന്നവനായിത്തീർന്നു് ആത്മാവിനെ അറിയുന്നവനായിത്തീരും.



ജനുവരി 9, 1938

445. അക്ഷരമാലയിലെ ഒരു പദ്യം വ്യാഖ്യാനിച്ചുകൊണ്ടു് ഭഗവാൻ ഇപ്രകാരം പറഞ്ഞു:

മഹോന്നതമായ ഉപദേശം മൗനമാണു്. അഭ്യാസം ശിഷ്യനാണെങ്കിൽ മൗനം ഗുരുവാണു്. ഭഗവാനെ കാണാൻവന്ന മൂന്നു സന്യാസികൾ ചർച്ച ആരംഭിച്ചു.

ചോ: ഒരാൾ ചുമ്മാതിരുന്നാൽ കർമ്മയോഗം എങ്ങനെ നടക്കും?

ഉ: ആദ്യം കർമ്മമെന്താണെന്നു മനസ്സിലാക്കണം. ആരുടെ കർമ്മം? ആരാണു കർമ്മി? ഇവയെ പിരിച്ചു പിരിച്ചു വിശകലനം ചെയ്തുനോക്കിയാൽ താൻ തന്റെ ആത്മസ്വരൂപത്തിൽ, സ്വന്തം പരമശാന്തിയിലിരിക്കുകയേ വേണ്ടിയുള്ളൂ. കർമ്മം അതിന്റെ പാട്ടിനു നടന്നുപോകും.

ചോ: ഞാൻ പ്രവർത്തിച്ചില്ലെങ്കിൽ കർമ്മം എങ്ങനെ നടക്കും?

ഉ: ഈ ചോദ്യം ചോദിക്കുന്നതാരാണു്? അതു് ആത്മാവോ മററു വല്ലവരുമോ? ആത്മാവിനു കർമ്മവുമായിട്ടു വല്ല കാര്യവുമുണ്ടോ?

ചോ: ഇല്ല, ആത്മാവിനില്ല. അതു്ആത്മാവിനന്യമായ മറെറാരു ഞാനാണു്.

ഉ: അപ്പോ൦ ആത്മാവിനു കർമ്മവുമായിട്ട് ഒരിടപാടുമില്ലെന്നുള്ളതു സ്പഷ്ടമാണ്. അതിനാൽ ഈ ചോദ്യമേ ഉദിക്കുന്നില്ല.

ചോ: ശരിയാണ്.

വേറൊരാ൦: സാക്ഷാൽക്കരിച്ചയാളിൻെറ അവസ്ഥയെന്താണ്, ആ ആ൦ കർമ്മം ചെയ്യുന്നില്ലേ?

ഉ: ചോദ്യത്തിൽ നിന്നും ചോദ്യകർത്താവു സാക്ഷാൽക്കരിച്ചയാളല്ലെന്നു വ്യക്തമാണ് നിങ്ങ൦ മറ്റൊരാളുടെ കാര്യത്തിൽ ഉൽക്കണ്ഠാകുലരാകുന്നതെന്തിന്? നിങ്ങളുടെ കാര്യം തന്നെ നോക്കുകയാണ് നിങ്ങളുടെ കർത്തവ്യം?

ചോ: വേദങ്ങ൦ അവരെ ഘോഷിക്കുന്നു.

ഉ: തീർച്ചയായും. അവൻ ലോകത്തിനു നിദർശനമാണു്. നിങ്ങളും ആത്മാവിനെ കണ്ടെത്തുക. അവൻെറ അവസ്ഥ നിങ്ങളോടു പറഞ്ഞാൽ തന്നെയും നിങ്ങ൦ മനസ്സിലാക്കുകയില്ല. നിങ്ങളുടെ കഴിവു പരിമിതമാണെന്നു നിങ്ങളേ സമ്മതിക്കുന്നു. അവനെ അറിയാൻ അവനെപ്പോലെയാവുക ഒന്നേ മാർഗ്ഗമായുള്ളൂ.

മറ്റൊരു സന്ദർശകൻ: ഉപദേശസാരത്തിൽ ജഡ ചൈതന്യങ്ങളുടെ അഭേദത്തെപ്പററി പറഞ്ഞിരിക്കുന്നു. ഈ രണ്ടിൻെറയും പൊതുതത്ത്വമെന്തു്?

ഉ: ഉപദേശം ശ്രോതാവിൻെറ നിലയൊപ്പിച്ചിരിക്കും. ജഡം അസത്യമാണു്. അഖണ്ഡ ചൈതന്യവസ്തുവൊന്നേ സത്യം, നിത്യവും.

ജനുവരി 24, 1938

446. മി: ഗ്രാൻറുഡഫ് ഹാളിലുണ്ടായിരുന്നു: അഹന്താനാശം വന്ന മുക്തന്മാരും തങ്ങളുടെ വ്യക്തിത്വത്തിൽ നിന്നും വിട്ടു മാറുന്നില്ല എന്നു ചിലർ പറയുന്നു.

ഉ: എന്തു ചെയ്യാൻ? ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമായിത്തീരുന്നു എന്ന് ഉപനിഷത്തുക൦ പറയുന്നു (ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി) ബ്രഹ്മത്തെ അറിഞ്ഞവർ പലരുണ്ട്. അവർ വെവ്വേറെയാണോ എന്നു ചിലർ ചോദിക്കുന്നു? ഈ ചോദിക്കുന്നവർ നോക്കുന്നതു ശരീരത്തെയാണ്. സാക്ഷാൽക്കാരത്തെ നോക്കുന്നില്ല. സാക്ഷാൽ

ക്കാരത്തിൽ എല്ലാരും ഒന്നാണു്. ദേഹത്തെ നോക്കിട്ട ചോദിക്കു മ്പോഠം വെവ്വേറെ തന്നെയാണെന്നു വേണം പറയാൻ.

ഗ്രാൻറുഡഫ്: ബുദ്ധമതം പ്രപഞ്ചത്തെ നിഷേധിക്കുന്നു. ഹിന്ദു, പ്രപഞ്ചത്തിൻെറ ഇരിപ്പിനെ സമ്മതിക്കുന്നു. എന്നാൽ അതു മിഥ്യയാണെന്നും പറയുന്നു.

ഉ: ഓരോ വീക്ഷണ കോണങ്ങഠംക്കൊപ്പിച്ച് കാഴ്ചകളുമിരിക്കും.

447. അരുണാചലത്തിൽ മുമ്പു താമസിച്ചിരുന്ന നമശിവായം എന്ന സന്യാസി പല അഗ്നിപരീക്ഷകളും സഹിക്കേണ്ടി വന്നിട്ടുണ്ടെന്നു് ഭഗവാൻ പറഞ്ഞു. കാരണം അദ്ദേഹം ഇങ്ങനെ പാടിയിട്ടുണ്ട്.

'ഈശ്വരൻ കഠിന പരീക്ഷണങ്ങളിൽ കൂടിയേ ഭക്തനെ, തന്നെ വെളിപ്പെടുത്തുന്നുള്ളൂ. വണ്ണാൻ വസ്ത്രത്തെ കല്ലിലടിച്ചെററുന്നതു് അതിനെ കീറാനല്ല, അതിൻെറ അഴുക്കുമാററാനാണു്.

ജനുവരി 25, 1938

448. തിരുവണ്ണാമലയിൽ പല നൂററാണ്ടുകഠംക്കുമുമ്പ് മലയിൽ വസിച്ചിരുന്ന നമശിവായർ എന്ന മഹാത്മാവിൻെറ സമാധിക്ഷേത്രം ഇന്നും അണ്ണാമലസ്ഥമുകളിൽ ആർക്കും നയനാനന്ദകരമായി പ്രകാശിക്കുന്നു.

ഈശ്വരൻെറ പേരിൽ ചിന്ത ചെലുത്താതെ അജ്ഞന്മാർ ലോകത്തു് പല പല ദുഃഖങ്ങളിൽപെട്ടുഴലുന്നു എന്ന അർത്ഥംവരുന്ന ഒരു കവിത അദ്ദേഹം പാടിയിട്ടുണ്ട്. അതു താഴെക്കാണുമ്പോലെയാണു്.

പുല്ലും വിറകും ചുമന്നു ഭുവനത്തി—
ലല്ലും പകലു മലഞ്ഞിതാ തിരിയുന്നു,
വില്ലോടു ചേർത്തു മദനത്തെയും ചുട്ടെരിച്ച
നല്ലരുണാചലേശൻ തൻപദം വണങ്ങാത്തോർ

വീണ്ടും

'ആദിനൃത്തമാടും മല ശക്തിശിവം തേടും മല
പാതിമതിയാടരവം ചൂടിടും മല
നീതി വളരുന്ന, മല, ജ്ഞാനികളേ! വരുവിനെ—
ന്നോതിനിന്നിടുന്നോരരുണാചലമല! എന്ന പാട്ടും സുപ്രസിദ്ധമല്ലേ?

ഗ്രാൻറുഡഫ്എന്ന പ്രായംചെന്ന ഭഗവദ്ഭക്തൻ: പ്രാണായാമം ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു സാധനയാണോ എന്നു ചോദിച്ചു.

ഉ: ചിന്തയിൽക്കൂടിയോ ഭക്തിയിൽകൂടിയോ മനസ്സിനെ വശമാക്കാനൊക്കാത്തവർ പ്രാണായാമം അനുഷ്ഠിക്കാം. പ്രാണായാമം, രേചകം, (ശ്വാസത്തെ ബാഹ്യമായി വിടുക) പൂരകം (ശ്വാസത്തെ ഉള്ളിലോട്ടുവലിക്കുക) കുംഭകം (ഉള്ളിലടക്കിവയ്ക്കുക) എന്നു മൂന്നു മട്ടിലുള്ളതാണ്. ജ്ഞാനമാർഗ്ഗത്തിൽ ചെല്ലുന്നവർ അവയെ ദേഹാത്മബുദ്ധിയെ ഒഴിക്കുക, ആത്മാവിനെ ഉള്ളിൽ അന്വേഷിക്കുക, താനേ താനായ്നിൽക്കുക എന്നും പറയും. ഇവമൂന്നും നാഹം (ഞാനല്ല) കോഹം (ഞാനാര്) സോഹം (ഞാനേ അവൻ) എന്നും പറയപ്പെടും. ഈ മൂന്നിലും അഹം (ഞാൻ) തുടർന്നു നിൽപുണ്ട്. അലഞ്ഞു തിരിയുന്ന മനസ്സിനെ ശാന്തമാക്കിത്തീർക്കാൻ ശ്വാസത്തിൻെറ പോക്കുവരവിനെ ഗൗനിക്കുന്നതും ഉപായമായി ഭവിക്കുന്നു.

ജ്ഞാനിയുടെ ബാഹ്യലക്ഷണങ്ങളെയും പ്രവൃത്തിയെയും കണ്ടിട്ടു അവനെ അജ്ഞാനിയാണെന്നു കരുതാൻ പാടില്ലെന്നുള്ളതിനും ഭഗവാൻ ഇപ്രകാരം പറഞ്ഞു.

മേഘങ്ങളാൽ മൂടിരുന്നാലും കാററുവീശിയാലും ആകാശം അവയിൽ യാതൊരു വികാരവും കൂടാതെ എപ്പോഴും ഒരേ വിധമായി നിർമ്മലമായിരിക്കുന്നതുപോലെ ദേഹേന്ദ്രിയ മനസ്സുകളാൽ ബാധിക്കപ്പെടാതെ ഒരു ജ്ഞാനി എപ്പോഴും നിർമ്മല ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു. ഏതു പരിതഃസ്ഥിതിയിലും ഒരു പതിവ്രതയുടെ അന്തരംഗം തൻെറ പതിയെത്തന്നെ പററിനിൽക്കുന്നതുപോലെ ജ്ഞാനിയും ഏതു വ്യവഹാരത്തിലിരുന്നാലും സ്വസ്വരൂപത്തെപ്പററി നിന്നു രമിക്കുന്നവനായിരിക്കും. അവൻെറ മൗനം, വാക്കിനും മനസ്സിനും എത്താത്ത ബ്രഹ്മസ്വരൂപത്തിൻെറ ഉത്തമ നിദർശനമായിരിക്കും. ഒരു സമയം അവൻ സംസാരിച്ചാൽ തന്നെയും അഹന്തയുടെ സ്പർശമില്ലാത്ത ആകാശവാണിയെപ്പോലിരിക്കും. സുഖദുഃഖമില്ലാത്തവനായാലും ചിലപ്പോഴാം തൊട്ടടുത്തു കാണുന്ന ദുഃഖത്തിൽ അനുതപിച്ചുവെന്നുവരാം. അതുപോലെ അവനു കോപം വന്നാലും അതു നന്മ ചെയ്യുകയേ ഉള്ളൂ. അവൻെറ ജീവിതം മുഴുവനും പരോപകാരപ്രദമായിരിക്കും.

ഫെബ്രുവരി 3, 1938

450. മത പരിവർത്തനംചെയ്തു ഹിന്ദുവായ മിസ് ഉമാദേവി എന്ന പോളിഷ് സ്ത്രീ: എനിക്കുണ്ടായ ശിവദർശനത്തെപ്പററി ഞാൻ ഭഗവാനോടു പറഞ്ഞു. കുററാലത്തു വച്ചു വീണ്ടും എനിക്കു അൽഭുത ദർശനം ഉണ്ടായി. ഇതിനു കാരണം എന്തെന്നു ഭഗവാൻ പറയുമോ?

ഉ: ഏതു ദർശനവും ദർശിക്കുന്നവനെ സംബന്ധിച്ചുള്ളതാണ്. ദർശനത്തിനു സ്ഥിതിചെയ്യാൻ ദർശിക്കുന്നവനെ ഒഴിച്ചു വേറെ സ്ഥാനമൊന്നുമില്ല. തോന്നുന്നതെല്ലാം മറയുകയും ചെയ്യും. അതു രണ്ടുമില്ലാത്ത ദർശനമാണു ശിവസ്വരൂപം.

ശിവസ്മരണയോടു ചേർന്നു നിന്നാൽ ജീവബോധം അകന്നു ശിവബോധം ഉദിച്ച് നാമും ശിവവും അഭേദമായിരിക്കുന്ന അനുഭവമുണ്ടാകും.

451. മദ്രാസ് യൂണിവെർസിററി ഫിലാസഫിറീഡർ ശ്രീ എസ്. എസ്. സൂര്യനാരായണശാസ്ത്രി:—

ലോകം സങ്കല്പസ്വരൂപമെങ്ങനെയാവും? മനസ്സിൻെറ വൃത്തിയാണു ചിന്ത. മനസ്സിരിക്കുന്നതു ബുദ്ധിയിലും. ബുദ്ധി മനുഷ്യൻെറ മണ്ടയ്ക്കുള്ളിലിരിക്കുന്നു. അതിൽ ഈലോകമെല്ലാമെങ്ങനെയിരിക്കും?

ഉ: മനസ്സു ബുദ്ധിക്കുള്ളിലാണിരിക്കുന്നതെന്ന നിലയിൽ ഇത്തരം സംശയങ്ങൾ അസ്ഥാനത്തല്ല. എന്നാൽ മനസ്സെന്നു പറഞ്ഞാലെന്താണെന്നു നോക്കാം. ഉറക്കത്തിൽ നിന്നും ഉണർന്നപ്പോൾ അതുവരെ ഇല്ലാതിരുന്ന ലോകം കാണപ്പെടുന്നു. ഞാനെന്ന ഓർമ്മ വന്നപ്പോൾ തല പൊക്കുന്നു. ലോകം ദൃശ്യമാകുന്നു. പഞ്ചേന്ദ്രിയങ്ങളുടെ വിഷയ സമൂഹമാണു ലോകം അവയെല്ലാം മനോമയം. ഭൂതാകാശം മനാകാശത്തിലും മനാകാശം ചിദാകാശത്തിലും അടങ്ങിയിരിക്കുന്നു. മനസ്സിൻെറ സത്വാംശം മനാകാശമാണ് അതിൻെറ രാജസങ്ങംശം കാണുന്നവനാണ്; താമസാംശം കാഴ്ചയാണ്. ഇങ്ങനെ ദൃശ്യ ലോകം മുഴുവനും മനസ്സിൻെറ അംശമാണെന്നു കാണാം.

ഒരു മുറിയിൽ ഉറങ്ങിക്കൊണ്ടിരിക്കുന്നയാൾ സ്വപ്നം കാണുന്നു. വിശാലമായ ഒരു ലോകത്തെയും അതിൻെറ വ്യവഹാരങ്ങളായ സവ്വവും തൻെറ സങ്കല്പ ശരീരത്തിൽ അവർ അനുഭവിക്കുന്നു. അതെ

ല്ലാം അവൻെറ വെളിയിലാണോ ഇരിക്കുന്നതു്. സ്വപ്നത്തിൽ അവൻ കണ്ടതെല്ലാം മനസ്സിൻെറ രൂപങ്ങളല്ലേ? അതുപോലെ ജാഗ്രദാവസ്ഥയിലെ സ്ഥൂലദേഹവും അതിൽ തോന്നുന്ന ലോകാനുഭവങ്ങളും മനസ്സിൻെറ വികാസമല്ലാതെ മറെറന്താണു്?

ചോ: പല്ലുവേദനയും തലവേദനയും മററുവേദനകളും സങ്കല്പങ്ങളാണെന്നു തള്ളിമാററാനൊക്കുന്നില്ലല്ലോ.

ഉ: മനസ്സിനന്യമായി ഉടലൊന്നുണ്ടെന്നു് ഭ്രമംമൂലം തോന്നിപ്പോകുന്നു. മറെറാരു കാര്യത്തിൽ ശ്രദ്ധിച്ചിരിക്കുമ്പോഴും ഉറങ്ങുമ്പോഴും അവയറിയുന്നില്ല. തോന്നിമറയുന്നതൊന്നും സത്യമല്ല.

ചോ: എല്ലാം മനസ്സിൻെറ കൽപനയാണെങ്കിൽ ഇപ്പോൾ നടന്നു കൊണ്ടിരിക്കുന്ന ചീനയുദ്ധം ഇല്ലാത്തതാണെന്നു ഭാവിച്ച് അതിനെ നിറുത്തിവയ്ക്കാനൊക്കുമോ?

ഉ: ചൈനായുദ്ധം എത്രത്തോളം വിചാരമാത്രമാണോ അത്രത്തോളം വിചാരമാത്രമാണു് ചോദ്യകർത്താവിൻെറ ഭഗവാനും (എല്ലാവരും ചിരിക്കുന്നു) ഭാവനയ്ക്കൊന്നിനും മനസ്സിനുവെളിയിൽ സ്ഥാനമില്ല.

ഫെബ്രുവരി 7, 1938

452. ഒരുന്നതോദ്യോഗസ്ഥനായ ശ്രീധരനും, (I.C.S.) പത്നിയും ആശ്രമം സന്ദർശിച്ചു. (പെട്ടെന്നു് അവർക്കസുഖമുണ്ടായി)

മിസിസ്: ധ്യാനം സ്ഥിരമായിത്തീരുന്നതെങ്ങനെ?

ഉ: ധ്യാനം എന്താണു്? ചിന്തയെ ഒഴിക്കുന്നതാണു്. ഇപ്പോഴത്തെ കുഴപ്പങ്ങൾക്കെല്ലാം കാരണം വിചാരമാണു്. കുഴപ്പങ്ങൾ തന്നെ വിചാരം മാത്രമാണു്. വിചാരങ്ങളെമാത്രം മാററുക. ആനന്ദം ഫലം, അതു തന്നെ ധ്യാനവും.

ചോ: ചിന്തയെ ഒഴിവാക്കുന്നതെങ്ങനെയാണു്?

ഉ: ചിന്തകൾ ചിന്തകനുള്ളതാണു്. ആ ചിന്തകൻെറ ആത്മാവായിട്ടിരിക്കുക. ചിന്ത അവസാനിക്കും.

ശ്രീധർ: ബ്രഹ്മപ്രാപ്തിക്കു ബ്രഹ്മം തന്നെ ക്ലേശം തരുന്നതെന്തു?

ഉ: ചോദ്യകർത്താവെവിടെയാണ്? അയാാം ഈ ലോകത്തും സൃഷ്ടിയിലും അടങ്ങിയിരിക്കുന്നു. സൃഷ്ടിയിൽപെട്ടിരുന്നുകൊണ്ട് അയാാം ഈ ചോദ്യം എങ്ങനെ ചോദിച്ചു? സൃഷ്ടിയെ കടന്നു നിൽക്കുന്നവനിൽ നിന്നും ഈ ചോദ്യം ഉദിക്കുകയുമില്ല. അവന് ആത്മസ്വരൂപം മാത്രം പ്രകാശിക്കും.

ഫെബ്രുവരി 8, 1938

453. ന്യൂസീലാൻഡിൽ നിന്നും മിസിസ് ഹാർട്ട്; ലണ്ടനിൽ നിന്നും മിസിസ് ക്രാഗും മിസിസ് അലിസൺ എന്നിരുവരും ആശ്രമ സന്ദർശനത്തിനു വന്നിരുന്നു.

ചോ: ലോകസമാധാനത്തിനെളുപ്പമാർഗ്ഗം എന്താണു്?

ഉ: ലോകമെന്താണു്? എന്താണു സമാധാനം? ആരുണ്ടു പ്രവർത്തിക്കാൻ? ഉറക്കത്തിൽലോകമുണ്ടോ? ജാഗ്രത്തിൽ മനസ്സിൻെറ ക്ഷേപണം മൂലം ലോകം തോന്നിക്കുന്നു അതൊരു ഭാവനമാത്രം മറ്റൊന്നല്ല. ചിന്തകൾ ജാഗ്രത്തിൽ പ്രത്യക്ഷമാവുന്നു, നിദ്രയിൽ മറയുന്നു. ഇതിനാധാരമായ നമ്മുടെ നിജ (ആദി) സ്വരൂപം ഉണ്ടാവുകയോ ഇല്ലാതാവുകയോ ചെയ്യുന്നില്ല. അതു ശാന്തിയുടെ സ്വരൂപമാണ്. ആ ഏകാത്മസ്വരൂപത്തിലവശേഷിപ്പിക്കുന്നതു ശാന്തിയെ നിലനിർത്തുന്നതായിരിക്കും.

ചോ: ഒരു കാര്യം ശരിയോ തെറ്റോ എന്നു നിർണ്ണയിക്കുന്നതെങ്ങനെ?

ഉ: ശരിയെന്നും ശരിയല്ലെന്നും ഒന്നിനെയും നിശ്ചിതമായി പറയാൻ കഴിയുകയില്ല. അതു് ഒരു കാര്യം ചെയ്യുന്നവനെയും അവൻെറ ഉദ്ദേശത്തെയും മററു പരിതസ്ഥിതികളെയും ആശ്രയിച്ചുള്ളതാണു്. അവ ഭാവനകൾ മാത്രം. എന്നും ശരിയെന്നു പറയാൻ കഴിയുമെന്നുള്ളതു ആത്മനില ഒന്നുമാത്രം ആ നിലയിൽ നില്ക്കുന്നവർ ചെയ്യുന്നതെല്ലാം ശരിയായിട്ടു തന്നെ ഇരിക്കും. അല്ലാതെ മനസ്സിൻെറ തീരുമാനങ്ങളൊന്നും ശരിയായിരിക്കുകയില്ല. നമുക്കതിനെ ഓർമ്മിച്ചുള്ള വ്യഗ്രയെന്തിനു്? ശരിയാണെന്നു ബോധിക്കുന്നതെല്ലാം ശരിയായിരിക്കും. ശരിയോ തെറ്റോ എന്ന ഭേദം ഉറക്കത്തിലെന്ന പോലെ തോന്നാതിരിക്കണം. ജാഗ്രത്തിലും ഉറക്കശാന്തിയെ വിടാതിരിക്കുക.

ചോ: ധ്യാനത്തിലിരിക്കുമ്പോൾ നാമെന്തിനെ ഓർമ്മിക്കണം?

ഉ: ശരിയായിട്ടു പറഞ്ഞാൽ നാം ചിന്തിക്കുന്നവനെത്തന്നെ ഓർമ്മിക്കണം. അപ്പോൾ ചിന്ത അങ്ങനെ തന്നെ അതിന്റെ ആദിയിലൊടുങ്ങും.

ചോ: ബ്രഹ്മം ബ്രഹ്മത്തിലിരിക്കാതെ ഈ സൃഷ്ടിയെ ഉണ്ടാക്കുന്നതെന്തിന്?

ഉ: ലോകം ഉണ്ടായിയെന്നു ലോകം വന്നു പറഞ്ഞോ? നിങ്ങൾ ലോകത്തിനുള്ളിലോ അതോ ലോകം നിങ്ങൾക്കുള്ളിലോ ഇരിക്കുന്നതു്? ജാഗ്രത്തിൽ എന്തെന്തോ ഭാവനകളെ ചെയ്തിട്ടു് നിങ്ങൾ അതിനെച്ചൊല്ലി വേദിക്കുന്നതെന്തിന്?

ചോ: ഞാനുറങ്ങുമ്പോഴും ലോകമുണ്ടല്ലോ?

ഉ: നിങ്ങൾ ഉറങ്ങുമ്പോൾ ലോകമുണ്ടെന്നുള്ളതിനു് പ്രമാണമെന്തു്?

ചോ: അപ്പോൾ ഞാൻ കണ്ടില്ലെങ്കിലും ലോകം ഇല്ലാതെ പോയയോ?

ഉ: നിങ്ങളുടെ അടുത്തു് ഉറങ്ങാതിരുന്നവൻ ലോകത്തെ കാണുന്നുണ്ടല്ലോ? എന്നു നിങ്ങൾ ഊഹിക്കുന്നു. അപ്പോൾ അവരുണ്ടായിരുന്നു എന്നതിനു നിങ്ങൾക്കു തെളിവെന്തു്?

ചോ: അപ്പോൾ ഈശ്വരനെങ്കിലും ഉണ്ടായിരിക്കുമല്ലോ.

ഉ: അതും നിങ്ങളുടെ സങ്കൽപ്പമല്ലേ? യഥാർത്ഥത്തിൽ നീ ശുദ്ധചൈതന്യമാണു് അതിനന്യമായി ഒരീശ്വരനുമില്ല. മററെല്ലാം നിന്നിൽ തോന്നി മറയുന്ന സങ്കല്പങ്ങൾമാത്രം ആദ്യം ഉണ്ടാവുന്നതു് ഞാനെന്ന സങ്കൽപ്പമാണു്. അതുദിക്കുന്ന സ്ഥാനത്തെ അന്വേഷിച്ചാൽ ഞാനെന്ന ആ അഹന്ത എഴുമ്പാതെ ഒഴിയും. ആ സ്ഥാനത്തെ ആത്മസ്വരൂപം, എല്ലാം താനായ്, തനിക്കന്യമില്ലാതായി പ്രകാശിക്കും. അതു നിത്യമായിരിക്കുന്നതു തന്റെ സഹജസ്വരൂപം.

ഫെബ്രുവരി 10, 1938

454. ചോ: വ്യവഹാരത്തിനിടയിലും ധ്യാനത്തിലിരിക്കണമെന്നു ഭഗവാൻ ഉപദേശിക്കുന്നു. ധ്യാനം പ്രബലമാവുമ്പോൾ ശ്വാസോച്ഛ്വാസം പോലും നിലച്ചുപോകും. പിന്നെ കർമ്മങ്ങൾ ചെയ്യുന്നതെങ്ങനെ?

ഉ: ആത്മാന്വേഷണമാണ ധ്യാനം. ആത്മാവ് ആ ബോധം തന്നെയാണ്. ധ്യാനം സാക്ഷാൽക്കരിക്കപ്പെട്ടമ്പോഠം ധ്യാനം നിലയ്ക്കുന്നതിനാൽ ഈ ചോദ്യമുദിക്കുന്നില്ല. ബോധം ആർക്കെന്നു ബോധമന്വേഷിക്കുന്നില്ല. അതു ശുദ്ധമായിട്ടവശേഷിച്ചിരിക്കുന്നു. അന്വേഷണം വ്യക്തിത്വത്തെ ഹനിക്കുന്നില്ല. വ്യവഹാരം (വ്യക്തിത്വം) ബോധത്തെയും ഹനിക്കുന്നില്ല. കർമ്മം വ്യക്തി ബോധത്തെ ഹനിക്കുന്നില്ലെങ്കിൽ ആ കർമ്മം എങ്ങനെയാണ് വ്യക്തിക്കന്യമല്ലാത്ത ആത്മബോധത്തെ നശിപ്പിക്കുന്നതു്.

ശാസ്ത്രീയവും വേദാന്തപരവുമായ വിശദീകരണങ്ങഠം തമ്മിൽ ചേരുകയില്ല. അവയുടെ വൈവിധ്യത്തിൽ നിന്നും അവ നിരുപയോഗപ്രദങ്ങളാണെന്നു തെളിയിക്കുന്നു. തത്വങ്ങഠം വ്യക്തികളുടെ നിലപാടനുസരിച്ച സത്യമാണ്. സാക്ഷാൽക്കാരത്തിൽ ലോകമില്ല. ലോകമുള്ളപ്പോഠം സാക്ഷാൽക്കാരമില്ല. താൻ തന്നെ (ആത്മാവിനെ) കാണുമ്പോഠം ഈ ലോകം മറയുന്നു. അങ്ങനെ തന്നെ സാക്ഷാൽക്കരിച്ച് സൃഷ്ടി ഉണ്ടായിട്ടില്ലെന്ന സത്യത്തെ ബോധിക്കുക.

ഫെബ്രുവരി 11, 1938

456. സാധകനു സത്സംഗം അത്യന്താപേക്ഷിതമാണ്. അതു മൂലമാണ് ജ്ഞാനക്കണ്ണു തുറക്കുന്നതു്. എങ്കിലും ഇക്കാരണത്താൽ എന്നും ഗുരുവിനോടുകൂടി താമസിക്കണമെന്നർത്ഥമില്ല. അങ്ങനെ കൂടിയാൽ ചിലപ്പോഠം ഗുരുവിനോടുള്ള ആദരവു കുറയാനിടയുണ്ട്. അദ്ദേഹത്തിൻെറ പേരിൽ നിന്ദാദൃഷ്ടി പതിഞ്ഞെന്നുംവരാം. മാത്രമല്ല തനിക്കേർപ്പെട്ട ജ്ഞാനത്തിനു സ്വാതന്ത്ര്യം ലഭിക്കാതെ അതു ശിഥിലമായിപ്പോയെന്നും വരാം, വലിയ വൃക്ഷത്തിൻെറ തണലിൽ വളരുന്ന മറെറാരു വൃക്ഷം തററുപോകുന്നതുപോലെ.

457. ശ്രീ, രാമദാസ്സ്വാമി വിഷൺ (vision) എന്നു മാസികയിൽ എഴുതിയിരുന്ന പ്രസ്തുത അഭിപ്രായത്തെ ഭഗവാനെ വായിച്ചു കേഠംപ്പിച്ചപ്പോഠം ഭഗവാൻ:

ദേഹാത്മബുദ്ധിവിട്ടു നീങ്ങുന്നതുവരെ ഒരാഠം സത്സംഗത്തിലിരിക്കണം. അപ്പോഠം തൻെറ ആത്മാവുതന്നെയാണ മനുഷ്യരൂപത്തിൽ തനിക്കു ഗുരുവായി ആവിർഭവിച്ചതെന്നു മനസ്സിലാവും. ആ നിലയിൽ ഗുരുവെന്നും ശിഷ്യനെന്നുംഉള്ള ദ്വൈതശങ്ക അവനുണ്ടായി

രിക്കുകയില്ല. തൻെറ ഗുരുവായ സൽപുരുഷൻ തനിക്കുള്ളിൽ തന്നെ ഇരിക്കുന്നു എന്നു കാണുന്നവനു് ഒന്നു കൊണ്ടും ഒരു കുഴപ്പവുമില്ല.

ഫെബ്രുവരി 12, 1938

458. മിസിസ് റോസിത ഫോർബ്സ് അക്കാലത്തു് ഇന്ത്യയിലുണ്ടായിരുന്നു ഭഗവാൻ പറഞ്ഞു. കണ്ടുപിടിത്തക്കാർ അത്ഭുതങ്ങൾ കണ്ടാമോദിക്കുന്നു പുതിയ ഭൂപ്രദേശങ്ങൾ കണ്ടുപിടിക്കുന്നു. സാഹസിക കർമ്മങ്ങൾക്കു മുതിരുന്നു. എപ്പോഴും സജീവമായിരിക്കുന്നു. പക്ഷെ ആനന്ദം എവിടെ നിന്നും വരുന്നു? ഉള്ളിൽ നിന്നും, ബാഹ്യലോകത്തുനിന്നുമല്ല.

ഫെബ്രുവരി 17, 1938

459. ഭഗവാൻ സൂര്യോദയത്തിനു തൊട്ടുമുമ്പുള്ള ചന്ദ്രനെ നോക്കിക്കൊണ്ടു്,

സാക്ഷാൽക്കാരത്തിനു മുമ്പുള്ള ജ്ഞാനിയുടെ മനസ്സു് ഈ ചന്ദ്രനെപ്പോലെയാണു്. അതവിടെ ഉണ്ടു്, പക്ഷെ സ്വയം പ്രകാശിക്കുന്നില്ല

ഫെബ്രുവരി 19, 1938

460 സുഖമില്ലാതെ കിടന്ന മിസിസ് ധർ (452-ാം ഖണ്ഡിക നോക്കുക.) വീണ്ടും ഭഗവാൻെറ മുമ്പിൽ വന്നു.

ഞാൻ ഏകാഗ്രതയ്ക്കു ശ്രമിക്കുമ്പോൾ അതു് ദ്രുതഗതിയിലുള്ള ഹൃദയസ്പന്ദനം കൊണ്ടും ശ്വാസോച്ഛ്വാസം കൊണ്ടും ഭഞ്ജിക്കപ്പെട്ടുപോകുന്നു. അപ്പോൾ വിചാരങ്ങൾ തള്ളിക്കയറി എൻെറ മനസ്സു് നിയന്ത്രണാതീതമാവുന്നു. വളരെ ബുദ്ധിമുട്ടുകൾ സഹിച്ചിട്ടാണു് ഭഗവാൻെറ സഹായത്തിനിടവന്നെത്തിയതു്.

ഉ: ഏകാഗ്രത നമ്മുടെ സ്വന്തം സ്വഭാവമാണു്. ദേഹം താനാണെന്ന ബുദ്ധിമൂലമാണു് വിചാരങ്ങൾ നുഴഞ്ഞു കയറുന്നതു് വിചാരങ്ങൾ നമ്മുടെ സ്വായത്തമായ ഏകാഗ്രതയെ മറയ്ക്കുന്നു. അതിനാൽ വിചാരങ്ങളിൽ കൂടി കടന്നുചെന്നു് ദുഃഖാനുഭവത്തിനിട കൊടുക്കാതെ വിചാരങ്ങൾക്കും അപ്പുറത്തുള്ള ശാന്തിയെക്കണ്ടെത്തണം.

ചോ: ഭഗവാൻ പറയുന്നതു നിഷേധിക്കാനാവാത്ത സത്യമാണു്.

എന്നാലും ആ നില ഞങ്ങൾക്കെത്തുപെടുന്നതല്ല. അതിനു ഭഗവാന്റെ അനുഗ്രഹം കൊണ്ടേ സാധിക്കൂ. ദേഹാത്മ ബുദ്ധി ഒഴിഞ്ഞാൽ ക്ഷണം ബ്രഹ്മബോധം ഉദിക്കുന്നു. ദേഹബോധം മാറാൻ ഗുരുവരുൾ വേണം.

ഉ: ശരി!

ഫെബ്രുവരി 21, 1938

461. തന്റെ മൂന്നു പഴയ ഭക്തന്മാരെപ്പററി ഭഗവാൻ പ്രസ്താവിക്കുകയുണ്ടായി.

ഞാൻ ഗുരുമൂർത്തത്തിലിരുന്നപ്പോൾ എന്നെപ്പററി കേട്ടറിഞ്ഞിട്ട് പളനിസ്വാമി എന്റെ അടുക്കൽവന്നു. അവിടെ ജനങ്ങളുടെ തിരക്കു വർദ്ധിച്ചതിനാൽ ഞങ്ങൾ അൽപ്പം അകലെയുള്ള മാന്തോപ്പിൽ വന്നിരുന്നു. അവിടെ ഞങ്ങൾക്കിരിക്കാൻ പളനിസ്വാമി രണ്ടു പ്ളാററുഫാറം കെട്ടി. പളനി സ്വാമി ഞാൻ വിലക്കിയതിനെ വകവയ്ക്കാതെ എന്നും വെളിയിൽ പോയി ഭിക്ഷയെടുത്തു കൊണ്ടു വരും. പിന്നീടു ഞങ്ങൾ അവിടെ നിന്നും മാറി പവിഴക്കുന്നിൽ പോയി ഇരുന്നു. വിരൂപാക്ഷഗുഹയിൽ പളനിസ്വാമി കുറെവർഷം താമസിച്ചു. ചില്ലറക്കൂലിപ്പണികൾ ചെയ്തു കിട്ടുന്ന കാശുകൾ അയാൾ ടൗണിൽ ഒരാളിന്റെ പക്കൽ കരുതൽ ധനമായി ഏൽപ്പിക്കുകയും ചിലപ്പോൾ ആവശ്യം നേരിടുമ്പോൾ അതിൽ നിന്നും കാശു വാങ്ങിവരുകയും ചെയ്തിരുന്നു ആരോടും ഒന്നും അപേക്ഷിക്കുകയില്ല. വിലിയേ കൊടുത്താലും മേടിക്കുകയില്ല. നല്ല വിരക്തനാണു്. അയാളുടെ സ്വന്തം ഗ്രാമത്തിൽ ബന്ധുക്കൾ അയാൾക്കെല്ലാം കൊടുക്കാമെന്നു പറഞ്ഞിട്ടും കൂട്ടാക്കാതെ എന്നെക്കരുതി അവസാനംവരെ എന്നോടുകൂടി താമസിക്കുകയാണുണ്ടായതു്. അയാളുടെ അന്ത്യകാലത്തു് എപ്പോഴും അയാളുടെ സമീപത്തു തന്നെ ഇരുന്നിരുന്നു.

462. പളനിസ്വാമിയോടു് അത്യന്ത സ്നേഹത്തിൽ കഴിഞ്ഞ ചങ്ങാതിയാണു് അയ്യാസ്വാമി. അയാൾ സൗത്താഫ്രിക്കയിൽ ഒരു വെള്ളക്കാരനോടുകൂടി കഴിഞ്ഞു വന്നയാളാണു്. പളനി പറയാതെ തന്നെ ആയാളുടെ ഇഷ്ടമനുസരിച്ചു് പ്രവർത്തിക്കും. ഒരേസമയം പത്താശ്രമം പരിപാലിക്കാനുള്ള കഴിവുണ്ടു്. വ്യക്തിപരമായ ഒരാഗ്രഹവും അയാൾക്കില്ല.

463. അണ്ണാമലയിൽ ആദ്യം വിരൂപാക്ഷ ഗുഹയിൽ വന്നാണ മഹർഷിയെക്കണ്ടതു്. അയാഠം പിന്നീട കോവിലൂർ പോയി തമിഴ് ഗ്രന്ഥങ്ങഠം പഠിച്ചിട്ട വീണ്ടും വിരൂപാക്ഷ ഗുഹയിൽ വന്നു. 1922 ൽ 29-ാം വയസ്സിൽ മരിച്ചു. അതിനിടയിൽ 36 തമിഴ് ഭക്തി ഗാനങ്ങളെഴുതി. ഭഗവാൻ ആ ഗാനങ്ങഠം എല്ലാപേരെയും വായിച്ചു കേഠംപ്പിച്ച വ്യാഖ്യാനിച്ച കൊടുക്കുകയുണ്ടായി.

മാർച്ച് 5, 1938

464. അരുണാചല മാഹാത്മ്യത്തിൽ നിന്നും ഒരു ഭാഗം വായിച്ചു. അതൊരു (കാലു) നൊണ്ടിയുടെ കഥയാണ്. നൊണ്ടിക്കുപ്പയ്യരെ 'ഗുരുമുഹൂർത്തത്തിൽ വച്ചാണ ഭഗവാൻ ആദ്യമായിക്കണ്ടതു്. ഒരു ദിവസം അയാഠം വേട്ടവലം എന്ന സ്ഥലത്തേക്കു് ചന്തികൊണ്ടിഴഞ്ഞു പോവുകയായിരുന്നു. ഒരു വൃദ്ധൻ പെട്ടെന്നയാളുടെ മുമ്പിൽ പ്രത്യക്ഷനായി. അയാളോട എണീററു തന്നോടൊപ്പം നടക്കാനാവശ്യപ്പെട്ടു. കുപ്പയ്യർ ആശ്ചര്യപ്പെട്ടു. അയാളറിയാതെ തന്നെ സ്വതന്ത്രനായി നടന്നു തുടങ്ങി. അൽപം ചെന്നു് നോക്കിയപ്പോഠം വൃദ്ധനെ കാണാനില്ലാതിരുന്നു. താൻ കണ്ട എല്ലാവരോടും ശിയാഠം ഇക്കാര്യം പറഞ്ഞു. കുപ്പയ്യർ നടക്കുന്നതിനെ കണ്ടിട്ടു്എല്ലാവരും ആശ്ചര്യപ്പെട്ടു. ഗ്രാമത്തിൽ പ്രായമുള്ള എല്ലാവർക്കും കുപ്പയ്യർക്ക കാലുണ്ടായ കാര്യമറിയാം.

പെൺപള്ളിക്കൂടത്തിലെ ഒരു പെൺകുട്ടിയെ ആരോ വശീകരിച്ചുകൊണ്ടുപോയി അവളുടെ ആഭരണങ്ങളപഹരിക്കാൻ ശ്രമിച്ചു. പെട്ടെന്നൊരു വൃദ്ധൻ രംഗത്തെത്തി പെൺകുട്ടിയെ രക്ഷിച്ചു് അവളുടെ ഭവനത്തിൽ കൊണ്ടാക്കീട്ടു് അപ്രത്യക്ഷനായി.

പലപ്പോഴും ഇത്തരം അത്ഭുതസംഭവങ്ങഠം തിരുവണ്ണാമലയിൽ നടക്കുന്നുണ്ടായിരുന്നു.

മാർച്ച് 6, 1938

465. പെൻഷൻപററിയ ഒരു ഹൈക്കോടതി ജഡ്ജിക്ക ഭഗവാൻ ഉപദേശസാരത്തിൽ നിന്നും ചില ഭാഗങ്ങഠം വിശദീകരിച്ചു കൊടുത്തു.

1. ധ്യാനം ഒരു പ്രവാഹം എന്ന പോലെ അഭംഗുരമായി ഉണ്ടാകേണ്ടതാണ്. ഈ അഖണ്ഡിത ധ്യാനത്തെ സമാധിയെന്നോ.

കുണ്ഡലിനീശക്തി എന്നോ പറയും.

2. മനസ്സ് ആത്മാവോടു ചേർന്നു ലയിച്ചിരിക്കണം. അതു വീണ്ടും ഉണരണം. ഉണർന്നാൽ അതു് പഴയമട്ടിൽ പൂർവ്വവാസനകളോടുകൂടി ഇരിക്കും.

ഒടുവിൽ മനോവൃത്തികളെ നിശ്ശേഷം നശിപ്പിക്കാം. സമാധി അവസ്ഥ നമ്മിൽ ഇപ്പോഴും ഉണ്ടു്. അഭ്യാസം കൊണ്ടു് നാം നമ്മുടെ ആ ആദി അവസ്ഥയിൽ എത്തിച്ചേരണമെന്നേ ഉള്ളൂ. ഇടയ്ക്കു് ഈ അവസ്ഥയിൽ നിന്നും ഉണർന്നു് ലോകത്തെ നേരിടണം. മറിച്ചു് നിർവ്വികൽപ്പ സമാധിയിൽ കല്ലുപോലെ ഇരുന്നതിന്റെ ഫലമെന്തു്? എന്നാൽ സഹജസമാധിയിൽ പ്രപഞ്ചദൃശ്യത്തിന്റെ യാതൊരു ബാധയും അവനുണ്ടായിരിക്കുകയില്ല.

സിനിമാസ്ക്രീനിൽ പല ചിത്രങ്ങളും കാണാം അഗ്നിബാധയാൽ കെട്ടിടങ്ങൾ എരിഞ്ഞു വീഴുന്നുണ്ടാവാം. വെള്ളപൊക്കത്തിൽ ഭൂവിഭാഗങ്ങൾ പോലും ഇടിഞ്ഞുവീണൊഴുകുന്നുണ്ടാവാം. പക്ഷെ തിരശ്ശീല കരിഞ്ഞിരിക്കുകയില്ല, നനഞ്ഞിരിക്കുകയുമില്ല. അതുപോലെ പ്രപഞ്ചകാഴ്ചകൾ എല്ലാം ജ്ഞാനിയുടെ മുമ്പിൽകൂടി കടന്നുപോകും. ജ്ഞാനി നിർവ്വികാരനായിരിക്കും.

നിങ്ങൾ ചോദിക്കാം, ലോകക്കാഴ്ചകളിൽ ജനങ്ങൾക്കു് സുഖദുഃഖങ്ങൾ ഏർപ്പെടുന്നുവെന്നു്. അതു് അമിതഭാവനമൂലമാണ്. നിരന്തര ധ്യാനംമൂലവും മനനംമൂലവും ദേഹാത്മബുദ്ധിക്കു ഹേതുവായ വാസനകളെ ഒഴിക്കുമ്പോൾ നിരന്തരമായ ആനന്ദാനുഭവം ഉണ്ടാകും

ചോ: ആത്മാവു സർവ്വ സാക്ഷിയാണെന്നു പറയുന്നതെന്തു കൊണ്ടു്?

ഉ: സാക്ഷിത്വം വഹിക്കണമെങ്കിൽ മററൊരു വസ്തുവേണം. അവിടെ ദ്വൈതം വന്നു ചേരുന്നു. ശക്തി എന്നു പറഞ്ഞാൽ സന്നിധി എന്നർത്ഥം. ആരുടെ സന്നിധി—ആത്മാവിന്റെ സന്നിധി. അതുകൂടാതെ ഒന്നും സാദ്ധ്യമല്ല. നോക്കൂ. ദൈനംദിന കർമ്മങ്ങൾക്കു് സൂര്യൻ ആവശ്യമാണു്. എന്നാൽ സൂര്യനു് ഒരു കർമ്മത്തിലും പങ്കില്ലതാനും. എന്നാലും എല്ലാത്തിനും സാക്ഷിയാണു്. അതുപോലെ ആത്മാവും.

മാർച്ച് 7, 1938

467 യോഗി രാമയ്യ! എല്ലാ കർമ്മങ്ങൾക്കും ശക്തി ആവശ്യ

മാണു്. ശക്തി എത്രത്തോളം പ്രവർത്തിക്കും പുരുഷ പ്രയത്നം കൂടാതെ,

ഉ: പുരുഷനെന്നു പറയുന്നതാരു്?

ചോ: പുരുഷൻ സ്വരൂപം തന്നെയാണു്

ഉ: സ്വരൂപത്തിനു പ്രയത്നം ഒന്നും ചെയ്യാനൊക്കുകയില്ലല്ലോ. പ്രയത്നത്തിന്റെ ആവശ്യമില്ല.

ചോ: പ്രയത്നിക്കുന്നതു ജീവനാണു്

ഉ: അഹന്തയുള്ളിടത്തോളം അതു പ്രയത്നം ചെയ്തു കൊണ്ടു തന്നെയിരിക്കും. അഹന്തയില്ലെങ്കിൽ പ്രയത്നം കൂടാതെ കാര്യങ്ങൾ താനേ നടക്കും. അഹന്തയ്ക്കിരിക്കാൻ ആത്മാവിനന്യമായ ഒരിടമില്ല. ആത്മ സാന്നിധ്യത്തിൽ മാത്രമേ എന്തും നടക്കുന്നുള്ളൂ എന്നാലും ഒന്നിനാലും ആത്മാവു സംബന്ധപ്പെടുന്നുമില്ല

ചോ: ഭഗവാൻ അഭിമാനം തീരെയില്ലാതെയിരിക്കുന്നു. ജീവനാണെങ്കിൽ കർത്താവും ഭോക്താവും താനാണെന്നിരിക്കുന്നു.

ഉ: അതെ ജീവൻ തന്റെ അഭിമാനത്താൽ കർമ്മങ്ങൾ ചെയ്യുകയും ഫലങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. സുഖദുഃഖങ്ങൾക്കു ഹേതു അഭിമാനമാണ്. അഹന്തയുടെ അഭിമാന മൊഴിഞ്ഞു ചെയ്യുന്ന കർമ്മങ്ങൾ ബന്ധത്തെയോ ദുഃഖങ്ങളെയോ ഉളവാക്കുന്നില്ല.

ചോ: ജീവപ്രയത്നം കൂടാതെ കാര്യങ്ങൾ നടക്കുമോ?

ഉ: എല്ലാ കാര്യങ്ങളും പ്രയത്നത്തിൽ കൂടിതന്നെ നടക്കുന്നു. ആത്മാവു നിഷ്ക്രിയം ഉറക്കത്തിൽ നിന്നുമുണർത്തി അമ്മ കുഞ്ഞിനെ ഊട്ടുന്നു. രാവിലെ ഇക്കാര്യം കുഞ്ഞിനോർമ്മയില്ല. അതുപോലെ ബ്രഹ്മാനന്ദ ലഹരിയിൽ മുങ്ങിനിൽക്കുന്ന ജ്ഞാനിയും താൻ ചെയ്യുന്ന കാര്യങ്ങളെ ഓർമ്മിക്കുന്നില്ല ഈശ്വരന്റെ സന്നിധിമാത്രത്താൽ ലോകം നടന്നു പോകുന്നു എന്നാലും ഈശ്വരൻ ഒന്നിനെയും സ്പർശിക്കാതിരിക്കുന്നു. അതുകൊണ്ടവനെ മഹാകർത്താവെന്നു പറയുന്നു. സൃഷ്ടിയും സൃഷ്ടികർത്താവുംപ്പടെ സർവ്വവും ഈശ്വര നിയതിയ്ക്കനുസരണമായിട്ടു തന്നെ വർത്തിക്കുന്നു,

(ഭഗവാൻ എന്നും രാവിലെ നാലുമണിക്കെണീററ് അന്നത്തെ

കറികാംക്കള്ള മലക്കറി നറുക്കുന്നതു കണ്ടിട്ടാണു് ചോദ്യകർത്താവു ചോദ്യമുന്നയിക്കാൻ പ്രേരിതനായതു്)

മാർച്ച് 10, 1938

468. ഭഗവാൻ നടക്കാനിറങ്ങിയപ്പോഠ ഒരു കുടിലിൽനിന്നും താഴെപ്പറയുന്ന വേദോച്ചാരണം ശ്രവിച്ചു:

''അന്തരാദിത്യമനസാ ജ്വലന്തം.

ബ്രഹ്മനാവിന്ദത്.'' ഇതിനെപ്പററി പിന്നീടപറഞ്ഞു. ''സൂര്യാദി തേജസ്സുകറം സ്വയം ജ്യോതികളാണെന്നു പറയപ്പെട്ടാലും സത്യത്തിൽ അവ ബ്രഹ്മപ്രകാശമേററു പ്രകാശിക്കുകയാണ്. അവയുടെ സ്വപ്രകാശമെല്ലാം ബ്രഹ്മപ്രകാശമാണ്. അതിനാലാണ് സൂര്യമന്ത്രങ്ങളിലെല്ലാം ബ്രഹ്മം പരാമർശിക്കപ്പെട്ടിരിക്കുന്നതു്.

469. യോഗി രാമയ്യ: ഒരു ജ്ഞാനാർത്ഥി ഗുരുവിനെ ആശ്രയിക്കുന്നു. ബ്രഹ്മസ്വരൂപം ഗുണ, ലക്ഷണങ്ങളില്ലാത്തതു്, അഗോചരം, ചലനമററതു്എന്നും മററും ഗുരു അവനെ കേറംപ്പിക്കുന്നു. ജീവഭാവത്തിലിരുന്നുകൊണ്ടു ചെയ്യുന്ന ഉപദേശം എങ്ങനെ സത്യമാവും.

ഉ: ഗുരു, ശിഷ്യനെയോ തന്നെയോ അന്യരെയോ ആത്മാവിനന്യമായിക്കാണുന്നേയില്ല.

ചോ: അതെ. എന്നാലും ശിഷ്യൻ ഗുരുവിനെ ജീവഭാവത്തിലിരിക്കുന്നവനെന്നു കരുതിത്തന്നല്ലോ ചോദിക്കുന്നതു്?

ഉ: അതെ. എന്നാൽ ഭേദബുദ്ധി ഗുരുവിനില്ല. എല്ലാവരും ആത്മസ്വരൂപികളാണെന്നു കാണാത്തതാണു ശിഷ്യൻെറ അജ്ഞാനം. ആത്മാവിനന്യമായി ആക്കെങ്കിലുമിരിക്കാനൊക്കുമോ? തന്നെ അറിയാത്ത ശിഷ്യൻെറ കുറവിനെ നികത്തുന്ന ഗുരു ആ കുറവിനാളാകുമോ? ഭേദഭാവം തീരെ ഇല്ലാത്തവനേ ഗുരുവാകുകയുള്ളൂ. സാക്ഷാൽക്കാരം തന്നെ എന്താണ്? ഈശ്വരനെ നാലു കൈകളോടുകൂടി കാണുന്നതാണോ? അങ്ങനെ പ്രത്യക്ഷപ്പെട്ടാൽ തന്നെയും അതുകൊണ്ടു് ശിഷ്യൻെറ അജ്ഞാനം നീങ്ങുമോ. നിരന്തരമായ ആത്മാനുഭവമാണു ജ്ഞാനം. ഈശ്വരൻ നിത്യ പ്രത്യക്ഷനാണ്. കോടിസൂര്യപ്രകാശത്തോടുകൂടിക്കണ്ടാലും പിന്നീടമറഞ്ഞുപോയാൽ മിഥ്യതന്നെ.

ആരും, തന്നെ അറിഞ്ഞുകൊണ്ടുതന്നെ ഇരിക്കുന്നതിനാലാണ് തന്നെ അറിയണമെന്നാർക്കും തോന്നാത്തത്. ആരും തന്നെ അറിഞ്ഞമട്ടിൽ തന്നെ ഇരിക്കുകയാണ് എന്നാലും ഭ്രമം കൊണ്ട് തന്നെ പുതുതായി പ്രാപിക്കണമെന്ന തെററായ വിചാരത്താൽ ദുഃഖിക്കുന്നു. അതിനെ പ്രാപിച്ച് ലോകത്തെ പുറം തള്ളാമെന്നുകരുതി ഈശ്വരനോട് പ്രാർത്ഥിക്കുന്നു. ഏതിനെയും പ്രകാശിപ്പിക്കുന്നതു ഈശ്വര ശക്തിയാണെന്നോർമ്മിക്കുന്നില്ല.

ചോ: എപ്പോഴും സത്യത്തിൽ നിൽക്കുന്നതിനാൽ ഭഗവാൻ ഇങ്ങനെ പറയുന്നതുചിതം തന്നെ. എന്നാൽ മററുള്ളവർക്കീനിലയില്ല. അതുകൊണ്ട് അവർക്കു ബുദ്ധിമുട്ടാണു്.

ഉ: താനില്ലെന്നു പറയാനൊരാളെങ്കിലും ഉണ്ടോ?

ചോ: ഇതുപോലെ, ഉള്ളതിനെ ഉള്ളവിധം പറയുന്ന മറെറാരാളിനെ ഞാൻ കണ്ടിട്ടില്ല.

ഉ: ഉള്ളതിനെ ഉള്ളപടി പറയുന്നതൊരതിശയമോ? എല്ലാവരും എന്നുമുള്ള വസ്തുവായിത്തന്നെ ഇരിക്കുന്നു.

470 ആശ്രമത്തിൽ കുറച്ചു ദിവസങ്ങൾ താമസിച്ചിട്ട് യൂറോപ്പിൽ മടങ്ങിപ്പോകാൻ ഭഗവാനോടനുവാദം ചോദിക്കാൻ വന്ന ഒരു യൂറോപ്യൻ വനിത തന്നെയും കുടുംബത്തെയും അനുഗ്രഹിക്കണമെന്നു പ്രാർത്ഥിച്ചു.

ഉ: നിങ്ങൾ സന്നിധിവിട്ടിട്ടെങ്ങും പോകുന്നില്ല. എവിടെയും അങ്ങിങ്ങെന്നില്ലാത്ത പരം പൊരുളിൻ സന്നിധിയാണു്. സന്നിധിയുടെ നോട്ടത്തിനപ്പുറമൊന്നുമില്ല. ഭഗവാനെ ഒരു ദേഹത്തിലും തന്നെ മറെറാരു ദേഹത്തിലും കാണുന്നതു കൊണ്ട് ഭഗവാനെ വിട്ടു പോകുന്നു എന്നു കരുതുന്നു. ആർക്കും എന്നെ വിട്ടുപോകാൻ കഴിയുകയില്ലെന്നതാണു സത്യം.

സിനിമാസ്ക്രീനിൽ എത്രയോ കാഴ്ച തോന്നി മറയുന്നു. അതുപോലെ നിങ്ങളും ഞാനും മററുള്ളവരും മററുവസ്തുക്കളും തോന്നിത്തോന്നി മറഞ്ഞുകൊണ്ടിരിക്കെ അടിസ്ഥാന സത്യമായ നമ്മുടെ നിജസ്വരൂപം എന്നും ഒരു ഭാവഭേദവും കൂടാതെ ഒരേ മട്ടിൽ പ്രകാശിക്കുന്നു.

471. ചോ: അവതാര പുരുഷന്മാർ ജ്ഞാനികളെക്കാളും ശ്രേഷ്ഠന്മാരാണെന്നും മായ അവരെ ജനനം മുതൽക്കേ തീണ്ടുന്നില്ല എന്നും ദൈവികശക്തി അവർക്കു കൂടുതലാണെന്നും പറയപ്പെടുന്നതിൻെറ സത്യമെന്താണു് ?

ഉ: 'ജ്ഞാനീ ജ്ഞാനി' എന്നു കൃഷ്ണൻ പറഞ്ഞിരിക്കുന്നു. എല്ലാം ബ്രഹ്മമാണെന്നു ഉപനിഷത്തുകൾ. സത്യം ഇങ്ങനെ ഇരിക്കെ ജ്ഞാനി വേറെ, അവതാര പുരുഷൻ വേറെ എന്നു ചിന്തിക്കുന്നതെന്തിനു് ?

ചോ : അതെ, ബ്രഹ്മവിദ് ബ്രഹ്മസ്വരൂപനാണല്ലോ. അവതാര പുരുഷനു വിശേഷശക്തികളുണ്ടായിരുന്നാൽ അതിൽ വിശേഷമെന്തു്? അവയെല്ലാം ദേഹേന്ദ്രിയാദികളോടു ബന്ധപ്പെട്ടിരിക്കുന്ന മനോസങ്കല്പമല്ലേ ?

ഉ: അതെ, അങ്ങനെതന്നെ.

മാർച്ചു് 15, 1938

472. പഞ്ചാബിൽനിന്നും ഒട്ടധികംപേർ തീർത്ഥാടന സംഘമായിട്ടു് പ്രത്യേക വാഹനത്തിൽ ഭഗവാൻെറ ദർശനത്തിനു വന്നു ചേർന്നു. പഞ്ചാബിലെങ്ങും മഹർഷിയുടെ പ്രശസ്തി പരന്നിരിക്കുന്നു എന്നും ഉപദേശരീത്യാ എന്തെങ്കിലും പറഞ്ഞുകൊടുക്കണമെന്നും അവർ ഉണർത്തുകയുണ്ടായി. ഭഗവാൻ പുഞ്ചിരിച്ചുകൊണ്ടു് ആകാശം നോക്കിയിരുന്നു. ഭക്തി, യോഗം, ജ്ഞാനം ഇതിൽ ഏററവും നല്ല മാർഗ്ഗം ഏതെന്നു വീണ്ടും ചോദിച്ചപ്പോഴും ഭഗവാൻ ചിരിച്ചുകൊണ്ടു പൂർവ്വ സ്ഥിതിയിൽ തന്നെ ഇരുന്നു. അൽപം കഴിഞ്ഞു് ഹാളിനു വെളിയിൽ പോയിട്ടു മടങ്ങിവന്നു.

ചോ : ഈശ്വരനിൽ വിശ്വാസമുള്ളവരുടെ കാര്യം ഇരിക്കട്ടെ. മററു ചിലർ ഈശ്വരൻ ഉണ്ടോ എന്നു ചോദിക്കുന്നു.

ഉ: നിങ്ങൾ ഉണ്ടോ ?

ചോ: ശരിയാണു്. എൻെറ മുമ്പിൽകൂടി ഒരു വ്യൂഹം സൈന്യം കടന്നു പോകുന്നതു ഞാൻ കാണുന്നു. അതിനാൽ ഞാനുണ്ടു്. ലോകം ഈശ്വരൻ സൃഷ്ടിച്ചതാവണം. പക്ഷെ സ്രഷ്ടാവിനെ കാണുന്നില്ല.

ഉ: ഇതുകളെല്ലാം കാണുന്ന നിങ്ങളെത്തന്നെ നിങ്ങൾ കണ്ടാൽ എല്ലാം കണ്ടതാവും.

ചോ: അതു മിണ്ടാതെയിരുന്ന വേദശാസ്ത്രങ്ങളെ പഠിക്കുന്നതാണോ ? ഭക്തി ഏകാഗ്രതയെ ഉളവാക്കും. ജനങ്ങൾ അതിനു ഭക്തനെ കണ്ടെത്തി അവൻെറ കാൽക്കൽ വീഴുന്നു.

ഉ: സുഖത്തെ ആഗ്രഹിക്കാത്തവർ ആരുമുണ്ടായിരിക്കുകയില്ല. ആ ആനന്ദത്തെ അനുഭവിക്കുന്നതാണു് ഭക്തി.

ചോ: ആ ആനന്ദത്തെ എളുപ്പം പ്രാപിക്കുന്നതെങ്ങനെ? വളരെ നേരം ധ്യാനിച്ചുകൊണ്ടിരുന്നാൽ ഉറക്കം വരുന്നു.

ഉ: ഉറക്കം ആർക്കും തളർച്ചയെക്കൊടുക്കുന്നില്ല. ഉറങ്ങിയ ആൾ തന്നെ ഇപ്പോൾ ഉള്ളതും. ഇപ്പോൾ ക്ഷീണമുണ്ടാകുന്നതെങ്ങനെ? ക്ഷീണം അവിശ്രമം അലഞ്ഞു തിരിയുന്ന മനസ്സിനാണു്, നിങ്ങൾക്കല്ല.

ചോ: ഫലാപേക്ഷ കൂടാതെയുള്ള കർമ്മം ചെയ്യാൻതക്ക മനസ്സുണ്ടാകുന്നതെങ്ങനെ?

ഉ: പുതിയ ഒന്നിനെയും ക്ഷണിച്ചുവരുത്തേണ്ട. ഇപ്പോഴുള്ള മനസ്സു മാറിയാൽ മതി.

ചോ: പാരീസിൽ പഠിത്തമില്ലാത്ത ഒരു ഡാക്ടർ സ്വന്തം മനോബലത്താൽ തീരാവ്യാധികളെ മാററുന്നു. ശക്തി തനിക്കുള്ളിലിരിക്കുന്നു എന്നും അതിനെ ഉണർത്തിയാൽ ഏതു രോഗത്തേയും മാററാമെന്നും അദ്ദേഹം പറയുന്നു.

ഉ: അതെ, അതെ. അതേ മനോബലത്താൽതന്നെ വ്യാധികൾക്കെല്ലാം ഉറവിടമായ ദേഹമേ ഉണ്ടാകുന്നതു്.

ചോ: സൂക്ഷ്മവിചാരങ്ങൾ തന്നെയാണല്ലോ സ്ഥൂലവസ്തുക്കളായി മാറുന്നതു്?

ഉ: ഈ സൂക്ഷ്മവിചാരങ്ങളെ ബന്ധവിനിർമ്മുക്തിക്കുവേണ്ടി ഉപയോഗിക്കേണ്ടതാണ്.

ചോ: വിചാരങ്ങളെ വിട്ടിരിക്കാൻ ഈശ്വരാനുഗ്രഹമുണ്ടാകണം.

ഉ: അതും ഒരു ചിന്ത മാത്രം. താൻ ജനിച്ചിരിക്കുന്നു എന്നു വിശ്വസിക്കുന്നവൻ അങ്ങനെ നേരട്ടെ. യഥാർത്ഥത്തിൽ താൻ വിചാര രഹിതനായ നിർമ്മല ചിത്സ്വരൂപനാണു്.

വേറൊരാൾ: അരൂപമായ ആത്മാവിനെ ധ്യാനിക്കുന്നതെങ്ങനെ?

ഉ: അരൂപ ആത്മാവിനെപ്പററി ക്ലേശിക്കേണ്ട. നിങ്ങൾക്കു് മനസ്സു് സ്പഷ്ടമാണു്. അതിനെ പിടിച്ചു നിർത്തൂ. അത്രയും ചെയ്താൽ മതിയാവും.

ചോ: മനസ്സും അതുപോലെ അതിസൂക്ഷ്മമാണു്. അതിന്റെ സത്യത്തെ എങ്ങനെ അറിയാൻ കഴിയും. അങ്ങു പറഞ്ഞു, മാർഗ്ഗങ്ങളെല്ലാം നിഷ്ഫലമാണെന്നു്. പിന്നെന്തു ചെയ്യാൻ?

ഉ: മനസ്സെവിടെ നിൽക്കുന്നു?

ചോ: അങ്ങു തന്നെ പറയണം!

ഉ: ആ മനസ്സിനോടു തന്നെ ചോദിക്കൂ!

ചോ: മനസ്സിനെതിരെ ഏകാഗ്രമായിരിക്കണമല്ലേ?

ഉ: അതെ.

ചോ: മനസ്സിന്റെ പ്രകൃതമെന്തു്? അതെപ്പോഴും ഭ്രമിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നതു്.

ഉ: അതു കണ്ടിട്ടു നിങ്ങൾ ഭ്രമിക്കുന്നതെന്തിനു്?

ചോ: വിചാരത്തിൽ കൂടിയാണല്ലോ ധ്യാനം. വിചാരമൊഴിഞ്ഞാൽ പിന്നീടു് എവിടംകൊണ്ടു ധ്യാനിക്കും?

ഉ: എന്തിനു ധ്യാനിക്കണം. മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കാനാണെങ്കിൽ അതില്ലാത്തതല്ലേ? ഉള്ളതും സത്യവുമായ ആത്മാവിനോടു ചേർന്നു നിൽക്കൂ. വിചാരങ്ങളെ വിസ്മൃതകോടിയിൽ തള്ളൂ.

ചോ: ഇപ്പോൾ മനസ്സിലാകുന്നു. എന്നാൽ ഒരു സംശയം 'ഒരു നിമിഷം പോലും നിനക്കു് ചുമ്മാതിരിക്കാൻ സാധിക്കുകയില്ല' എന്നു ഗീത പറയുന്നു. വിചാരങ്ങളെ എങ്ങനെ ഒഴിച്ചുവയ്ക്കും?

ഉ: എല്ലാ കർമ്മങ്ങളും ചെയ്തുകൊണ്ടിരുന്നാലും ഞാൻ കർത്താവല്ല എന്നും അതേ ഗീതയിൽ പറയുന്നു. അതു ലോക വ്യവഹാര

ങ്ങൾക്ക സൂര്യനെന്നതു പോലെയാണ്. നിശ്ചലമായ ആത്മാവി നെച്ചുററി വിചാരങ്ങൾ വന്നും പോയുമിരിക്കും. മനസ്സിൻെറ കൃശ ത്വം ഒഴിഞ്ഞാൽ ശുദ്ധആത്മസ്വരൂപം എക്കാലത്തുംഉള്ളതു് അവിടെ തെളിഞ്ഞു പ്രകാശിക്കും.

473. ഇനിയൊരാൾ: അരുണാചലത്തിനു ചുററും മുപ്പതു മൈലിനുള്ളിൽ ജനിക്കുകയോ മരിക്കയോ ചെയ്യുന്നവർ മുക്തി പ്രാ പിക്കും എന്നു ചിലർ പറയുന്നതു ശരിയാണോ?

ഉ: ചിദംബരം ദർശിച്ചാലും തിരുവാരൂരിൽ ജനിച്ചാലും കാശി യിൽ മരിച്ചാലും തിരുവണ്ണാമലയെ ഓർമ്മിച്ചാലും മുക്തി ലഭിക്കു മെന്നു പറയപ്പെടുന്നു.

ദർശനാദഭ്രസാദാസി ജനനാത് കമലാലയെ

കാശ്യന്തു മാരണം മുക്തി സ്മരണാദരുണാചലേ

ചിദംബരം = ചിദാകാശം; തിരുവാരൂർ = കമലാലയം = ഹൃദയം
കാശി = അഖണ്ഡാകാശം

അരുണാചലം എന്നതു സച്ചിദാനന്ദ സ്വരൂപമാണ്. നാം സ്വ ന്തം (സച്ചിദാനന്ദം) സ്വരൂപത്തെ മറന്നിരിക്കുകയാണ്. മുക്തി ലാഭത്തിനു് ആ മറവി മാററുകയേ വേണ്ടൂ.

ചോ: ഞാൻ അരുണാചലത്തെ ഓർമ്മിക്കുന്നുണ്ടു്. എന്നിട്ടു മുക്തനാകുന്നില്ല.

ഉ: അതു് അവരവരുടെ വീക്ഷണ മനുസരിച്ചിരിക്കു മെന്നേ യുള്ളൂ. നോക്കൂ, അർജുനൻ കൃഷ്ണനിൽ കണ്ട വിശ്വരൂപം ഇരു ന്നതു് അർജ്ജുനനിലാണെന്നറിയുക. കാരണം അർജ്ജുനനാഗ്രഹിച്ച തെല്ലാമാണ് അതിൽകണ്ടതു്.

കൂടാതെ അതിൽ ദൈവങ്ങളും മഹർഷിമാരും ശ്രീകൃഷ്ണനെ സ്തുതി ക്കുന്നതർജ്ജുനൻ കണ്ടു. അവരിൽ നിന്നും അവരുടെ രൂപത്തെ മാററിക്കളഞ്ഞാൽ അർജ്ജുനൻ കണ്ടതെല്ലാമെന്താവും?

ചോ: അവർ അർജ്ജുനൻെറ ഭാവനയിലിരുന്നതാണ്.

ഉ: അർജ്ജുനൻെറ ഭാവനയ്ക്കൊത്തു് അവരുണ്ടായിരുന്നു എന്നു വേണം പറയാൻ.

ചോ: ഒരാൾ സ്വപ്നത്തിൽ കടുവയെക്കണ്ടു ഭയന്നുണരുന്നു. സ്വപ്ന സിംഹം സ്വപ്നം കാണുന്ന അഹന്തയുടെ മുമ്പു പ്രത്യക്ഷ

പ്പെട്ടപ്പോഠം ആ അഹന്ത ഭയപ്പെട്ടു. ഉണർന്നപ്പോഠം ഭയം മാറിയതി നാൽ സ്വപ്ന അഹന്തയും മാറിയിരിക്കണമല്ലോ. അതോ അതു് ജാഗ്രത്ത്—അഹന്തയായിത്തീർന്നോ?

ഉ: അഹന്ത അതുതന്നെ. ഈ അഹന്തയുടെ അവസ്ഥകളാണു് ജാഗ്രത്, സ്വപ്ന, സുഷുപ്തികഠം. മനസ്സിനെക്കൊണ്ടു് മനസ്സി നെ അറിയാൻ സാദ്ധ്യമല്ല. അതിനെത്താണ്ടിപ്പോയാൽ മാത്രമേ മനസ്സില്ലാത്തതാണെന്നറിയുകയുള്ളൂ.

ചോ: അപ്പോഠം ഒരാഠം നേരിട്ടു് (മനസ്സിനെ ആശ്രയിക്കാതെ) അഹന്തയെ നോക്കണം?

ഉ: അതാണു ശരി.

മറ്റൊരുഭക്തൻ: അപ്പോഠം പിന്നെ മനസ്സെന്താണു്?

ഉ: (നാമരൂപാദി അതിരുകളാൽ) കുടുസ്സാക്കപ്പെട്ട പ്രജ്ഞയാ ണു മനസ്സ്. നിങ്ങഠം ആദിയിൽ ബൃഹത്തും ശുദ്ധവുമായിരുന്നു. സീമകഠം കൽപിക്കപ്പെട്ടതോടുകൂടി അതു മനസ്സായി.

ചോ: എന്നാൽ അതാവരണമാണു്.

ഉ: ആവരണം ആർക്കു്? അവിദ്യ, അഹന്ത, മനസ്സ് എല്ലാം ഒന്നുതന്നെ.

ചോ: ആവരണം, അവ്യക്തമാക്കുകയാണു്. ആരെ അവ്യ ക്തമാക്കുന്നു. ഇതെങ്ങനെ സംഭവിക്കുന്നു?

ഉ: കുടുസ്സാക്കുന്നതു തന്നെ അവ്യക്തമാക്കുകയാണു്. ഇതിനെ ഒഴിച്ചാൽ പിന്നെ ചോദ്യമുദിക്കുന്നില്ല



മാർച്ചു് 16, 1938

474. താഴെ പറയും പ്രകാരം ഒരു പത്രവാർത്ത കണ്ടതായി മഹർഷി പറഞ്ഞു കേഠംപ്പിച്ചു.

ഒരു വനം സൂക്ഷിപ്പുകാരൻ തോക്കുമായി വനത്തിനുള്ളിലോട്ടു പോകവെ ദൂരെ രണ്ടുവെട്ടം കണ്ടു. അതിനടുക്കലേക്കു നീങ്ങിയ പ്പോഠം അതു് ഒരു കടുവയുടെ കണ്ണുകഠം പ്രകാശിക്കുന്നതായി കാണ പ്പെട്ടു. ഏതാനും വാരകളുടെ അകൽചയേ ഉണ്ടായിരുന്നുള്ളൂ. തോക്കു

ദൂരത്തെറിഞ്ഞിട്ട് അയാഠം അവിടെത്തന്നെ പ്രാർത്ഥിക്കുന്ന ഭാവത്തിൽ നിന്നു. കടുവ തലയുയർത്തി നിന്നിട്ട് അയാളെ ഉപദ്രവിക്കാതെ പോയി. കാട്ടുമൃഗങ്ങളെക്കാണുമ്പോഠം നമുക്കു വികൽപമുണ്ടായില്ലെങ്കിൽ അവയ്ക്കും ഉണ്ടായിരിക്കുകയില്ലെന്നു മഹർഷി പറഞ്ഞു.

മാർച്ച് 21, 1938

475. ഡാക്ടർ സ്റ്റാൻലി എന്നുപേരുള്ള ഒരു ക്രിസ്ത്യൻ പാതിരി സ്വകാര്യമായി വടക്കേ ഇന്ത്യയിൽ രണ്ടാശ്രമങ്ങഠം നടത്തുന്നുണ്ടായിരുന്നു. അദ്ദേഹം ഒരു ഗ്രന്ഥകാരനും പ്രാസംഗികനുമായിരുന്നു. അന്ന് അദ്ദേഹം 'ഇന്ത്യൻ പാതയിൽ' എന്ന് ഒരു പുസ്തകമെഴുതുകയായിരുന്നു. ഇന്ത്യൻ സന്യാസിമാരുടെ അനുഭവങ്ങളെ സസൂക്ഷ്മം പഠിച്ചുകൊണ്ടിരുന്നു.

ചോ: അങ്ങയുടെ അന്വേഷണമെന്താണ്. ലക്ഷ്യമെന്താണ്? എത്രത്തോളം പുരോഗമിച്ചിട്ടുണ്ട്.

ഉ: ലക്ഷ്യം എല്ലാർക്കും ഒന്നു തന്നെ. അതിരിക്കട്ടെ. നിങ്ങഠം എന്തിനാണൊരു ലക്ഷ്യത്തെപ്പററി അന്വേഷിക്കുന്നത്. നിങ്ങഠം ഇപ്പോഠം ഉള്ളതുകൊണ്ടു സംതൃപ്തനാകാത്തതെന്ത്?

ചോ: അപ്പോഠം ലക്ഷ്യമൊന്നുമില്ലേ?

ഉ: അങ്ങനെയല്ല. എന്തിനാണ് നിങ്ങഠം ഒരു ലക്ഷ്യത്തെ തേടുന്നത്?

ചോ: എനിക്കെൻേറതായ ചില ആദർശങ്ങളുണ്ട്. മഹർഷിക്കു പറയാനുള്ളതിനെപ്പററി അറിഞ്ഞാൽ മതി.

ഉ: മഹർഷിക്കു ദൂരികരിക്കത്തക്ക സംശയമൊന്നുമില്ല. മാത്രമല്ല, എൻെറ കാര്യങ്ങഠം അറിഞ്ഞതുകൊണ്ട് നിങ്ങഠംക്കുള്ള പ്രയോജനമെന്ത്?

ചോ: ശരി. ഞാൻ ലക്ഷ്യമാക്കുന്നത് മനസ്സിൻെറ അധോമണ്ഡലംകൊണ്ട് ഉപരിമണ്ഡലത്തെ സാക്ഷാൽക്കരിച്ച് സ്വർഗ്ഗാനുഭൂതിനേടുകയെന്നതാണ്.

ഉ: മനസ്സിൻെറ അധോമണ്ഡലവും ഉപരി മണ്ഡലവും വെവ്വേറാണോ?

ചോ: ക്രിസ്തുദേവൻ ദൈവസാമ്രാജ്യത്തെ ഭൂമിയിൽ കൊണ്ടു വന്നു. അദ്ദേഹം ദൈവസാമ്രാജ്യത്തിന്റെ മൂർത്തീകരണമാണെന്നു ഞാൻ കരുതുന്നു. ഈ സത്യം ആരും അറിയേണ്ടതാണു്. അദ്ദേഹം പറഞ്ഞതു് അന്യന്റെ വിശപ്പ് തന്റെ വിശപ്പാണെന്നാണു്. സ്നേഹം വളർത്തി എല്ലാവരും ഒന്നായിരിക്കുന്ന ഇടമാണ് ദൈവ സാമ്രാജ്യം.

ഉ: സ്ഥൂലമനസ്സ്, സൂക്ഷ്മ മനസ്സ്, സുഖം, ദുഃഖം എന്നെല്ലാം പറഞ്ഞല്ലോ. അതെല്ലാം ഉറക്കവേളയിൽ എവിടെ ഇരിക്കുന്നു ?

ചോ: അതുകൊണ്ടു് ഞാൻ എപ്പോഴും ഉണർന്നിരിക്കാനാഗ്രഹിക്കുന്നു.

ഉ: ഓഹോ ! ഇപ്പോൾ നിങ്ങൾ ജാഗ്രത്തിലാണെന്നാണ് കരുതുന്നതു് ? എന്നാൽ ഇതു നിങ്ങളുടെ ജാഗ്രത്തല്ല. ദീർഘകാല സുഷുപ്തിയിലെ സ്വപ്നാവസ്ഥയാണു്. ആരും അജ്ഞാന നിദ്രയിൽ ലോകസ്വപ്നം കണ്ടുകൊണ്ടിരിക്കുകയാണു്. ഇതിൽ നിന്നുമുണരണം. അതിനെവേണം യഥാർത്ഥത്തിൽ ദൈവസാമ്രാജ്യമെന്നു പറയേണ്ടതു്. അവിടെ ദൈവത്തെക്കൂടാതെ മററാരുമില്ല.

ചോ: അതെല്ലാം മായാവാദം. അതൊന്നും എനിക്കാവശ്യമില്ല. കാണപ്പെടുന്ന ഭേദങ്ങളും ഇമ്പതുമ്പങ്ങളും മനോസങ്കല്പങ്ങളല്ല. അവയ്ക്കു നാം പരിഹാരം കാണേണ്ടതുണ്ടു്.

ഉ: യഥാർത്ഥജാഗ്രത്തു് അവസ്ഥാത്രയങ്ങൾക്കുമപ്പുറത്തുള്ളതാണ്

ചോ: ഞാനിപ്പോഴിരിക്കുന്നതു നല്ല ജാഗ്രത്തിലാണു് അതു് ഉറക്കവുമല്ല, സ്വപ്നവുമല്ല.

ഉ: ശരിയായ ജാഗ്രത്തിൽ ഭേദങ്ങളൊന്നും തോന്നപ്പെടുകയില്ല.

ചോ: അങ്ങനെയാണെങ്കിൽ ഇപ്പോഴത്തെ ലോകമേതു് ?

ഉ: 'ഞാനിരിക്കുന്നു' എന്നു് ലോകം വന്നു് നിങ്ങളോടു പറയുന്നോ ?

ചോ: ഇല്ല. എന്നാൽ ജനങ്ങൾ പറയുന്നു ലോകസംസ്കാരത്തെ ഉദ്ധരിക്കണമെന്നു്.

ഉ: നിങ്ങളുടെ ലോകവും ജനങ്ങളും നിങ്ങളുടെ വിചാരങ്ങൾ മാത്രമാണു്. നിങ്ങളെ വിട്ടിട്ടു് ഒരു ലോകമുണ്ടെന്നുണ്ടോ ?

ചോ: ഞാൻ സ്നേഹത്തോടുകൂടി അതിനോടു ചേരുന്നു.

ഉ: അതിനുമുമ്പു മാറിനിന്നിരുന്നോ?

ചോ: ഞാനതിനോടുകൂടിച്ചേർന്നതു തന്നെ എന്നാലും മാറി നിൽക്കുന്നു. ഞാൻ മഹർഷി പറയുന്നതു കേൾക്കാൻ വന്നതാണ്. അതിനെന്നോടു ചോദ്യം ചോദിക്കുന്നതെന്തിന്?

മിസിസ് ജിനരാജദാസ് ഇടപെട്ടിപ്രകാരം പറഞ്ഞു. ഞങ്ങളെല്ലാവരും അറിയുന്നതു് മഹർഷി സ്വർഗ്ഗസാമ്രാജ്യത്തെ ഭൂമിയിൽ കൊണ്ടുവന്നുവെന്നാണ്. അദ്ദേഹത്തിൻെറ സാക്ഷാൽക്കാരത്തെപ്പററി അറിയാൻ നിങ്ങൾ ശാഠ്യം പിടിക്കുന്നതെന്തിന്? സ്വന്തം സാക്ഷാൽക്കാരത്തെയല്ലേ നിങ്ങൾ നോക്കേണ്ടതു്.

മേജർ ഛാദ്വിക് വ്യക്തമായിപ്പറഞ്ഞു "സ്വർഗ്ഗസാമ്രാജ്യം നിങ്ങൾക്കുള്ളിലിരിക്കുന്നു" എന്നു ബൈബിൾ പറയുന്നു.

പാതിരി: അതു ഞാനെങ്ങനെ സാക്ഷാൽക്കരിക്കും?
മേജർ സാദ്വിക്: നിങ്ങൾക്കുവേണ്ടി സാക്ഷാൽക്കരിക്കാൻ നിങ്ങൾ മഹർഷിയോടു പറയുന്നതെന്തിന്? സ്വർഗസാമ്രാജ്യം നിങ്ങൾക്കുള്ളിൽ തന്നെയാണു്. നിങ്ങളതു സാക്ഷാൽക്കരിക്കുക.

ചോ: അതു കേൾക്കുന്നവർക്കുള്ളിൽ തന്നെയാണു്.
മേജർ ഛാദ്വിക്: അല്ല, എല്ലാപേർക്കും. ബൈബിൾ അങ്ങനെ തന്നെ പറയുന്നു. അതിനുപാധികളൊന്നുമേ പറയുന്നില്ല.

പാതിരി മഹർഷിക്കും മററുള്ളവർക്കും നന്ദിപറഞ്ഞു മടങ്ങിപ്പോയി.

477. മിസിസ് ജിനരാജദാസ്: സ്വപ്നത്തിൽ കണ്ടതെല്ലാം ഓർമ്മിക്കാനെങ്ങനെ ഒക്കും.

ഉ: നിങ്ങളുടെ ഇപ്പോഴത്തെ ജാഗ്രദാവസ്ഥ, സ്വപ്നം, അതോർമ്മിക്കാനുള്ള നിങ്ങളുടെ ആഗ്രഹം എല്ലാം വിചാരം മാത്രമാണു്. മനസ്സുണ്ടായതിനു ശേഷമുള്ളവയാണിതെല്ലാം. മനസ്സില്ലാതിരുന്നപ്പോൾ നിങ്ങളുണ്ടായിരുന്നില്ലേ?

ചോ: ഉണ്ടായിരുന്നു.

ഉ: ഈ വസ്തുതയും നിങ്ങളുടെ സാക്ഷാൽക്കാരത്തെ കാണിക്കുകയാണു്.

മനസ്സിൻെറയും ബുദ്ധിയുടെയും ബന്ധത്തെപ്പററി പറഞ്ഞു: ബുദ്ധി കേന്ദ്രമായി പ്രവർത്തിക്കുന്ന ഒരു ശക്തിയാണു മനസ്സു്. ലോകത്തെപ്പററിയും പരിതസ്ഥിതികളെപ്പററിയുമുള്ള നിങ്ങളുടെ വിചാരം ബുദ്ധിയിലൊതുങ്ങിനിൽക്കുന്നു. സ്വപ്നത്തിൽ മറെറാരാത്മാവിനെ സൃഷ്ടിക്കുന്നു. അതു സ്വപ്നലോകത്തെ കാണുന്നു ഇപ്പോഠം സ്ഥൂലലോകത്തെ കാണുന്നതുപോലെ, സ്വപ്നക്കാഴ്ചകഠം സ്വപ്നബുദ്ധിയെയും സ്വപ്ന ശരീരത്തെയും സ്പർശിക്കുന്നതാണ്. നിങ്ങഠം ഇപ്പോഠം സ്വപ്നത്തെ ഓർമ്മിക്കൂ. ബുദ്ധി വേറെയായിരിക്കും. കാഴ്ചകഠം കാണുന്നതു മനസ്സിൽ തന്നെയാണു്. അതിനാൽ ബുദ്ധിയല്ല മനസ്സായിനിൽക്കുന്നതെന്നു സ്പഷ്ടമാണു് ജാഗ്രത്, സ്വപ്ന, സുഷുപ്തികഠം മൂന്നും മനസ്സിനുള്ളതാണ്

മാർച്ചു് 22, 1938

478. മധുരയിൽ നിന്നും ഒരാഠം: ഈശ്വരൻെറ ശക്തിയെ അറിയുന്നതെങ്ങനെ?

ഉ: 'ഞാൻ ഇരിക്കുന്നു' എന്നു പ്രകാശിക്കുന്നില്ലേ. ആ അറിവു തന്നെ ഈശ്വരശക്തി. താൻ, താനായിരിക്കാതെ, ഞാനതാണ്, ഇതാണ്, അങ്ങനെ, ഇങ്ങനെ എന്നെല്ലാം ഉപാധിയോടു സംബന്ധപ്പെടുത്തിപ്പറയുന്നതിനാൽ സ്വന്തം നിലവിട്ടു് താൻ ക്ലേശിക്കുന്നു.

ചോ: ആനന്ദാനുഭവം എങ്ങനെ ഉണ്ടാകുന്നു.

ഉ: ആനന്ദം നമ്മുടെ പ്രകൃതിയാണ്, പുത്തനായിട്ടു ഉണ്ടാക്കേണ്ടതല്ല. സഹജമായ തൻെറ ആനന്ദത്തെ സ്വയം ഹനിക്കുന്നുവെന്നേയുള്ളൂ. നമ്മുടെ സത്യം എന്തെന്നറിഞ്ഞാൽ ആനന്ദം അതുതന്നെ.

ചോ: ഞാൻ സർവ്വവ്യാപിയാണെന്നു ബോധിക്കുന്നതെങ്ങനെ?

ഉ: 'ഞാൻ' ഉപാധിയോടുകൂടിയവൻ എന്ന പരിച്ഛിന്ന ഭാവം തോന്നാതിരുന്നാൽ താൻ സർവ്വവ്യാപിയാണെന്നറിയാനൊക്കും.

ചോ: പരിച്ഛിന്ന ഭാവം വിട്ടാൽ ഓരോ വസ്തുക്കളിലും താൻ വ്യാപിക്കുന്നതെങ്ങനെ?

ഉ: കാണപ്പെടുന്ന ഏതിനും കാണുന്നവനായ നമ്മെ വിട്ടിട്ട് സ്വതന്ത്രമായ ഒരു സ്ഥിതിയുണ്ടോ? ആധാരമായ താൻ ഉപാധിയോടു കൂടി ഇരിക്കുന്നതുകൊണ്ടാണ് തന്റെ സ്ഥിതിയെ ആശ്രയിച്ചു കാണപ്പെടുന്ന മററുള്ളവയും ഉപാധിസഹിതമായി കാണപ്പെടുന്നത്. നമുക്കുപാധി ഇല്ലെങ്കിൽ അവയ്ക്കും ഉപാധിയില്ലാ എന്നറിയണം. ഉപാധിയുള്ളിടത്തോളം നാം ഉപാധിക്കുള്ളിലാണിരിക്കുന്നതെന്നു ഭ്രമിക്കുന്നതിനാൽ ദൃശ്യങ്ങളെ തനിക്കന്യമായി വെളിയിലാണെന്നു തോന്നുന്നു. സത്യത്തിൽ (ഉപാധിയില്ലെന്ന അവസ്ഥയിൽ) സകല ദൃശ്യങ്ങളും തനിക്കുള്ളിലിരുന്നതാണെന്നറിയും.

479. ചോ: 'ഞാൻ' എവിടെനിന്നും വന്നു?

ഉ: ഉറങ്ങിക്കിടന്നപ്പോൾ നിനക്കീ ചോദ്യമുണ്ടായോ? അപ്പോഴും നീ ഉണ്ടായിരുന്നു. നിദ്രയിൽ ഉണ്ടായിരുന്ന അതേ നീ തന്നെ ഉണർച്ചയിലും ഇരിക്കുന്നത്.

ചോ: പക്ഷെ ഇപ്പോൾ മാത്രമല്ലേ ലോകത്തെക്കാണുന്നുള്ളൂ.

ഉ: മനസ്സുണ്ടെങ്കിൽ ലോകവുമുണ്ട്. ഉറക്കത്തിൽ മനസ്സില്ല. എന്നാൽ ജാഗ്രത്തിലുള്ള താൻ ഉറക്കത്തിലുമുണ്ട്. ജാഗ്രത്തില്ലെങ്കിലും താനുണ്ട്, സുഷുപ്തിയില്ലെങ്കിലും താനുണ്ട്. അങ്ങനെ അവസ്ഥകൾ മൂന്നിനാലും ബാധിക്കപ്പെടാതെ നിലനിൽക്കുന്ന തന്നെ അറിയണം.

480. മിസിസ് ഗാസ്ക് എന്ന യൂറോപ്യൻ സ്ത്രീ ഭഗവാനെ ഒരു കത്തേൽപിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

''ഞങ്ങളുടെ ഇടയിലുള്ള അങ്ങയുടെ വിശിഷ്ട സാന്നിദ്ധ്യത്തെ തന്നരുളിയ പ്രകൃതിമാതാവിനെ, ആ അഖണ്ഡജ്ഞാനവസ്തുവിനെ ഞങ്ങൾ വാഴ്ത്തിക്കൊള്ളുന്നു. അങ്ങയുടെ ജ്ഞാനം ശാശ്വത ജീവിതത്തിന്റെ അടിസ്ഥാനമായ സത്യത്തിൽ വേരൂന്നി നിൽക്കുന്നതു കണ്ടിട്ട് ഞങ്ങൾ ആനന്ദതുന്ദിലരാവുന്നു. നിത്യശാന്തിയിൽ നിലനിൽക്കുന്ന ഞാനേ ബ്രഹ്മം എന്ന ബൈബിൾ മഹാവാക്യത്തെ അങ്ങു ഞങ്ങൾക്കു എടുത്തു കാണിച്ചു തന്നതിലും ഞങ്ങൾ സന്തോഷിക്കുകയാണ്.'

ചോ: ലോകത്തിന്റെ ഭാവിയെപ്പററി ഭഗവാനെന്തു വിചാരിക്കുന്നു?

ഉ: ഒന്നും വിചാരിക്കാനില്ല. എന്തിനു വിചാരിക്കുന്നു? മുൻ പറഞ്ഞ മഹാവാക്യം ഒന്നും ഓർമ്മിക്കാൻ പറയുന്നില്ല. വിചാരമററു് ശാന്തിയിലിരിക്കാനാണുപദേശിക്കുന്നതു്.

ചോ: ഈ സമാധാനം തൃപ്തികരമായി തോന്നുന്നില്ല. ലോകത്തിനു വരുംകാലമൊന്നുണ്ടു്. അതിനെപ്പററിയാണു ചോദിച്ചതു്.

ഉ: കാലം മനസ്സിൻെറ സങ്കൽപം മാത്രം. വിചാരമൊഴിഞ്ഞിരുന്നാൽ ഈ ലോകമേയില്ലല്ലോ. പിന്നെ ഏതുകാലം?

ചോ: ദേശകാലങ്ങളെപ്പററി നാം ഓർമ്മിക്കാതിരുന്നാലും അവ ഉള്ളതായിട്ടല്ലേ ഇരിക്കുന്നതു്.

'ഞങ്ങളിതാ ഇരിക്കുന്നു'എന്നു ദേശകാലങ്ങരം വന്നുപറയുന്നോ? ഉറക്കത്തിൽ നിങ്ങാംക്കു ദേശകാലങ്ങരം തോന്നുന്നുണ്ടോ:

ചോ: ഉറക്കത്തിൽ എനിക്കു ബോധമുണ്ടായിരുന്നില്ലല്ലോ.

ഉ: അപ്പോരം നിങ്ങരം ഇല്ലാതെ പോയില്ലല്ലോ.

ചോ: ഉണർന്നപ്പോരം എനിക്കു് വീണ്ടും ജീവൻ വന്നതുപോലെ തോന്നുന്നു.

ഉ: ജീവൻ ദേഹത്തെ വിട്ടിട്ടു വെളിയിൽ പോകുന്നതുമില്ല, വീണ്ടും ഉള്ളിൽ വരുന്നതുമില്ല. ഉറക്കത്തിൽ വിചാരമില്ല. ഉണർച്ചയിൽ വിചാരത്തോടുകൂടി ഇരിക്കുന്നു.

ചോ: ലോകത്തു യുദ്ധങ്ങരം നടക്കുന്നു. അതിനെപ്പററി വിചാരിച്ചില്ലെന്നു വച്ചു് യുദ്ധമുണ്ടായില്ലെന്നർത്ഥമാവുമോ?

ഉ: ശരി. നിൻെറ വിചാരംകൊണ്ടു്അവയെ നിറുത്തിവയ്ക്കാൻ കഴിയുമോ? ലോകത്തെ സൃഷ്ടിച്ചവൻ അതു നോക്കിക്കൊള്ളും.

ചോ: ഈശ്വരൻ ലോകത്തെ സൃഷ്ടിച്ചു. അതിനെ ഈ നിലയിൽ കൊണ്ടുവന്നതു നമ്മളല്ലേ?

ഉ: നമ്മാൽ കഴിയാത്ത കാര്യത്തെപ്പററി നാമെന്തിനു ചിന്തിക്കണം?

ചോ: ഞങ്ങരം ലോകശാന്തിയെ ആഗ്രഹിക്കുന്നവരാണു്.

ഉ: ശാന്തി എപ്പോഴുമുണ്ടു്. അതിനെ ഭഞ്ജിക്കുന്ന കാര്യങ്ങ

ളെ അകറേറണ്ടതു തന്നെ. സങ്കൽപങ്ങളെ അകററിയാൽ മാത്രം പരി പൂർണ്ണ ജ്ഞാനവും ശാന്തിയും ലഭ്യമാവും.

ചോ: എന്തായിരുന്നാലും ലോകത്തിനൊരു നല്ലകാലമുണ്ടാകണം.

ഉ: വരുംകാലമിരിക്കട്ടെ. ഇക്കാലമെങ്ങനെയിരിക്കുന്നുവെന്നു നോക്കിയാൽ വരുംകാലങ്ങളിലുമങ്ങനെയിരിക്കും.

ചോ: അങ്ങെപ്പോഴെങ്കിലും അമേരിക്കയിൽ വരാനുദ്ദേശിക്കുന്നുണ്ടോ?

ഉ: ഇന്ത്യ ഇരിക്കുന്നിടത്തുതന്നെ അമേരിക്കയുമിരിക്കുന്നു. (മനസ്സിൽ)

വേറൊരു സ്പാനിഷ് വനിത: ഹിമാലയത്തിലൊരാശ്രമമുണ്ടെന്നും അവിടെച്ചെല്ലുന്നവർക്കു പ്രകമ്പനമുണ്ടായി രോഗശാന്തിയുണ്ടാവുമെന്നും ചിലർ പറയുന്നു?

ഉ: നീപ്പാളിലും ഹിമാലയത്തിൽ മററു ചിലയിടങ്ങളിലും ഇതുപോലെ ആശ്രമങ്ങളുണ്ട്. അവിടെ പ്രവേശിക്കുന്നവർക്ക് ബോധക്കേടുണ്ടാവുമെന്നും പറയുന്നു.

481. മുരുകനാർ: പ്രജ്ഞാനമെന്താണ്?

ഉ: ശുദ്ധജ്ഞാനമാണതു്. അതിൽ നിന്നും വിജ്ഞാനമുണ്ടാകുന്നു

ചോ: വിജ്ഞാനത്താൽ സംവിത്സുധ (ആത്മജ്ഞാനാമൃതം) ഉണ്ടാകുന്നു. ഈ സംവിത്സുധ അന്തഃകരണാപേക്ഷ കൂടാതെ സംഭവിക്കുന്നുണ്ടോ?

ഉ: ആഹാ! സംവിത് എന്നു പറഞ്ഞാലർത്ഥമേ അതാണല്ലോ? തന്നെ, താനേ ഉണരുക എന്നു്.

ചോ: ജാഗ്രത്തിൽ വിജ്ഞാനം മൂലമാണ് സംവിത്തിനെ അറിയുന്നതു്. അതു സ്വപ്രകാശമാണെങ്കിൽ ഉറക്കത്തിലും അതുണ്ടായിരിക്കണമല്ലോ.

ഉ: ഉണർച്ചയിൽ നാമതിനെ അറിഞ്ഞുകൊണ്ടേ ഇരുന്നാൽ ഉറക്കത്തിലും അതറിയാം. അതിന്റെ സത്യം ഇങ്ങനെയാണു്. രാജാവു ഒരു ഹാളിൽ പ്രവേശിച്ചിട്ടു മടങ്ങിപ്പോയി. അവിടെയുള്ള

അടുക്കളയിൽ കയറിയില്ല. എങ്കിലും അക്കാരണത്താൽ ഹാളിൽ വന്നില്ലെന്നു പറയാമോ?

ഏപ്രിൽ 29, 1979

482. ഇൻഡോറിൽ നിന്നും ഭഗവാനെ ദർശിക്കാൻ വന്ന ഡാക്ടർ പാണ്ഡെ ആത്മസാക്ഷാൽക്കാരത്തിനുള്ള പ്രായോഗിക മാർഗത്തെപ്പററി ചോദിച്ചു.

ഉ: ഒരാളിനെ കണ്ണുകെട്ടി ഒരജ്ഞാത വനത്തിൽ കൊണ്ടു വിട്ടു. ഓരോരുത്തരോടു ചോദിച്ചു അയാൾ മുൻസ്ഥാനത്തെത്തി ച്ചേരുന്നു. സാക്ഷാൽക്കാരത്തിന്റെ വഴിയും ഇതാണു്.

ചോ: ഏതെങ്കിലും അടയാളത്തിൽകൂടി ധ്യാനം എളുപ്പമാണെന്നു തോന്നുന്നു. എന്നാൽ ജ്ഞാനമാർഗ്ഗത്തിൽ തന്നെത്താനേ ഉണരണം അല്ലേ?

ഉ: ഉറക്കത്തിൽ നിങ്ങളുണ്ടായിരുന്നുവെന്നറിയുന്നു. എന്തടയാളത്തിൽക്കൂടിയാണതറിഞ്ഞതു്? ആത്മാവിനെ അടയാളം കൂടാതെ അതു സ്വയം അറിയുകയാണു്

ചോ: ഭഗവാന്റെ വാക്കുകൾ അണുവും അനക്കാനൊക്കുല്ല. മന്ത്രാദികളും അനുകൂലം തന്നല്ലോ.

ഉ: അതെ. നിരന്തര മന്ത്രജപത്താൽ മററുവിചാരങ്ങളൊഴിയും. മന്ത്രധ്വനിമിത്തം ഉച്ചത്തിൽ നിന്നു് അതുതന്നെ ആത്മസ്മരണമായിത്തീരുന്നു. മന്ത്രം ധ്യാനം ഭക്തി ഇവ നിങ്ങളെ സ്വസ്വരൂപത്തോടു ചേർത്തു നിർത്തുന്നു.

നാമാരും അഖണ്ഡാത്മ സ്വരൂപമായിരുന്നിട്ടും തെററായി ദേഹത്തെ താനെന്നു കരുതുന്നു. ഏതിനെ അറിയാനും ഒരു പ്രകാശം ആവശ്യമാണു്. മനപ്രകാശം ദൃശ്യപ്രപഞ്ചത്തെ കാണിക്കുന്നു. അതു് അറിവും അറിവില്ലായ്മയുമായിരിക്കുന്നു. സ്വരൂപം അറിവുമയം മാത്രമായിരിക്കുന്നു. നാമാരും ദേശകാലാദികളെക്കടന്ന ആ അറിവേ സ്വരൂപമായിത്തന്നെ ഇരിക്കുന്നു. എന്നിട്ടും ഈ അടിസ്ഥാനസത്യത്തെ മറന്നിട്ടു് ദേഹമാണു നാം എന്നു ഭ്രമിച്ചുപോകുന്നു. ഈ ഭ്രമം നീങ്ങുന്നതാണു് ആത്മസാക്ഷാൽക്കാരം. പണ്ടേ ഉള്ള സാക്ഷാൽക്കാരം, കളഞ്ഞുപോയ വസ്തു തിരിച്ചു കിട്ടിയാൽ എന്ന

പോലെ കിട്ടുമ്പോൾ അതു പുത്തനാണെന്നുതോന്നിയാലും പുത്തനല്ല.

ചോ: എൻെറ ഉദ്യോഗ നിലയനുസരിച്ച് സത്സംഗത്തിനു ഭാഗ്യമുണ്ടാകാതെ പോകുന്നു.

ഉ: സത്-ആത്മാവാണു്. അതുമായിസംഗമില്ലാത്തവർ യഥാർത്ഥത്തിൽ ആരുമില്ല. സർവ്വവും ആസദ്സംഗമത്തിലിരിക്കുന്നു.

ഏപ്രിൽ 30, 1938

483. ശ്രീ. സീതാരാമയ്യ: പതഞ്ജലിയോഗ സൂത്രത്തിൽ പറഞ്ഞിരിക്കുന്ന സംയമനം എന്താണ്?

ഉ: മനസ്സിൻെറ ഏകാഗ്രത തന്നെ.

ചോ: ഹൃദയ സംയമനത്തിൻെറ ഫലം ചിത്ത സംവിത് ആണെന്നു പറയുന്നു.

ഉ: ചിത്ത സംവിത്, ആത്മജ്ഞാനമാണ്.

484. ചോ: ഒരു ഗൃഹസ്ഥന് ആത്മജ്ഞാനം നേടുന്നതിന് ബ്രഹ്മചര്യവും ഗുരൂപദേശവും വേണ്ടതാണല്ലോ?

ഉ: ആദ്യം ഭാര്യയാരാണ്, ഭർത്താവാരാണെന്നും മനസ്സിലായാൽ ഈ ചോദ്യം ഉണ്ടാവുകയില്ല.

ചോ: മററു വ്യവഹാരങ്ങളിലിരുന്നാൽ ആത്മാന്വേഷണത്തിനു തടസ്സമാവുകയില്ലേ?

ഉ: മനോബലം കുറഞ്ഞിരുന്നാൽ തടസ്സംതന്നെ. മനോവൃത്തി കുറഞ്ഞിരുന്നാൽ മനോബലം കൂടും.

ചോ: ഈ ലോകം കർമ്മത്തിൻേറയും കർമ്മഫലങ്ങളുടേയും ഫലമാണോ?

ഉ: സാക്ഷാൽക്കാരംവരെ കർമ്മമുണ്ട്. സാക്ഷാൽക്കാരത്തിനു ശേഷം കർമ്മമെന്നല്ല, ഈ ലോകം പോലുമില്ല.

485. ചോ: ആത്മാന്വേഷണത്തിനിടയിൽ ഉറക്കം വരുന്നു. പരിഹാരമെന്ത്?

ഉ: നാമസങ്കീർത്തനം ചെയ്യാം.

ചോ: ഉറക്കത്തിലൊക്കൂല്ലല്ലോ.

മ: ഉണർന്നിരിക്കുമ്പോഴും ചെയ്താൽ മതി. സംഭാഷണത്തി നിടയിൽ ഭഗവാൻ പറഞ്ഞു:

മനസ്സ് ആകാശം പോലെയാണ്. ആകാശത്തിൽ വിഷയങ്ങളു ള്ളതുപോലെ മനസ്സിൽ ചിന്തകളുണ്ട്. ആകാശം മനസ്സിന്റെ മറു ഘടകമാണെന്നതുപോലെ വിഷയങ്ങൾ ചിന്തകളുടേതാണ്. അങ്ങ നെ മനോസൃഷ്ടികളായ വിഷയങ്ങളെയോ പ്രപഞ്ചത്തേയോ അള ന്നു പഠിക്കുക എളുപ്പമല്ല. അതിനു ശ്രമിക്കുന്നതു ഒരാൾ തന്റെ കാലു കൊണ്ട് തന്റെ നിഴലിന്റെ തലയിൽ ചവിട്ടാൻ ശ്രമിക്കുന്നതുപോ ലെയാണ്, ഒരു കുരങ്ങൻ കണ്ണാടിയിൽ നോക്കിയിട്ട് വികൃതിത്തര ങ്ങൾ കാണിക്കുന്നതു പോലെയുമാണു്. ഒരു ബാലൻ തന്റെ നിഴൽ കണ്ടിട്ട് അതിന്റെ തലയിൽ തൊടാൻ ശ്രമിക്കുന്നു. അവൻ കൈനീ ട്ടിക്കൊണ്ടു ചെല്ലുന്തോറും തല നീങ്ങിനീങ്ങിപ്പോകുന്നു. കുഞ്ഞിന്റെ വിഷമം കണ്ടിട്ട് അമ്മ അവന്റെ കൈയ്യെപിടിച്ചു അവന്റെ തല യിൽ തൊടുവിപ്പിച്ചു കൊണ്ട് നിഴലിനെ നോക്കാൻ പറഞ്ഞു. തന്റെ കൈ തലയിൽ പിടിച്ചിരിക്കുന്നതുകണ്ട് കുഞ്ഞു സംതൃപ്തനാ യി. ഇതുപോലെയാണ് ഒരജ്ഞൻ ലോകത്തെ പഠിക്കേണ്ടിവരുന്ന തും. ലോകം മനസിന്റെ സൃഷ്ടി മാത്രമാണ്. ലോകത്തിന്റെ നിലനിൽപ്പും മനസിൽ മാത്രമാണ് അതിനെ ഒരു ബാഹ്യവസ്തു വെന്നു കണക്കാക്കി പഠിക്കാനും പാടില്ല. ആത്മാവിനെ പ്രാപിച്ച വനു മാത്രമേ ലോകത്തെ അളക്കാനൊക്കുകയുള്ളൂ.

ചിത്തനിരോധം

മനസിനെ എങ്ങനെ നിയന്ത്രിക്കാമെന്നു് ആളുകൾ ചോദിക്കാറു ണ്ട്. അവരോടു എനിക്കു പറയാനുള്ളതു് മനസിനെ കാണിച്ചുതരൂ. എന്നാൽ അതിനെ എങ്ങനെ നിയന്ത്രിക്കാമെന്നു നിങ്ങൾ സ്വയം മന സിലാക്കുമെന്നാണ്. കാരണം അതു് കുറെ വിചാരങ്ങളുടെ കൂട്ടമാ ണ് മനസ്സിനെ ശമിപ്പിക്കണമെന്നു ചിന്തിച്ചതുകൊണ്ടോ ആഗ്രഹി ച്ചതു കൊണ്ടോമാത്രം എങ്ങനെ ശമിപ്പിക്കാനൊക്കും? ഈ ചിന്തയോ അനുഗ്രഹമോ പോലും മനസ്സാണ്. പുതിയ വിചാരങ്ങൾ ഉളവായി മനസ്സിനെ പോഷിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ മനസ്സിനെ ക്കൊണ്ടുതന്നെ മനസ്സിനെ മാററാമെന്നു കരുതുന്നതു വിഡ്ഢിത്തമാണ്.

അതിനാൽ അതിനെ നശിപ്പിക്കാനുള്ള ഒരേ മാർഗം അതിന്റെ ആദിയെ കണ്ടുപിടിച്ച് അവിടെ നിന്നുകൊള്ളുകയാണ്. മനസ്സു സ്വയം മാഞ്ഞുപോവും. യോഗം ചിത്തനിരോധത്തെ ഉപദേശിക്കുന്നു. ഞാനുപദേശിക്കുന്നത് ആത്മാന്വേഷണമാണ്. പ്രായോഗിക മാർഗം ഇതാണ്. ഉറക്കത്തിലും ബോധക്കേടിലും ചിത്തവൃത്തി നിരോധം ഉണ്ടാകുന്നുണ്ട്. പക്ഷെ കാരണം മാറുമ്പോൾ ചിത്തവൃത്തി വീണ്ടും ഉണ്ടാകുന്നു. അതിനാൽ അതുകൊണ്ടുള്ള ഫലമെന്താണ്? മയക്കത്തിൽ ദുഃഖമില്ല. മയക്കം മാറുമ്പൊഴോ? വീണ്ടും ദുഃഖം. അതുകൊണ്ട് നിരോധം നിഷ്പ്രയോജനമാണ്. അതുകൊണ്ടുള്ള ഗുണം ശാശ്വതമല്ല.

ഫലത്തെ സ്ഥായീകരിക്കണമെങ്കിൽ ദുഃഖഹേതുവെന്തെന്നറിയണം. ദുഃഖകാരണം വിഷയങ്ങളാണ്. വിഷയങ്ങളവിടെയില്ലെങ്കിൽ ദുഃഖവുമില്ല. വിഷയങ്ങളെങ്ങനെയില്ലാതാവുമെന്നാണിനി അറിയേണ്ടത്. വിഷയങ്ങൾ മനോസങ്കല്പങ്ങളാണെന്നാണ് ശ്രുതിയും ജ്ഞാനികളും പറയുന്നത്. ഇതു ശരിയാണോ എന്നാരായുക. വിഷയപ്രപഞ്ചം സ്ഥിതിചെയ്യുന്നത് ബോധത്തിന്റെ ഇച്ഛാശക്തിയായ അഹന്തയിൽ തന്നെയാണ്. അഹന്ത എവിടെ നിന്നും വരുന്നു എന്നു ശ്രദ്ധിച്ചാൽ അതുമായും. അവിടെ നിത്യമായ ആത്മാവുമാത്രമവശേഷിക്കും. അതിനന്യമായി ഒന്നുമില്ല.

കണ്ണാടി ഇതരവസ്തുക്കളെ പ്രതിഫലിപ്പിക്കും. എതിരേമറ്റൊരു കണ്ണാടി വന്നാൽ പ്രതിഫലനമില്ലാതാവും. അതുപോലെയാണ് ശുദ്ധസത്വമനസ്സും ആത്മാവും.

മേയ് 2, 1938

486. ഞാനാരാണെന്ന് ഞാനന്വേഷിക്കുന്നതെങ്ങനെ?

ഉ: ആത്മാവു കൊണ്ടു മറ്റേ ആത്മാവിനെ അന്വേഷിക്കത്തക്കവണ്ണം രണ്ടാത്മാവുകളുണ്ടോ? 'ഞാൻ' എന്ന വിചാരം ആർക്കുമുണ്ടാകുന്നു. ആ 'ഞാ'നിനോടു ചേർന്നു നിന്ന് അതിന്റെ ആദിയെ അന്വേഷിക്കുക. അന്വേഷണം തുടർന്നുപോകുമ്പോൾ താൻ ചുമ്മാതിരിക്കുന്ന അവസ്ഥ ബോധ്യമാവും.

487. മുസ്ലീംപർദാധരിച്ച ഒരിംഗ്ലീഷ് യുവതി: ഭഗവാൻ മിഷൺ മാസികയുടെ വാർഷിക പതിപ്പിൽ സ്വാമി ഭരതാനന്ദൻ

എഴുതിയിരുന്ന 'കറുത്ത സൂര്യൻ' (The black sun) എന്ന ലേഖനം അവരെ വായിച്ചു കേൾപ്പിച്ചു.

ചോ: ആത്മാവിൽ ലയിക്കുന്നതുവരെ ധ്യാനിച്ചു കൊണ്ടേ ഇരിക്കണം എന്നാണ് ഈ വായിച്ചതിന്റെ സാരം ശരിയാണോ?

ഉ: അതെ.

ചോ: സാക്ഷാൽക്കാരം കൊണ്ടുള്ള പ്രയോജനമെന്താണ്.

ഉ: ഇപ്പോഴത്തെ അവസ്ഥയിൽ അതൃപ്തി ഉണ്ടായിട്ടാണല്ലോ സാക്ഷാൽക്കാരത്തിനാഗ്രഹിക്കുന്നത്. സാക്ഷാൽക്കരിച്ചാൽ ഈ അതൃപ്തിയ്ക്കവസാനമുണ്ടാകും. അതാണു പ്രയോജനം.

ചോ: ഞാനീലോകത്തുണ്ട്, യുദ്ധങ്ങളുമുണ്ട്. എന്റെ സാക്ഷാൽക്കാരംമൂലം അവയെ ഒഴിവാക്കാനൊക്കുമോ?

ഉ: നിങ്ങൾ ലോകത്തിരിക്കുകയാണോ, അതോ ലോകം നിങ്ങളിലിരിക്കുന്നുവോ?

ചോ: ലോകം എനിക്കു ചുററുമാണ്.

ഉ: അതു വെറും തോന്നൽ മാത്രം. നിങ്ങൾ സ്വപ്നത്തിൽ ഒരു ലോകത്തെ സൃഷ്ടിക്കുന്നില്ലേ? ഉണർച്ചയിലുള്ളത് കുറെക്കൂടി വ്യാപകമായിട്ടുള്ളതാണെന്നേ ഉള്ളൂ. ഈ രണ്ടനുഭവങ്ങളേയും കാണാനൊരാൾ വേണം അതാരാണ്.

ചോ: മനസ്സായിരിക്കണം.

ഉ: മനസ്സൊടുങ്ങിയിരിക്കുന്ന ഉറക്കത്തിലും നിങ്ങൾ ഉണ്ടല്ലോ. അതുകൊണ്ടാണ് ഇന്നലത്തെ കാര്യം നിങ്ങൾക്കിന്ന് ഓർമ്മനിൽക്കുന്നത്. ഉറക്കത്തിൽ 'ഞാൻ' വേർപ്പെട്ടിരുന്നുവെങ്കിൽ ഒരു 'ജാൺസൺ' ഒരു 'ബെൻസൺ' ആയി ഉണരുമായിരുന്നു. ഒരാളിന്റെ വ്യക്തിത്വം എങ്ങനെ നിലനിന്നുപോരും? 'ഞാൻ സുഖമായുറങ്ങി' എന്നു പറയുന്ന 'ഞാൻ' ഉറക്കത്തോടുകൂടി ചേർന്നുണ്ടായിരിക്കുക തന്നല്ലോ വേണം.

ചോ: അതെ.

ഉ: ആ സമയത്തു 'ഞാൻ' എന്ന നിങ്ങളോടൊത്തുലോകവും കൂടി ഉണ്ടായിരുന്നെങ്കിൽ എന്തുകൊണ്ടതിനെ കണ്ടില്ല.

ചോ: ലോകം എനിക്കില്ലാതിരുന്നു.

ഉ: അങ്ങിനെ പറഞ്ഞാൽ മതി. നിങ്ങൾക്ക് ലോകമുള്ളപ്പോഴും ഇല്ലാത്തപ്പോഴും ജാഗ്രത്ത്, സ്വപ്ന, സുഷുപ്തികൾ ഉള്ളപ്പോഴും 'ഞാൻ' എന്ന നിങ്ങളുണ്ട്. അനുഭവങ്ങൾ സിനിമയിൽ ചിത്രങ്ങളെ കാണുന്നതുപോലെയേ ഉള്ളൂ. മാററങ്ങളെ കാണുന്നതു മനസ്സാണ്. ആത്മാവിനുള്ളിൽ ഇതെല്ലാം സംഭവിക്കുന്നു. ആത്മാവു സ്വന്തം ശുദ്ധിയെയും നിത്യാനന്ദസ്വരൂപത്തെയും അറിയുന്നതു തന്നെ സാക്ഷാൽക്കാരത്തിൻെറ ഫലം.

ചോ: സാക്ഷാൽക്കരിച്ചയാളും മററുള്ളവരെപ്പോലെ ലോകത്തു യുദ്ധങ്ങളെപ്പററി അറിയുന്നുണ്ട്.

ഉ: ഉണ്ട്.

ചോ: അദ്ദേഹത്തിനെങ്ങനെ സന്തോഷം തോന്നും.

ഉ: സിനിമയിലെ തീപിടിത്തവും വെള്ളപ്പൊക്കവും സിനിമാ സ്ക്രീനിനെ ബാധിക്കുന്നോ? അതുപോലെയാണ് ലോകവ്യവഹാരങ്ങൾ ആത്മാവിനെയും.

മനുഷ്യരുടെ ബോധത്തിൽ ദേഹാത്മബുദ്ധി വേരുറച്ചിരിക്കയാണ്. മററുവിധത്തിൽ വിശ്വാസം വന്നാൽ തന്നെയും പഴയ ബുദ്ധി മാറാതിരിക്കുന്നു. സ്വപ്നം മുഴുവൻ മിഥ്യയാണെന്ന് ജാഗ്രത്തിൽ തെളിഞ്ഞാൽപോലും പിന്നും സ്വപ്നം കാണുമ്പോൾ അതു സത്യമാണെന്നു തന്നെ തോന്നിപ്പോകുന്നു. ജാഗ്രത്ത് മററു രണ്ടവസ്ഥകളിലും മിഥ്യയായിപ്പോകുന്നു. അതുപോലെ ഓരോന്നും. അതുകൊണ്ട് അവസ്ഥാത്രയങ്ങൾ മാററമില്ലാത്ത ആത്മാവിൽ തോന്നുന്ന മാററങ്ങളാണ്. ജനനമരണങ്ങൾ വെറും തോന്നലുകളാണ്. ജനനത്തിനു മുമ്പും മരണത്തിനു ശേഷവും ആത്മാവുണ്ട്.

മേയ് 3, 1938

മുൻപറഞ്ഞ ഇംഗ്ലീഷ് വനിത തുടർന്നു ചോദിച്ചു:

ലോകം ഒരു സ്വപ്നക്കാഴ്ച മാത്രമാണെങ്കിൽ അതു അനശ്വരമായ ആത്മസത്യവുമായി എങ്ങനെ യോജിക്കും?

ഉ: ലോകക്കാഴ്ച ആത്മാവിനന്യമല്ലെന്നറിഞ്ഞാൽ ഭേദം തോന്നുകയില്ല.

ചോ: ഈ ലോകത്തെ എത്രയോ വർഷങ്ങളായി കണ്ടുകൊണ്ടിരിക്കുന്നു. അതു സ്വപ്നമാണെന്നെങ്ങനെ പറയും?

ഉ: പല വർഷങ്ങളിലെ അനുഭവങ്ങൾ ഏതാനും നിമിഷങ്ങളിലെ സ്വപ്നത്തിൽ ഒതുങ്ങി നിൽക്കുന്നില്ലല്ലോ? അതുപോലെ ഈ ജാഗ്രത്തിനാധാരമായ സ്വപ്നത്തിന്റെ കാലയളവെന്തായിരിക്കും? ചിലപ്പോൾ 50 വർഷത്തെ ജാഗ്രത്തു് 5 നിമിഷത്തെ സ്വപ്നമായിരിക്കാം. സ്വപ്നത്തിനു തുടർച്ചയുണ്ടു്. ഇതിൽ ഏതാണു സത്യം? 50 വർഷത്തെ ജാഗ്രത്തു സത്യമോ, 5 നിമിഷത്തെ സ്വപ്നം സത്യമോ? രണ്ടിലും കാലത്തിന്റെ തോതിനു വ്യത്യാസമുണ്ടു്. അത്രയേയുള്ളൂ. അനുഭവങ്ങൾക്കു വ്യത്യാസമില്ല.

ചോ: മാറിക്കൊണ്ടിരിക്കുന്ന തോന്നലുകൾ ജീവനെ ബാധിക്കുന്നില്ല. അതുപോലെ തുടരെയുള്ള അജ്ഞാനം മൂലമുള്ള ദേഹങ്ങളും ഓരോ ദേഹത്തിനും ചേഷ്ടിക്കാൻ ജീവനുമുണ്ടാകുന്നതെങ്ങനെ?

ഉ: ദേഹം ജീവനന്യമാണു്. ജീവൻ ദേഹത്തെ ചൈതന്യവത്താക്കിത്തീർക്കുന്നു.

ചോ: സാക്ഷാൽക്കരിക്കുന്നതു് അപ്പോൾ ജീവനാണു്. അതു പിന്നെ ലോകത്തെ അറിയുന്നില്ല.

ഉ: അറിയുന്നുണ്ടു്, പക്ഷെ ആത്മാവിനന്യമായിട്ടല്ല.

488. ഒരു സംഘം സന്ദർശകരിൽ ഒരാൾ: ദേഹത്തിനു ശക്തിയുണ്ടെങ്കിലേ മനസ്സിനും ശക്തിയുണ്ടായിരിക്കുകയുള്ളു. അതിനാൽ ദേഹത്തിന്റെ ആരോഗ്യം നിലനിർത്തണമല്ലോ?

ഉ: എന്നാൽ എപ്പോഴും അതിനേ നേരം കാണുകയുള്ളൂ.

ചോ: മുൻകർമ്മഫലമാണു ഇന്നത്തെ അനുഭവങ്ങൾ എന്നു പറയുന്നു. പഴയതെററുകളെന്തെന്നറിഞ്ഞാൽ തിരുത്താനൊക്കുമായിരുന്നു.

ഉ: ഒരു തെററിനെ തിരുത്തിയാലും വീണ്ടും ജനനത്തെത്തരാൻ സഞ്ചിത കർമ്മ ഫലങ്ങൾ (പൂർവ്വ ജന്മങ്ങളിൽ ചെയ്തവ) കാത്തു നിൽക്കും. അരങ്ങിവിടുന്തോറും ചെടികൾ കൂടുതൽ പുഷ്ടിയോടു കൂടി വളരുകയേ ഉള്ളൂ. അതിനാൽ കർമ്മത്തിന്റെ മൂലകാരണം കണ്ടുപിടിച്ചു ഖണ്ഡിച്ചു കളയുകയാണു വേണ്ടതു്.

മേയ് 4, 1938

489. മറെറാരു സംഘം ആളുകൾ സാക്ഷാൽക്കാരത്തെപ്പററി ചോദിച്ചതിനുത്തരമായി ഭഗവാൻ:

മനസ്സിനെ നിയന്ത്രിക്കുകയും ആത്മാന്വേഷണം നടത്തുകയു മാണു് ആദ്യമായി വേണ്ടതു്. എന്നാൽ മനസ്സു തന്നെ എന്താണ്. അതു ആത്മാവിൻെറ ഒരു മൂനമാത്രം. മനസ്സുണ്ടാകുന്നതു് അഹന്ത യിൽ നിന്നും. ഇനിയും ഗഹനമായി ചിന്തിച്ചാൽ അതു തിരോധാനം ചെയ്തിട്ടു് വെട്ടവെളിയെപ്പോലുള്ള ആത്മബോധം പ്രത്യക്ഷമാകും. ഇതിനെ ഹിരണ്യഗർഭൻ എന്നു പറയുന്നു. ഇതിൻെറ കൂട്ടസ്ഥായ രൂപ ങ്ങളാണു് വ്യക്തികൾ.

490. ഇംഗ്ലീഷ് വനിത ഭഗവാനോടു് സ്വകാര്യമായി സം സാരിക്കാനാഗ്രഹിച്ചു് ഭഗവാനോടു്:

ഞാൻ ഇംഗ്ലണ്ടിലേക്കു മടങ്ങുകയാണു്. ഇന്നു വൈകീട്ടു തിരി ക്കും. സാക്ഷാൽക്കാരസുഖം എനിക്കു സ്വഭവനത്തിൽ ഉണ്ടാകുമോ എന്നാഗ്രിക്കുന്നു. എൻെറ നാട്ടിൽ ഇതിനു ബുദ്ധിമുട്ടുണ്ടു്. ഞാൻ യത്നിക്കും. ഞാനെന്തു ചെയ്യണം?

ഉ: സാക്ഷാൽക്കാരം എപ്പോഴുമുള്ളതാണു്. അതു ലോക ബോധത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നതിനാൽ അതിനെ അറിയുന്നില്ലെ ന്നേ ഉള്ളൂ. ഈ അറിവില്ലായ്മ മാറിയാൽ ആത്മാകാരം ദൃശ്യമാവും. ഇതിനു പ്രത്യേക പ്രയത്നം ആവശ്യമില്ല. മുൻ പറഞ്ഞ മറവുമാററുക യൊന്നേ ചെയ്യേണ്ടിയുള്ളൂ. കഴുത്തിൽ കിടന്ന നെക്ക്ലേസിനെ വിസ്മരിച്ച സ്ത്രീക്കു് അതിൻെറ നഷ്ട ബോധമുണ്ടായി. അന്വേ ഷണം നടത്തിയതിൽ ഒരു കൂട്ടുകാരി അതിനെ കഴുത്തിൽ കാണിച്ചു കൊടുത്തു. അപ്പോൾ കളഞ്ഞുപോയ നെക്ക്ലേസ് തിരിച്ചു കിട്ടിയ തുപോലായി. യഥാർത്ഥത്തിൽ കളയുകയോ തിരിച്ചു കിട്ടുകയോ ഉണ്ടായില്ല. ആത്മ പ്രാപ്തിയും ഇതുപോലെയാണു്. ഇതുപോലെ ആത്മാവിനെയും പുത്തനായി പ്രാപിച്ചതുപോലെ തോന്നും.

ഇനി, അജ്ഞാന മറയെ മാററുന്നതെങ്ങനെ? വിജ്ഞാനത്തി നു വേണ്ടി ആഗ്രഹിക്കുക. ഈ ആഗ്രഹം മുററിവരുമ്പോൾ അജ്ഞാ നം ക്രമേണ മറയും.

ചോ: കഴിഞ്ഞദിവസം അങ്ങു പറഞ്ഞു, ഉറക്കത്തിൽ ബോധം

പ്രവർത്തിക്കുന്നില്ലെന്ന്. എന്നാൽ ചില അവസരങ്ങളിൽ ഉറക്കവേളയിലും എനിക്കു ബോധമുള്ളതുപോലെയുണ്ട്.

ഉ: ഈ അവസ്ഥകൾ മൂന്നും മാറിക്കൊണ്ടേയിരിക്കുന്നു. എന്നാൽ ഈ മൂന്നവസ്ഥകളിലും അവസ്ഥാടിസ്ഥാനമായ ഒരു നേരിയ ബോധം തന്നോടുകൂടി ഉണ്ടായിരിക്കും. ഇപ്പോൾ ആ ബോധമാത്രമായിട്ടിരിക്കുക. അതാണു സാക്ഷാൽക്കാരം, അതാണു ശാന്തി, അതാണാനന്ദം.

## മേയ് 7, 1938

491. ഗാന്ധിസേവാസംഘം പ്രസിഡൻറ് കിശോരിലാൽ മഷ്റുവാല: ബ്രഹ്മചര്യം വിജയപ്രദമായി ശീലിക്കുന്നതെങ്ങനെ?

ഉ: ജീവൻ ബ്രഹ്മത്തോടു ചേർന്നിരിക്കുന്നതാണു ബ്രഹ്മചര്യം. സാക്ഷാൽക്കാരം ബ്രഹ്മചര്യമാണ്.

ചോ: നൈഷ്ഠിക ബ്രഹ്മചര്യം സാക്ഷാൽക്കാരത്തിനു സുപ്രധാനമായ ഒരു സാധനയാണോ?

ബ്രഹ്മചര്യം—ബ്രഹ്മത്തിൽ ചരിക്കുക—ബ്രഹ്മാകാരമായിരിക്കുക. നൈഷ്ഠിക ബ്രഹ്മചര്യം—ആജീവനാന്ത ബ്രഹ്മചര്യം.

ഉ: ബ്രഹ്മസാക്ഷാൽക്കാരം ബ്രഹ്മചര്യം തന്നെയാണ്.

ചോ: തൻെറ അനുയായികൾ ദുർമ്മാർഗ്ഗത്തിൽ ചരിക്കുന്നതിനെപ്പററി ഗാന്ധിജി പലപ്പോഴും ഖേദിച്ചിരുന്നു.

ഉ: (ചിരിച്ചുകൊണ്ടു്) അദ്ദേഹം സ്വന്തം ശ്രദ്ധിക്കേണ്ടിത്തന്നെ വളരെ പാടുപെട്ടു. അനുയായികളും ക്രമേണ ശരിയായിക്കൊള്ളും.

ചോ: പുനർജന്മത്തെപ്പററിയുള്ള ഹൈന്ദവമതം ശരിയാണോ?

ഉ: ശരിയെന്നോ തെററെന്നോ പറയാനൊക്കുകയില്ല. ഈ ജന്മം തന്നെ ഉള്ളതാണോ? (''നത്വേവാഹം ജാതുനാശം'')

ഉ: ജീവൻ തന്നെ ഉള്ളതാണോ എന്നന്വേഷിക്കൂ. നമ്മാഴ്വാർ പറയുന്നു: ''അജ്ഞാനത്തിൽ ഞാൻ അഹന്തയെത്തന്നെ ഞാനെന്നു കൽപിച്ചു. തെററററ അറിവിൽ അഹന്ത ഇല്ലാത്തതാവുകയും

'നീ' എൻെറ ആത്മാവായിത്തീരുകയും ചെയ്തു.'' ആദ്യം ഇതറിഞ്ഞിട്ട് പിന്നെ മറെറല്ലാം ചർച്ച ചെയ്യാം. ദ്വൈതാദ്വൈതങ്ങളെ താത്വിക പരിഗണനകളാൽ തീരുമാനിക്കുക വയ്യ. ജ്ഞാനാനുഭവത്തിൽ ഈ രണ്ടും ഒഴിയുന്നു. തൻെറ ബ്രഹ്മചര്യത്തെ സംബന്ധിച്ച് ശുകനും ഉറപ്പില്ലായിരുന്നു. കൃഷ്ണനു് അക്കാര്യത്തിൽ ദൃഢതയുണ്ടായിരുന്നു.

ചോ: ഒരു ജ്ഞാനിയിലും സംസ്കാരം തുടർന്നു നിൽക്കുമെന്നു പറയുന്നു

ഉ: അതെ. പക്ഷെ ജ്ഞാനിയിൽ ബന്ധഹേതുകമല്ല, ഭോഗഹേതുകം മാത്രമാണ്

ചോ: ചില കള്ള സന്യാസികൾ അതിനെ പ്രാരബ്ധം എന്നു പറഞ്ഞു സ്വാർത്ഥതാൽപര്യങ്ങൾക്കുവേണ്ടി ഉപയോഗിക്കുന്നു. ഇത്തരക്കാരെ യഥാർത്ഥ സന്യാസിമാരിൽ നിന്നും തിരിച്ചറിയുന്നതെങ്ങനെ?

ഉ: കർത്തവ്യകർമ്മമൊഴിഞ്ഞ ജ്ഞാനി ''ഇതു് എൻെറ പ്രാരബ്ധം'' എന്നു പറയുകയില്ല. ജ്ഞാനികൾ പല മട്ടിലും ജീവിക്കുന്നു എന്നു പറയുന്നതു് മററുള്ളവർക്കു വേണ്ടിയാണ്.

മേയ് 8, 1938

492. (അരുണാചലം) മലയുടെ അവകാശം സ്ഥാപിച്ചു കിട്ടാൻ ക്ഷേത്രം അധികാരികൾ ഗവണ്മെൻറിനെതിരെ കൊടുത്ത കേസ്സിൽ ഭഗവാൻ സാക്ഷിയായി കമ്മിഷനാൽ വിസ്തരിക്കപ്പെട്ടു.

ഭഗവാൻ: പരബ്രഹ്മ സ്വരൂപിയായ അരുണാചലേശ്വരൻ ലിംഗരൂപത്തിൽ മലയായിട്ടിരിക്കുകയാണ്. മലക്കു മുകളിലും ചുററിനും പല തീർത്ഥങ്ങളുമുണ്ട്. മുലപ്പാൽതീർത്ഥം പാദതീർത്ഥം ഋഷഭതീർത്ഥം, പാണ്ഡവതീർത്ഥം, ബാലിതീർത്ഥം, അഗസ്ത്യതീർത്ഥം, ശോണതീർത്ഥം തുടങ്ങിയവ. ബ്രഹ്മാവിനും വിഷ്ണുവിനും ആദിയന്തമററ ജ്യോതി രൂപത്തിൽ തോന്നപ്പെട്ട അരുണാചലേശ്വരൻ പിന്നീട് അവരുടെ പ്രാർത്ഥനയനുസരിച്ച് ജനങ്ങൾക്ക് ആരാധിക്കാൻ വേണ്ടി മലയുടെരൂപത്തിൽ സ്ഥിതിചെയ്യുകയാണ്.

ഞാനിരിക്കുന്നതിനു ചുററും ആശ്രമങ്ങളും കെട്ടിടങ്ങളും ഉയർന്നുയർന്നുവരുന്നതു് ഞാനാവശ്യപ്പെട്ടിട്ടല്ല. വരേണ്ടതു വരുന്നു. ഞാൻ തടുക്കാൻ പോയില്ല. ഞാനിതിനെല്ലാം സാക്ഷിമാത്രം.

ചോ: ഇപ്പോഴത്തെ സർവ്വാധികാരി അങ്ങയുടെ പിൻഗാമി യാണോ?

ഉ: മേൽനോട്ടക്കാരൻമാത്രം. അദ്ദേഹത്തിൻെറ സഹായത്തിനു ധാരാളംപേർ വേറെയുമുണ്ടു്.

മേയ് 18, 1938

483. ഒരാന്ധ്രാ സന്ദർശകൻ:

ഞാനെപ്പോഴും അങ്ങയുടെ തൃപ്പാദങ്ങളോടു ചേർന്നിരിക്കുന്ന തെങ്ങനെ?

ഉ: 'ഞാനങ്ങയെ വിട്ടിരിക്കുന്നോ'? എന്ന വിചാരംമതി.

ചോ: ഈ വിചാരത്തെ ഉറപ്പിച്ചു നിറുത്തുന്നതെങ്ങനെ?

ഉ: മററു വിചാരങ്ങളെത്തള്ളണം.

494. വിദേശീയനായ പാസ്കലിൻ മാലെർട്ടു എഴുതിയ പൗരസ്ത്യനാട്ടിലോട്ടു് (Town Eastwards) എന്ന ഇംഗ്ലീഷ് പുസ്തകം വായിച്ചിട്ടു് 'ഭംഗിയായും ആത്മാർത്ഥമായിട്ടും എഴുതിയിരിക്കുന്നു' എന്നു ഭഗവാനഭിപ്രായപ്പെട്ടു. അവിടവിടെ ചില തെററുകളുണ്ടു്. നന്തനാർ തുടങ്ങിയവരെപ്പററിയും രമണമഹർഷിയെപ്പററിയും അതി ലെഴുതിയിരിക്കുന്നു. പുസ്തകം ഭാരതത്തെപ്പററി നല്ല അറിവുതരുന്നു.

മേയ് 29, 1979

495. കൊച്ചിയിൽ എറണാകുളം കാളേജിലെ ഒരു പ്രൊഫസർ:

സുഖഭോഗങ്ങളെ ഇഷ്ടംപോലെ അനുഭവിച്ചിട്ടുതന്നല്ലോ വിടണം.

ഉ: അതെ. തീയണയ്ക്കാൻ വേണ്ടി പെട്രോൾ ധാരാളം ഒഴിച്ചു കൊടുത്താൽ മതി. (എല്ലാവരും ചിരിച്ചു)

ചോ: അവയെ ദുർബ്ബലപ്പെടുത്തുന്നതെങ്ങനെ?

ഉ: അറിവുകൊണ്ടു് അവയെ നിയന്ത്രിച്ചിട്ടാണു്. അല്ലാതെ അവയ്ക്കു നമ്മെ വിട്ടുകൊടുത്തിട്ടല്ല. ഇച്ഛകളെല്ലാം മനസ്സിൻേറ താണു്. ആത്മാവിൻേറതല്ല.

ചോ: പ്രയോഗത്തിൽ നിയന്ത്രണം ഉണ്ടാകുന്നില്ല.

ഉ: ഓരോ പ്രാവശ്യവും ആശ വന്നുമുട്ടുമ്പോൾ അറിവുകൊണ്ടു് നാമതിനെ എതിർക്കാൻ തുനിയുന്നു. ഇതു ശീലമായിവന്നാൽ ആശ കൾ ക്ഷയിക്കും. അവസ്ഥാത്രയങ്ങളും ആത്മാവിൻേറതല്ല, മനസ്സി ൻേറതാണു്. നിജാവസ്ഥയെ ഉറക്കത്തിൽ ദർശിക്കാം.

ചോ: ധ്യാനത്തിൽ ഉറങ്ങാൻ പാടില്ലെന്നല്ലേ പറഞ്ഞിരിക്കു ന്നതു്.

ഉ: അതു് മയക്കമാണു് സൂക്ഷിക്കണം. പിന്നീടുണരുന്ന ഉറക്കം സത്യമല്ല. ഉറക്കത്തിലവസാനിക്കുന്ന ഉണർച്ചയും സത്യമല്ല. നിങ്ങൾ ഇപ്പോൾ ഉണർന്നിരിക്കുകയാണോ, അല്ല, നിങ്ങളുടെ യഥാർത്ഥ പ്രകൃതിയിൽ ഉണരുന്നതാണു് ഉണർച്ച. കൃത്രിമ ഉറക്ക ത്തിലോ ഉണർച്ചയിലോ പെടരുതു്. ഉറക്കത്തിനും ഉണർച്ചക്കുമിട യിൽ നിൽക്കണം. ''ഉറങ്ങാതെ ഉറങ്ങണ''മെന്നു പറയുന്നതിതി നെയാണു്.

'ലയേ സംബോധയേച്ചിത്തം വിക്ഷിപ്തം ശമയേത്പുനഃ' ലയത്തിലോ വിക്ഷേപത്തിലൊ പെടാതെ ആ രണ്ടുമല്ലാത്ത നിങ്ങളു ടെ നിജസ്ഥിതിയിലിരിക്കുക.

ചോ: അവസ്ഥകൾ മനസ്സിൻേറതാണല്ലോ.

ഉ: ആരുടെ മനസ്സിൻേറതു്? അതിനെപ്പിടിച്ചു നിറുത്തി പരി ശോധിക്കൂ.

ചോ: അതിനെ പിടിക്കാനൊക്കുകയില്ലല്ലോ. അതല്ലേ എല്ലാ ത്തിനെയും സൃഷ്ടിക്കുന്നതു്. ഫലത്തിൽ കൂടിയേ അതറിയപ്പെടുന്നു ള്ളൂ. അതു ചുമ്മാതിരിക്കുമ്പോൾ അതിനെ അറിയാനൊക്കുകയില്ല.

ഉ: വർണ്ണരഹിതമായ ഒരു പ്രകാശം തന്നെയാണു് ഏഴുനിറമായി കാണപ്പെടുന്നതു്. അപ്രകാരം ഒരാത്മാവു തന്നെയാണു മനസ്സായും ശരീരമായും ലോകമായും മററും കാണപ്പെടുന്നതു്. ഈ രഹസ്യത്തെ അറിയണം.

ചോ: അത്രത്തോളം എനിക്കു കഴിവില്ല. അതിനാൽ ഞാൻ ഭഗവൽ പാദങ്ങളെ മാത്രം ശരണം പ്രാപിക്കുന്നു.

ഉ: അതിൽ കൂടുതലെന്തുവേണം. അതിനപ്പുറം ഒന്നില്ലതാനും.

ചോ: കുടുംബത്തോടുള്ള മമത (പററുതൽ) കൊണ്ടല്ലേ അവ യെപ്പോററണമെന്ന കർത്തവ്യമുണ്ടാകുന്നതു്?

നിങ്ങഠം കാളേജുദ്യോഗം നോക്കുന്നതു അതിനോടുള്ള മമത കൊണ്ടാണോ?

ചോ: (ചിരിച്ചുകൊണ്ടു്) ശമ്പളം വാങ്ങാൻ? എന്റെ കുടുംബം എന്റെ സ്നേഹത്തെ ഉററു നോക്കുന്നു.

ഉ: അതെ. അസക്തി ആന്തരമായും സക്തി ബാഹ്യമായും വർദ്ധിച്ചിരിക്കണം.

ജൂൺ 9, 1938

496. ശ്രീ രാമകൃഷ്ണമിഷനിലെ ഒരു സ്വാമി അവിദ്യയെ തരണം ചെയ്യുന്നതെങ്ങനെയെന്നു ചോദിച്ചു

ഉ: ഇല്ലാത്തതെന്തോ അതാണവിദ്യ. അതിനാൽ അതു സ്വയമേവ മിഥ്യയാണു്. അതുള്ളതാണെങ്കിൽ അതിനെ എങ്ങനെ നശിപ്പിക്കും.

ചോ: എനിക്കതു മനസ്സിലാകുന്നുണ്ടെങ്കിലും ദൃഢമാവുന്നില്ല.

ഉ: മനസ്സ് നിവൃത്തിയിലിരുന്നാലുള്ള സാക്ഷാൽക്കാരാവസ്ഥയു നിങ്ങളെന്തിനാണു് ഈ ചിന്ത മൂലം ഭംഗമുണ്ടാക്കുന്നതു്.

ചോ: ആത്മാവേകം തന്നെ. എങ്കിലും എനിക്കിന്നത്തെ അവസ്ഥയിൽ നിന്നും മോചനമുണ്ടാകുന്നില്ല.

1: ഇതാരു പറയുന്നു. പ്രസ്തുത ഏകമാണോ: ചോദ്യം സ്വയം നിഷേധിക്കപ്പെട്ടുന്നു.

ചോ: സാക്ഷാൽക്കാരത്തിനു് ഭഗവാന്റെ അനുഗ്രഹം തന്നെ ഉണ്ടാവണം.

ഉ: ഇങ്ങനെ തോന്നുന്നതേ അനുഗ്രഹം മൂലമാണു്.

ചോ: ഞാനതിനായി പ്രാർത്ഥിക്കുന്നു.

ഉ: ശരി, അതുണ്ടു്.

ജൂൺ 10, 1938

497. മറെറാരു സംഭാഷണത്തിനിടയിൽ ഭഗവാൻ പറഞ്ഞു. സത്വം പ്രകാശമാണു്. രജസ്സ് ദ്രഷ്ടാവും തമസ്സു ദൃശ്യ (വിഷയ) വുമാണു്.

സത്യത്തിൻെറ പ്രകാശം പോലും പ്രതിഫലനമാണു്. ശുദ്ധ പ്രകാശം പ്രതിഫലിക്കുകയില്ല. മാനസാകാശം ഭൂതാകാശമായി പ്രതിഫലിച്ച് ദ്രഷ്ടാവിനന്യമായി വിഷയങ്ങളെ ജനിപ്പിക്കുന്നു.

സമാധി ആധാരമായിത്തന്നെയാണ് വ്യവഹാരങ്ങൾ ഉണ്ടാകുന്നതും. ഭേദവ്യവഹരങ്ങളൊന്നും സമാധിയെ വിട്ടിരിക്കുന്നില്ല.

498. മുക്തൻ ജനങ്ങളുടെ ഇടയിൽ പ്രവചനങ്ങൾ നടത്തണമെന്നു പറയപ്പെടുന്നു. ചുററും ദുഃഖം കണ്ടു കൊണ്ട് അവൻ എങ്ങനെ ഒരിടത്തു മിണ്ടാതിരിക്കുമെന്നു ചോദിക്കുന്നു. ശരിയാണു്. പക്ഷെ മുക്തൻ ആരാണു്, അവൻ ദുഃഖത്തെ എവിടെയെങ്കിലും കാണുന്നുണ്ടോ? അവനെ വിട്ടിട്ട് ഈ ലോകത്തു എന്തെങ്കിലും സംഭവിക്കുന്നുണ്ടോ? മുക്തിയുടെ അവസ്ഥയെപ്പററി ഒന്നും അറിയാതെ അവർ മുക്തൻെറ അവസ്ഥയെ നിർണ്ണയിക്കുകയാണു്, മുക്തൻെറ നിലയിൽ നിന്നും നോക്കിയാൽ അവരുടെ വാദം ഇതായിരിക്കും. ഒരാൾ സ്വപ്നത്തിൽ ധാരാളം ഉറങ്ങുന്ന ആളുകളെ കാണുന്നു. അവൻ ഉണർന്ന ശേഷം അന്വേഷിക്കുന്നു, അവൻ കണ്ട (ഉറങ്ങുന്ന) ആളുകളും ഉണർന്നോ എന്നു്. ഇതാക്ഷേപകരമല്ലേ?

499. രാമകൃഷ്ണമഠം സ്വാമികൾ തുടർന്നു ചോദിച്ചു:

അങ്ങ് ചെറുപ്പത്തിൽ ഗുഹയിലിരിക്കുമ്പോൾ ഞാൻ കണ്ടിട്ടുണ്ട്. അമ്മയുടെ ചരിത്രം വായിക്കയും ചെയ്തിട്ടുണ്ട്, അക്കാലങ്ങളിൽ അങ്ങ് സാധനകൾ ചെയ്തിരുന്നുവോ?

താങ്കളുടെ ചോദ്യത്തിൽ നിന്നും താങ്കൾ ആ ചരിത്രം ശരിയായിട്ടു പഠിച്ചില്ലെന്നാണു തോന്നുന്നതു്. അതൊന്നുകൂടി ശ്രദ്ധിച്ചുവായിച്ചാൽ മതി. ജ്ഞാനാജ്ഞാനഭേദങ്ങൾ അജ്ഞാനിക്കാണ്. ജ്ഞാനിക്കു് ജ്ഞാനമൊന്നേയുള്ളൂ.

ചോ: ജ്ഞാനിക്കു തെററുചെയ്യാനൊക്കുമോ?

ഉ: അജ്ഞാനി ദേഹത്തെ കണക്കാക്കി ഒരു ജ്ഞാനിയെ കാണുന്നു. അവൻെറ സങ്കൽപത്തിൽ തെറെറന്നുള്ളവയെ അവൻ ജ്ഞാനിയിലും പകർന്നു കാണുന്നു. അങ്ങനെ ഒരു ബാഹ്യ ശരീരത്തെമാത്രമേ ജ്ഞാനിയിൽ കാണുന്നതായുള്ളൂ. അവൻെറ ശരീരചേഷ്ടകളിൽ അവനു് കർത്തൃത്വമില്ലെന്നോ ഉണ്ടെ

ന്നോ അജ്ഞാനി എങ്ങനെ അറിയുന്നു. സ്വന്തം ശരീരവൃത്തിക ളിൽ അവന് കർത്തൃത്വമുണ്ടെങ്കിൽ ആ വൃത്തികളെപ്പററി അവ നോടു തന്നെ ചോദിക്കാമായിരുന്നു.

ചോ: കർമ്മത്തിൽ അദ്വൈതത്തിനിടമെങ്ങനെയുണ്ടാകും?

ഉ: ദ്വൈതത്തിൽ നിന്നുമുണ്ടാകുന്ന കർമ്മങ്ങളിൽ അദ്വൈത ത്തിനിടമേതു്? അഭ്യാസകാലത്തു് ദ്വൈതമേയുള്ളു. ആത്മലാഭം വന്നവന് അദ്വൈതമേയുള്ളു.

ചോ: ഗുരൂപദേശത്തിലും ഗുരു, ശിഷ്യൻ എന്ന ദ്വൈതമുണ്ട്. ഗുരു എപ്പോഴും ആത്മാവു തന്നെയാണു് അതു തന്നിലിരിക്കുന്നു. അതിനാൽ അവിടെ ദ്വൈതം നിഴലിക്കുന്നില്ല. 'എന്നുള്ളിൽ ആത്മാ വായിരിക്കുന്ന ഗുരുവേ! എന്നു തമിഴ്ജ്ഞാനികൾ പാടിയിരിക്കുന്നു.

ചോ: അതെ. ഒരു ജ്ഞാനിയായാലേ ജ്ഞാനിയെ അറിയാ നൊക്കുകയുള്ളു.

ഉ: ജ്ഞാനി, അജ്ഞാനിയായിട്ടാരെയും കാണുന്നില്ല. അവ ന്റെ കണ്ണിൽ കാണുന്നവരൊക്കെ ജ്ഞാനികളാണു്. ഒരുദാഹരണം പറയാം. രണ്ടു സ്നേഹിതന്മാർ അടുത്തടുത്തു കിടന്നുറങ്ങുന്നു. കൂട്ടുകാ രൻ ധാരാളം ദൂരെ സ്ഥലങ്ങളിൽ സഞ്ചരിച്ചതായും പലതും സംഭ വിച്ച അനുഭവങ്ങൾ അയാൾക്കുണ്ടായതായും ഒരാൾ സ്വപ്നത്തിൽ കാണുന്നു. ഉണർന്നയുടനെ അതെല്ലാം ശരിയാണോ എന്നുമറേറയാളി നോടു ചോദിച്ചാൽ അയാൾ ചിരിക്കുകയല്ലേ ഉള്ളൂ.

സാധാരണ എല്ലാവരും പറയുമ്പോലെ ജ്ഞാനം എന്നൊന്നില്ല. സാധാരണ പറയപ്പെടുന്ന ജ്ഞാനാജ്ഞാനങ്ങൾ ആപേക്ഷികങ്ങളും മിഥ്യകളുമാണ്. അതിനാൽ അവയെ കണക്കിലെടുക്കാനില്ല. യഥാ ർത്ഥത്തിൽ അദ്വൈതാത്മാവൊന്നേയുള്ളു. അതു് ദശമപുരുഷനാ ണ്, അല്ലെങ്കിൽ കാന്താഭരണമാണു്.

ചോ: അവിടെ കാണിച്ചു കൊടുക്കാൻ ഒരു ഗുരു വേണമല്ലോ.

ഉ: ആ ഗുരുവും ബാഹ്യമല്ല. തന്നിൽതന്നെ ഇരിക്കുന്നു. നാം മറിയാതെ അദ്ദേഹത്തെയും ഒരു മനുഷ്യനായി കരുതുന്നു. എന്നാൽ അദ്ദേഹം നമ്മെ അങ്ങനെ കരുതുന്നില്ല. ഗുരു, നിരകാര സ്വരൂപമാ യിട്ടെന്നുമിരിക്കുന്നു.

500. ചോ: മനസ്സഴിഞ്ഞു് നിശ്ചഞ്ചലമായി ശൂന്യത്തിൽ പ്രവേശിച്ചശേഷം പ്രത്യക്ഷാനുഭൂതിയുണ്ടാവാൻ എന്തുചെയ്യണം? (മാങ്ങയെത്തന്നെ മാങ്ങയെന്നറിയാൻ)

ഉ: ശൂന്യാകാശത്തെ കാണുന്നതാരു്. പ്രത്യക്ഷമെന്നു പറഞ്ഞാലെന്താണു്. കൺമുമ്പിൽ കാണുന്നതിനെ നിങ്ങൾ പ്രത്യക്ഷമെന്നു പറയുന്നു. അതിനു കർമ്മം, കാര്യം, കർത്താ എന്നീ മൂന്നും വേണം. ത്രിപുടിയോടുകൂടിയതു് ആപേക്ഷികമാണു്. അതിനാൽ അതു് പ്രത്യക്ഷമാവുകയില്ല. ജ്ഞാനാജ്ഞാനങ്ങളെ കടന്ന സ്വപ്രകാശ ചൈതന്യത്തെയാണു് ജ്ഞാനമെന്നു പറയുന്നതു്. ശൂന്യം വാദഹേതുകമാണു്. താനേ താനായിരിക്കുന്നതാണു് തന്നെ അറിയുന്നതു്

ചോ: അന്വേഷിക്കുന്നവനെയാണു കാണേണ്ടതു്എന്നറിയുന്നതുവരെ ഇങ്ങനെയുള്ള ചോദ്യങ്ങൾ ഉണ്ടായികൊണ്ടേയിരിക്കും.

ഉ: അതെ, അതെ. അന്വേഷിക്കുന്നവനാരോ അവൻ തന്നെയാണന്വേഷിക്കപ്പെട്ടതുമെന്നറിയേണ്ടതാണു്. അറിയുന്നവനായ മനസ്സിനെ ആത്മാവാണെന്നു പലരും തെററിദ്ധരിക്കുന്നു. ഈ അറിയുന്നവനായ മനസ്സൊഴിഞ്ഞ നിദ്രയിലും ആത്മാവു സ്ഥിതിചെയ്യുന്നു. അറിയുക, അറിയാതിരിക്കുക എന്നീ രണ്ടിനെയും കടന്നതാണാത്മാവു്. സംശയങ്ങളെല്ലാം മനസ്സിനാണു്. രജോഗുണതമോഗുണങ്ങൾക്കിടം കൊടുക്കാതെ ശുദ്ധ സാത്വികമായി നിന്നു പഴകിയാൽ ജീവൻ അതിൻെറ എല്ലാ വാസനകളോടുംകൂടി നശിച്ചു ആത്മാവിൻെറ സ്വപ്രകൃതിയായ നിർവ്വാസനാമനം പ്രത്യക്ഷമായി പ്രകാശിക്കും.

ജ്ഞാനദൃഷ്ടിയെന്നും ജ്ഞാനചക്ഷുസ്സെന്നും പറയുന്നതു ജ്ഞാനം തന്നെ. ജ്ഞാനം തന്നെ കണ്ണെന്നതാണു്, ദൂരസ്ഥിതകാര്യങ്ങളെ അറിയുന്നതോ മറെറാരാളിൻെറ വിചാരത്തെ അറിയുന്നതോ ജ്ഞാനദൃഷ്ടിയല്ല ദ്രഷ്ടാദൃശ്യഭേദത്തോടുകൂടിയ മനോമയ ബ്ഭ്രാന്തിമാത്രം. ഈ മാനസിക അറിവിനും അതീതമായുള്ളതാണു് ആത്മജ്ഞാനം.

ജൂലൈ 12, 1938

501. മൈസൂറിൽ നിന്നും ഒരു സന്ദർശകൻ:

എനിക്കീ ദേഹമെങ്ങനെ ഉണ്ടായി?

ഉ: നിങ്ങൾ 'ഞാൻ' എന്നും 'ദേഹ'മെന്നും പറയുന്നു. രണ്ടിനും തമ്മിൽ ബന്ധമുണ്ട്. അതുകൊണ്ട് നിങ്ങൾ ദേഹമല്ല. ദേഹം ചേതനമല്ല. അതുകൊണ്ട് അത് ആ ചോദ്യം ചോദിക്കുകയില്ല. ദേഹത്തെപ്പററി അറിഞ്ഞുകൂടാതിരുന്ന ഒരു സമയം നിങ്ങൾക്കുണ്ടായിരുന്നു. (ഉറക്കം) അപ്പോൾ ഈ പ്രശ്നമില്ല. എന്നാലും അപ്പോഴും നിങ്ങളുണ്ട്. ഇപ്പോൾ ആ ചോദ്യമുദിക്കുന്നതാർക്ക്?

ചോ: അഹന്തക്ക്.

ഉ: അതെ. ശരീരവും അതിനെ അഭിമാനിക്കുന്നഅഹന്തയും ഒന്നിച്ചുറങ്ങുന്നു, ഒന്നിച്ചുണരുന്നു. ഉറക്കത്തിൽ അഹന്ത ഇല്ല, ഇപ്പോഴുണ്ട്. ഈ രണ്ടിൽ നമ്മുടെ നിജനില ഏതു്? ഉറക്കത്തിലും നാമുണ്ട്, ഇപ്പോഴും നാമുണ്ട്. എന്നാൽ ഉറക്കത്തിൽ ചോദ്യമുണ്ടായില്ല. ഇപ്പോഴുണ്ടായി. ഈ ചോദ്യം അഹന്തയ്ക്കുണ്ടായി എന്നും നിങ്ങൾ പറഞ്ഞതു ശരിയാണ്. അഹന്ത നിങ്ങളല്ല. അതു ജഡചൈതന്യങ്ങൾക്കിടയിൽ ഉദിച്ചുണരുന്നു. തോന്നി മറയാത്ത ചിന്തയാണു നിങ്ങൾ. അഹന്തയുടെ ആദിയെ പരിശോധിച്ചാൽ അതു മറയും. അവിടെ അനന്യമായ പരിപൂർണ്ണവസ്തുവായി നിങ്ങൾ (താൻ) പ്രകാശിക്കുന്നു.

ശരീരം എങ്ങനെ വന്നു വെന്ന ചോദ്യത്തിന് ശാസ്ത്രീയമായിപ്പറഞ്ഞാൽ 'കർമ്മത്തിനാൽ'എന്നു പറയണം. കർമ്മമെങ്ങനെ വന്നുവെന്നു കേട്ടാൽ മുൻ ശരീരത്തിലെന്നുത്തരം പറയണം. ഇങ്ങനെ പറഞ്ഞുപോയാൽ അവസാനം കാണുകയില്ല. അതുകൊണ്ട് ആരുടെ ദേഹമെന്നോ ആരുടെ കർമ്മമെന്നോ കേൾക്കണം. എന്നാലേ പ്രത്യക്ഷ ജ്ഞാനവും ഫലവും അവസാനവും ഉണ്ടാകുകയുള്ളൂ. അതുകൊണ്ടാണ് ഞാനാവിധത്തിലാദ്യം ഉത്തരം പറഞ്ഞതു്.

ആഗസ്റ്റ് 14, 1938

502. ഡാക്ടർ രാജേന്ദ്രപ്രസാദ് ശ്രീ ജിത്ത്യമുനലാൽ ബജാജും മററുള്ളവരുമായി മഹർഷിയെ സന്ദർശിച്ചു. ആഗസ്റ്റു 16നു യമുനലാൽ മഹർഷിയുമായി സംഭാഷണത്തിലേർപ്പെട്ടു.

ചോ: മനസ്സിനെനല്ല മാർഗ്ഗത്തിലുറപ്പിച്ചു നിർത്തുന്നതെങ്ങനെ?

ഉ: ജീവരാശികളെല്ലാം പരിസരബോധത്തോടെ തന്നെ ജീവിച്ചു വരുന്നതു്. എന്നാൽ മനുഷ്യന്റെ ബുദ്ധിക്കും മൃഗങ്ങളുടെ

ബുദ്ധിക്കും തമ്മിൽ വ്യത്യാസമുണ്ട്. മനുഷ്യൻ ഭൗതികസമൃദ്ധികളെക്കൊണ്ട് തൃപ്തനാകുന്നില്ല. അവൻ സുഖത്തിന്റെ ക്ഷണഭംഗുരതയെ അപലപിച്ചിട്ട് സ്ഥായിയായ സുഖത്തെ അന്വേഷിക്കുന്നു. അവൻ തന്റെ യഥാർത്ഥ പ്രകൃതിയെത്തേടുന്നു. ഈ അന്തർമ്മുഖാന്വേഷണമാണ് യഥാർത്ഥ മാർഗം. തന്റെ യഥാർത്ഥ സുഖം നിത്യസൗഖ്യമായതിനാൽ എപ്പോഴെങ്കിലും അതിനെ പ്രാപിക്കുന്നതുവരെ അന്വേഷണം തുടരുന്നു. ഈ സഞ്ചാരത്തിൽ തനിക്ക് ഏതോ ഒരു പരിശക്തിയുടെ പിൻതുണയുണ്ടെന്നു ക്രമേണ ബുദ്ധിയ്ക്കുത്തു പെടുകയും ചെയ്യുന്നു. അന്വേഷണം നിലയ്ക്കുമ്പോൾ എക്കാലത്തും ഉള്ള ആ പരമപദം അവശേഷിക്കുന്നു. അതാണു ലക്ഷ്യം.

ഇക്കാലംവരെ ദേഹേന്ദ്രിയാദികൾക്ക ബുദ്ധിപോലും ഏതൊന്നിനെ അവലംബിച്ചു നിന്നു എന്നറിയുകയാണ് സാക്ഷാൽക്കാരത്തിന്റെ ഉദ്ദേശ്യം. അതിനാൽ സാക്ഷാൽക്കാരത്തിനു മുമ്പ് ബുദ്ധിയും ഒഴിഞ്ഞുമാറേണ്ടിയിരിക്കുന്നു.

യമുനലാൽ ഉദ്ധരിച്ച ഒരു ശ്ലോകത്തിന്റെ താൽപര്യം ഇതാണ്. 'ഞാൻ ഒരു സാമ്രാജ്യം പോലും ആശിക്കുന്നില്ല. നിന്റെ പാദങ്ങളെ വണങ്ങണമെന്നേ എന്നുംഉള്ളൂ. എന്റെ പരമാനന്ദംഅവിടെയാണ്.'

ഉ: അതെ. അവിടെ കാമം ജനിക്കുന്നു. ഒരു കർത്താവും കർമ്മവുമുള്ളതിനാൽ ദ്വൈതമേർപ്പെടുന്നു. നിരാശയുള്ളിടത്തേ മോക്ഷമുള്ളൂ. ഉറക്കത്തിൽ ദ്വൈതമില്ല, ആശയുമില്ല. ഉണരുമ്പോൾ ദ്വൈതവും തൽഫലമായി ആശയും ഉളവാകുന്നു. പരമാനന്ദം ആത്മാവിനന്യമല്ലെന്നറിയുമ്പോൾ മനസ്സ് അന്തർമ്മുഖമായിത്തീരുന്നു. ആത്മാവിനെ പ്രാപിക്കുമ്പോൾ ആഗ്രഹം നിലയ്ക്കുന്നു. ബൃഹദാരണ്യകോപനിഷത്തിലെ ആപ്തകാമവും ഇതാണ്, ഇതാണ് മോക്ഷം. യമുനലാൽ സദ്ബുദ്ധിയെപ്പററി വീണ്ടും ചോദിച്ചു.

ഉ: 'ഞാൻ' എന്ന ബോധം മാറണം. ഈ ബോധം ബുദ്ധിയോടു ചേർന്നിരിക്കുന്നു അതിനാൽ (സദ്ബുദ്ധിയായാലും ശരി, ദുർബുദ്ധിയായാലും ശരി) ബുദ്ധിയെ വിട്ടൊഴിയണം.

ചോ: സദാചാരമാർഗ്ഗത്തിനു് അങ്ങു് ഭക്തിയും സൽസംഗ

വും ഉപദേശിച്ചു. മോക്ഷപ്രാപ്തിക്ക് അഹന്ത ഒഴിയണമെന്നും പറ ഞ്ഞു. ഭക്തിയും സൽസംഗവും ഉണ്ടായാൽ, താൻ ഭക്തനെന്നും സത്സംഗി എന്നും മററും സാധകനു തോന്നുകയില്ലേ.

ഉ: ഉപദേശം ജിജ്ഞാസുവിനാണ്. അഹന്തയററ മുമുക്ഷുവി നതാവശ്യമില്ല. ജിജ്ഞാസുവിനു് അഹന്തയററാൽ തന്നെ ഭക്തി യും സത്സംഗവും ഉപദേശിച്ചതു്.

ചോ: സ്വരാജ്യം വേണമെന്നാഗ്രഹിക്കുന്നതു ശരിയാണോ?

ഉ: ആരംഭത്തിൽ അതിൽ സ്വാർത്ഥതാൽപര്യം തന്നെയാണു ള്ളതു്. പിന്നീടു് ആ വ്യക്തിയുടെ ലക്ഷ്യം വികസിച്ചു രാജ്യതാൽ പര്യമായി പരിണമിക്കുമ്പോൾ അഹന്ത ലോപിച്ചുപോകുന്നു.

ചോ: തീവ്രമായ ത്യാഗത്തിനുശേഷം സ്വരാജ്യം ലഭിച്ചതിൽ ഒരാൾ സന്തോഷിച്ചാൽ അതിൽ തെററൊന്നുമില്ലല്ലോ.

ഉ: എല്ലാം ഈശ്വരനിശ്ചയം, താനൊന്നിനും കർത്താവല്ലെന്ന ബോധത്തോടുകൂടിയുള്ള സേവനമനുഷ്ഠിച്ചുണ്ടായ വിജയത്തിൽ ആഹ്ളാദിക്കാതിരിക്കുമ്പോഴേ നിഷ്ക്കാമ കർമ്മമാവുകയുള്ളൂ. മാ ത്രമല്ല, ഫലത്തെപ്പററി ചിന്തിക്കാനേ പാടില്ല.

ചോ: മഹത്തായ രാജ്യസേവന കൃത്യങ്ങൾക്കു് പൂർവ്വികരാ യ മഹത്തുക്കളുടെ അനുഗ്രഹമുണ്ടോ?

ഉ: ഉണ്ടു്. അതു കൂടാതെയാണോ ഭാരതത്തിനീ പുതിയ ഉണർവ്വുണ്ടായതു്? (അൽപം മൗനത്തിനുശേഷം) 1896—ൽ ഞാനി വിടെ വരുന്നതിനുമുമ്പു് ഭാരതത്തിനു വ്യക്തമായ ഒരു രാഷ്ട്രീയ ബോധമുണ്ടായിരുന്നില്ല. അന്നു് ഒരു M. P. ആയി ദാദാബായി നവ റോജി മാത്രമേ ഉണ്ടായിരുന്നുള്ളൂ.

ചോ: ദീർഘകാലം ത്യാഗോജ്ജ്വലമായ രാജ്യസേവനം നട ത്തിയ ഭാരതത്തിൻെറ മഹൽ പുത്രനാണ് ഡാക്ടർ രാജേന്ദ്രപ്രസാ ദ്. അദ്ദേഹത്തെ ഭാരതത്തിനാവശ്യമുണ്ട്". പക്ഷെ അദ്ദേഹം അനാ രോഗ്യവാനായി കഴിയുന്നതു് ഈശ്വരൻെറ ക്രൂരതയെക്കാണിക്കുക യല്ലേ?

മഹർഷി ഒന്നു പുഞ്ചിരിക്കുകമാത്രം ചെയ്തു.

ആഗസ്റ്റ് 17, 1938

503. ജെ. എം. ലോറി എന്ന അമേരിക്കൻ എൻജിനീയർ രണ്ടു മാസമായി ആശ്രമത്തിൽ താമസിക്കുകയായിരുന്നു. അദ്ദേഹം മഹർഷിയോട്:

ഞാനിന്നു രാത്രി മടങ്ങിപ്പോവുകയാണ്. ഇവിടെ നിന്നും പിരിഞ്ഞുപോകേണ്ടി വരുന്നതിൽ എനിക്കു അളവററ വേദനയുണ്ട്. ഞാൻ ഗുരുവിൽനിന്നും ഒരാംശംസ അപേക്ഷിക്കുകയാണ്. ഞാനെന്നെ അറിയുന്നതിനെക്കാളും ഭഗവാൻ എന്നെ അറിയുന്നുണ്ട്. അതുകൊണ്ട് ഞാൻ പ്രാർത്ഥിക്കുകയാണ്. അങ്ങയുടെ അസാന്നിധ്യത്തിലും എനിക്കുണർവ്വുണ്ടാകണം.

ഉ: നിങ്ങൾ വിചാരിക്കുമെന്നതുപോലെ ഗുരു വെളിയിലല്ല. ഉള്ളിലാണ്. അതാത്മാവുതന്നെയാണ്. അന്വേഷിച്ചാൽ മതി കാണാം. അപ്പോൾ നിങ്ങൾക്കെപ്പോഴും ഗുരുസന്നിധിയിലിരിക്കാം. സന്ദേശവും അവിടെയുണ്ട്. അതു ശബ്ദിക്കാതെയിരിക്കയില്ല. ബാഹ്യമായി സഞ്ചരിക്കുന്ന നിങ്ങളുടെ മനസ്സ് വിഷയാദികളെ കാണുന്നു. അക്കൂട്ടത്തിൽ ഗുരുവിനെയും കാണുകയാണ്. സത്യം മറിച്ചാണ്. ഗുരു ആത്മാവു തന്നെയാണ്. ഈ ഗുരു നിങ്ങളുടെ ആത്മാവാണെന്നറിയുക. അവനെക്കൂടാതെ ഒന്നുമില്ല. അങ്ങനെയിരിക്കെ നിങ്ങൾ ഗുരുവിനെപ്പിരിഞ്ഞുപോകുന്നതെങ്ങനെ? ഗുരുവിനെക്കൂടാതെ നിങ്ങൾക്കെങ്ങും പോകാനൊക്കുകയില്ല. നിങ്ങൾ ഗുരുവിനെ ഈ ശരീരത്തിൽ നോക്കുന്നതാണനർത്ഥം.

ഭഗവാൻെറ സംസാരരീതി പരിചയമുണ്ടായിരുന്നിട്ടും ഈ അരുൾമൊഴികൾ കേട്ട് മി: ലോറി പരവശനായി നമസ്കരിച്ചുകൊണ്ട് ഭഗവദനുഗ്രഹം തനിക്കെപ്പോഴമുണ്ടായിരിക്കണമെന്നു പ്രാത്ഥിച്ചുകൊണ്ടു പറഞ്ഞു.

അങ്ങു ലോകത്തിനാനന്ദം പകരുന്ന ലോക ഗുരുവാണ്. മനുഷ്യരൂപത്തിൽ അങ്ങിവിടെ ഇരിക്കുന്നതേ ലോകത്തോടു അതിരററ സ്നേഹമുള്ളതുകൊണ്ടാണ്. നാട്ടിനും ജനങ്ങൾക്കും വേണ്ടി എന്തെങ്കിലും നന്മ ചെയ്യതിനുശേഷം സാക്ഷാൽക്കാരം ലഭിച്ചാൽ പോരേ എന്ന് ഞാൻ സംശയിക്കുന്നു.

ഉ: ആത്മാവിനെ കണ്ടെത്തൂ, മററെല്ലാം നടക്കം. വ്യവസായത്തിലും ആധുനിക ശാസ്ത്രത്തിലും എൻജിനീയറിംഗിലും അമേരിക്ക മുൻപന്തിയിൽ നിൽക്കുകയാണ്. അതിനൊപ്പം ആത്മീയ പുരോഗതിയും ഉണ്ടാവുമോ?

ചോ: തീർച്ചയായും അങ്ങനെ വേണമല്ലോ. ഞാനൊരു എൻജിനീയറിംഗ് സ്ഥാപനത്തിലെ പങ്കാളിയാണ്. ഞാനതിനെ മുഖ്യമായി കരുതുന്നില്ല. ജനങ്ങളുടെ ഇടയിൽ ആത്മീയ പുരോഗതിക്കു ശ്രമിക്കും.

ഉ: അതു നല്ല കാര്യമാണ്. നിങ്ങൾ നിങ്ങളെത്തന്നെ പരമാത്മാവിനർപ്പിച്ചാൽ ആ ശക്തി നിങ്ങളുടെ എല്ലാ കാര്യങ്ങളും നോക്കിക്കൊള്ളും. എല്ലാം നിങ്ങൾ ചെയ്യുന്നു എന്നുവന്നാൽ ഫലവും അനുഭവിക്കേണ്ടിവരും. കർത്തൃത്വമെല്ലാം ആ ശക്തിക്കർപ്പിച്ചാൽ നിങ്ങളുടെ എല്ലാ കാര്യങ്ങളും അവൻ നോക്കിക്കൊള്ളും. ഒന്നും മുടങ്ങാതെ അവൻ നടത്തും. തീവണ്ടിയിൽ സഞ്ചരിക്കുന്നയാൾ ഭാരങ്ങളെല്ലാം എടുത്ത് സ്വന്തം തലയിൽ വയ്ക്കുന്നതെന്തിന്? അങ്ങനെ നിങ്ങൾ ചെയ്യുന്നതുകൊണ്ട് തീവണ്ടിയുടെ ഭാരം കുറയുന്നുണ്ടോ? വ്യക്തികൾ കർത്തൃത്വം വഹിക്കുന്നതിന്റെ രഹസ്യവും ഇതാണ്.

ചോ: ഞാൻ 20 വർഷമായിട്ട് ആദ്ധ്യാത്മിക ദൃഷ്ടിയോടിരിക്കുന്നു. എന്നാലും ദൂരദൃഷ്ടി, ദൂരശ്രവണം, പരഹൃദയജ്ഞാനം തുടങ്ങിയ സിദ്ധികളെ ഒന്നും ഞാനാഗ്രഹിച്ചുമില്ല, എനിക്കു സിദ്ധിച്ചിട്ടുമില്ല. ദേഹത്തിൽ തന്നെ കെട്ടുപെട്ടു കിടക്കുകയാണ്.

ഉ: സാക്ഷാൽക്കാരം ഒന്നേയുള്ളൂ – ആത്മസാക്ഷാൽക്കാരം. മററെല്ലാം അതിനെപ്പററിയുള്ള സങ്കൽപങ്ങളാണ്. ദൂരെക്കാണാനും കണ്ണുവേണം. ദൂരെ കേൾക്കാൻ കാതുംവേണം. ഏതറിയുന്നതും മനസ്സുകൊണ്ടാണു താനും. അങ്ങനെയിരിക്കവെ അടുത്തുകണ്ടാലും ദൂരെ കണ്ടാലുമുള്ള വിശേഷമെന്ത്? എല്ലാം മനസ്സിന്റെ വൃത്തികൾ തന്നല്ലോ? സ്വന്തം ആത്മാവിനെ അറിയാത്തവൻ മററുള്ളവരുടെ മനസ്സറിഞ്ഞതുകൊണ്ടുള്ള വിശേഷം? അവയോടിത്ര പ്രേമമെന്ത്?

നിങ്ങൾ ഇല്ലെന്നു നിഷേധിക്കാനും നിങ്ങൾ ഉണ്ടായിരിക്കണം. മനസ്സിനെ ഇളക്കിമാററിയാൽ ഇതറിയാം. അങ്ങനെ ഞാൻ (താൻ)

മാത്രം എക്കാലത്തും ഉള്ളവനായിരിക്കുന്നു എന്ന സ്ഥിതിവിശേഷം സ്പഷ്ടമാണ്.

ചോ: ഈ ഉപദേശങ്ങളെയെല്ലാം ഞാൻ വളരെ ആദരിക്കുന്നു.

ഉ: ആരെ, ആരാദരിക്കുന്നു? (ചിരി) ഹൃദയത്തെപ്പററിയാണെങ്കിൽ 'വലതു' 'ഇടതു്' എന്നീ ചിന്തകളെ തള്ളുക. അതു രണ്ടും ദേഹത്തെ ആസ്പദമാക്കിയുള്ളതാണ്. ഹൃദയം ആത്മാവാണ്. അതിനെ അറിയുക, നിങ്ങൾ എല്ലാമറിഞ്ഞവനാകും.

മി: ലോറി ഭഗവാനെ വീണ്ടും നമസ്കരിച്ചു.

ആഗസ്റ്റ് 18, 1938

504. ശ്രീ. അരവിന്ദഘോഷിൻെറ അതീന്ദ്രിയം, മനാതീതം, ദൈവീകം, ആത്മീയം എന്നീ സിദ്ധാന്തങ്ങളെപ്പററി ഒരു സന്ദർശകൻ ചോദിച്ചു.

ഉ: ആത്മാവിനെ ഉണരു. ഈ ഭേദബുദ്ധികളെല്ലാമൊഴിയും.

ബാബു രാജേന്ദ്രപ്രസാദ്:

മഹാത്മാഗാന്ധിയുടെ അനുമതിയോടുകൂടി ഞാൻ വന്നതാണ്. അദ്ദേഹത്തിനു് ഭഗവാൻെറ എന്തെങ്കിലും സന്ദേശമുണ്ടെങ്കിൽ ഞാൻ കൊണ്ടുപോകാം.

ഉ: ഹൃദയം ഹൃദയത്തോടു സംസാരിക്കുമ്പോൾ ആർക്കു് ആരിൽ നിന്നും എന്തു സന്ദേശം? അദ്ദേഹത്തിൻെറ ആദ്ധ്യാത്മീകബോധം അദ്ദേഹത്തെ നയിക്കുന്നുണ്ട്. അതുമതി.

ആഗസ്റ്റ് 19, 1938

506. 'ഉള്ളതുനാല്പതു്' എന്ന പുസ്തകത്തിലെ മംഗളശ്ലോകത്തെപ്പററി ഭഗവാൻ പറഞ്ഞു.

ഉള്ള വസ്തുവിനെ ഓർമ്മിക്കാൻ അതിനന്യമായൊന്നുണ്ടോ? ഉള്ള വസ്തുവേ ഒരു വിചാരവും കൂടാതെ ഉള്ള വിധത്തിൽ ഇരിക്കുന്നതിനാൽ അതിനെ ഉള്ളം എന്നുപറയുന്നു. അങ്ങിനെ ഉള്ളതിനെ വിചാരിക്കുന്നതെങ്ങനെ? അതെങ്ങനെ അതുപോലെ നാമും ഇരുന്നുകൊണ്ടാൽ അതിനെ സ്മരിച്ചതാകും.

ഉള്ളതുബോധിക്കാൻ ബോധം വേറില്ല താൻ
ഉള്ളതുബോധമാണെന്നറിയൂ
ബോധമേ നാമായതെന്നുമോർക്കൂ!

എന്നു തിരുവുന്തിയാർ പാടിയതും ഇതു തന്നെ. സത്, ചിത്, ഞാൻ ഈ മൂന്നുമൊന്നാണ്. സത്തിനെ ഉണരാൻ അതിനന്യമായ ഒരു ചിത്തുണ്ടായാൽ സത് ജഡമായിപ്പോകും. സത്തിനെക്കൂടാതെ ചിത്തിനെപ്പററി പറയാനൊക്കുകയില്ല. അതിനാൽ നമ്മുടെ ബോധസ്വരൂപം തന്നെ പരമസത്യമായിത്തീരും.



ആഗസ്റ്റ് 22, 1938

507. ആശ്രമത്തിൽ ജാതിഭേദം പുലർത്തുന്നു എന്നു് ഒരാര്യസമാജക്കാരൻ ഉദ്വേഗത്തോടുകൂടി പരാതിപ്പെട്ടു.

ഉ: ഭേദം കണ്ടതാരാണ്.

ചോ: ഞാൻ തന്നെ കണ്ടതാണ്. പക്ഷെ ഭഗവാനറിഞ്ഞിട്ടായിരിക്കയില്ല. മററുള്ളവർ അതു പുലർത്തിവരുകയാണ്.

ഉ: ശരി നിങ്ങൾ കണ്ടു. നിങ്ങൾ ഉറക്കത്തിലായിരുന്നപ്പോൾ മററുള്ളവരെക്കണ്ടോ? ഇപ്പോഴും അതുപോലെ ഇരിക്കൂ.

ചോ: അതെങ്ങനെ സാധിക്കും. ഉറക്കത്തിൽ കണ്ടില്ലെങ്കിലും ഇപ്പോഴുണ്ടല്ലോ.

ഉ: അതവയെപ്പററിയുള്ള നിങ്ങളുടെ അറിവാണ്. അവയുടെ നിലനിൽപ് പരമസത്യമല്ല.

ചോ: ഞാനറിഞ്ഞില്ലെങ്കിലും അവ നില നിന്നുവരുന്നു.

ഉ: നിങ്ങൾ അവയെ അറിയുന്നതിനുമുമ്പും അവ ഉണ്ടെന്നു് നിങ്ങൾ അവകാശപ്പെടുകയാണോ? (എല്ലാവരും ചിരിക്കുന്നു) ജാതിവ്യത്യാസംമൂലമുള്ള വിഷമം ആർക്കാണ്.

ചോ: ജനസമൂഹത്തിനു്.

ഉ: ജാതിവ്യത്യാസമില്ലാത്ത രാജ്യങ്ങളുണ്ടു്. അവിടങ്ങളിൽ കുഴപ്പങ്ങളൊന്നുമില്ലേ. അവിടെയും ഉണ്ടു് ആഭ്യന്തരയുദ്ധങ്ങൾ. നി

ങ്ങൾ അതെല്ലാം ശരിപ്പെടുത്താത്തതെന്തു്? മാത്രമല്ല മനുഷ്യരും മൃഗങ്ങളും പക്ഷികളും വൃക്ഷലതാദികളും മററുമുണ്ടു്. ആ ഭേദങ്ങളും മാറേണ്ടതല്ലേ?

ചോ: അതെല്ലാം ഈശ്വരൻെറ കാര്യങ്ങളാണു്. ഇതു മനുഷ്യൻ ചെയ്യുന്നതാണു്.

ഉ: നിങ്ങളതൊന്നും ശ്രദ്ധിക്കേണ്ടാ. നാനാത്വം ലോകത്തുള്ളതാണു്. ഏകത്വം അതിൻെറ ഉള്ളിൽക്കൂടി സഞ്ചരിക്കുന്നു. ആത്മാവു് എല്ലാത്തിലും ഒന്നുപോലെ ഇരിക്കുന്നു. ജീവനു ജീവൻ ഭേദമില്ല. ഭേദങ്ങളെല്ലാം ബാഹ്യരൂപങ്ങളിൽ മാത്രം. നിങ്ങൾ ഈ ഏകത്വത്തെക്കണ്ടറിഞ്ഞു സന്തോഷമായിരിക്കൂ.

ചോ: അയിത്തത്തിൽ ജനങ്ങൾ അസന്തുഷ്ടരാണു്. അതു മാറേണ്ടതാണു്.

ഉ: ശരി. നിങ്ങൾ ഉറങ്ങിനോക്കൂ. അവിടെ എന്തെങ്കിലും അയിത്തം കാണുന്നുണ്ടോ എന്നറിയാമല്ലോ. (എല്ലാവരും ചിരിക്കുന്നു)

ആഗസ്റ്റു് 24, 1938

508. ഒരു I. C. S. ഉദ്യോഗസ്ഥൻ: അഹിംസമൂലം ലോകത്തു് യുദ്ധമെല്ലാം ഒഴിച്ചുവയ്ക്കാമല്ലോ?

ഉ: ഉത്തരം ചോദ്യത്തിൽ തന്നെ ഉണ്ടു്. പരിപൂർണ്ണ അഹിംസ പ്രായോഗികമായാൽ യുദ്ധമില്ല.

ആഗസ്റ്റു് 26, 1938

509. മാക്ഇവർ ഭഗവാനോടു് ദീക്ഷയെപ്പററി ചോദിച്ചു.

ഉ: ഈ ദീക്ഷ എന്നു പറയുന്നതെന്താണു്? അതു പലരൂപത്തിലും ഉണ്ടു്. വാക്കിൽക്കൂടി, കാഴ്ചയിൽക്കൂടി, സ്പർശനത്തിൽകൂടിയും മററും.

ചോ: ഭഗവാൻെറ മൗനദീക്ഷയാണതല്ലേ?

ഉ: അതെ. അതേററവും അർത്ഥവത്തായ ഒന്നാണു്.

ചോ: അതു് വിചാരമാർഗ്ഗത്തിനുമാത്രം അനുയോജ്യമാണോ?

ഉ: വിചാരത്തിൽ എല്ലാ മാർഗ്ഗവും ഉണ്ട്.

ചോ: ഞാനങ്ങയെ വരിച്ചതിനുശേഷം ഒരു യഥാർത്ഥ കൃസ്ത്യനായിരിക്കാനൊക്കുമോ?

ഉ: അങ്ങനെയാവുകയില്ല. കൃസ്തുമതസാരമാണിവിടെയുള്ളതു്.

ചോ: ഞാൻ പള്ളിയെവിട്ടിട്ട് മറ്റൊരിടത്തു ശരണം പ്രാപിക്കാൻ ഭഗവാൻെറ അനുമതിയുണ്ടോ?

ഉ: അതു നിങ്ങൾ നിശ്ചയിക്കേണ്ട കാര്യം. എന്നാൽ ഒന്നു പറയാം. ഇവിടെ വരുന്നവർ അങ്ങനെ വരുന്നതു് ഏതോ ഒരു ശക്തിയുടെ പ്രേരണയാലാണ്. ആ ശക്തിയുടെ സഹായം അവർക്കു പിന്നീടുമുണ്ടായിരിക്കും.



സെപ്തംബർ 7, 1938

510. ശ്രീ. റി. കെ. എസ്. അയ്യർ ഒരു പുസ്തകത്തിൽ അന്തഃകരണത്തെ ഹൃദയം, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന് അഞ്ചായിപ്പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു.

ഉ: സാധാരണ നാലായിപ്പറയുന്നതിനെ അതിൽ ഹൃദയ (ഉള്ള)ത്തെക്കൂടി ഉൾപ്പെടുത്തി അഞ്ചെന്നു പറഞ്ഞിരിക്കുകയാണ്. അതിൽ ഹൃദയത്തെ ഉച്ചിയിൽനിന്നും ഭ്രൂമധ്യംവരെ സ്ഥിതിചെയ്യുന്ന ആകാശ തത്വമാണെന്നും മനസ്സിനെ ഭ്രൂമധ്യത്തിൽ നിന്നും തൊണ്ടവരെയുള്ള വായു തത്വമായും ബുദ്ധിയെ കണ്ഠംമുതൽ മാറിടംവരെയുള്ള അഗ്നിതത്വമായും ചിത്തത്തെ ഹൃദയ പ്രദേശത്തുനിന്നും നാഭിവരെയുള്ള ജലതത്വമായും അഹങ്കാരത്തെ നാഭിമുതൽ മൂലാധാരം വരെയുള്ള പൃഥിവിതത്വമായും പറഞ്ഞിരിക്കുന്നു.

ഹൃദയം (ഉള്ളം) ചിന്തയററ മനസ്സാണ്. അതു് ആകാശം പോലെ നിർമ്മലം. ഒരാൾ നിദ്ര വിട്ടുണരുമ്പോൾ ഈ പ്രകാശം ഹൃദയത്തിൽ നിന്നും ശിരസ്സിൽ പ്രതിഫലിക്കുന്നു. എന്നാൽ അതോടു അഹങ്കാരം കലരുമ്പോഴേ താൻ ആരെന്ന (ദേഹമാണെന്ന) ദേഹാത്മബുദ്ധി ജനിക്കുന്നുള്ളൂ. അതേ സമയത്തു വിചാരമററ ഹൃദയം നിർമ്മല മനസ്സാണെങ്കിലും അതു് ആഭാസ പ്രകാശമാണു്. അതുകൊണ്ടാണ

തിനെ ചന്ദ്രക്കലയോടുപമിച്ചിരിക്കുന്നത്. സ്വയം പ്രകാശകമായ ഹൃദയ പ്രകാശത്തെ സൂര്യനോടും ഉപമിച്ചിരിക്കുന്നു.

സെപ്തംബർ 9, 1938

511, സാധു അരുണാചലമെന്ന പേരിൽ ആശ്രമത്തിൽ താമസിച്ചിരുന്ന മേജർ സാഡ്വിക്,

'ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വ മാനസുഃ എന്നു തുടങ്ങുന്ന മന്ത്രത്തെ ഇംഗ്ലീഷിൽ ഭാഷാന്തരം ചെയ്തിരുന്നു. ഈ മന്ത്രം ഭഗവാനെ നമസ്കരിക്കുന്നതിനുമുമ്പും പിമ്പും ഭക്തന്മാർ പതിവായി ചൊല്ലുന്നതായിരുന്നു. ഭാഷാന്തരത്തിനാധാരം ആ മന്ത്രത്തിനു ഭഗവാൻ തമിഴിൽ പറഞ്ഞിട്ടുള്ള വ്യാഖ്യാനമായിരുന്നു.

1) ''അമൃതത്വം കർമ്മത്താലും പുത്രാദി (പ്രജ)യാലും ധനത്താലും പ്രാപിക്കാനുള്ളതല്ല. അവയുടെ ത്യാഗത്താൽ അന്തർമുഖികൾ അമൃതത്വം നേടുന്നു. സ്വർഗ്ഗത്തെക്കാളും ഉൽകൃഷ്ടമായ ഹൃദയഗുഹയിൽ നിന്നും വിശേഷമായി പ്രകാശിക്കുന്ന ഈ സത്തയെ ഇന്ദ്രിയ നിഗ്രഹമുള്ള യതികൾ പ്രാപിക്കുന്നു.

2) വേദാന്ത ജ്ഞാനത്താൽ സത്യവസ്തുവിനെ ഗ്രഹിച്ചവരും ത്യാഗസന്യാസയോഗങ്ങളാൽ ശുദ്ധചിത്തരുമായ യതികൾ ബ്രഹ്മലോക (സാക്ഷാൽക്കാര)ത്തിൽ അജ്ഞാനം നീങ്ങി ദേഹത്യാഗകാലത്തിൽ മൂല മായയിൽ നിന്നും വിമുക്തനായിത്തീരുന്നു.

3) ഭ്രൂമധ്യത്തിൽ സൂക്ഷ്മവും അമലവും പരംപൊരുൾ സ്ഥാനവുമായ ഹൃദയ കമലത്തിനുള്ളിൽ ദുഃഖരഹിതവും സ്വർഗ്ഗസ്വരൂപവുമായി പ്രകാശിക്കുന്ന ബ്രഹ്മം ആരാധനാർഹമാണ്.

4) വേദാദിയിലും വേദാന്തത്തിലുമുള്ളതും പ്രകൃതിയെ ഒടുക്കി നിൽക്കുന്നതുമായ പ്രണവത്തിനും അതീതനാണു പരമേശ്വരൻ.

മേൽപറഞ്ഞ മന്ത്രങ്ങളുടെ സാരത്തെപ്പററി ഭഗവാൻ വീണ്ടും പറഞ്ഞു.

ബ്രഹ്മലോകത്തെ ബാഹ്യമായും ആന്തരമായും ദർശിക്കാം. ബാഹ്യമായിട്ടാണെങ്കിൽ ശാസ്ത്രാദികളിൽ വിശ്വാസം വേണം. ആന്തരമായിട്ടുള്ളതിനു പ്രമാണം അനുഭവമാണ്. ആ ബ്രഹ്മാനുഭൂതിതന്നെ

ബ്രഹ്മലോകമായി നിൽക്കും. ഭാഷ്യങ്ങളിൽ പറയുന്ന അപരാന്ത കാലമെന്ന അജ്ഞാനമഹാന്ധകാരത്തിൽ പുനർജന്മത്തിനുമുമ്പേ ഒടുങ്ങുന്നു എന്നു് പറയപ്പെടുന്നു. പരാന്തകാലമെന്നു പറയുന്നതു് ദേഹ ബോധമററ ജ്ഞാനനിലയാണെന്നും പറയപ്പെടുന്നു. 'പരാമൃതാത്'' എന്നാൽ പ്രകൃതിക്കുമപ്പുറമെന്നർത്ഥം 'സർവേ' എന്നു പറയുന്നതി നാൽ അതു് ആരാലും പ്രാപിക്കത്തക്കതാണെന്നും പറയപ്പെടുന്നു. 'യതയഃ' എന്നതു യമ നിയമങ്ങളിൽ നിൽക്കുന്നു. സൽപുരുഷന്മാ രെക്കുറിക്കുന്നു. അജ്ഞാനത്തിൽ നിന്നൊഴിഞ്ഞു് വിജ്ഞാനത്തിൽ നിൽക്കുക എന്നു താൽപര്യം.

ചോ: പ്രണവം എന്താണു്?

ഉ: പ്രണവാക്ഷരത്തിലെ 'അ'കര 'ഉ'കര 'മ'കരങ്ങളെ തന്നു ള്ളിൽ ഗ്രഹിച്ചു് ആത്മാവു് അവസ്ഥാത്രയങ്ങൾക്കും സാക്ഷിയാ ണെന്നതിനെ പ്രകാശിപ്പിക്കുന്നു. പ്രണവാന്ത്യത്തിൽ പ്രകാശിക്കുന്ന മൗനത്തെ അമാത്ര അല്ലെങ്കിൽ അനന്തമാത്രയെന്നു പറയും. അതു്അവ സ്ഥാത്രയ സംബന്ധമററു താനേ താനായ് തനി മുതലായ് പ്രകാശി ക്കുന്ന ആത്മസ്വരൂപത്തെ കുറിക്കുന്നു. അതു തന്നെ തുരിയവും തുരി യാതീതവും.

സെപ്തംബർ 11, 1938

512. ഭഗവാൻ: എല്ലാവരും മനോബോധത്തെ ആത്മബോ ധമാണെന്നു തെററിദ്ധരിക്കുകയാണു്. ഗാഢനിദ്രയിൽ മനസ്സേ ഇല്ല. എന്നാൽ അതില്ലെന്നു നിഷേധിക്കാൻ സാദ്ധ്യവുമല്ല,

രാവിലെ 'ഞാൻ' (അഹങ്കാരൻ) ഉണരുമ്പോൾ മനസ്സു ബഹിർ മുഖമായിത്തിരിഞ്ഞു് പഞ്ചേന്ദ്രിയങ്ങളുടെ സഹായത്തോടുകൂടി വി ഷയങ്ങളെ കാണുന്നു. ഇതിനെ അവർ പ്രത്യക്ഷ ദർശനമെന്നു വ്യാ ഖ്യാനിക്കുന്നു. സ്വയം പ്രകാശവസ്തുവായ ആത്മാവിനെ ആരും കാ ണുന്നില്ല. 'ഞാൻ' എന്ന തന്നെ പ്രത്യക്ഷത്തിൽ കണ്ടോ എന്നു ചോ ദിച്ചാൽ അവർ കുഴങ്ങിപ്പോകുന്നു. കാരണം ഞാൻ' ഒരു വിഷയമാ യി മുമ്പിൽ നിൽക്കാറില്ലല്ലോ. അവർ അറിവാണെന്നു പരിഗണി ക്കുന്നതു ഇന്ദ്രിയങ്ങൾ മുഖേന വിഷയങ്ങളെക്കണ്ട മനസ്സിന്റെ അറി വിനെയാണു്.

തേവാരത്തിൽ ഒരു ഭാഗത്തിപ്രകാരം പറയുന്നു. "അല്ലയോ ദുഃഖ നിവൃത്തിക്കാഗ്രഹിക്കുന്ന മുമുക്ഷുക്കളെ! നിങ്ങളെന്തിനാണു്അനുമാനി

ങ്ങളെയും ഉദാഹരണങ്ങളെയും അന്വേഷിക്കുന്നത്. നമ്മുടെ പ്രകാശം നമ്മിൽതന്നെ സദാ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുകയല്ലേ? മനസ്സു ശുദ്ധമായ അവസ്ഥയിൽ അതിനെ പ്രത്യക്ഷത്തിൽ കണ്ടറിയൂ. ഇതാണു പ്രത്യക്ഷം''. സാധാരണ ജനങ്ങൾ ഇതു വിശ്വസിക്കുമോ? അവർ ഈശ്വരനെ ശ്രീകൃഷ്ണനായിട്ടോ ഏതെങ്കിലും വേഷത്തിലോ തന്റെ സ്ഥൂലചക്ഷുസ്സുകൊണ്ടു കാണാനാഗ്രഹിക്കുന്നതിനാൽ അവർ സത്യമറിയാതെ പോകുന്നു. തേവാരം ഒന്നിച്ചു നമ്മെ പരോക്ഷാനുഭൂതിയിലേക്കു നയിക്കുന്നു.

സെപ്തംബർ 16, 1938

513. മേജർ സാദ്വിക് ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തിയ മന്ത്രത്തെപ്പറ്റി ഭഗവാൻ വീണ്ടും പറഞ്ഞു.

ബ്രഹ്മലോകമെന്നു പറയുന്നതു ബ്രഹ്മാനുഭൂതിയാണെന്നിരുന്നാലും ക്രമമുക്തിയെ പിൻതുടർരുന്നവർ അതിനെ ഒരു ലോകമാണെന്നും അവിടെ എത്തിയവർക്കു പുനർ ജനനമില്ലെന്നും പറയുന്നു. സ്വസ്വരൂപത്തെ ഉണർന്ന ജ്ഞാനികൾ മറ്റെങ്ങും പോകാതെ ഇവിടെത്തന്നെ അവസാനിക്കുന്നതായി ഉപനിഷത്തുകൾ പറയുന്നു.

ജ്ഞാനിയും മററുള്ളവരെപ്പോലെ ദേഹത്തോടുകൂടിത്തന്നെ ഇരുന്നാലും അവൻ ഭേദത്തോലുന്നകൾ കൂടാതെ സർവ്വത്തെയും അഭേദമായിക്കണ്ടുകൊണ്ട് അഖണ്ഡാത്മാവായിരിക്കുകയാണ്. പാമരൻ ദേഹാത്മബുദ്ധിയോടുകൂടി എവിടെയും ഭേദത്തെത്തന്നെകണ്ടുകൊണ്ട് സംസാര ചക്രത്തിൽ കിടന്നുഴലുകയാണ്.

ആത്മസ്വരൂപത്തെ കണ്ടവന്റെ സഹസ്രാരം ശുദ്ധ പ്രകാശമായിരിക്കുന്നു. വിഷയസാമീപ്യത്താൽ വിചാരം ജനിച്ചാലും അതു തനിക്കുള്ളിലാണെന്നു പറയുന്നു. അപ്പപ്പോൾ അതൊഴിഞ്ഞു പോകുമെന്ന സത്യത്തെ നാം രമണ ഗീതയിൽ ദർശിക്കാം. ഈ ജ്യോതിസ്സ് ദേഹാന്ത്യത്തിൽ ആധാരമായ ഹൃദയത്തിലൊടുങ്ങിപ്പോകുന്നു.

ചോ: ജീവന്മുക്തന്റെ മനസ്സ് നിശ്ചഞ്ചലമാണെന്നു യോഗവാസിഷ്ഠത്തിൽ പറഞ്ഞിരിക്കുന്നു.

ഉ: ശുദ്ധമനസ്സെന്നും അചഞ്ചല ചിത്തമെന്നും പറയുന്നതൊന്നിനെത്തന്നെ. ജ്ഞാനിയുടെ ശുദ്ധമനസ്സ് ബ്രഹ്മമാണ്. പാമര

ൻെറ മനസ്സ് ദേഹാകാരമായും വിഷയാകാരമായും ഇരിക്കുമ്പോൾ ജ്ഞാനിയുടെ മനസ്സ് ഒരു കണ്ണാടിയ്ക്കെതിരെ മററൊരു കണ്ണാടിയെന്ന പോലെ ശുദ്ധബ്രഹ്മാകാരമായിരിക്കും. അവൻെറ പ്രവൃത്തിയിലും നിവൃത്തിയിലും ഇതു കാണപ്പെടുന്നുണ്ട്.

തന്നെ സ്വിററ്സർലണ്ടിൽ ഒരു ഗുരു ക്ഷണിക്കുന്നുണ്ടെന്നും അവിടെ പോകാമോ എന്നും മാക് ഈവർ ചോദിച്ചപ്പോൾ അദ്ദേഹത്തെ ഇങ്ങോട്ട് (രമണാശ്രമത്തിലേക്ക്) ആനയിച്ച ശക്തിതന്നെ അങ്ങോട്ടാനയിക്കുന്നതെന്നും ഭഗവാൻ പ്രതിവചിച്ചു.

സെപ്തംബർ 17, 1938

515. ചോ: ആവരണം നശിച്ചാൽ കാരണ ശരീരം നശിക്കും. പിന്നീട് ജ്ഞാനിയുടെ നില എന്തായിരിക്കും?

ഉ: കാരണശരീരം നശിച്ചാൽ പിന്നീട്ജീവൻെറ അനന്ത കർമ്മഫലമായ സഞ്ചിതം നശിക്കും. അഹന്തയററ ജ്ഞാനിയുടെ അവസ്ഥയിൽ ആ ഗാമിക കർമ്മങ്ങൾക്കും അവനിൽ സ്ഥാനമില്ല. ഇപ്പോഴുള്ള പ്രാരബ്ധദേഹം (കർമ്മം) നശിച്ചാൽ പരിപൂർണ്ണ മുക്തനായി ബ്രഹ്മസ്വരൂപിയായിത്തീരും.

താൻ പ്രാരബ്ധത്തിലിരുന്നാലും ജ്ഞാനി അതറിയുന്നില്ല. മററുള്ളവർ അതാരോപിക്കുന്നു എന്നു മാത്രം.

സെപ്തംബർ 22, 1938

516. അദ്വൈതികൾ തമ്മിൽതന്നെ ഈ ലോകം സത്യമോ അസത്യമോ എന്ന ചോദ്യങ്ങളുന്നയിക്കുന്നല്ലോ.

ഉ: അധിഷ്ഠാന ചൈതന്യവസ്തുവായ ആത്മാവിനെ ഉണരാതെ ലോകത്തെ നശ്വരമായ നാമരൂപ പ്രപഞ്ചമായി കണ്ടുകൊണ്ടിരുന്നാൽ അതു് അസത്യം. നാമരൂപ പ്രപഞ്ചത്തിനു പകരം തൽസ്ഥാനത്തു് അധിഷ്ഠാന ചൈതന്യവസ്തുവിൻെറ ബ്രഹ്മാകാരത്തെ കണ്ടാൽ അതു സത്യം.

സെപ്തംബർ 23, 1938

317. മറുനാടുകളിൽ അന്യനെക്കെടുക്കാൻ ആഭിചാരകർമ്മങ്ങ

ളും ദുഷ്ക്കർമ്മങ്ങളും മററും ചെയ്തു വരുന്നതിനെപ്പററി മാക്ഈവർ സംസാരിച്ചു.

ഉ: 'കെടുവാൻ കേട നിനൈപ്പാൻ' (താൻ) നശിക്കണമെന്നുള്ളവർ (മററുള്ളവനു്) നാശം ഓർമ്മിക്കും. ഇപ്പോഠം തന്നെ താൻ തൻെറ സത്യത്തെ അറിയായ്കയാൽ ദുഃഖിക്കുന്നതുപോരേ? അതിനെ ദൂരികരിച്ചു് ശാന്തിയിലിരിക്കുന്നതിനു പകരം മനുഷ്യൻ സ്വയം കൂടുതൽ ദുഃഖം ഉണ്ടാക്കിവയ്ക്കുന്നതിനെക്കാഠം അവിവേകം മറെറാന്നില്ല.

ചോ: ഒരാഠം ഒരു ദുർമ്മന്ത്രവാദം ചെയ്താൽ പ്രതിക്രിയ എന്താണു്?

ഉ: ഈശ്വരശക്തി തന്നെ. ഒരാഠം തന്നെ അധിക്ഷേപിക്കുകയോ ഉപദ്രവിക്കുകയോ ചെയ്താൽ സമചിത്തനായി മിണ്ടാതിരിക്കുന്നതിനെക്കാഠം ശക്തമായ മറെറാരു പ്രതിക്രിയ ചെയ്യാനില്ല. അങ്ങനെ ചെയ്താൽ പ്രതിയോഗി പശ്ചാത്തപിക്കുന്നതുവരെ അതവനു ചിത്ത ശല്യം ഉണ്ടാക്കും.

ബ്രഹ്മലോകം ആത്മലോകം തന്നെന്നും അതായതു ആത്മാവു തന്നെയാണെന്നും ഭഗവാൻ മറെറാരു ചോദ്യത്തിനുത്തരമായി പറഞ്ഞു.

സെപ്തംബർ 27, 1938

518. തെലുങ്കു പണ്ഡിതനായ വി. ഗുപ്തയോടു്:

ഉ: അഹങ്കാരവും അഹംസ്ഫുരണവും വെവ്വേറാണു്. അഹംസ്ഫുരണം ആത്മപ്രകാശമാണു്. ദേഹാദികളെ താനെന്നഭിമാനിച്ചു് ലോകത്തെ തനിക്കന്യമായി കാണുന്ന മനോവൃത്തിയാണു്. അഹങ്കാരനൊടുങ്ങിയാലേ ആത്മാനുഭൂതി ഉണ്ടാവുകയുള്ളൂ. നിർഗ്ഗുണബ്രഹ്മത്തിൻെറ നിരുപാധിക അനുഭവപ്രകാശമാണു് അഹംസ്ഫുരണം. അതു കൊണ്ടാണു് ബൃഹദാരണ്യകോപനിഷത്തിൽ 'നീ (ബ്രഹ്മം) ഞാൻ (അഹം) ആയിത്തീർന്നു എന്നു പറഞ്ഞിരിക്കുന്നതു്.

519. ഗുരുകടാക്ഷത്തിൻെറ രീതിയെപ്പററി ചോദിച്ചതിനു മറുപടിയായിപ്പറഞ്ഞു. ഗുരുശിഷ്യഭേദമകന്നു പോകുന്നു. ഗുരു തൻെറ നിജബ്രഹ്മ സ്വരൂപത്തിലിരിക്കവെ ശിഷ്യൻ സ്വസ്വരൂപ ബ്രഹ്മജ്ഞാനം ഗുരുവിൽ നിന്നും പകരുകയാണു്. ഇതാണു് ഉത്തമ ഉപദേശം. ഇതിനപ്പുറം ഒന്നുമില്ല.

ചോ: മൗനപ്രാൎത്ഥനയാണേററവുമുത്തമമെന്നു് വിവേകാനന്ദനം പറഞ്ഞിരിക്കുന്നു.

ഉ: അതെ. ശിഷ്യന്റെ മൗനപ്രാർത്ഥനയും ഗുരുവിന്റെ മൗനോപദേശവും. മററുപദേശങ്ങളെല്ലാം കീഴ്ത്തരങ്ങളാണു്. ഗുരു മൗനത്തിലിരുന്നാൽ അതുകൊണ്ടുതന്നെ ശിഷ്യന്റെ മനസ്സ് ശുദ്ധീകരിക്കപ്പെടുന്നു. ദക്ഷിണാമൂർത്തിയുടെ ഉപദേശം അങ്ങനെയായിരുന്നു. മൗനം ശിഷ്യനെനോക്കുന്നുണ്ടു്, സ്പർശിക്കുന്നുണ്ടു്, ഉപദേശിക്കുന്നുമുണ്ടു്.

ചോ: ഒരുവൻ ലൌകിക ദുഃഖങ്ങളെ നേരിടുമ്പോൾ ദൈവത്തെയോ ഗുരുവിനെയോ പ്രാൎത്ഥിക്കുന്നതു നന്നായിരിക്കുമോ?

ഉ: സംശയമെന്തു്?

520. മഹാവാക്യങ്ങളും വ്യാഖ്യാനങ്ങളും മററും ജിജ്ഞാസുവിനെ ബഹിർമുഖവും മാനസികവുമായ വിവാദങ്ങളിലേക്കു തള്ളിവിടുന്നു. അന്തർമുഖനായിത്തീർന്നു് അഹന്താ ജ്ഞാനിനെ ആത്മാജ്ഞാനിനോടു ചേർത്തുവച്ചു് 'ഞാനേ ഞാ'നായി നിൽക്കാൻ ശീലിക്കുകയാണു വേണ്ടതു്.

ചോ: എനിക്കു് അദ്വൈതത്തോടു വളരെ വിശ്വാസമാണു്. പക്ഷെ ജീവൻ അജ്ഞാനത്തിൽ മുഴുകിയിരിക്കുന്നല്ലോ.

ഉ: അദ്വൈതത്തിൽ നിന്നുകൊണ്ടാണോ ജീവൻ എന്നു പറഞ്ഞതു്.?

ചോ: അദ്വൈതത്തെ ഉണരാത്തതിനാൽ ജീവൻ സത്യത്തിൽ നിന്നും ഭിന്നിച്ചുനിൽക്കുന്ന ഒരു പ്രത്യേക വസ്തുവാണു്.

ഉ: അതെ, അതെ. ജീവൻ പ്രത്യേകമൊരു വസ്തുവായി മാറിനിന്നെങ്കിലല്ലേ അങ്ങനെ, ഇങ്ങനെ, എന്നു് അതു് സങ്കൽപിക്കാൻ കഴിവുള്ളതാവുകയുള്ളൂ.

ചോ: എന്നാൽ ഇല്ലാത്ത ഒന്നിൽനിന്നും ഒന്നും ഉണ്ടാവുകയില്ല. മുയൽകൊമ്പുപയോഗിച്ചു ഒരു പണ്ടം ഉണ്ടാക്കിയെന്നു പറയാനൊക്കുമോ? ഉറക്കത്തിലും ഉണർച്ചയിലും ഒരുപോലെയുള്ളവനായും ആ അവസ്ഥകളെ കടന്നുള്ളവനായും നീ ഇരിക്കുന്നു.

ചോ: ഇതറിയാൻ വിചാരം വേണമല്ലോ.

ഉ: അതെ. പക്ഷെ ആ വിചാരം വിജയത്തെ വളർത്താനുള്ളത ല്ല. വിചാരത്തെ അവസാനിപ്പിക്കാനുള്ളതാണ്.

ഒക്ടോബർ 2, 1938

521. ബംഗാളിൽ നിന്നും തീർത്ഥയാത്രക്കാരുടെ ഒരു സ്പെഷൽ തീവണ്ടി നിറയെ സന്ദർശകർ വന്നിറങ്ങി. ഒരാൾ:

ഞാൻ മി: പാൾബ്രണ്ടൻെറ പുസ്തകം വളരെമുമ്പേ വായിച്ചിരുന്നു. അന്നുമുതൽക്കേ ഭഗവാനെക്കാണാനാഗ്രഹിച്ചിരുന്നതാണ്. ഞാനെങ്ങനെയാണ് വികാരങ്ങളെ അടക്കേണ്ടതു്.

ഉ: അവയുടെ ആദിയെക്കണ്ടാലെളുപ്പമായിരിക്കും. (അൽപം കഴിഞ്ഞ്) വികാരങ്ങൾ തന്നെ എന്താണ്? അവ എന്തിനുണ്ടാവണം? ദൃശ്യങ്ങളിൽ തോന്നുന്ന ഇഷ്ടാനിഷ്ടങ്ങളാൽ. ദൃശ്യങ്ങൾ തന്നെ എങ്ങനെ പൊന്തിവന്നു? അവിദ്യ (അജ്ഞാനം) നിമിത്തം എന്തിനെപ്പററിയുള്ള അജ്ഞാനം. ആത്മാവിനെപ്പററിയുള്ള അജ്ഞാനം. ആത്മാവിനെപ്പററിയുള്ളതു്. അതിനാൽ ആത്മാവിനെ അറിഞ്ഞ് അതിനോടു ചേർന്നിരുന്നാൽ വികാരങ്ങൾ താനേ ഒടുങ്ങും.

ആരും സുഖത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. എന്തിനു്? നമ്മുടെ നിജസ്വരൂപമേ അതായതിനാൽ. അതിനെ സ്പർശിക്കാത്ത ഐഹിക സുഖങ്ങളെല്ലാം നശ്വരങ്ങളായിത്തീരുന്നു.

522. വേറൊരാൾ:

ഞാനൊരു കുടുംബിയാണ്. എനിക്കു വിമോചനം സാദ്ധ്യമാവുമോ?

ഉ: കുടുംബം നിങ്ങളിലിരിക്കുന്നോ, കുടുംബത്തിൽ നിങ്ങളിരിക്കുന്നോ?

523. ഒരു ഗുരു ആവശ്യമല്ലേ?

ഉ: താൻ വ്യഷ്ടിയാണെന്നു കല്പിക്കുന്നിടത്തോളം നിങ്ങൾ കുടസ്ഥല്ല (വ്യഷ്ടിയല്ല) എന്നു ചൂണ്ടിക്കാണിക്കാൻ ഒരു ഗുരു വേണ്ടിവരും.

523. ചോ: കർമ്മം ബന്ധഹേതുകമാണ്. എന്തെങ്കിലും പ്രവൃത്തി ചെയ്യാതിരിക്കാനൊക്കുന്നുമില്ല. അതു് ബന്ധത്തെ വർദ്ധി

പ്പിക്കുകയല്ലേ ചെയ്യുന്നതു്?

ഉ: ചെയ്യുന്ന കർമ്മങ്ങളിൽ ഫലാസക്തി ഇല്ലാതിരുന്നാൽ മതി.

ഒക്ടോബർ 3, 1938

525. ഒരു സന്ദർശകൻ:

മനുഷ്യൻ ഈശ്വരന് നാമങ്ങൾ കൽപിക്കുന്നു. ആ നാമങ്ങൾ പവിത്രമാണെന്നും അവ എത്രത്തോളം കൂടുതൽ ജപിക്കുന്നുവോ അത്രത്തോളം ഗുണം ചെയ്യുമെന്നും പറയുന്നു. ശരിയാണോ?

ഉ: എന്തുകൊണ്ടല്ല. നിങ്ങൾ ഒരഭിധാനത്തെ വഹിക്കുന്നു. എന്നാൽ ജനിച്ച ദേഹത്തിൽ ആ പേരെഴുതിയിരുന്നില്ല. എങ്കിലും നിങ്ങൾ ആ നാമവുമായി സാത്മ്യം പ്രാപിച്ചു. അതിനാൽ അതൊരു കഥയായിത്തീരുന്നില്ല. ആ നാമത്തിൻെറ ആവർത്തനം ആ വസ്തുവിനെപ്പററിയുള്ള കൂടുതൽ സ്മരണയാണ്. അതു ഗുണമല്ലേ?

സന്ദർശകൻ അത്ര സംതൃപ്തനായി തോന്നപ്പെട്ടില്ല. അദ്ദേഹം മടങ്ങിപ്പോകവെ ഭഗവാൻെറ അനുഗ്രഹത്തിനു പ്രാർത്ഥിച്ചു.

ഭഗവാൻ: ഞാൻ ശബ്ദംകൊണ്ടനുഗ്രഹിച്ചാൽ തൃപ്തിവരുമോ? (ഇരുപേരും ചിരിച്ചു)

ഒക്ടോബർ 4, 1938

526. കൂർഗിൽ നിന്നും ഒരു സംഘം ആഢ്യസ്ത്രീകൾ വന്നുചേർന്നു. ഒരു സ്ത്രീ: എനിക്കൊരു മന്ത്രം ഉപദേശിച്ചു കിട്ടിയിട്ടുണ്ട്. പക്ഷെ അതു ജപിച്ചാൽ വിചാരിച്ചിരിക്കാത്ത ആപത്തുകൾ നേരിടുമെന്നു മററുള്ളവർ ഭയപ്പെടുത്തുന്നു. അതു പ്രണവമാണ്. എനിക്കതിൽ വിശ്വാസമുണ്ടുതാനും. ഭഗവാനെന്തു പറയുന്നു.

ഉ: അതു ജപിച്ചുകൊള്ളൂ.

ചോ: മന്ത്രം അത്രമാത്രം മതിയോ.

ഉ: മന്ത്രജപത്തിൻെറ ഉദ്ദേശ്യം നമ്മിൽ സ്വയമേവ സദാപി ഉള്ള അജപാ മന്ത്രത്തെ ഉണർത്തുകയാണ്. വായ് കൊണ്ടു ജപിക്കുന്നതു മാനസികമാവും. ഒടുവിൽ അതു് ആത്മസ്ഫുരണമായിത്തീരും. മന്ത്രത്തിൻെറ അവസാന സ്വരൂപം അതുതന്നെ. ആത്മാനുഭൂതിയെന്നു പറയുന്നതിതിനെയാണ്.

527. ചോ: സമാധി എന്താണ്?

ഉ: മനസ്സ് നിശ്ചഞ്ചലമായിത്തീരുന്നതു്.

ഒക്ടോബർ 13, 1938

528. മധ്യവയസ്കയായ ഒരു ആന്ധ്രാവനിത:

ധ്യാനത്തിൽ ദൃഷ്ടി ഏകാഗ്രമായിരിക്കാൻ ഈശ്വരചിന്ത ആവശ്യമാണോ?

ഉ: തത്സമയം മനസ്സും ഏകാഗ്രമായിരിക്കണം.

ചോ: പ്രതിദിനം 2 മണിക്കൂർനേരം ധ്യാനം അഭ്യസിച്ചു വന്നു. പിന്നീടു ശരീരത്തിനു സുഖക്കേടുവന്നപ്പോൾ അഭ്യാസം കൊണ്ടാണെന്നു ചിലർ പറഞ്ഞതിനാൽ ധ്യാനം നിറുത്തിവച്ചു.

ഉ: അങ്ങനെ തള്ളേണ്ടാ. അഭ്യാസം തുടർന്നുപോകുമ്പോൾ എല്ലാം ശരിയായിക്കൊള്ളും.

ചോ: പ്രാണായാമം ചെയ്യാമോ?

ഉ: അതു സഹായകരമാണ്. ആഹാരനിയമവും പരിപാലിക്കണം.

ചോ: സഗുണദ്ധ്യാനം ആകാമോ?

ഉ: അതു് അവരവരുടെ പാകതയനുസരിച്ചുള്ളതാണ്. ചിത്തനിരോധമാണു പ്രധാനം.



ഒക്ടോബർ 15, 1938

529. ഒരു സംഭാഷണമദ്ധ്യേ തിരുജ്ഞാനസംബന്ധർ അരുണാചലത്തെപ്പററി പാടിയിട്ടുണ്ടെന്നു പറഞ്ഞു. തിരുജ്ഞാനസംബന്ധരുടെ ചരിത്രത്തെ ഇങ്ങനെ സംക്ഷേപിച്ചു.

1500 വർഷങ്ങൾക്കുമുമ്പു അദ്ദേഹം ഒരാഢ്യകുലത്തിൽ ജനിച്ചു. 3 വയസ്സുള്ളപ്പോൾ കുഞ്ഞിനെ പിതാവ് ശീർകാഴി ക്ഷേത്രത്തിൽ കൊണ്ടുപോയി. കുഞ്ഞിനെ കുളക്കരയിൽ ഇരുത്തീട്ട് അച്ഛൻ കുള

ത്തിലിറങ്ങി ധ്യാനം ചെയ്തു. അച്ഛൻ വെള്ളത്തിൽ മുങ്ങുന്നതുകണ്ടു് കുഞ്ഞു കരഞ്ഞു. കരച്ചിൽ കേട്ടു് ക്ഷേത്രത്തിൽനിന്നും പാർവ്വതീ ശിവന്മാർ പ്രത്യക്ഷപ്പെട്ടു് കുഞ്ഞിനു പാർവ്വതിയുടെ മുലപ്പാൽ ഒരു കിണ്ണത്തിലൊഴിച്ചു കൊടുത്തു. കുളികഴിഞ്ഞു കുഞ്ഞിനെ എടുക്കാൻ വന്നപ്പോൾ അതിന്റെ വായിൽ പാലിന്റെ പതകണ്ടിട്ടു് എന്തു പററി എന്നച്ഛൻ ചോദിച്ചപ്പോൾ 'തന്റെ ഹൃദയത്തെ ഹരിച്ച കള്ളൻ' എന്നു ശിവനെ സ്തുതിച്ചു പാടുകയുണ്ടായി.

പിൽക്കാലത്തു് തിരുജ്ഞാനസംബന്ധർക്കു 18—ാം വയസ്സിൽ വിവാഹമായി. മുഹൂർത്തത്തിൽ വിവാഹം കഴിഞ്ഞയുടനെ അദ്ദേഹം പുതിയ വധുവും മററാളുകളുമായി ക്ഷേത്രത്തിനുള്ളിൽ പ്രവേശിച്ചു. ആ സ്ഥലം മുഴുവൻ ജ്യോതിമയമായി കാണപ്പെട്ടു. അതിനുള്ളിൽ കണ്ട വഴിയേ മററുള്ളവരെ ശ്രീകോവിലിൽ നടത്തി അയച്ചിട്ടു് സംബന്ധരും പത്നിയും പിന്നാലേ നടന്നുപോയി. അൽപം കഴിഞ്ഞു് ജ്യോതിസ്സസ്തമിച്ചപ്പോൾ അതിനുള്ളിലുണ്ടായിരുന്നവർ ഒളിയായി മറഞ്ഞു കഴിഞ്ഞിരുന്നു.

അക്കാലങ്ങളിൽ അരുണാചലം കാട്ടുമൃഗങ്ങളും ആനകളും കൊണ്ടു നിറഞ്ഞതായിരുന്നു. തന്റെ സഞ്ചാരകാലത്തു് അദ്ദേഹം ഒരിക്കൽ തിരുവണ്ണാമലക്കു 18 മൈൽ അകലെയുള്ള തൃക്കോയിലൂർ വന്നെത്തി. അവിടെ പാറമേലുള്ള ശിവക്ഷേത്രം സുപ്രസിദ്ധമാണു്. ജ്ഞാനസംബന്ധർ ഈ ക്ഷേത്രത്തിനടുത്തെത്തിയപ്പോൾ അരുണാചലേശ്വരൻ ജ്യോതിർ ദർശനം കൊടുത്തു. (ഇവിടെ വച്ചാണു 17—ാം വയസ്സിൽ മഹർഷിക്കു ജ്യോതിർദർശനം ഉണ്ടായതു്) പൂക്കൂടയുമായി ഒരു വൃദ്ധൻ സംബന്ധരുടെ മുമ്പിൽവന്നു് താൻ അടുത്തുള്ള കുന്നിൽ താമസിക്കുന്ന അരുണാചലേശ്വരന്റെ ഒരു ഭൃത്യനാണെന്നു പറഞ്ഞു. അവർ രണ്ടുപേരും ചേർന്നു് അരുണാചലേശ്വര മലയിൽ പോയി. അവിടെ ചെന്നെത്തുന്നതിനൽപംമുമ്പു് വൃദ്ധനെ കാണാനില്ലായിരുന്നു. ഭഗവാൻ അരുണാചലത്തെ സ്തുതിച്ചു. ഒരു പാട്ടിൽ പറയുന്നു: നീ ജ്ഞാനക്കട്ടിയാണു്. നിനക്കേ ഭക്തന്റെ ദേഹാത്മബുദ്ധിയെ മാററാൻ കഴിയൂ. ആനക്കൂട്ടങ്ങളും മററു മൃഗവ്രാതങ്ങളും ആഹാരത്തിനും സ്വച്ഛന്ദവിഹാരത്തിനും വേണ്ടി നിന്റെ സാനുക്കളെ ശരണം പ്രാപിക്കുന്നു.

തിരുജ്ഞാന സംബന്ധർ അരുണാചലേശ്വരനെപ്പററി പാടി യ 300 ശ്ലോകം ഉപമന്യുവിൻെറ ഭക്തവിലാസത്തിലുണ്ട്.

530. രമണാശ്രമത്തിൽ താമസമുള്ള അണ്ണാമല സ്വാമി എന്ന ഭക്തൻെറ ഡയറിയിൽ താഴെ പറയുംപ്രകാരം കാണുന്നു.

രമണോപദേശങ്ങൾ

1) എപ്പോഴും കർമ്മത്തിൽപെട്ടിരുന്നാലും തൻെറ നിജ (ആത്മ) സ്വരൂപത്തിൽ നിന്നും അകലാതെയും ആശാരഹിതനായും ഏവൻ ഇരിക്കുന്നുവോ അവനേ ധീരൻ.

2) ചോ: മോക്ഷപ്രാപ്തിക്കു ഒരുവൻ സർവ്വസംഗ പരിത്യാ ഗിയായിരിക്കണമോ എന്ന ചോദ്യത്തിൻെറ ഉത്തരമായിരുന്നു)

ഉ: 'ഞാൻ സർവ്വവും പരിത്യജിച്ചു' എന്നവകാശപ്പെടുന്നവനെ ക്കാളും തൻെറ കർത്തവ്യങ്ങളെ നിഷ്ക്കാമമായി ചെയ്തുകൊണ്ട് ഞാൻ ചെയ്യുന്നുവെന്ന അഭിമാനമില്ലാതിരിക്കുന്നവനാണു വലിയ വൻ. 'ഞാൻ സന്യാസിയാണ്'' എന്നു വിചാരിക്കാത്തവൻ സന്യാ സിയാണ്'' എന്നു വിചാരിക്കുന്നവൻ സന്യാസിയല്ല. 'ഞാൻ ഗൃഹ സ്ഥനാണ്'' എന്നു കരുതാത്തവൻ സന്യാസിയാണ്

531. ചോ: ഒരാൾ ഒന്നിനെ ഒരുവിധം പറയുന്നു. വേറൊ രാൾ അതിനെത്തന്നെ മറെറാരുവിധം പറയുന്നു. സത്യം മനസ്സിലാ ക്കുന്നതെങ്ങനെ?

ഉ: ആരും എപ്പോഴും എവിടെയും തന്നെത്തന്നെ കാണുകയാ ണ്; ഒരാൾ തൻെറ പക്വതയനുസരിച്ച് ഈ ലോകത്തെയും ഈശ്വര നെയും കാണുന്നു.

നായന്മാരിൽ ഒരാൾ ശിവദർശനത്തിനു കാളഹസ്തിയിൽപോ യി. അദ്ദേഹം അവിടെ എല്ലാവരേയും ശിവശക്തികളായിട്ടാണു കണ്ടതു്. കാരണം അദ്ദേഹം തന്നെ അങ്ങനെയാണ്. ധർമ്മപുത്രർ, ലോകത്തുള്ള ഓരോരുത്തർക്കും ഓരോ ഗുണമുണ്ടെന്നും ആരും തന്നെ ക്കാൾ ഗുണിയാണെന്നും കണ്ടു. ദുര്യോധനനാകട്ടെ സത്തമനായി ഒരാളെപ്പോലും ഈ ലോകത്തു കാണാൻ കഴിഞ്ഞില്ല. ഓരോരുത്ത രും അവരവരുടെ നിറം കാണിക്കുന്നു എന്നർത്ഥം.

532. ഈ ലോകദുഃഖത്തിനു പരിഹാരമൊന്നുമില്ലേ?

ഉ: ഒരേ ഒരു മാർഗ്ഗമേയുള്ളൂ. ഏതു പരിതഃസ്ഥിതിയിലും താൻ തന്റെ സത്യസ്വരൂപത്തെ വിസ്മരിക്കാതിരിക്കുക. താനാരാണെന്നന്വേഷിക്കുകയും അറിയുകയും ചെയ്യുക, ഇതേ പരിഹാരമായുള്ളൂ. അതു നിത്യാനന്ദവും കൂടിയാണ്.

533. മഹാത്മാഗാന്ധി യർവാദ ജയിലിൽ 21 ദിവസത്തെ നിരാഹാരസത്യാഗ്രഹം നടത്താൻ നിശ്ചയിച്ചിരിക്കുന്നതറിഞ്ഞു് രണ്ടുപേർ ആവേശഭരിതരായി ഭഗവാന്റെ മുമ്പെത്തി.

ചോ? മഹാത്മജിയോടൊത്തുപവാസമനുഷ്ഠിക്കാൻ ഞങ്ങളും നിശ്ചയിക്കുന്നു. ഭഗവാന്റെ ആശിസ്സുവേണം.

ഉ: തന്റെ തപസ്യയിൽകൂടി അതിനുള്ള കരുത്തു മഹാത്മജി സമ്പാദിച്ചിട്ടുണ്ട്. ആ കരുത്തു നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങളും വിജയിക്കും.

534. ഭഗവാൻ അടിക്കടി പറയാറുണ്ട്.

മൗനം പരമമായ വാചാലതയാണ്. അതുപോലെ ശാന്തി നിത്യവൃത്തിയുമാണ്. കാരണം അവൻ തന്റെ തനി പ്രകൃതിയിലിരിക്കുന്നു. ചൈതന്യത്തിന്റെ ചോർച്ചയുള്ള എവിടെയും അവൻ വ്യാപരിക്കുന്നു.

അണ്ണാമല സ്വാമി ചോദിച്ചു:

നാമദേവൻ, തുക്കാറാം, തുളസീദാസ് തുടങ്ങിയവർ മഹാവിഷ്ണുവിനെ പ്രത്യക്ഷത്തിൽ കണ്ടുവെന്നു പറയുന്നതു ശരിയാണോ?

ഉ: ഏതുവിധത്തിൽ? ഇവിടെ നിങ്ങൾ എന്നെയും ഞാൻ നിങ്ങളെയും കാണുന്നതുപോലെയിരിക്കും.

(ഇതു കേട്ടപ്പോൾ മൊഴികൾ രേഖപ്പെടുത്തിയ അണ്ണാമലസ്വാമിക്കു രോമാഞ്ചമുണ്ടായി എന്നദ്ദേഹം തന്റെ കുറിപ്പിൽ പറയുന്നു.)

538. ഒരാൾ: കർമ്മത്തിൽപെട്ടിരിക്കുന്നതിനാൽ ഈശ്വരനെ ഭജിക്കാൻ സമയമെവിടെ?

(ഭഗവാൻ 10 മിനിട്ടു മിണ്ടാതിരുന്നു. കുറെ പെൺകുട്ടികൾ ഭഗവദ് ദർശനത്തിനു വന്നെത്തി. അവർ നൃത്തംചെയ്തു പാടി. പാട്ട് ഇങ്ങനെയായിരുന്നു. 'ഒരു നിമിഷവും കൃഷ്ണനെ വിസ്മരിക്കാനിട വരാതെ ഞങ്ങൾ തൈരു കടയും.'

ഭഗവാൻ അണ്ണാമലയെ നോക്കി. 'ആ ചോദ്യത്തിനുത്തരം കേട്ടുകൊള്ളൂ'. എന്നു പറഞ്ഞു. അതാണു ഭക്തി, അതാണു കർമ്മം, അതാണു യോഗം എന്നും പറഞ്ഞു.

536. താൻ ദേഹമാണ്'' എന്നു ധരിക്കുന്നവൻ കൊലപാതകിയാണ്. ഏററവും മഹത്തായ ഗുണം 'ഞാൻ ആത്മാവാണ്'' എന്ന ബുദ്ധിയാണ്. ഈ അർത്ഥത്തിൽ ഒരു മിനിട്ടു ധ്യാനിച്ചാലും അവന്റെ സഞ്ചിതകർമ്മങ്ങൾ നശിക്കുന്നു.

537. ആശ മായയേയും ആശാത്യാഗം ഈശ്വരനെയും വരിക്കുന്നു.

538. ഒരാൾ: വ്യവഹാരത്തിനും ധ്യാനത്തിനും തമ്മിലുള്ള വ്യത്യാസമെന്തു്?

ഉ: ഒരു വ്യത്യാസവുമില്ല. പേരു രണ്ടെന്നുള്ളതേയുള്ളൂ. കാക്കയ്ക്കു് കണ്ണു രണ്ടുണ്ടെങ്കിലും കൃഷ്ണമണി ഒന്നേയുള്ളൂ. വലതിലും ഇടതിലും സൗകര്യംപോലെ മാററിക്കൊള്ളും. ആന തുമ്പിക്കരത്തിൽക്കൂടി വെള്ളം കുടിക്കുകയും ശ്വാസോച്ഛ്വാസം ചെയ്യുകയും ചെയ്യുന്നു. പാമ്പു് ഒരേ അവയവം മുഖേന കാണുകയും കേൾക്കുകയും ചെയ്യുന്നു.

539. ചോ: ധ്യാനത്തിൽ കണ്ണടച്ചിരുന്നാലും തുറന്നിരുന്നാലും വ്യത്യാസം ഉണ്ടോ?

ഉ: മനസ്സു വിചാരത്തിന്റെ ആദിയോടു ചേർന്നുനിന്നാൽ കണ്ണു തുറന്നിരുന്നാലും ഒന്നുമില്ല.

540. ചോ: ധ്യാനത്തിൽ വിഷയസുഖത്തെക്കാൾ സുഖം തോന്നുന്നുണ്ടു്. എന്നാലും മനസ്സു് വിഷയസുഖങ്ങളിലോട്ടാണു തിരിയുന്നതു്. അതെന്തു്?

ഉ: സുഖദുഃഖങ്ങൾ മനസ്സിന്റേതുകളാണ്. നമ്മുടെ തനി രൂപം (ആത്മരൂപം) സുഖമാണ്. നാമതു വിസ്മരിച്ചു. പകരം ദേഹത്തെയോ മനസ്സിനെയോ തന്റെ രൂപമാക്കിവച്ചു. ഈ തെററായ ബോധം നിമിത്തം സുഖത്തെക്കാണേണ്ടയിടത്തു ദുഃഖത്തെ കാണേണ്ടിവന്നു. എന്തുചെയ്യാം. ഈ വാസന ജന്മാന്തരങ്ങളിൽകൂടി ഉറച്ചുപോയിട്ടുള്ളതാണ്. ആനന്ദപ്രാപ്തിയോടുകൂടിയേ അതു മാറുകയുമുള്ളൂ.

541. ചോ: ലോകം ദുഷ്ടന്മാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നതിനാൽ ദുഃഖം കൂടുതലായിരിക്കുന്നു. എങ്ങനെ സുഖമുണ്ടാവാൻ?

ഉ: എല്ലാവരും നമുക്ക ഗുരുക്കന്മാരാണ്. ദുഷ്ടൻ പറയുന്നു 'എൻെറ അടുത്തു വരരുതേ' എന്ന്. ശിഷ്ടന്മാർ എപ്പോഴും ശിഷ്ടന്മാർ തന്നെ. എല്ലാവരും നമുക്ക ഗുരുക്കന്മാർ തന്നെ.

542. ചോ: ഞാൻ ഏകാന്തത ആഗ്രഹിക്കുന്നു. അവിടെ എനിക്കാവശ്യമുള്ള എല്ലാം ലഭിക്കുമെങ്കിൽ മുഴുവൻ സമയവും ധ്യാനത്തിലിരിക്കാനും ആഗ്രഹിക്കുന്നു.

ഉ: ഒരാൾ എവിടെ എങ്ങനെ ഇരുന്നാലെന്ത്? മനസ്സ് അതിൻെറ ആദിയിൽ തന്നെ നിൽക്കുന്നുണ്ടോ എന്നാണു നോക്കേണ്ടത്. മനസ്സ നേരേ നിന്നില്ലെങ്കിൽ വിജനപ്രദേശം ഒരു ചന്തയെക്കാൾ തിരക്കുള്ളതായിത്തോന്നും. സ്ഥൂലചക്ഷുസ്സിനെ അടച്ചിട്ട കാര്യമില്ല. മനസ്സിനെവേണം പൂട്ടിവയ്ക്കാൻ.

543. ഒരേ സമയം ധാരാളം സന്ദർശകർ വന്നു. അവർ മടങ്ങിപ്പോകുമ്പോൾ എല്ലാവരും നമസ്കരിച്ചിട്ട് ഓരോ ആളും 'എന്നെ ഭക്തനാക്കണം, എനിക്കു മോക്ഷംതരണം' എന്നും മററും പറഞ്ഞു. പിന്നീട ഭഗവാൻ:

എല്ലാവർക്കും ഭക്തിവേണം, മോക്ഷം വേണം. അവനെ എനിക്ക വിട്ടുതരാൻ പറഞ്ഞാൽ തരുകയുമില്ല. ആത്മാർപ്പണം ചെയ്യാതെ ഭക്തിയും മുക്തിയും എങ്ങനെ സിദ്ധമാവും.

544. ഒരിക്കൽ പല ഭക്തന്മാർക്കൂടിച്ചേർന്നിരുന്ന് സുപ്രസിദ്ധരായ പല മുൻ ഭക്തന്മാരെയുംപററി ഒരു ചർച്ച നടന്നു. അഭിപ്രായ വ്യത്യാസങ്ങൾ രൂക്ഷമായിത്തീർന്നപ്പോൾ ഭഗവാൻെറ അഭിപ്രായമാരാഞ്ഞു. ഭഗവാൻ മിണ്ടാതിരുന്നു. തർക്കം മൂത്തപ്പോൾ ഭഗവാൻ:

ഉ; കീർത്തി ആഗ്രഹിക്കുക മനുഷ്യസ്വഭാവമാണ്. അതു ലക്ഷ്യപ്രാപ്തിക്ക പര്യാപ്തമല്ല. ഈശ്വരൻെറ അംഗീകാരമുള്ളവർ സാധുവായിത്തീരും. മനസ്സും ദേഹവും ഈശ്വരനർപ്പിച്ചവൻ വിശ്വപ്രശംസ നേടും.

545. ഒരാളിനു കാമവികാരം കലശലായുണ്ടായി. അയാളതിനെതിരെ യുദ്ധം ചെയ്തു. മൂന്നുദിവസം പട്ടിണി കിടന്നു. ഈശ്വരനെ പ്രാർത്ഥിച്ചു. ഒരുവിധം ശമിച്ചു. അതിനെ പരിപൂർണ്ണമായി ശമിപ്പിക്കുന്നതെങ്ങനെയെന്നു ചോദിച്ചു.

ഉ: വികാരമുണ്ടാകുന്നതാർക്കെന്നു ചിന്തിച്ചറിഞ്ഞാൽ മതി.

546. ചോ: നല്ലതു ചെയ്യുന്നവനു തിന്മയും ചീത്ത ചെയ്യുന്നവനു നന്മയും വന്നുചേരുന്നതെന്തു്?

ഉ: സുഖ, ദുഃഖങ്ങൾ മുൻകർമ്മഫലങ്ങളാണ്. സുഖ ദുഃഖങ്ങൾ മാറി മാറിവരും. അതിൽ പതറാതിരിക്കുന്നവനേ സന്തുഷ്ടനായിരിക്കാനൊക്കൂ.

547. ഈശ്വരൻ, സൃഷ്ടി, അംഗവൈകല്യങ്ങളോടുകൂടിയ ജനങ്ങൾ എന്നിവയെപ്പററി ഒരാൾ ചോദിച്ചു.

ഉ: താനാരാണെന്നറിഞ്ഞാൽ ഈശ്വരൻ അതിനുള്ളിലുണ്ടെന്നു ബോദ്ധ്യമാവും. സൃഷ്ടിക്കു് വിത്തും വൃക്ഷവും പോലുള്ള ആദിയേ ഉള്ളൂ. മഞ്ഞക്കാമാലയുള്ളവർ പറയുന്നതിനെ മററുള്ളവർ അംഗീകരിക്കുമോ?

548. നമസ്കാരം ഈശ്വരാർപ്പണത്തെ കുറിക്കുകയാണ്. എന്നാൽ ഇപ്പോൾ നമസ്കാരങ്ങൾ ചെയ്തുവരുന്നതു് ഈ കരുത്തിനെ വിസ്മരിച്ചുകൊണ്ടാണ്. അതു് ഈശ്വരനോടു ചെയ്യുന്ന വഞ്ചനയാണ്. നമസ്കാരം കൊണ്ടുദ്ദേശിക്കുന്നതു് പല പാപങ്ങളുടെയും പരിഹാരമാണ്. നമസ്കാരങ്ങൾ എല്ലാത്തിനെയും ഈശ്വരൻ അംഗീകരിക്കുന്നു എന്നാണ് മനുഷ്യൻെറ വിചാരം. അവൻ മനഃശുദ്ധിയോടുകൂടിയിരുന്നാൽ മതി.

സെപ്തംബർ 30, 1938

549. സാമർസെററ് മാഹം എന്ന സുപ്രസിദ്ധനായ (ഇംഗ്ലീഷ്) ഗ്രന്ഥകാരൻ ഭഗവാനെ സന്ദർശിച്ചു. അദ്ദേഹം മേജർ സാദ്വിക്കിൻെറ മുറിയിലുംപോയി. അവിടെച്ചെന്നല്പനേരത്തിനുള്ളിൽ അദ്ദേഹത്തിനു ബോധക്കേടുണ്ടായി. സാദ്വിക് പെട്ടെന്നു ഭഗവാനെ കൂട്ടിക്കൊണ്ടുപോയി. ഭഗവാൻ ഒരിരിപ്പിടത്തിലിരുന്നുകൊണ്ടു് മാഹമിനെ മിഴിച്ചുനോക്കി. അദ്ദേഹത്തിനു ബോധക്കേടു മാറി ഭഗവാനെ വണങ്ങി. പിന്നീടു ഒരു മണിക്കൂറോളം പരസ്പരം മിഴിച്ചുനോക്കിക്കൊണ്ടിരുന്നു. മാഹം ചോദ്യങ്ങൾ ചോദിക്കാൻ ശ്രമിച്ചു. സംസാരിക്കാൻ കഴിഞ്ഞില്ല. സാദ്വിക് മാഹമ്മിനെ സംസാരിക്കാൻ പ്രോത്സാഹിപ്പിച്ചപ്പോൾ ഭഗവാൻ പറഞ്ഞു. എല്ലാമായി. ഹൃദയ

ത്തിൻെറ സംസാരമാണു സംസാരം. സംസാരമെല്ലാം മൗനത്തിൽ കലാശിക്കണം. അവർ പുഞ്ചിരിച്ചു. ഭഗവാൻ മടങ്ങിപ്പോന്നു.

550. ഒരാൾ: ആത്മവിദ്യ ഋജുവായ മാർഗ്ഗമാകുന്നതെങ്ങനെ?

ഉ: മറേറതുവിദ്യക്കും അതിനെ അറിയാൻ ഒരു ജ്ഞാതാവു് ആവശ്യമാണ്. എന്നാൽ ആത്മവിദ്യയിൽ ജ്ഞാതാവും ജ്ഞേയവും ഒരാൾ (ആത്മാവു) തന്നെ. ഇതിനെക്കാൾ സ്പഷ്ടമായി മറെറാന്നുണ്ടോ?

551. ആശ്രമംവക മന്ദിരങ്ങളുടെ പ്ലാൻ സംബന്ധിച്ചു സർവ്വാധികാരിയും മററുള്ളവരും തമ്മിൽ പല തർക്കങ്ങളുമുണ്ടായി. ഭഗവാൻെറ തീരുമാനമെന്തെന്നു ചോദിച്ചപ്പോൾ 'ഇവർ കൊണ്ടുവന്ന പ്ലാനനുസരിച്ചു് ഇവിടെ ഏതെങ്കിലും കെട്ടിടം കെട്ടിയിട്ടുണ്ടോ? ഇവിടെ നടന്നതെല്ലാം ഈശ്വരൻെറ സ്വന്തം പ്ലാനനുസരിച്ചാണ്. അതിനെ സംബന്ധിച്ചു് ആരും വ്യാകുലപ്പെടേണ്ട.

552. ആശ്രമത്തിലുള്ളവർ ചോദിച്ചു: നാമെല്ലാം കഴിഞ്ഞ ജന്മത്തിലെങ്ങനെയിരുന്നു?

ഉ: ഈശ്വരൻ കാരുണ്യാതിരേകത്താൽ ആ അറിവു മനുഷ്യരിൽ നിന്നും മാററിക്കളഞ്ഞു. കഴിഞ്ഞ ജന്മം ധർമ്മികളായിരുന്നു എന്നറിഞ്ഞാൽ അഹങ്കരിക്കും. മറിച്ചായിരുന്നുവെന്നറിഞ്ഞാൽ നിരാശപ്പെടും. ആത്മാവിനെ അറിഞ്ഞാൽ അതു മതി.

553. ഒരിക്കൽ കാവ്യഗണപതിമുനി പറഞ്ഞു 'പ്രതിമാസം മൂന്നു രൂപകൊണ്ടു് ഒരാളിനു ജീവിക്കാം'.

ഉ: തനിക്കു വേണമെന്നുള്ളതായി ഒന്നുമില്ലെന്നറിയുന്നതിലാണു സംതൃപ്തി ഇരിക്കുന്നതു്.

554. മേജർ സാദ്വിക്: ലോകം സങ്കൽപമാണെന്നും നാം നോക്കിയാൽമാത്രം ഉള്ളതായിട്ടിരിക്കും, ഇല്ലെങ്കിൽ ഇല്ലാത്തതായിരിക്കുമെന്നും ഭഗവാൻ പറഞ്ഞിട്ടുണ്ടു്. ഉറങ്ങുമ്പോൾ മനസ്സു ഇരുട്ടിൽ ലയിച്ചിരിക്കുന്നതിനാൽ ഞാനതിനെ കാണുന്നില്ല. എന്നാലും മററുള്ളവർ കണ്ടുകൊണ്ടാണല്ലോ ഇരിക്കുന്നതു്. അതിനാൽ അതിലേക്കു വേറെ ഒരു സമഷ്ടിസങ്കൽപമുണ്ടോ എന്നു സംശയിക്കുന്നു.

ഉ: ലോകം നമ്മുടെ അടുത്തുവന്നു് താനൊരു സമഷ്ടി സങ്കല്പത്തിന്റെ പ്രതിഫലനമാണെന്നു പറയുന്നില്ല. നാമാണു് അതങ്ങനെയാണെന്നും ഇങ്ങനെയാണെന്നും മററും പറയുന്നതു്. നമ്മുടെ അഞ്ചിന്ദ്രിയങ്ങളുടെയും അനുഭവപ്രതിഷ്ഠയായി നിൽക്കുന്നു ലോകം. ലോകമുണ്ടെന്നതിനാധാരം നമ്മുടെ അനുഭവം മാത്രമാണു്. നാമറിയാത്തപ്പോഴും അതുണ്ടെന്നെങ്ങനെ പറയാം.

വർഷങ്ങൾക്കുമുമ്പു മരിച്ചുപോയ പിതാവിനെ ഒരാൾ സ്വപ്നം കാണുന്നു. കൂടെ ഇല്ലാത്ത ചില സഹോദരന്മാരെയും കാണുന്നു. സ്വത്തു സംബന്ധിച്ചു തനിക്കും സഹോദരന്മാർക്കും തമ്മിൽ കലഹം നടക്കുമ്പോൾ പെട്ടെന്നുണരുന്നു. നടന്നതെല്ലാം മനസ്സിന്റെ കളിയാണെന്നറിഞ്ഞു താൻ ശാന്തനാവുന്നു. അതിനാൽ അഖണ്ഡാത്മാവായ തന്നെ അറിഞ്ഞാൽ ലോകമില്ല.

ചോ: ഭ്രൂമധ്യത്തെ ലക്ഷ്യമാക്കി ധ്യാനിക്കണമെന്നു ചിലർ പറയുന്നു. അങ്ങനെയാണോ?

ഉ: 'ഞാൻ ഉണ്ടു്' എന്നതു് ആർക്കും തീർച്ചയാണു്. അതിനെ മറന്നിട്ടു് അങ്ങനെ ധ്യാനിക്കാമോ എന്നെല്ലാം ചോദിക്കുന്നതെന്തിനു്? മനസ്സിനെ എവിടെ നിറുത്തിയാലും അപ്പോഴത്തേക്കു് അതവിടെ നിൽക്കും. എന്നാൽ മനസ്സു് സ്ഥിരമായി അടങ്ങിനിൽക്കാൻ 'ഞാനാരു്' എന്ന അന്വേഷണമാണു ശരിയായ മാർഗ്ഗം.

ചോ: ധ്യാനസമയത്തിരിക്കാൻ പലതും ഉള്ളതിൽ ഉയന്ന ആസനമേതു്?

ഉ: നിദിധ്യാന (ആത്മധ്യാന) മാണു് എല്ലാററിലും നല്ലതു്. (നിദിധ്യാസനമെന്നൊരാസനമില്ല. എങ്കിലും ധ്യാനത്തെപ്പററി ഭഗവാൻ പറഞ്ഞ മറുപടി സൂക്ഷ്മം മനസ്സിലാക്കാതെ ആസനത്തെപ്പററി ചോദിച്ചതിനാൽ വിനോദമായിപ്പറഞ്ഞതാണു്.)

554. ചോ: ജീവിതത്തിന്റെ ഉദ്ദേശ്യമെന്താണു്?

ഉ: ഇങ്ങനെ ഒരു ചോദ്യമുണ്ടായതു പൂർവ്വപുണ്യത്തിന്റെ ഫലമായിട്ടാണു്. താൻ യഥാർത്ഥത്തിലാരു്? എന്നറിയുമ്പോൾ ജീവിതത്തിന്റെ ഉദ്ദേശ്യമറിയാം.

ചോ: ഞാനെപ്പോഠം ജ്ഞാനിയാവുമെന്ന ഭഗവാനരുളിച്ചെയ്യുമോ?

ഉ: ഞാൻ ഭഗവാനാണെങ്കിൽ എനിക്കന്യമായൊന്നുമുണ്ടായിരിക്കുകയില്ല. പിന്നെ ആരോട്ട പറയും. ഞാൻ മറേറതൊരാളിനെയും പോലെയാണെങ്കിൽ ഇതിനുത്തരം പറയാനൊക്കുകയുമില്ലല്ലോ.

555. ഭഗവാൻ സ്നാനം ചെയ്തുകൊണ്ടിരുന്നപ്പോഠം കുറെ ഭക്തന്മാർ കൂടിനിന്ന ഗഞ്ചാവിനെപ്പററി സംസാരിച്ചു. ഭഗവാൻ കുളികഴിഞ്ഞ വന്നപ്പോഠം ഒരാഠം അതിനെപ്പററി ചോദിച്ചു.

ഉ: അതുപയോഗിക്കുന്നവർക്കല്ലേ അറിയാനൊക്കൂ. എനിക്കെന്തറിയാം. അതാനന്ദമാണ്. ആനന്ദം ആനന്ദം! എന്നുപറഞ്ഞു് ഉന്മത്തനെപ്പോലെ തുള്ളിച്ചാടിവന്നു്ചോദ്യകർത്താവിൻെറ മുതുകിൽ ചാരിനിന്നു. എട്ടുവർഷം ആശ്രമത്തിലെ അന്തേവാസിയായിരുന്ന ആ ഭാഗ്യവാനു ഭഗവാൻെറ സ്പർശമേററതുമുതൽ പുതിയ ഒരു വിശേഷാനുഭൂതി ഉണ്ടായതായും പിന്നീടു് മനസ്സു് പരിപൂർണ്ണ ശാന്തി അനുഭവിക്കുന്നതായും രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു.

നിദ്രയിൽ നിന്നും വിരമിക്കുന്ന ക്ഷണത്തിൽ ഒരു വെളിച്ചം അനുഭവമാകും. അതു് മഹത്തത്വത്തിൽ കൂടി വെളിപ്പെടുന്ന ആത്മപ്രകാശമാണ്. സമഷ്ടി മനസ്സിനെ (അഖണ്ഡബോധത്തെ) യാണ്മഹത്തത്വമെന്നു പറയുന്നതു്. അതിനെ അരൂപ മനസ്സെന്നും പറയാം. പിന്നീടുണ്ടാകുന്നതു അഹന്താ (രൂപ) മനസ്സിൻെറ ആഭാസപ്രകാശമാണ്. ഈ പ്രകാശത്തിലാണു ശരീരാദി പ്രപഞ്ചം ദൃശ്യമാകുന്നതു്.

ഒക്ടോബർ 21, 1938

556. സ്വരൂപദർശനം ഒരിക്കലുണ്ടായാലും അക്കാരണത്താൽ അവൻ മുക്തനായിത്തീരുന്നില്ല. പൂർവ്വവാസനകഠം വീണ്ടും തുടർന്നുണ്ടായിരിക്കും. അതിനാൽ പൂർവ്വവാസന മുഴുവനും വിട്ടുമാറിയവനേ മുക്തനാവൂ എന്നു പറയുന്നു.

ഉ: സാധകൻ നിരന്തരാഭ്യാസം മുഖേന ആത്മദർശനം നേടുന്നു. തൽക്കാലം അനുഭവം പൂർവ്വവാസനാവശാൽ വിട്ടുവിട്ടുണ്ടാവും. താൻ തന്നെ വിട്ടകലാതെ തന്നിൽതന്നെ നിന്നാൽ വാസനകഠം ഒഴി

ഞ്ഞുമാറും അങ്ങനെ വാസനാപ്രതിബന്ധമററവനേ ദൃഢജ്ഞാനിയും മുക്തനുമാവൂ.

ചോ: ഒരിക്കൽ ആത്മാനുഭൂതിയുണ്ടായി പിന്നീടതുവിട്ടു മാറിയവനും അനുഭൂതിയേ ഉണ്ടാകാത്തവനും തമ്മിലുള്ള വ്യത്യാസമെന്തു്?

ഉ: ഒരിക്കൽ അനുഭൂതി ഉണ്ടായവൻ അതിൽ ഉറച്ചുനിൽക്കാൻ ശ്രമിക്കും. അല്ലാത്തവൻ അജ്ഞാനത്തിൽ മുങ്ങിക്കിടക്കുകയേയുള്ളൂ.

ചോ: ''സകൃത് വിഭാതോയം ബ്രഹ്മലോകഃ' (ബ്രഹ്മജ്ഞാനം ഒരിക്കൽ ഉണ്ടായതു് നിലച്ചുനിൽക്കും) ഇതിന്റെ അർത്ഥമെന്തു്?

ഉ: അതു് പരിപൂർണ്ണ ബ്രഹ്മജ്ഞാനത്തെക്കുറിക്കുന്നു.

557 ചോ: ഒരാറം ഒരിക്കൽ ഉണ്ടായ അനുഭവത്തെ പിന്നീട മറന്നു അജ്ഞാനത്തിൽപെട്ടുപോകുന്നതെങ്ങനെ?

ഉ: ഭഗവാൻ ഇതിനുദാഹരണമായി ഒരു കഥ പറഞ്ഞു: ഒരു രാജാവു ഒരു മന്ത്രിയെ മററു മന്ത്രിമാരെക്കാറം കൂടുതൽ വിശ്വസിച്ചു. രാജപ്രീതിയെ ദുരുപയോഗപ്പെടുത്താൻ തുടങ്ങിയതിനാൽ ഈ മന്ത്രിയെ വെളിയിലാക്കാൻ മററുള്ളവർ ചേർന്നു്ഒരുപായം കണ്ടുപിടിച്ചു. കൊട്ടാരം കാവൽക്കാരോടു് ഈ മന്ത്രിയെ കൊട്ടാരത്തിനുള്ളിൽ വിടാതിരിക്കാനേർപ്പാടു ചെയ്തിട്ടു് അദ്ദേഹം രോഗാതുരനായി കിടക്കുകയാണെന്നു് രാജാവിനെ അറിയിച്ചു. രാജാവു് ആ മന്ത്രിയെ മന്ത്രിമന്ദിരത്തിൽ ചെന്നു കാണാനാഗ്രഹിച്ചുവെങ്കിലും അതധർമ്മമാണെന്നു പറഞ്ഞ് പുരോഹിതന്മാർ തടുത്തു. ഏതാനും ദിവസം കഴിഞ്ഞ് ആ മന്ത്രി മരിച്ചുപോയി എന്നു രാജാവിനെ അറിയിച്ചു. രാജാവ് അത്യധികം ദുഃഖിച്ചു. മന്ത്രിയാകട്ടെ മററുദ്യോഗസ്ഥന്മാരുടെ കുതന്ത്രങ്ങളെല്ലാം ചാരന്മാർ മുഖാന്തിരം അറിഞ്ഞുകൊണ്ടിരുന്നു. എങ്ങനെയെങ്കിലും രാജാവിനെ നേരിൽകണ്ടു് സത്യമറിയിക്കാൻ നിശ്ചയിച്ചു് ഒരു ദിവസം രാത്രി കൊട്ടാരവളപ്പിലുള്ള ഒരു വൃക്ഷത്തിനു മുകളിൽ ഒളിച്ചിരുന്നു. രാജാവു് അതുവഴി പല്ലക്കിലെഴുന്നള്ളിയപ്പോറം പല്ലക്കിനു മുമ്പിലെടുത്തു ചാടി. അകമ്പടിക്കാർ അതു മരിച്ചുപോയ മന്ത്രിയുടെ പ്രേതം തുള്ളിവന്നതാണെന്നു പറഞ്ഞു രാജാവു കണ്ണടയ്ക്കാൻവേണ്ടി മുഖത്തു ഭസ്മം ഊതിപറപ്പിച്ചു. കൂടുതൽ ആഘോഷശബ്ദത്തോടെ വളരെവേഗം പല്ലക്കു കൊണ്ടുപോയി. നിരാശനായ

മന്ത്രി വനത്തിൽപോയി തപസ്സചെയ്തു. പിന്നീടൊരു ദിവസം രാജാവു വനത്തിൽ വേട്ടയ്ക്കുപോയി. വിവരമറിഞ്ഞ മന്ത്രിതാപസൻ രാജാവിൻെറ മുമ്പിൽ പ്രത്യക്ഷനായെങ്കിലും രാജാവതു മരിച്ച മന്ത്രിയുടെ പ്രേതമാണെന്നു ഭയന്നോടുകയാണുണ്ടായതു്.

ഒരിക്കൽ ഏർപ്പെട്ട അജ്ഞാനം പരിപൂർണ്ണ സാക്ഷാൽക്കാരം വരെ നീണ്ടുനിൽക്കും എന്നർത്ഥം.



ഒക്ടോബർ 23, 1938

558. കാശ്മീരിൽ നിന്നും ബാലകാക്ധാർ, അത്രയും ദൂരം സഞ്ചരിച്ചു് ഭഗവാനെ കാണാൻ വന്നിരുന്നു. അതൊരു ദീപാവലി നാളായിരുന്നു. തൻെറ വ്യക്തിപരമായ പല തന്ത്ര, മന്ത്ര, ശാസ്ത്ര പൂജാ കാര്യങ്ങളും അടങ്ങിയ ഒരു കെട്ട കടലാസ്സുകരം അദ്ദേഹം ഭഗവാൻെറ കൈയ്യിൽ കൊടുത്തിട്ടു് പറഞ്ഞു:

എനിക്കിപ്പോരം ലഭിച്ച അപൂർവ്വ ദർശനത്തോടുകൂടി ഞാൻ സംതൃപ്തനാണു്. ഇനി ഞാനാ കടലാസ്സുകളെയെല്ലാം ആററിലെറിയട്ടെ?

ഉ: ശാസ്ത്രം വിധിച്ച നിത്യ പൂജാദികാര്യങ്ങരം ചിത്തശുദ്ധിക്കു നല്ലതാണു്. തനിക്കാവശ്യമല്ലാതെ വരുമ്പോഴും മററുള്ളവരെ ചൂണ്ടിക്കാണിക്കാൻവേണ്ടി അനുഷ്ഠിക്കത്തക്കതാണു്.

559. മൈസൂറിൽ നിന്നും ഒരാരം: 'ആത്മസ്സമസ്തം മനഃ കൃതാ' എന്നതിൽ ആത്മാവെന്നു പറയുന്നതേതിനെയാണു്?

ഉ: നിങ്ങരം ഉണ്ടെന്നതിനെ നിങ്ങരം നിഷേധിക്കുന്നില്ല. നിഷേധിക്കുമ്പോഴേ ആത്മാവാരെന്ന ചോദ്യമുദിക്കുന്നുള്ളൂ. നിങ്ങരം ഉണ്ടു്. അതുകൊണ്ടാണു് ചോദ്യം ചോദിച്ചതു്. ആ 'ഉള്ള' നിങ്ങരം ആരെന്നു സ്വയം അറിയുകയേ വേണ്ടൂ.

ചോ: ഞാൻ ധാരാളം പുസ്തകങ്ങരം വായിച്ചു. എങ്കിലും ആത്മാവിനെപ്പററി ഒന്നും അറിയാൻ കഴിഞ്ഞിട്ടില്ല.

ഉ: കാരണം പുസ്തകങ്ങളിലതില്ലെന്നതാണു്. പുസ്തകം പാണ്ഡിത്യത്തെമേ തരുന്നുള്ളൂ.

560. ചോ: ആത്മസാക്ഷാൽക്കാരമെന്താണ്?

ഉ: നാം സാക്ഷാൽ ആത്മാവായിട്ടുതന്നെ ഇരിക്കുകയാണ്. ആ നിലയിൽ സാക്ഷാൽ (കാരം) ക്കരിക്കാനൊന്നുമില്ല. താൻ തന്നെ ക്കാണാൻ രണ്ടാത്മാക്കളുണ്ടോ? ദേഹം ഞാൻ (ആത്മാവ്) ആണെന്ന ഭ്രമം നിമിത്തമാണങ്ങനെ തോന്നുന്നതും ചോദിക്കുന്നതും. ഉറക്കത്തിൽ ഈ അഹന്താഭ്രമമില്ലാതെ സ്വസ്ഥിതിയിലിരിക്കുന്നതിനാൽ ഒരു ചോദ്യവുമില്ല. ഉണരുമ്പോഴ് ദേഹാത്മബുദ്ധിയും ഉണരുന്നു. അഥവാ ദേഹാത്മബുദ്ധിഭ്രമമാണുറങ്ങുന്നതും മുണരുന്നതും. (ആത്മാവവസ്ഥകൾക്കതീതനായതിനാൽ) അപ്പോൾ പ്രശ്നങ്ങളുത്ഭവിക്കുന്നു. ബാഹ്യവിഷയാദികളെ കാണാനേ ഇന്ദ്രിയാദികളാവശ്യമുള്ളൂ. മുൻ പറഞ്ഞ സ്വസ്ഥിതിയിലിരിക്കാൻ അവ ഒന്നുമാവശ്യമില്ല. സർവ്വത്തിനും നിർവ്വികാര സാക്ഷിയാണു നാം (ആത്മാവ്) ഈ സത്യത്തെ ഉണർന്ന് താൻ താനായിരിക്കേണ്ടതാണ്. താൻ തന്നെ സാക്ഷാത്കരിക്കേണ്ട കാര്യമില്ല. താൻതന്നെ വിഷയീകരിച്ചു തന്നെ അറിയാനൊക്കുകയില്ല. അനാത്മാവിനെ ആത്മാവാണെന്നു കരുതുന്നതിനെ ഒഴിക്കുന്നതു ആത്മ സാക്ഷാത്കാരം എന്നു പറയാം. അതായതു് ഇല്ലാത്തതെന്നിരുന്നാലും ഉള്ളതാണെന്നു തോന്നിപ്പിച്ച് (സാക്ഷാൽ) ഉള്ളതിനെ (ആത്മാവിനെ) മറയ്ക്കാൻ പര്യാപ്തമായ അനാത്മാകാരങ്ങളെ നിരാകരിക്കുകയാണ് ആത്മസാക്ഷാൽക്കാരം.

561. ചോ: എന്റെ സത്യം (തത്വം) എന്താണ്.

ഉ: നിങ്ങൾ ആത്മതത്വമാണ്. അതറിയാൻ ഇനിയൊരാൾ ഉണ്ടാവുമോ? നിങ്ങൾക്കതിനെ വിട്ടുനിൽക്കാനൊക്കുമോ? തത്വമെന്നു പറയുന്നതേ നിങ്ങളുടെ നിലനിൽപിനെയാണ്. തത്വമെന്നു പറയുന്നതിനു ലോകം കൽപിക്കുന്ന പരിവേഷങ്ങളെത്തള്ളീട്ട് നിങ്ങൾ തനി പ്രകൃതിയിൽ നിൽക്കൂ.

ഒക്ടോബർ 2, 1938

562. ഭഗവാൻ: ഏതോ ചില വിഷയങ്ങളെ ത്യജിച്ചിരിക്കുന്നതിനെയാണ് സാധാരണ വൈരാഗ്യമെന്നു പറയുന്നതു്. വൈരാഗ്യം യഥാർത്ഥത്തിൽ അതല്ല. ആത്മാവായ തനിക്കന്യമൊന്നുമില്ലാത്തതിനാൽ ഇഷ്ടാനിഷ്ടങ്ങളില്ലാതിരുന്ന സ്വസ്ഥിതിയെയാണ് വൈരാഗ്യമെന്നു പറയുന്നതു്.

563. 'നായെക്കണ്ടാൽ കല്ലിനെക്കാണുകില്ല കല്ലിനെക്കണ്ടാൽ നായെക്കാണുകില്ല' എന്നതിന്റെ ആന്തരാർത്ഥം മനസ്സിലാക്കേണ്ടതാണ്. കല്ലിൽ പണിതിരിക്കുന്ന നായുടെ രൂപത്തെയാണ് നായെന്നു പറയുന്നത്. മരത്തിൽ മറഞ്ഞ മദയാനയെന്നും മദയാനയിൽ മറഞ്ഞ മരമെന്നും തിരുമൂലർ പറയുന്നതിതുപോലെയാണ്. പഞ്ചഭൂതങ്ങളെക്കാണുന്നവൻ ഈശ്വരനെയും ഈശ്വരനെ കാണുന്നവൻ പഞ്ചഭൂതങ്ങളെയും കാണാതിരിക്കുമെന്നതാണിവയുടെ ആന്തരാർത്ഥം.

564. ആത്മാവു് സച്ചിദാനന്ദമാണ്. അതിൽ ആദ്യത്തെ രണ്ടും എല്ലാ അവസ്ഥകളിലും അനുഭവമാണ്. ഒടുവിലത്തെ ആനന്ദം ഉറക്കത്തിലേ അനുഭവമാകുന്നുള്ളൂ. അതിനാൽ ഈ ആനന്ദം എന്തുകൊണ്ടാണ് മററവസ്ഥകളിലനുഭവമാകാത്തതെന്നു ചോദിക്കാം. ആനന്ദം മററവസ്ഥകളിലുമില്ലാത്തതുകൊണ്ടല്ല. ഉറക്കത്തിൽ മനോവൃത്തിയില്ലാത്തതുകൊണ്ടു് ആത്മാവു നേരെ പ്രകാശിക്കും. മററവസ്ഥകളിൽ പ്രകാശിക്കുന്നതു ആത്മാവിന്റെ പ്രതിഫലനമാണ്. അപ്പോഴും സന്തോഷങ്ങൾ തോന്നാമെങ്കിലും അവ ചിത്തവൃത്തികളാണ്.

നവംബർ 3, 6, 1938

565. 'ഉള്ളതു നാൽപതു്'' എന്ന ഗ്രന്ഥത്തിലെ ആ മംഗളശ്ലോകത്തിനു് ഭഗവാൻ മാക് ക്ലീവറിനോടു് ഇപ്രകാരം അർത്ഥംപറഞ്ഞു.

സത്തു് (എന്നെന്നുമുള്ളതു്) സത്തു തന്നെ. അതറിവല്ലാതെ മററൊന്നുമല്ല. ഈ പരം പൊരുളിനെ എങ്ങനെ ധ്യാനിക്കാനും സ്തുതിക്കാനും? അതായിത്തന്നെ ഇരിക്കുകയാണു ശരിയായ തുടക്കം. ജ്ഞാന മാർഗ്ഗത്തിൽ ഇതിനെ നിർഗ്ഗുണബ്രഹ്മമെന്നു പറയുന്നു.

രണ്ടാം പദ്യം സഗുണബ്രഹ്മത്തെ വാഴ്ത്തുന്നു. അതു് ആത്മാവിനെയും ആത്മാർപ്പണത്തെപ്പററിയും പറയുന്നു.

മൂന്നാം പദ്യത്തിൽ പഞ്ചഭൂതങ്ങളെയും പഞ്ചതന്മാത്രകളെപ്പററിയും പറയുന്നു.

നാലാംപദ്യം-പരമവസ്തുവിനെ എങ്ങനെ പ്രാപിക്കാം. ഈ ലോകത്തെ ത്യജിക്കുക. ലോകം എന്നതിനെ ലോകത്തെപ്പററിയുള്ള

വിചാരം എന്നർത്ഥം. വിചാരമില്ലെങ്കിൽ അഹന്ത ഉണ്ടാവുകയില്ല. കർത്താവോ കർമ്മമോ ഇല്ലാതെ പോവും.

566. ഭാരതം AD 1950—നമുമ്പ് അതിൻെറ മുൻപദവിയിലെത്തും എന്ന രാമതീർത്ഥൻെറ പ്രവചനത്തെപ്പററി വി.ജി. ശാസ്ത്രി പറഞ്ഞു.

ഉ: ഭാരതത്തിനിപ്പൊഴേ ആ പദവിയില്ലെന്നെന്തിനു വിചാരിക്കണം. എല്ലാ പദവിയും നമ്മുടെ വിചാരത്തിനുള്ളിലുള്ളതാണ്.

നവംബർ 7, 1938

ശ്രീ. കെ. എൽ. ശർമ്മയോട്

ശങ്കരാചാര്യരുടെ ദക്ഷിണാമൂർത്തി സ്തോത്രത്തെപ്പററിഭഗവാൻ:

ബ്രഹ്മാവ് മനസ്സുകൊണ്ടു് സനകൻ, സനന്ദനൻ, സനൽകുമാരൻ, സനത്സുജാതൻ എന്നീ നാലു പുത്രന്മാരെ സൃഷ്ടിച്ചു. ഞങ്ങളെ എന്തിനു സൃഷ്ടിച്ചു എന്നു പുത്രന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവു പറഞ്ഞു. എനിക്കു ലോകസൃഷ്ടി ചെയ്യണം. ആത്മസാക്ഷാൽക്കാരത്തിനുവേണ്ടി തപസ്സു ചെയ്യുകയും വേണം. നിങ്ങൾ നിങ്ങളെത്തന്നെ വർദ്ധിപ്പിച്ചു ലോകത്തെ സൃഷ്ടിക്കണം. ഇതു സനകാദികൾ ഇഷ്ടപ്പെട്ടില്ല. അവർ പൂർവ്വസ്ഥിതിയിലിരിക്കാനാഗ്രഹിച്ചു. അതിനുവേണ്ടി അവർ ശിവനെ ധ്യാനിച്ചു. ശിവൻ ഒരാൽത്തറയിൽ പ്രത്യക്ഷനായി. ആത്മസാക്ഷാൽക്കാരത്തിനു മാർഗമൊന്നുമില്ലാത്തതിനാൽ ശിവൻ സമാധിസ്ഥനായിരുന്നു. പരമമൗനം മാത്രമവശേഷിച്ചു. മൗനം സനകാദികൾക്കും പകർന്നു.

ആത്മസാക്ഷാൽക്കാരത്തിനു പററിയ ഉപദേശം മൗനമാണു്. കാരണം സത്യം വാക്കിനും അതീതമാണ്. പക്ഷെ അതു പക്വന്മാർക്കേ ഫലപ്പെടൂ.

567. മനുഷ്യർ വ്യാമോഹത്തിൽ മുങ്ങിക്കിടക്കുകയാണ്. ഈ സ്തംഭനം മാറണം. മിഥ്യയെ മിഥ്യയാണെന്നു തന്നെ അറിയണം. അപ്പോഴേ ആവലയിൽ നിന്നും രക്ഷപ്പെടാൻ ശ്രമിക്കൂ. അപ്പോൾ വൈരാഗ്യം ഉണ്ടാകും. സത്യത്തെ അന്വേഷിക്കും. ആത്മാവിനെ നോക്കും, അതായിത്തീരും. ശ്രീ ശങ്കരനു മൗനത്തിൽക്കൂടി മാററുള്ളവരെ സ്പർശിക്കാൻ കഴിഞ്ഞില്ല. അതിനാൽ മനുഷ്യർ സത്യം അറിയു

ന്നതിനു സഹായകരമായി മന്ത്രരൂപേണ സ്തോത്രം രചിച്ചു. മായയുടെ സ്വഭാവമെന്തു്? അഹന്ത, ഈ സൃഷ്ടി, സൃഷ്ടികർത്താവു് ഇവയാണു മായയ്ക്കുഹേതുക്കളായിരിക്കുന്നതു്. ഇവ ആത്മാവിനന്യമല്ലെന്നറി ഞ്ഞാൽ മായ ഒഴിയും.

568. ഒരു സന്ദർശകൻ: നിർഗ്ഗുണ ബ്രഹ്മോപാസന ബുദ്ധി മുട്ടുള്ളതും അപായകരവുമാണല്ലോ?

ഉ: പ്രത്യക്ഷത്തെ അപ്രത്യക്ഷമാണെന്നു കരുതുന്നതിനാൽ സംശയമുളവാകുന്നു. തനിക്കടുത്തുള്ളതെന്നു പറയാൻ ആത്മാവിനെക്കാറം മറെറന്തുണ്ടു്? ആത്മാവിനെക്കാളും പ്രത്യക്ഷമെന്നു പറയാൻ മറെറന്തുണ്ടു്?

ചോ: സഗ്ഗുണോപാസന ഏററവും എളുപ്പമാണെന്നു തോന്നുന്നു.

ഉ: നിങ്ങറക്കേതെളുപ്പമോ അതു ചെയ്യുക.

569. ഒന്നു പലതായി വർദ്ധിക്കുന്നു എന്നു വിശ്വസിക്കുന്ന മൗഢ്യം ധാരാളം പേർക്കുള്ളതാണു്; ജീവന്മാർ പലതുതന്നെ. ജീവൻ അഹന്തയും രൂപങ്ങറ ആത്മാവിൻെറ പ്രതിഫലന പ്രകാശങ്ങളുമാണു്. ഒരാറ അഹന്തയോടു ചേർന്നുനിന്നു് ധാരാളം പേരുണ്ടെന്നു കാണുന്നു. ഈ മടത്തനത്തെപ്പററി പറഞ്ഞാലും മനുഷ്യൻ മനസ്സിലാക്കുകയില്ല. സ്വപ്നത്തിൽ പലരെയും കണ്ടു വിശ്വസിക്കുന്നവൻ ഉണർന്നശേഷം അവരെപ്പററി ചോദിക്കാറുണ്ടോ?

ചോ: എന്നാൽ ജീവനെന്നു പറയുന്നതാത്മാവിനെത്തന്നെ ആയിരിക്കുമല്ലോ.

ഉ: ഏതാണ്ടങ്ങനെതന്നെ. ആത്മാവു് ദ്രഷ്ടാവല്ല. ജീവൻ ദ്രഷ്ടാവാണുതാനും. ദൃശ്യം ഈ ലോകവും. അങ്ങനെ ആത്മാവു (ത്രിപുടിയായി) ഭേദിച്ചു നിൽക്കുന്നതാണു ജീവൻ.

ചോ: ആർക്കും പൊതുവെ ഉള്ള മരണത്തെ ഭയക്കുന്നതിൻെറ ഫലമെന്താണു്?

ഉ: ഫലമൊന്നുമില്ല. പൂർവ്വജന്മവാസനാവശാലുള്ള ഭയമാണു്.

നവംബർ 11, 1938

570. പതിനാലുവർഷം ഭഗവാനുമായി സമ്പർക്കം പുലർത്തി

യിട്ടുള്ള ശ്രീ. രംഗനാഥയ്യർ: മരണത്തിനും ജനനത്തിനുമിടക്കു് എത്ര കാലമുണ്ടായിരിക്കും.

ഉ: ആ കാലം ഹ്രസ്വമോ ദീർഘമോ ആയിരിക്കാം. സൂക്ഷ്മ ശരീരത്തിലിരുന്നു കർമ്മഫലമനുഭവിച്ച ശേഷം പുനർജനനം ഉണ്ടാവുമെന്നു ചിലർ പറയുന്നു. ഏതായാലും ജ്ഞാനി ഇക്കൂട്ടത്തിൽ പെടുന്നില്ല.

571. യോഗമാർഗ്ഗം അനുശാസിക്കുന്ന ആസനങ്ങളുടെ പ്രയോജനമെന്തു്?

ഉ: ധ്യാനത്തിലിരിക്കുമ്പോൾ ദേഹം അനങ്ങാതിരിക്കുന്നതിനാണവ. ഇരിപ്പിന്റെ സുഖത്തിനു പുലിത്തോൽ, മാന്തോൽ, ദർഭ ഇവ ഉപയോഗിക്കുന്നു. പത്മാസനം, സുഖാസനം തുടങ്ങി പല പേരുകളും ഇരിപ്പുകൾക്കു കൊടുത്തിട്ടുമുണ്ടു്. താൻ തന്നെ അറിയുന്നതിനാണോ ഇവയെല്ലാം? താൻ ദേഹമാണെന്നു കരുതുന്നവർക്കാണിതിന്റെ എല്ലാം ആവശ്യം. താൻ ഉപാധിരഹിതനായ ആത്മാവാണെന്നറിഞ്ഞാൽ അതു തന്നെ സർവ്വത്തിനും ആധാരമായും ആസനമായും തീരുന്നു. സ്ഥിരമായും സുഖമായും ഇരിക്കുന്നതിനുതകുന്നതു തന്നെ ആസനം. (സ്ഥിരസുഖം ആസനം) തന്റെ നിജ (ആത്മ) സ്വരൂപത്തിലല്ലാതെ മററവിടെയാണു് ഒരാൾ അനായാസമായി സുഖമായിരിക്കാൻ കഴിയും?

572. ചോ: കാമക്രോധാദികളെ ജയിക്കുന്നതെങ്ങനെ?

ഉ: അവയെല്ലാം ദുഃഖപ്രദമാണെന്നറിഞ്ഞാൽ മതി.

573. വേദാഗമങ്ങൾക്കു തീർപ്പു കൽപിക്കുന്നവയാണു് ബ്രഹ്മസൂത്രങ്ങൾ. അവയ്ക്കു് ഭാഷ്യങ്ങളും ഏർപ്പെട്ടിട്ടുണ്ടു്. ഒരേ സിദ്ധാന്തത്തിലും വിഭിന്നങ്ങളായ വിശദീകരണങ്ങൾ ഏർപ്പെട്ടിരിക്കുന്നു. അതിനാൽ ഒരാൾ ഏതിനെ സ്വീകരിക്കും? വാദപ്രതിവാദങ്ങൾ അഹന്തയെ മുന്നിട്ടെഴുമ്പുന്നു. അഹന്തയാണെങ്കിൽ തനിക്കൊരു രൂപവുമില്ലാതെ നാനാത്വങ്ങളെ ജനിപ്പിച്ചിട്ടു മറയുന്നു. അതററ സ്ഥാനത്തേ സന്ദേഹവിപരീതങ്ങളെന്യേ ഇടവിടാതെ പ്രകാശിക്കുന്ന ആത്മാനുഭൂതിയുണ്ടാകുന്നുള്ളൂ.

574. ഭഗവാൻ: ഇവിടെ വരുന്നവരിൽ പലരും അവരവരെപ്പററിയല്ല ചോദിക്കുന്നതു്. ജീവമുക്തൻ ലോകത്തെ കാണുന്നു

ണ്ടോ ഇല്ലയോ? ദേഹവിയോഗത്തിനുശേഷം ജീവൻ എന്താകുന്നു? മുക്തി സിദ്ധിച്ചാൽ ദേഹം ഒളിയായിപ്പോകുമോ? അല്ലെങ്കിൽ മറഞ്ഞു പോകുമോ? ശരീരം പ്രേതമായവനെ മുക്തനെന്നു പറയാമോ? എന്നും മററുമാണു്. മുക്തനെയും മുക്തിയെയും പററി അറിഞ്ഞതുകൊണ്ടു വിശേഷമൊന്നുമില്ല. ബന്ധമെന്നൊന്നുണ്ടോ? ഇക്കാര്യമാരാഞ്ഞു നോക്കിയാൽ താൻ നിത്യസ്വതന്ത്രനായ ചിന്മാത്ര സ്വരൂപനാണെന്നറിയാനൊക്കും. ഇതാണു എല്ലാപ്രശ്നങ്ങൾക്കും കാരണം.

575. ആവരണം ജീവനെ മുഴുവനും മറയ്ക്കുന്നില്ല. താൻ ഉണ്ടു് എന്നു് അവനറിയാം. ആരാണെന്നു മാത്രമറിയാൻ പാടില്ല. അവൻ നാമരൂപ ലോകത്തെ കാണുന്നുണ്ടു്. പക്ഷെ അതു ബ്രഹ്മമാണെന്നറിയാൻ പാടില്ല. ഇതു് ഇരുട്ടിൽ തോന്നുന്ന വെട്ടമാണ്. (ജ്ഞാനത്തിൽ അജ്ഞാനം)

ഒരു സിനിമാഹാളിൽ ആദ്യം ഇരുട്ടുണ്ടാക്കിയിട്ടു് പിന്നീടു് പ്രകാശം കൃത്രിമമായുണ്ടാക്കി അതിൽ ചിത്രങ്ങളെ കാണിക്കുന്നതു നോക്കുക.

ഭേദങ്ങളെ ജനിപ്പിക്കാൻ ഒരു പ്രതിഫലനപ്രകാശം ആവശ്യമായി വരുന്നു. ഉറങ്ങുന്നവൻ സ്വപ്നം കാണുന്നു. അവൻ ഉറക്കത്തിൽ നിന്നും വിട്ടുമാറുന്നില്ല ഇരുട്ടെന്നോ അല്ലെങ്കിൽ നിദ്രയിലോ അവിദ്യയിലോ അല്ലാതെ മിഥ്യയായ സ്വപ്നവസ്തുക്കളെ കാണാൻ സാദ്ധ്യമല്ല.

അതുപോലെ അവിദ്യയിലുള്ള ഇരുട്ടാണ് പ്രപഞ്ചദൃശ്യത്തെപ്പററിയുള്ള അറിവു തരുന്നതു്.

576. ആവരണം അവിദ്യ തന്നെയാണ്. അതാത്മാവിനുള്ളതല്ല. അതാത്മാവിനെ ഹനിക്കുകയില്ല. ജീവനെയേ ബാധിക്കുകയുള്ളൂ. അഹന്ത അചേതനമാണ് ആത്മപ്രകാശം തട്ടുന്ന അഹന്തയെ ജീവനെന്നുപറയുന്നു. അഹന്തയെയും പ്രകാശത്തെയും തിരിച്ചറിയാൻ സാദ്ധ്യമല്ല. അവ ഏകോപിച്ചിരിക്കും. ഇപ്രകാരം സമ്മിശ്രവസ്തുവാണു ഭേദങ്ങൾക്കെല്ലാം മൂലകാരണമായ ജീവൻ. ജീവന് ഈശ്വരനന്യമായി ഒരു നിലനിൽപില്ല ഉപാധിഭേദത്താൽ ഈശ്വരനെന്നും ജീവനെന്നും വ്യവഹരിച്ചു വരുന്നുവെന്നുമാത്രം. രണ്ടിനും പൊരുളൊന്നു തന്നെ.

നവംബർ 17, 1938

577. ആന്ധ്രയിൽ നിന്നും ഒരു സംഘം ഭഗവദർശനത്തിനു

വന്നിരുന്നു. അതിലൊരാം: താക്കൂർ സാഹിബിൻെറ അമ്മയും ഞങ്ങളുടെ കൂടെയുണ്ടു്. ഭഗവാൻ എന്തെങ്കിലും ഉപദേശം തരുമോ?

(ഭഗവാൻ ചിരിച്ചുകൊണ്ടു്)

ഉ: വളരെ ദൂരെനിന്നും ദർശനത്തിനു വന്നുവെന്നു പറഞ്ഞതു നന്നായി. അവരതുപറഞ്ഞല്ലോ?. അതു മതിയാവും. ഞാനെന്തു പറയാനുണ്ടു്.

ചോ: യോഗിയും ജ്ഞാനിയും വെവ്വേറാണോ?

ഉ: ജ്ഞാനി ഒരു യഥാർത്ഥ യോഗിയും ഭക്തനുമാണു്. യോഗം ഒരു സാധനയും ജ്ഞാനം സിദ്ധിയുമാണ്.

ചോ: യോഗം അത്യാവശ്യമാണോ?

ഉ: ജ്ഞാനപ്രാപ്തിക്കുശേഷം ആവശ്യമില്ല. സാധനകളെല്ലാം യോഗങ്ങളാണ്, കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം, അഷ്ടാംഗയോഗം എന്നിത്യാദി. യോഗം ചേർച്ചയാണ്. വിയോഗം ഉണ്ടെങ്കിലേ യോഗം വേണ്ടിയുള്ളൂ. താൻ ഈശ്വരനന്യനാണെന്നു സാധകൻ വ്യാമോഹിക്കുന്നു. ഈ തെററിദ്ധാരണ മാററണം. അതിനുള്ള പദ്ധതിയാണ് യോഗം.

ചോ: അഹന്തയെ ചെറുക്കുന്നതെങ്ങനെ?

ഉ: ഒരഹന്ത മറെറാരഹന്തയെച്ചെറുക്കാൻവേണ്ടി രണ്ടഹന്തയുണ്ടോ?

ചോ: ഈശ്വരനെ എങ്ങനെ പ്രാർത്ഥിക്കാം.

ഉ: പ്രാർത്ഥിക്കാൻ 'ഞാൻ' വേണം. ഈ 'ഞാൻ' ഈശ്വരനെക്കാരം തന്നോടടുത്തിരിക്കുന്നവനാണ്. ഈ 'ഞാൻ' ആരെന്നറിഞ്ഞാൽ ഈശ്വരനെ അതിന്നൊപ്പം കാണാം.

## നവംബർ 19, 1938

578. അച്ഛനമ്മമാർ ആവശ്യപ്പെട്ടതുപോലെ ഒരു കുഞ്ഞു് ഭഗവാനെ 'ദേവാ' എന്നു വിളിച്ചു് ഒരു സാധനം കൊടുത്തു. ഭഗവാൻ:

നോക്കൂ! ഒരു കുഞ്ഞ് ദേവനു കൊടുക്കുന്നതു്. ഇതു് ത്യാഗമാണ്. ദേവനു് കുഞ്ഞുങ്ങളിലും സ്വാധീനമുണ്ടു്. എല്ലാ ദാനവും നി

സ്വാർത്ഥമാണ്. അതാണ് നിഷ്ക്കാമ കർമ്മത്തിന്റെ സാരം. ഈ സ്വഭാവം പ്രബലമായാൽ അതു ത്യാഗമാവും 'എന്റേതുകളെ' കൊടുത്താൽ ചിത്തശുദ്ധിയുണ്ടായേക്കാം. 'തന്നെ'ത്തന്നെ കൊടുക്കുന്നതു ജ്ഞാനവുമാണ്.

നവംബർ 21, 1938

579. ഭഗവാൻ ഒരാസ്ത്രോമാന്യനോട്:

ഒരുവൻ ആഗ്രഹങ്ങളോടെ അലഞ്ഞുതിരിഞ്ഞാൽ ആഗ്രഹങ്ങൾ നിറവേറപ്പെടുന്നില്ല. ആഗ്രഹമററിരിക്കുന്നവനു് എല്ലാം സിദ്ധിക്കുകയും ചെയ്യുന്നു.

ലോകം ദൃശ്യമായിരുന്നാലും അല്ലെങ്കിലും മനസ്സു നിശ്ചഞ്ചലമായിരുന്നാൽ അതു സമാധിയാണ്. ദേശകാലാവസ്ഥകൾ തന്നിക്കുള്ളിലാണ്. തന്നെ കവച്ചു പോകാനവയ്ക്കൊക്കുകയില്ല. അവ ഭേദപ്പെടാം. താൻ ഭേദപ്പെടുകയില്ല. ആരുടെ പേരും ഒന്നാണ് 'ഞാൻ' ഈശ്വരന്റെ പേരും അതു തന്നെ.

580. സ്പെയിനിൽനിന്നും ഒരു സ്ത്രീ അടുത്തദിവസം ഭഗവദ്ദർശനത്തിനു വരുന്ന വിവരം കാണിക്കുന്ന ഒരു കത്തു് ശ്രീ ഗണപതി ശാസ്ത്രികൾ ഭഗവാനെ കാണിച്ചു.

ഭഗവാൻ: ഞാനിവിടെ ഇരിക്കുന്നതുകൊണ്ടു് എത്രപേർക്കു ബുദ്ധിമുട്ടെന്നു നോക്കൂ.

നവംബർ 23, 1938

581. ഭഗവാൻ: ഈ നഗരം വിശേഷപ്പെട്ടതാണ്. ഒൻപതു റോഡുകൾ സന്ധിക്കുന്നു. ഇതിനെ നവദ്വാരങ്ങളുള്ള ദേഹത്തെപ്പോലെ നവദ്വാരപുരി എന്നും പറയാം.

582. ചോ: ചുമ്മാതിരിക്കുന്നതെങ്ങനെ?

ഉ: ബുദ്ധിമുട്ടില്ലാത്തതു ബുദ്ധിമുട്ടാണെന്നു തോന്നുന്നു. മനുഷ്യൻ ചലനോന്മുഖനായിപ്പോയി. ചുമ്മാതിരിക്കാൻ പറഞ്ഞാൽ അവൻ അലഞ്ഞുതിരിയാനിഷ്ടപ്പെടുന്നു.

ചോ: കൂടുതൽ ഫലപ്രദമായ ഉപാസന ഏതാണു്?

ഉ: എല്ലാം ഒന്നുപോലെ ഫലദായകം തന്നെ. ഓരോരുത്തരും അവരുടെ വാസനയനുസരിച്ചുള്ളതിനെ അനുഷ്ഠിക്കുന്നു.

നവംബർ 24, 1938

583. 580-ാം ഖണ്ഡികയിൽ പറയപ്പെട്ട സ്പാനിഷ്‌വനിത ഒരു സ്നേഹിതയുമായിവന്നു.

ചോ: ഹൃദയം വലതുഭാഗത്താണെന്നങ്ങു പറഞ്ഞു. വിവരിച്ചു പറഞ്ഞുതരാമോ?

ഭഗവാൻ,ഫിലാഡൽഫിയയിലെ സൈക്കളോജിക്കിൽ റിവ്യൂവിൽ നിന്നും ഒരു ഭാഗം അവരുടെ കൈയ്യിൽ കൊടുത്തിട്ട് വായിച്ചു നോക്കാൻ പറഞ്ഞു. 'ഞാൻ' എന്ന തോന്നലുണ്ടാകുന്നതു ഹൃദയത്തിൽ നിന്നാണെന്നു കൂടി പറഞ്ഞുകൊടുത്തു.

ചോ: അപ്പോൾ സ്ഥൂലഹൃദയമല്ലാതെ സൂക്ഷ്മഹൃദയം വേറൊന്നുണ്ടോ?

ഉ: അതെ. അതു് രമണഗീത 5—ാമദ്ധ്യായത്തിൽ പറയുന്നുണ്ട്.

ചോ: നമുക്കതു മനസ്സിലാക്കാനൊക്കുമോ?

ഉ: എല്ലാവരും 'ഞാൻ' എന്നുപറയുമ്പോൾ നെഞ്ചിന്റെ വലതുഭാഗത്താണു തൊടാറുള്ളതു്

നവംബർ 25, 1938

584. ഒരാന്ധ്രാസന്ദർശകനോട്:

സന്യാസം അതിനു യോഗ്യതയുള്ളവനേ ആകാവൂ. ന്യസിക്കേണ്ടതു സ്ഥൂലപദാർത്ഥങ്ങളെയല്ലാ, അതുകളിലുള്ള ആശയെയാണ്. ഒരുവന് കുടുംബത്തിൽ തന്നെ സന്യാസിയായിരിക്കാം.

കുടിശകൻ = പ്രത്യേകം ആശ്രമത്തിൽ ഏകാന്തതയിലിരിക്കുന്നവൻ

ബഹൂദകൻ = സന്യാസം സ്വീകരിച്ച് തീർത്ഥമാടുന്നവൻ

ഹംസൻ = ഉപാസനയനുഷ്ഠിക്കുന്നവൻ

പരമഹംസൻ = സാക്ഷാൽക്കരിച്ചവൻ

നവംബർ 27, 1938

585. ആശ്രമത്തിലെ ദീർഘകാല അന്തേവാസിയായ സോമസുന്ദരം സ്വാമി:

ചോ: കണ്ണാടിയിൽ ആകാശമുണ്ട്. അതു വസ്തുക്കളെ പ്രതിഫലിപ്പിക്കുന്നു. അവ കണ്ണാടിയിൽ പററുന്നതെങ്ങനെ?

ഉ: വസ്തുക്കൾ ആകാശത്തു സ്ഥിതിചെയ്യുന്നു. ഈ രണ്ടും (വസ്തുവും ആകാശവും) ചേർന്നു കണ്ണാടിയിൽ പ്രതിബിംബിക്കുന്നു. ആകാശത്തു സ്ഥിതി ചെയ്യുന്നതുപോലെ വസ്തുക്കൾ (കണ്ണാടിയിലെ) പ്രതിബിംബിതാകാശത്തിലും സ്ഥിതിചെയ്യുന്നു.

ചോ: ഘടാകാശത്തിൽ എന്തു സംഭവിക്കുന്നു.

ഉ: ഘടാകാശത്തിൽ പ്രതിഫലനമില്ല. പ്രതിഫലനം ജലത്തിൽ മാത്രം. അനേകം കുടങ്ങൾ വെള്ളം നിറച്ച് ഒരു തടാകത്തിൽ വച്ചാൽ ഘടജലത്തിലും തടാകജലത്തിലും ഒന്നുപോലെ പ്രതിഫലനങ്ങൾ തോന്നും. അതുപോലെ വിശ്വം മുഴുവനും ഓരോ വ്യക്തിയിലും പ്രകാശിക്കുന്നു.

നിർമ്മലാകാശം പ്രതിഫലനത്തെ ഉണ്ടാക്കുകയില്ല. ജലമയമായ ആകാശത്തിലേ പ്രതിഫലനം ഉണ്ടാക്കുകയുള്ളൂ. വെറും കണ്ണാടിയിൽ പ്രതിഫലനം ഇല്ല. രസം കൊണ്ടോ മറേറാ ഒരുവശം തടയപ്പെട്ടാലേ മുമ്പോട്ടുള്ള പ്രതിഫലനം സാദ്ധ്യമാവൂ. അതുപോലെ ശുദ്ധജ്ഞാനത്തിൽ വസ്തുക്കൾ വിഷയീകരിക്കപ്പെടുകയില്ല. ശുദ്ധജ്ഞാനത്തിനു പരിമിതിയുണ്ടായി (മനസ്സായി) ത്തീർന്നാലേ അതു വിഷയാദികളെ പ്രതിഫലിപ്പിക്കുകയുള്ളൂ.

686. സമാധിയിലോ ഗാഢനിദ്രയിലോ ഈ ലോകമില്ല. പരിപൂർണ്ണ പ്രകാശത്തിലോ കൂററിരുട്ടിലോ മായയുമില്ല. മങ്ങിയ വെളിച്ചത്തിലാണു കയറു സർപ്പമായിത്തോന്നുന്നത്. ശുദ്ധബോധം പ്രകാശം മാത്രമാണ്. ഇതിൽ നിന്നും ആവിഷ്ക്കരിക്കപ്പെടുന്ന മനസ്സ്, വിഷയാദികൾ ആത്മാവിനന്യമാണെന്നു തെററിദ്ധരിക്കുന്നു.

ചോ: അപ്പോൾ മനസ്സാണു കണ്ണാടി?

ഉ: മനസ്സ്—എന്താണു മനസ്സ്? അതു ചിത്തിന്റെയും സങ്കൽപങ്ങളുടെയും ഒരു ചേരുവയാണ്. അതിനാൽ അതിൽ കണ്ണാടിയും പ്രകാശവും ഇരുട്ടും പ്രതിഫലനവും എല്ലാമുണ്ട്. ഇതിന്റെ ആദി ശുദ്ധജ്ഞാനമായ ചിദാകാശമാണ്. അതുദയമാകുന്ന നിമിഷത്തിൽ കേവല പ്രകാശം മാത്രമായിരിക്കും. പിന്നീടാണ് അതിൽ 'ഞാൻ

ഇതാകുന്നു' എന്നും മററുമുള്ള ചിന്ത കലരുന്നതു് ഈ 'ഞാൻ' ബോധ ത്തിൽ ജീവനും ലോകവും ഉണ്ടായിരിക്കും.

587. മുൻപറഞ്ഞ ആദ്യപ്രകാശം ശുദ്ധമനസ്സു്, മാനസാകാശം. അഥവാ ഈശ്വരനാണ്. അതിൻെറ സങ്കൽപങ്ങൾ വിഷയാകാര ങ്ങളായി ഭവിക്കുന്നു. വിഷയങ്ങളെല്ലാം അതിനുള്ളിലടങ്ങിയിരിക്കു ന്നതിനാൽ അതിനെ മാനസ്സാകാശമെന്നു പറയുന്നു. എന്തുകൊണ്ടാകാ ശമെന്നു പറയുന്നു? സ്ഥൂലാകാശം സ്ഥൂലവസ്തുക്കളെ ഉൾക്കൊ ള്ളുന്നതുപോലെ മനസ്സ് വിചാരങ്ങളെ ഉൾക്കൊണ്ടിരിക്കുന്നതിനാൽ.

588. സ്ഥൂലാകാശം സ്ഥൂലവിഷയാദികളെ (ലോകം മുഴുവനെയും) വഹിച്ചുനിൽക്കുന്നതുപോലെ അതു തന്നെ മാനസാകാ ശത്തിൻെറ ഉള്ളടക്കമായിത്തീരുന്നു. മാനസാകാശം ചിദാകാശത്തി ൻെറ ഉള്ളടക്കമായും ഭവിക്കുന്നു. ഒടുവിലത്തേതു്ചിത്തുമാത്രം. അതി നുള്ളിലൊന്നുമില്ല. അതു് ശുദ്ധജ്ഞാനം മാത്രം.

589. ചോ: അതിനെ ആകാശമെന്നു പറയുന്നതെന്തു്? ആകാശം ചേതനമല്ലല്ലോ?

ഉ: 'ആകാശം' ശുദ്ധജ്ഞാനത്തെയും കുറിക്കും. അറിയുക എ ന്ന വ്യത്തിജ്ഞാനത്തിനാവശ്യമില്ല. ശുദ്ധജ്ഞാനം വ്യത്തിരഹി തമായിരിക്കുകയാണ്. അതു് തനിവസ്തുവും ബോധാതീതവുമാണ്.

ചോ: ശരി. നാം അതിനെ ധ്യാനിക്കണമോ?

ഉ: എന്തിനു്? മററൊന്നിനെ ചിന്തിക്കണമെങ്കിൽ നാം സ്വത ന്ത്രമാവണം. ഇവിടെ നമുക്കു് ശുദ്ധജ്ഞാനത്തിൽ നിന്നും വിട്ടുമാറി ഒരു സ്വന്തം നിലനിൽപില്ല. പക്ഷെ എങ്കിൽ, എല്ലാം അതു മാത്ര മാണെന്നും പറയാം. അതു്അതുപോലിരിക്കുമെന്നുവേണം കരുതാൻ. നിങ്ങൾ ആത്മാവിനെ വിസ്മരിക്കുന്നു. ഈ വിസ്മൃതിയെ അറി ഞ്ഞാലും മതി. അതും ചിദാകാശമാണ്.

ചോ: വിചാരത്തെ ഒഴിക്കുന്നതെങ്ങനെ?

മനസ്സ് — ആകാശം — സത്തു്
കണ്ണ് — അറിവു് — ചിത്തു്.

ഈ സത്തും ചിത്തും ചേർന്നു് വിശ്വമായിത്തീരുന്നു.

ഇവിടെ കണ്ണെന്നു പറഞ്ഞതു് മനക്കണ്ണിനേയും ആകാശം മാനസാകാശത്തെയും കുറിക്കുന്നു. ആപേക്ഷിക ജ്ഞാനത്തിൻെറ പിന്നിലുള്ള ശുദ്ധജ്ഞാനം ചിദാകാശമാണ്. ഇതിൽ മാനസാകാശം കലർന്നു് (ഒടുങ്ങി) ഒരേപ്രകാശമായി കലാശിക്കുന്ന വൃത്തിനിലച്ച മനസ്സു് ഹൃദയത്തിൽ (ആത്മാവിൽ) ഒടുങ്ങിയാലുള്ളതു് ചിത്താണ്.

ഡിസംബർ 13, 1938

690. ഒരു സ്വിസ്സ് വനിതയും ഒരു ഫ്രഞ്ചുവനിതയും ഭഗവാനെ സന്ദർശിച്ചു. ചോദ്യങ്ങളിൽ ഒന്നു്:

ബ്രഹ്മം ജീവനെപ്പോലെയാണ്. ജീവൻ മായയിൽ പെട്ടിരിക്കുകയാണെങ്കിൽ ബ്രഹ്മവും അങ്ങനെ ആയിരിക്കണമല്ലോ.

ഉ: ബ്രഹ്മം മായയിൽ പെട്ടിരിക്കുകയാണെങ്കിൽ വിമോചനത്തിനു് ആ ബ്രഹ്മം തന്നെ ആവശ്യപ്പെടട്ടെ.

ഡിസംബർ 14, 1938

691. ചോ: ഭഗവാൻെറ അടുത്തിരിക്കുന്ന ജിജ്ഞാസുകാംക്കു് ദർശനം സ്പർശം തുടങ്ങിയ അനുഗ്രഹങ്ങളുണ്ടാവും. ദൂരെ ഇരിക്കുന്നവർക്കോ?

ഉ: യോഗദൃഷ്ടി മുഖേന ലഭിക്കും.

ചോ: (ചോ(പ–ഒരു പഞ്ചാബി) നാമോച്ചാരണത്തിൻെറ മെച്ചമെന്തു്?

ഭഗവാൻ നാമദേവിൻെറ ഒരു പദ്യം വിഷൺമാസികയിൽ തർജ്ജിമചെയ്തു ചേർത്തിരുന്നതിനെ കാണിച്ചു കൊടുത്തു, ആത്മാവിനെക്കൂടാതെ മനസ്സോ വായോ പ്രവർത്തിക്കുകയില്ല. നാമസ്മരണ ക്രമേണ ആത്മസ്ഫുരണമായി ഭവിക്കും.

ചോ: ശ്രീരാമകൃഷ്ണൻെറ കാളീവിഗ്രഹം സചേതനമാണെന്നു പറയുന്നല്ലോ.

ഉ: അതെ. അതദ്ദേഹത്തിനു മാത്രമേ അറിയാവൂ. അദ്ദേഹം കാളീവിഗ്രഹത്തിൽ കണ്ടതു സ്വന്തം ചേതനയാണു്. ചൈതന്യം എങ്ങും വ്യാപിക്കാമെന്നുള്ളതാണു്. പല ഭക്തന്മാർക്കും ഇങ്ങനെ സംഭവിച്ചിട്ടുണ്ടു്.

ചോ: കല്ല് അചേതന വസ്തുവല്ലേ? അതിൽ ചൈതന്യം എങ്ങനെ ഉണ്ടാവും?

ഉ: ഈ ലോകം തന്നെ ചൈതന്യമയമാണ്. നിങ്ങളുടെ ചേതനമാണ് അചേതനത്വത്തെപ്പററിപ്പറയുന്നത്. ഇരുട്ടറയിൽ പണ്ടമുണ്ടെന്നറിയാനും ഇല്ലെന്നറിയാനും ദീപം സഹായിക്കുന്നു. അതുപോലെ ജഡചൈതന്യങ്ങളെ അറിയാനും ചൈതന്യം വേണം. ഇരുട്ടറയിൽ ഒരാളുണ്ടോ എന്നറിയാൻ ദീപം വേണ്ട. വിളിച്ചുനോക്കിയാൽ മതി. അങ്ങനെ ചൈതന്യം സ്വയം ചേഷ്ടിക്കുന്നുണ്ട്. എന്നാൽ നിങ്ങൾ ഉറങ്ങുമ്പോൾ അതെവിടെപ്പോയി. അപ്രകാരം ഉറക്കത്തിൽ നിങ്ങൾക്കെന്തു ചേതനത്വമുണ്ടോ ആ ചേതനത്വം കല്ലിനുമുണ്ട്.

ചോ: ഒരു വൃക്ഷം ചരിക്കുന്നില്ല. അതേ സമയം ഞാൻ ചരിക്കുകയു. പ്രവർത്തിക്കുകയും ചെയ്യുന്നു!

ഉ: അപ്പോൾ മരത്തെ ചരിക്കാത്ത മനുഷ്യനെന്നും മനുഷ്യനെ ചരിക്കുന്ന മരമെന്നും പറഞ്ഞു കൊള്ളൂ.

സംഭാഷണത്തിൽ പങ്കെടുത്തിരുന്ന ഒരമേരിക്കക്കാരൻ വിശദീകരിച്ചതു മതിയെന്നു പറഞ്ഞതിനാൽ സംഭാഷണം നിന്നു.

592. ഒരു പഞ്ചാബിമാന്യൻ പുഴുഭ്രമരമാകുന്നതിനെപ്പററി ചോദിച്ചു. ഭഗവാൻ സ്വന്തം അനുഭവ കഥകൾ തന്നെ പലതും പറഞ്ഞ കൂട്ടത്തിൽ,

1. ഞാൻ വിരൂപാക്ഷ ഗുഹയിലിരുന്ന കാലത്ത് ഒരു ചുവന്ന വേട്ടാവെളിയൻ അഞ്ചോ ആറോ കൂടുണ്ടാക്കി ഓരോന്നിലും അഞ്ചോ ആറോ പുഴുക്കളെ കൊണ്ടിട്ടു പറന്നുപോയി. ഏതാണ്ട് പത്തുദിവസം കഴിഞ്ഞ് ഒരു ചെറിയ വണ്ട് ഈ കൂടുകളെച്ചുററി മുഴക്കം ഉണ്ടാക്കിയ ശേഷം കൂടുകളെ കറുത്ത മണ്ണുകൊണ്ടടച്ചിട്ട് പറന്നുപോയി. ഇതു കണ്ടു ഞാനതിശയിച്ചുപോയി. ഞാനൽപ ദിവസങ്ങൾ കാത്തിരുന്നിട്ട് ഓരോ കൂടും തുറന്നുനോക്കി. ആശ്ചര്യം ഓരോ കൂടിൽനിന്നും അഞ്ചോ ആറോ വണ്ടുകൾ വെളിയിൽവന്നു.

2. ഈച്ചകൾ പുഴുക്കളെ കാലിൽ പിടിച്ചു തൂക്കിക്കൊണ്ടുപോയി മാംസക്കട്ടിൽ ഇടുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ഈ പുഴുക്കൾ പിന്നീടു ഈച്ചകളായി പറന്നുപോകും.

593. ഒടുവിൽ ഇപ്രകാരം പറഞ്ഞു: എന്റെ ബാല്യകാലത്തു് മുക്കുവന്മാർ ഒഴുകു വെള്ളത്തിന്റെ ഗതിമാററിവിടുന്നതും ആ വെള്ളത്തെ പാനകളിൽ പകരുന്നതും കണ്ടിട്ടുണ്ടു്. മാറിയൊഴുകുന്ന വെള്ളത്തിൽ പുകയില ഞെട്ടുകൾ വിതറും. അതുകണ്ടു്വലിയ മീനുകൾ പുതിയ വഴിയിൽകൂടി കുതിച്ചുവന്നു്പാനയിൽ വീഴും. മുക്കുവർ മിണ്ടാതിരുന്നു പാനയിൽനിന്നും മീനുകളെ അവരുടെ കുട്ടകളിൽ മാററിക്കൊള്ളും. അന്നു് എനിക്കതിശയമായി തോന്നി. പിന്നീടു് ഞാൻ ഇവിടെ വന്നതിനുശേഷം ഈ വിദ്യയെപ്പററി തായുമാനവർ പാടിയിട്ടുള്ളതിനെ ഒരാൾ പാടുന്നതു കേൾക്കാനിടയായി.

എന്നുള്ളൊളിച്ചിരുന്നി ട്ടെന്നെത്തുള്ളിച്ചപോതും
കള്ളക്കാരുണ്യമൂർത്തിയെക്കാണാൻ തരമാമോ?
വെള്ളത്തെ മാററിവിട്ട മുക്കുവൻ വിഷം നൽകും
പള്ളത്തിൽ മീനിനെപ്പോൽ പിടച്ചേൻ പരാപരമേ!

ഡിസംബർ 15, 1938

594. മുൻപറഞ്ഞ സ്പാനിഷ്വനിത, മാഡം മെർസിഡസ് ഡി അകോർത്ത, ആശ്രമത്തിൽ താമസിച്ചു വരുന്ന അമേരിക്കൻ എൻജിനീയർ മി: ഹേഗിനെഴുതിയകത്തിൽ!

ചോ: ജീവാത്മാവു് പരമാത്മാവിൽ ലയിച്ചാൽ പിന്നീടു് ഒരാൾ ജനക്ഷേമകാര്യങ്ങൾ നിർവ്വഹിക്കാൻ ഈശ്വരനെ പ്രാർത്ഥിക്കുന്നതെങ്ങനെ?

ഉ: 'ഈശ്വരാ നീ എല്ലാം ചെയ്യൂ' എന്നാണവരുടെ പ്രാർത്ഥന. സർവ്വവും ഈശ്വരചിത്തമനുസരിച്ചാണു നടക്കുന്നതെങ്കിൽ, നാമങ്ങനെ വിശ്വസിക്കുന്നുവെങ്കിൽ, പ്രാർത്ഥനയുടെ ആവശ്യമെന്തുണ്ടു്. കോടാനുകോടി ജീവജാലങ്ങളെയും സൃഷ്ടിച്ചു രക്ഷിക്കുന്നവൻ തന്നെ (പ്രാർത്ഥിക്കുന്നവനെ) തള്ളിക്കളയുമോ? സർവ്വ ജീവജാലങ്ങളിലും അന്തർയ്യാമിയായിരിക്കുന്നവൻ എല്ലാവരും അറിയുന്നതിനെ അറിയാതെയിരിക്കുന്നവൻ എല്ലാവരും അറിയുന്നതിനെ അറിയാതെയിരിക്കുമോ? നാം പറഞ്ഞിട്ടു് അറിയുകയോ ഓർമ്മിക്കുകയോ വേണോ?

ചോ: ബ്രാഹ്മണർ, ഈശ്വരനും മററുള്ളവർക്കു മിടക്കുനിൽക്കുന്ന പുരോഹിതന്മാരല്ലേ?

ഉ; അതെ. പക്ഷെ ആരാണു ബ്രാഹ്മണൻ? ബ്രഹ്മത്തെ സാക്ഷാൽക്കരിച്ചറിഞ്ഞവനാണ ബ്രാഹ്മണൻ

നമുക്ക നമ്മുടെ ദുർബ്ബലതയും നിസ്സഹായതയും അറിയാം. എന്നാൽ നാം മററുള്ളവരെ സഹായിക്കുന്നതെങ്ങനെ? ഈശ്വരനെ പ്രാത്ഥിച്ചിട്ട്, എന്നു പറയുമായിരിക്കും. ഈശ്വരൻ ചെയ്യേണ്ട കാര്യത്തിനു നമ്മുടെ ശുപാർശ ആവശ്യമാണോ?

ഡിസംബർ 16, 1938

595. രണ്ടു വനിതാ സന്ദർശകരിൽ ഒരാൾ,
ഏററവും വലിയ അവസ്ഥ എല്ലാവർക്കും ഒന്നാണോ

ഉ: അതെ. ഏററവും വലിയ അനുഭവവും ഒന്നാണ്

ചോ: തത്വദർശികൾ മാറിമാറിയാണല്ലോ പറയുന്നതു്.

ഉ: പ്രവചനങ്ങളും മനോമയമാണ്. ഒന്നിനൊന്നു ഭേദപ്പെട്ടിരിക്കാമെന്നേയുള്ളൂ. അനുഭവത്തിനു വ്യത്യാസം വരുകയില്ല.

ചോ: ഈശ്വരൻ വേണ്ടതെല്ലാം ചെയ്യുന്നുണ്ടെന്നാണല്ലോ ഭഗവാൻ പറഞ്ഞതു്. എന്നാൽ പിന്നെ നാമെന്തിനാണ ബുദ്ധിമുട്ടുന്നതു്.

ഉ: ബുദ്ധിമുട്ടണമെന്നാരു പറഞ്ഞു? ഈശ്വരകാരുണ്യത്തിൽ വിശ്വാസമുണ്ടെങ്കിൽ ഈ ചോദ്യമുദിക്കുകയില്ല.

ചോ: അപ്പോൾ ഈ ഉപദേശങ്ങളുടെ ഉപയോഗവുമില്ലല്ലോ?

ഉ: അന്വേഷിക്കുന്നവർക്ക കൊടുക്കുന്നതാണ്.

ചോ: മനസ്സിനെ എങ്ങനെ അറിയാം.

ഉ: അതിൻെറ വൃത്തിയിൽക്കൂടിയേ അതിനെ അറിയാനാവൂ.

ഡിസംബർ 27, 1936

596. ഒരു ആന്ധ്രാ ഭക്തനായ ജി. വി. സുബ്ബരാമയ്യ:

ചോ: സമയമെന്താണ്?

ഉ: രണ്ടവസ്ഥകൾക്കിടയിലുള്ള അവസ്ഥയെ സമയമെന്നു

പറയുന്നു. സ്ഥലകാലങ്ങൾ മനസ്സിൽ മാത്രം. സത്യം അതിനപ്പുറമാണ്.

ചോ: (നാരായണഅയ്യർ) ഭഗവാന്റെ വചനങ്ങൾ മധുരമായിരിക്കുന്നു. പക്ഷെ ഗ്രഹിക്കാൻ തീരെ വിഷമവുമാണ്.

ജി. വി. എസ്: നമ്മുടെ ഗ്രഹണശക്തി തീരെ പോരാത്തതു കൊണ്ടാണ്. എന്തെങ്കിലും നിർദ്ദേശം ലഭിച്ചില്ലെങ്കിൽ ഉപകാരമായിരുന്നേനെ.

ഉ: ഇന്നതു ചെയ്യണമെന്നു നിർദ്ദേശിക്കുന്ന ഗുരു ഗുരുവല്ല. ശിഷ്യൻ ഇപ്പൊഴേ കർമ്മാന്തരങ്ങളിൽ പെട്ടുഴലുകയായിരിക്കും. കർമ്മങ്ങളെ നിവൃത്തിക്കുകയാണവനാവശ്യം. അങ്ങനെയിരിക്കെ, കൂടുതൽ കർമ്മങ്ങളെ നിർദ്ദേശിച്ചാലോ? അങ്ങനെ ചെയ്യണം ഇങ്ങനെ ചെയ്യണമെന്നും മററും നിർദ്ദേശിച്ച് ശിഷ്യനു കൂടുതൽ കർമ്മങ്ങളെ സൃഷ്ടിക്കുന്നവൻ ശിഷ്യന്റെ ഗുരുവല്ല, കാലനാണ്.

വൃത്തിയിലേ സൃഷ്ടിയുള്ളൂ. വൃത്തി, ജന്മനാ ഉള്ള നിത്യ സൗഖ്യത്തെ ഹനിക്കുന്നു. അപ്പോൾ ശിഷ്യനു വീണ്ടും വൃത്തിയെ ഉപദേശിക്കുന്നവൻ ആരായാലും അന്തകനാണ്.

ചോ: നിവൃത്തിക്കുവേണ്ടിയുള്ള ശ്രമവും വൃത്തിയാണ്. അതിനാൽ വൃത്തി അനിവാര്യമാണ്.

ഉ: പരമാർത്ഥം! തായുമാനവരും ഇതിനെ സൂചിപ്പിക്കുന്നുണ്ട്. മരുന്നുകഴിക്കുന്ന അവസരത്തിൽ കുരങ്ങനെ ഓർമ്മിക്കരുതെന്നു പറയുമ്പോലെയാണതു്. രോഗിക്കു മരുന്നു കഴിക്കാനൊക്കുമോ? അതുപോലെ മനുഷ്യൻ വിചാരം മാററാൻ വിചാരിക്കുകയാണ്.

ചോ: എന്നാൽ നിവൃത്തിയെ പ്രാപിക്കുന്നതെങ്ങനെ?

ഉ: പ്രാപിക്കാനെന്തിരിക്കുന്നു? പ്രാപിക്കാത്തതിനെ പ്രാപിക്കാം. ഇവിടെ ആരും നിത്യപ്രാപ്തിയിൽതന്നെ ഇരിക്കുകയാണ്.

ഒരാൾ: നാമതെന്തുകൊണ്ടറിയുന്നില്ല?

അണ്ണാമലസ്വാമി: "ഞാൻ അതാണ്" എന്നെപ്പോഴും വിചാരിക്കണം.

ഉ: എന്തിന്? 'അവൻ അതുത'ന്നല്ലോ. 'ഞാനൊരു മനുഷ്യനാണ്? എന്നു് ആരെങ്കിലും വിചാരിച്ചുകൊണ്ടേ ഇരിക്കുന്നോ?

അനന്താചാരി: 'ഞാൻ മനുഷ്യനാ'ണെന്നതു അത്ര ഉറച്ചു പോയി.

ചോ: 'ഞാൻ ഒരു മനുഷ്യനാകുന്നു' എന്ന വിചാരം സഹജമാണ്.

ഉ: അല്ല. 'ഞാൻ ഉണ്ടു്' എന്നതാണു സഹജം. അതിനെ 'ഞാൻ മനുഷ്യനാ'ണെന്നു വിശേഷിപ്പിക്കുന്നതെന്തിനു്?

ചോ: ഞാൻ മനുഷ്യനാകുന്നു എന്നതു മനസ്സിലാക്കാം. 'ഞാനതാണ്' എന്നതു മനസ്സിലാവുന്നില്ല.

ഉ: നിങ്ങൾ അതോ, ഇതോ അല്ല. 'ഞാനുണ്ട്' അതുമാത്രം സത്യം. 'ഞാൻ മനുഷ്യനാകുന്നു' എന്നു പരിമിതി കൽപിക്കുന്നതനാവശ്യമാണു്.

ചോ: വോട്ടെടുത്താൽ എന്റെ പക്ഷത്തായിരിക്കും ഭൂരിപക്ഷം പേരും (ചിരി)

ഉ: എന്റെ വോട്ടും നിങ്ങൾക്കു തന്നേക്കാം. (ചിരി) 'ഞാൻ ഒരു മനുഷ്യനാകുന്നു' പക്ഷെ ഞാൻ ദേഹത്തിലിരിക്കുന്നവനല്ല.

ഒരാൾ: ദേഹത്തെ മാററിവയ്ക്കാൻ സാദ്ധ്യമല്ല.

ഉ: ഗാഢനിദ്രയിൽ നിങ്ങളെങ്ങനെയിരുന്നു.

മറെറാരാൾ: അപ്പോൾ സുഷുപ്തിയെ ജാഗ്രത്തിലും കൊണ്ടു വരണമല്ലോ?

ഉ: അതെ. അതിനെ ജാഗ്രത്സുഷുപ്തി എന്നുപറയും.

ജനുവരി 8, 1939.

597. ലേഡി ബേററ്മാൻ തന്റെ മകളുമായി ഭഗവാനെ കാണാൻ വന്നു. അവർ കൊണ്ടുവന്ന പാഴ്സലിൻ മാലൈററ്എന്ന ഒരു ഫ്രഞ്ചു ഭക്ത ഭഗവാനെഴുതിയ കത്തിൽ ഇപ്രകാരമെഴുതിയിരുന്നു.

'രണ്ടു കൊല്ലമായി ഞാൻ ഭഗവാനെ കാണാൻ വന്നിട്ടു്. ഞാനിപ്പോൾ ഇവിടെ വളരെ ദൂരെയാണെങ്കിലും യഥാർത്ഥത്തിൽ ഭഗവാന്റെ അടുത്തിരിക്കുകയാണു്.

അങ്ങയുടെ തിരുസന്നിധിയിൽ ഞാൻമൂകയായിരുന്നപ്പോൾ ലഭിച്ചിരുന്ന സത്യദർശനം ഇപ്പോൾ പലപ്പോഴും മറയ്ക്കപ്പെടുന്നുണ്ടെങ്കിലും ആത്മരതിയും ഭഗവാൻെറ അനുഗ്രഹവിലാസവും കൂടുതൽ കൂടുതൽ അനുഭൂതിയിൽ വരുന്നു.

അപൂർവ്വമായിട്ടെങ്കിലും അനായാസമായി ആത്മാകാരവൃത്തിയും ശാന്തിയും ഉണ്ടാകുന്നുണ്ട്.

ആവർത്തിച്ചുണ്ടാകുന്ന അനുഭൂതികൾ അവിസ്മരണീയങ്ങളാണ്. 'ഞാൻ ആര്' എന്ന അനുഭൂതിയിലോട്ടു തന്നെ ഞാൻ സ്വയം നീങ്ങുന്നതുപോലെ തോന്നുന്നു. എൻെറ വഴികാട്ടിയും (ഗുരു) ആത്മാവുതന്നെയുമായ ഭഗവാൻെറ പാദങ്ങളിൽ ഹൃദയാർപ്പണം ചെയ്തു കൊള്ളുന്നു.

എന്ന് പാസ്കലിൻ.

ജനുവരി 10, 1939.

598. ഒരു സ്ത്രീഭക്ത തൻെറ പ്രാർത്ഥനയ്ക്കിടയിൽ ഇങ്ങനെ പാടി. 'അങ്ങാണു് എൻെറ, പിതാവു്, മാതാവു്, മിത്രങ്ങൾ, എന്നല്ല എൻേറതുകളെല്ലാവും.

ഭഗവാൻ (ചിരിച്ചുകൊണ്ട്) അതെ, അതെ. അങ്ങ് അതാണ്, ഇതാണ്, എല്ലാമാണ്, 'ഞാ'നല്ല. എന്തുകൊണ്ട്, 'നീ ഞാനാണ്' എന്നു പറഞ്ഞു തീർക്കാത്തതു്.

ജനുവരി 17, 1939

599. ഭഗവാൻ ലേഡിബേററ്മനിനോടു പറഞ്ഞു:

നിർവ്വികാരവും നിശ്ചഞ്ചലവുമായ ഒരു ശാശ്വതാവസ്ഥഎല്ലാവർക്കുമുണ്ട്. അതിൽ ജാഗ്രത്, സ്വപ്ന സുഷുപ്തി അവസ്ഥകൾ മാറി മാറി വന്നു പൊയ്ക്കൊണ്ടിരിക്കുന്നു. സിനിമാ സ്ക്രീനിൽ ചിത്രങ്ങൾ എന്നപോലെ.

തീവണ്ടിയിൽ സഞ്ചരിക്കുന്ന ഒരാൾ നിശ്ചലനായിരിക്കവെ തന്നെ ഗ്രാമങ്ങളും പട്ടണങ്ങളും വന്നു പൊയ്ക്കൊണ്ടിരിക്കുന്നു. അതുപോലെ തന്നെ ഒരു ജ്ഞാനിയും മിണ്ടാതെ ഇരിക്കവെ വിഷയാദികൾ അവൻെറ മുമ്പിൽകൂടി വന്നു പൊയ്ക്കൊണ്ടിരിക്കുന്നു.

ജ്ഞാനിയും അജ്ഞാനിയും ഒരുപോലെ തന്നെ കാണപ്പെടുന്നു ജ്ഞാനി ലോക വിഷയാദികളിൽ ഭ്രമിച്ചു പോകുന്നില്ല. ഒന്നിനെയും സ്പർശിക്കുന്നേയില്ല. അജ്ഞാനി, ദേഹമാണു താൻ എന്ന അജ്ഞാനത്താൽ കണ്ടതെല്ലാം സത്യമാണെന്നു വ്യാമോഹിച്ചു അതുകളോടു ചേർന്നു കൊള്ളുന്നു.

ആഹാരം കഴിക്കുന്നതിനു മുമ്പേ ഉറങ്ങിപ്പോയ കുഞ്ഞിനെ അമ്മ ഉണർത്തി ആഹാരിപ്പിക്കുന്നു. ആഹാരം കഴിക്കുന്നു എന്ന ബോധമില്ലാതെ തന്നെ കുഞ്ഞു് ആഹാരം കഴിക്കുന്നതു പോലെയാണു് ജ്ഞാനി ചെയ്യുന്ന വ്യവഹാരങ്ങളും. ഇതറിയാതെ അവനും വ്യവഹാരങ്ങൾ ചെയ്യുന്നു, എന്നു മററുള്ളവർക തുന്നു.

മനസ്സ് മറെറാരു വിഷയത്തിൽ പെട്ടിരിക്കുന്ന ഒരുവൻ കഥ കേൾക്കുമ്പോലെയാണു് ജ്ഞാനിയുടെ വ്യവഹാരവും. കഥകേൾക്കുന്നവൻ കഥ എന്താണെന്നറിയാതിരിക്കുന്നതുപോലെ ജ്ഞാനിയും താൻ ചെയ്ത വ്യവഹാരങ്ങളെന്താണെന്നറിയാതെ അവൻെറ മനസ്സു സ്വസ്വരൂപ നിർവൃതിയിൽ ലയിച്ചിരിക്കും.

ത്രിപുടികളെ കണ്ടുകൊണ്ടിരിക്കുന്നവർക്കു് അതു് സത്യമല്ലെന്നു തോന്നുകയില്ല. സ്വപ്നത്തിൽ നിന്നും ഉണർന്നവനേ സ്വപ്നം മനോസങ്കൽപമാണെന്നറിയൂ. ഉണർച്ചയാണെന്നു പറയുന്ന ജാഗ്രത്തു അജ്ഞാന നിദ്രയ്ക്കിടയിൽ തോന്നുന്ന സ്വപ്നമാണു്. അജ്ഞാന നിദ്രയിൽ നിന്നും ഉണർന്നവൻ ഇപ്പറഞ്ഞ ജാഗ്രൽ സ്വപ്നം മാറി അന്യമററ അഖണ്ഡാനന്ദ സ്വരൂപനായി പ്രകാശിക്കും.

ചോ: അവയവങ്ങളുടെ തളർച്ചയെ മാററാനാണുറക്കം. അതു മന്ദമാണ്. എന്നാൽ ജാഗ്രത്തു് മനോഹരവും രസകരവുമാണ്.

ഉ: പക്ഷെ ജ്ഞാനിയെ സംബന്ധിച്ചിടത്തോളം നേരെമറിച്ചാണ്.

'യാനിശാ സർവ്വഭൂതാനാം തസ്യാം ജാഗ്രതി സംയമി. മററുള്ളവർ ഉറങ്ങികിടക്കുമ്പോൾ ജ്ഞാനി ഉണർന്നിരിക്കും. നിങ്ങൾ ജാഗ്രത്തെന്നു പറയുന്ന ഈ സുഷുപ്തിയിൽ നിന്നും ഉണരുക.

ജനുവരി 18' 1939.

600. മിസിസ് ഹിക്ക്റിഡിങ് രണ്ടുചോദ്യം എഴുതികാണിച്ചു.

ഉ: ആത്മാവു് ജ്ഞാനാജ്ഞാനങ്ങൾക്കും അപ്പുറമാണ്. സംശയിക്കുന്നതു് ആത്മാവായ ഞാനോ അഹങ്കാരനായ ഞാനോ എന്നറിയണം. ആത്മാവു സംശയാതീതനും സത്യവുമായതിനാൽ സംശയം അഹങ്കാരനാണ്. അതു സത്യമല്ലാത്തതിനാൽ അന്വേഷണം നടത്തുമ്പോൾ അവൻ തന്റെ സംശയങ്ങളോടുകൂടി മാറും. നിജമായആത്മാവവശേഷിക്കും.

(ഈ സമയത്തു് ലേഡിബേററ്മനും ഹാളിലെത്തി)

601. ചോ: (ബേററ്മൻ) ഒരുവൻ ശുദ്ധജ്ഞാനത്തോടടുത്തിരിക്കുന്നതു് ജാഗ്രദാവസ്ഥയെക്കാളും സുഷുപ്തിയിലല്ലേ?

ഉ: അവസ്ഥകൾ മൂന്നും ശുദ്ധജ്ഞാനത്തിനന്യവും അസ്ഥിരവുമാണ്. അതിനാൽ ഞാനെന്നോടടുത്തിരിക്കുന്നതു് ജാഗ്രത്തിലെന്നതിനെക്കാളും സുഷുപ്തിയിലാണ് എന്നു പറഞ്ഞാൽ തെററില്ല. കാരണം അടുത്തെന്നും ദൂരെഎന്നും പറയുന്നതിൽ ദ്വൈതമുണ്ട്. മറെറാരു ദ്വൈതഭാവത്തിലേ ഈ ചോദ്യത്തിനു പ്രസക്തിയുള്ളു. എനിക്കെന്നു പറയുന്നിടത്തും ദ്വൈതമുണ്ട്. ശുദ്ധജ്ഞാനം അഥവാ ആത്മാവു് അദ്വൈതമാണു്. ദ്വൈതത്തെ അദ്വൈതത്തോടു താരതമ്യപ്പെടുത്താൻ പാടില്ല. താരതമ്യമററതാണ് അദ്വൈതം.

മാത്രമല്ല ഉറക്കത്തിലുണ്ടായിരുന്നയാൾ തന്നെ ഉണർച്ചയിലുള്ളതും. ജാഗ്രത്തിനെവഹിച്ചും കൊണ്ടാണവൻ നിദ്രയിലിരിക്കുന്നതു്. രണ്ടിനും തുടർച്ചയുണ്ട്.

ചോ: ഉറക്കത്തിൽ ഞാനതറിയുന്നില്ലല്ലോ.

ഉ: ശരിയാണ്. ഇപ്പറയുന്നതാരു്. ദേഹാത്മബോധത്തിലിരുന്നുകൊണ്ടു്ലോകത്തെ കാണുന്നവനാണ്. ഈ 'ലോകദശി' ഉറക്കത്തിലില്ല, അപ്പോഴും താനുണ്ട്. അപ്പോഴുള്ള താൻ എപ്പോഴുമുണ്ട്. അതു സത്യം. തോന്നിമറയുന്നതു സത്യമല്ല.

ചോ: അതെ.

ഉ: ഉറക്കത്തിൽ സങ്കൽപങ്ങളില്ലാത്തതുകൊണ്ടു് ആ അവസ്ഥ ആത്മാവോടടുത്തിരിക്കുന്നു എന്നു് ഒരുവിധം പറയാം. എങ്കിലും ഉറക്കം കാമ്യമല്ല. കാരണം അതിൽ മററവസ്ഥകളും ഉണ്ട്. മാററമുണ്ട്. അതു മൂഢമാണ്. അതിലറിവില്ല. ജാഗ്രത്തിലാണെങ്കിൽ

ദേഹാത്മബുദ്ധിയെ മാററാൻ പരിശ്രമിക്കുന്നതിനിടമുണ്ട്. ഉറക്കത്തിൽ അതിനിടമില്ല. അതിനാൽ ആവരണത്തെക്കാൾ വിക്ഷേപം നല്ലതാണെന്നു പറയണം. "പകൽചെയ്യുമുഴിയം നിശസ്സുണ്ടോ?" എന്നു് കൈവല്യത്തിലും ഇക്കാര്യം വ്യക്തമാക്കിയിരിക്കുന്നു.

602. ജ്ഞാനിയുടെ അവസ്ഥ ജാഗ്രത്—സുഷുപ്തികൾക്ക വിലക്ഷണമാണ്. അതിൽ ഉറക്കത്തിലെ ഭേദമററ ശാന്തിയും ജാഗ്രത്തിലെ ഉണർവും ഒന്നായി കലർന്നിരിക്കുന്നു. അതുകൊണ്ടാണ് ആ അനുഭൂതിയെ ജാഗ്രത്—സുഷുപ്തി എന്നുപറയുന്നതു്. അതിൽ ഉറക്കത്തിലുള്ളതിനെക്കാൾ അഗാധമായ പ്രശാന്തിയും ജാഗ്രത്തിലുള്ളതിനെക്കാൾ തെളിവുള്ള ബോധവും കലർന്നിരിക്കുന്നു. അതുകൊണ്ടാണതിനെ അതിസൂക്ഷ്മമെന്നും അതിജാഗ്രത്തെന്നും പറഞ്ഞുപോരുന്നതു്. ഇരുവൃത്തികൾക്കിടയിൽ അതിസൂക്ഷ്മമായി പ്രകാശിക്കുന്ന അവസ്ഥ ഇതാണ്. ഉറക്കം വിട്ടുണരുമ്പോൾ ആദ്യം പ്രകാശിക്കുന്നതിതാണ്. ജാഗ്രദാവസ്ഥയിൽ തന്നെയും വിചാരങ്ങൾക്കു ഹേതുവായ അഹന്തയുടെ ആദിയോടു ചേർന്നുനിന്നാൽ ശാന്തിക്കും ശാന്തിയായുള്ള പ്രശാന്തിയും ജാഗ്രത്തിനും ജാഗ്രത്തായ തെളിവും ഉള്ള ആത്മനില പ്രകാശിക്കുന്നതനുഭവമാവും. ചുരുക്കിപ്പറഞ്ഞാൽ വൃത്തിചലനം തീരെ അററ് (ഉറക്കത്തിലെ) അറിയായ്മയും നിശ്ശേഷം മാഞ്ഞുള്ളതാണു പരിപൂർണ്ണമായ ആത്മജ്ഞാനനില.

ഇത്രയുംകേട്ട ലേഡി ബേററ്മൻ സംതൃപ്തയും സുപ്രസന്നയുമായിത്തീർന്നു. ജ്ഞാനം അനുഭവമായിത്തീരുന്നതിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു.

ഉ: ആത്മാനുഭൂതി എപ്പോഴുമുള്ളതാണ്. വിഘ്നങ്ങളെ മാററുകയേ വേണ്ടിയുള്ളൂ. പുത്തനായുണ്ടാകേണ്ടതാണെങ്കിൽ പിന്നീടില്ലാതെ പോകും.

ചോ: അങ്ങെന്നെ ഒരു ദേവസാമ്രാജ്യത്തിൽ കൊണ്ടെത്തിച്ചിരിക്കുകയാണ്.

ഉ: ഇതു തന്നെയാണ് ബൈബിളിൽ പറഞ്ഞിരിക്കുന്ന ദേവസാമ്രാജ്യം. അതു് നിങ്ങളുടെ ഉള്ളിലിരിക്കുകയാണ്. ദൃഷ്ടിഭേദത്താൽ അതിനെ ലോകമാണെന്നു കാണുന്നുവെന്നേയുള്ളൂ. വിചാരം ഒഴിഞ്ഞാൽ ഇതിനു നിലയില്ലെന്നു കാണാം.

603. ചോ: വാഗ്ഘലനരുടെ സംഗീതം കേട്ടാൽ രോമാഞ്ചമു ണ്ടായിപ്പോകുന്നു. അതിനെ ദൃഷ്ടിഭേദമാണെന്നെങ്ങനെ പറയും?

ഉ: ഗാഢനിദ്രയിലും നിങ്ങൾ ഉണ്ട്. എന്നാൽനിങ്ങൾക്ക് വാഗ്ഘലനരുടെ സംഗീതവും അതിൻെറ മാധുരിയും അപ്പോളില്ല. എന്തുകൊണ്ട്? അപ്പോൾ വിചാരമില്ലാത്തതിനാൽ. എല്ലാം എന്നല്ല ഈ ലോകവും വിചാരത്തിനുള്ളിലേ ഉള്ളൂ.

ചോ: അപ്പാ! ഇതെന്തു മധുരം!!

603. ഇതു രേഖപ്പെടുത്തിയ ആൾ:

പലർക്കും അപ്പപ്പോൾ സംശയങ്ങളുണ്ടാകും. സത്യം ഗ്രഹിച്ചാ ലും പ്രയോഗത്തിൽ വരുത്തേണ്ട സന്ദർഭങ്ങളിൽ പരുങ്ങലിൽപെടും. ജ്ഞാനം അജ്ഞാനത്തിനിട കൊടുക്കും. തൽഫലമായി സന്ദേഹം ഉളവാകും. ശരിയെന്താണെന്നപ്പപ്പോൾ പറഞ്ഞുകൊടുക്കാൻ ജ്ഞാനി ക്കേ കഴിയൂ. സത്സംഗത്തിൻെറ ഫലമതാണ്

ജീവാത്മാവും പരമാത്മാവും ഒന്നാണെങ്കിൽ ഇടയ്ക്കു ഈ സൃഷ്ടി യെന്തിന്?

ഉ: ജീവാത്മാവിനു തൻെറ സത്യരൂപത്തെ അറിഞ്ഞു കൊ ള്ളാൻ പ്രയോജനപ്പെടുന്നതിനു വേണ്ടിയാണ് (മിഥ്യയായ) ഈ സൃഷ്ടി. നിദ്രയിൽ ദേഹാദി പ്രപഞ്ചങ്ങൾ ദൃശ്യമല്ല. എങ്കിലും ജീവൻ അപ്പോഴും തന്നെ അറിയാതിരിക്കുന്നു. തെററായ ദേഹാത്മ ബുദ്ധിപോലും നശിച്ച് ജീവൻ മൂഢമായിപ്പോകുന്നു. സത്യാന്വേഷ ണത്തിനു സാധിക്കാതെപോകും. ജാഗ്രത്തിൽ തെററായ (ദേഹാത്മ) ബോധമെങ്കിലും ഉള്ളതു തൻെറ സത്യാന്വേഷണത്തിനു സഹായ കരമാണു്. ഈ സ്ഥാനത്താണ് (മിഥ്യയായ) സൃഷ്ടിയുടെ പ്രയോജനം.

606. ചോ: ബ്രഹ്മജ്ഞാനിക്കു ശരീരവേദനയും പുനരജനന വുമുണ്ടോ? അദ്ദേഹത്തിന് ആയുസ്സിനെ നീട്ടാനും കുറക്കാനും കഴിയു മോ?

ഉ: സ്വന്തം കാര്യം നോക്കൂ. ബ്രഹ്മജ്ഞാനിയുടെ കാര്യം അദ്ദേഹം നോക്കിക്കൊള്ളും.

ചോ: ആത്മാവേ ഞാനെന്നറിഞ്ഞാൽ പിന്നീടെന്താവും.

ഉ: ആദ്യം ഇതറിയൂ അപ്പൊഴേ അടുത്ത അവസ്ഥയെപ്പററി അറിയാനൊക്കൂ.

ചോ: തന്നെ അറിഞ്ഞാൽ ബ്രഹ്മത്തോടു ചേർന്നുപോവുമോ?

ഉ: തന്നെപ്പററിപോലും അറിയാത്തവൻ ബ്രഹ്മത്തെപ്പററി സംസാരിക്കുന്നതെന്തിനു്?

607. ചോ: ഒരു ജ്ഞാനിയെക്കണ്ടെത്തി ഉപദേശം വാങ്ങി അതനുസരിച്ചു നടക്കണമല്ലേ?

ഉ: അതെ. ജ്ഞാനിയുടെ ലക്ഷണങ്ങളെപ്പററി ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അങ്ങനെയുള്ള ഒരു ജ്ഞാനിയെ കണ്ടെത്തി അദ്ദേഹത്തിൽ നടമാടുന്ന ശാന്തിസ്വരൂപത്തെ താനും പകർന്നു കൊള്ളുക.

608. ചോ: ജീവാത്മാവെന്നു പറയുന്നതു നമുക്കുള്ളിൽ പ്രകാശിക്കുന്ന (ജ്ഞാന) പ്രകാശമാണല്ലോ? മരിക്കുമ്പോൾ ആ ഒളി ബ്രഹ്മത്തോടു ചേർന്നാൽ പിന്നെ പിരിയുന്നതെങ്ങനെ?

ഉ: നമുക്കുള്ളിൽ എന്നു പറയുന്ന നാമാരു്? മരിക്കുന്നതാരു്? നമ്മെ ശരീരത്തോടു ബന്ധിപ്പിച്ചുകൊണ്ടു് അതിനുള്ളിൽ ഒരൊളി ഉണ്ടെന്നു പറയുന്നു. ശരീരം ജഡമാണു്. അതു് 'ഞാൻ' എന്നെണ്ണീൽക്കുകയില്ല. വിചാരമററ ആത്മാവും എണ്ണീൽക്കുകയില്ല. ആത്മാവിനും ജഡത്തിനുമിടയ്ക്കു അഹന്ത ഒന്നുദിച്ചു് ശരീരത്തെ താനാണെന്നു സങ്കൽപിക്കുന്നു. അങ്ങനെ ശരീരം ജനിക്കുന്നു, ശരീരം മരിക്കുന്നു. അതിനാൽ പുനർജന്മമാർക്കെന്നു ചിന്തിച്ചറിയേണ്ടതാണു്.

ജനുവരി 19, 1939

609. മിസിസ് ഹിക്ക്റിഡിങ്:

ഗുരുകാരുണ്യത്താലും ഗുരുവീക്ഷണത്താലും സാക്ഷാൽക്കാര പ്രാപ്തി ഉണ്ടാകുന്നു എന്നു പറയുന്നതെങ്ങനെ?

ഉ: ഗുരുവാരു്? ശിഷ്യനാരു്?

ചോ: ആത്മാവു്

ഉ: രണ്ടും ഒന്നാണെങ്കിൽ ഈ ചോദ്യമെങ്ങനെ ഉദിച്ചു?

ചോ: ഇതു പരസ്പര വിരുദ്ധമാണെന്നു തോന്നുന്നു.

ഉ: അങ്ങനെയല്ല. അതു് വഴിയേ മനസ്സിലാക്കാത്തതുകൊണ്ടാണ്.

ചോ: ആത്മബോധമുള്ളവന് ആത്മാവു തന്നെ ഗുരുവാണെന്നറിയും. മററുള്ളവർ സഹായത്തിനു അന്യമായി നരരൂപത്തിൽ ഒരു (ബാഹ്യ) ഗുരുവിനെ അന്വേഷിക്കുന്നു. ആ ഗുരുവിൻെറ സഹായത്തോടുകൂടി ആത്മാവും ഗുരുവും ഒന്നുതന്നെയെന്നറിഞ്ഞു കൊള്ളുന്നു.

ചോ: ഗുരു ആത്മാവാണെങ്കിൽ ഞങ്ങൾ ഇത്രയുംദൂരം സഞ്ചരിച്ച് ഇവിടെ വരണമായിരുന്നില്ലല്ലോ.

ഉ: അതിൽ പിശകൊന്നുമില്ല. ആരും സുഖത്തിനാഗ്രഹിക്കുന്നു. അതിനുവേണ്ടി ഈശ്വരനെ വന്ദിക്കുന്നു. ഈശ്വരൻ മനുഷ്യരൂപത്തിൽ ഗുരുവായിവന്ന് ഭക്തനെ അന്തർമ്മുഖനാക്കിത്തീർക്കുന്നു. ഒരേ സത്യം തന്നെ ഗുരുവായും ഈശ്വരനായും ആത്മാവായും വിളങ്ങുന്നു. മനസ്സിനെ മഥിക്കുന്ന സന്ദേഹവിപരീതങ്ങൾ ഗുരുസന്നിധിയിലല്ലാതെ മറെറവിടെ നിവാരണമാകും?

ചോ: ആത്മാവു തന്നെയാണു ഗുരുവെന്നു മനസ്സിലാവുന്നു. എൻെറ ഭവനത്തിലിരുന്നുതന്നെ മനനനിദിധ്യാസനകൾ അനുഷ്ഠിക്കാമല്ലോ.

ഉ: മനസ്സിലായി എന്നു പറയുന്നതു വാക്കുകൊണ്ടുമാത്രം. പ്രയോഗത്തിൽ വരുമ്പോൾ സംശയങ്ങളുണ്ടാകും. മേലാൽ സംശയങ്ങളുണ്ടാവുകയില്ലെന്നു വന്നാലേ ഇതുവരെ വന്നതു പ്രയോജനപ്പെട്ടുവെന്നു പറയാനാവൂ. ആത്മാനുഭൂതിവന്നവനേ സംശയം തീർന്നവനാവൂ.

610. ചോ: ആത്മജ്ഞാനികൾ കുഞ്ഞുങ്ങളെപ്പോലെ ആവുമെന്നു പറയുന്നതെന്ത്?

കുഞ്ഞിൻെറ കാര്യത്തിൽ വാസനകൾ (പ്രവർത്തിക്കാതെ) അടങ്ങിയിരിക്കുന്നതിനാൽ അവൻ വികൽപരഹിതനാണ്. ജ്ഞാനിയും വികൽപരഹിതനായതിനാൽ സ്വഭാവം രണ്ടുപേർക്കും ഒന്നുപോലിരിക്കും. കുഞ്ഞിൽ വാസനകൾ അടങ്ങിയിരിക്കുന്നു, ജ്ഞാനിയിൽ വാസനകൾ ഒടുങ്ങിയിരിക്കുന്നുവെന്നും ഭേദം.

ജനുവരി 24, 1939

611. ഭഗവാൻ ഹാളിലുണ്ടായിരുന്ന കുറെ മാന്യസന്ദർശകരോടു്: ഭൂതകാലത്തെയും ഭാവികാലത്തെയുംപററിയുള്ള അന്വേഷണങ്ങളെല്ലാം പാഴാണ്. നോക്കേണ്ടതു വർത്തമാനകാലത്തെപ്പററിയാണ്.

പ്രാരബ്ധവശാൽ എന്തോ കർമ്മങ്ങരം ചെയ്യുന്നുണ്ട്. അവയുടെ ഗുണദോഷങ്ങളെപ്പററി അനായാസനായിരിക്കണം. ആത്മാവു കാലത്രയത്തിലും ഭേദമററവനാണ്. ഈ അടിസ്ഥാന തത്വത്തെ അറിഞ്ഞുകൊണ്ടിരുന്നാൽ മതി. സംഭവങ്ങളൊന്നും സുഖദുഃഖങ്ങളെത്തരുന്നില്ല. അവയെപ്പററിയുള്ള ചിന്തയാണ് സുഖദുഃഖങ്ങളെത്തരുന്നതു്.

612. ചോ: അഹന്തയെ നശിപ്പിക്കുന്നതെങ്ങനെ?

ഉ: അതിൻെറ ആദിയെ അന്വേഷിക്കൂ. ആദിയില്ലെങ്കിൽ മധ്യാന്തങ്ങളുമില്ല. അതില്ലാത്തതാണെന്നറിയുകയേ വേണ്ടിയുള്ളൂ.

ഒരു രസകരമായ സംഭവം പറയാം. ഞാൻ മധുരയിൽ പടിഞ്ഞാറേ ചിത്രാ തെരുവിൽ താമസിച്ചിരുന്നപ്പോരം അടുത്തൊരു വീട്ടിൽ രാത്രിയിൽ കള്ളൻ കയറുമെന്നു പ്രതീക്ഷിച്ചു നാലുചുററും പോലീസുകാവലും മററു കരുതലുകളും ചെയ്തിരുന്നു. പ്രതീക്ഷിച്ചതുപോലെ കള്ളൻ വന്നു. അവൻ പരിതഃസ്ഥിതി മനസ്സിലാക്കി എല്ലാവരും കള്ളൻ, കള്ളൻ, പിടിച്ചോ, പിടിച്ചോ എന്നു ബഹളം കൂട്ടിയ കൂട്ടത്തിൽ അവനും ചേർന്നു വിളിച്ചുകൊണ്ടോടി രക്ഷപ്പെട്ടു. അഹന്തയെ മാററാൻ ശ്രമിച്ചാൽ അഹന്ത മറയുന്നതിങ്ങനെയാണ്.

613. ഞാനൊരിക്കൽ മലയിലിരിക്കുമ്പോരം നായനാർ (ഗണപതിമുനി) വാസനകരം അഹന്തയിലിരിക്കുന്നു എന്നു പറഞ്ഞതിനു ഞാൻ മറുപടി പറഞ്ഞതിപ്രകാരമാണ്.

വാസനകരം അവയിരിക്കുന്ന അഹന്തയോടുകൂടി ഹൃദയത്തിൽ അതിസൂക്ഷ്മമായിരിക്കുന്നു. ഈ വാസനകരം ആത്മാഭാസപ്രകാശത്തോടുകൂടി സഹസ്രാരത്തിൽചെന്നു വികസിച്ചു മനോമയ അനുഭവങ്ങളായിത്തീരുന്നു. വാസനകരം ചേഷ്ടിക്കുന്ന തിരശ്ശീലയാണ് സഹസ്രാരം.

ഹൃദയത്തിൽനിന്നും 101 നാഡികൾ വെളിയിലേക്കു പുറപ്പെടുന്നു. അവയിലൊന്നു നേരെ സഹസ്രാരത്തിൽ ചെല്ലുന്നുവെന്നും ഉപനിഷത്തുകളിൽ പറയുന്നു. അതിനെ സുഷുമ്ന എന്നു പറയും. യോഗമാർഗത്തിൽ മൂലാധാരത്തിൽനിന്നും സഹസ്രാരത്തിലേക്കു ചെല്ലുന്ന നാഡിയെയാണു സുഷുമ്നയെന്നു പറയുന്നതു്. സഹസ്രാരത്തിൽ സമാധിയനുഭവവും ഉണ്ടായാലും ഹൃദയത്തോടു ചേർന്നാലല്ലാതെ സഹജാവസ്ഥ സിദ്ധിക്കുകയില്ല. കാരണം ഹൃദയമാണു സർവ്വത്തിനും ഹേതുവായ അഹന്തയുടെ ഉൽപത്തിസ്ഥാനം.

ഗർഭത്തിൽ ഏഴാംമാസത്തിൽ ബ്രഹ്മരന്ധ്രംവഴി ജീവൻ ശരീരത്തിൽ പ്രവേശിക്കുന്നുവെന്നും മരണകാലത്തു് യോഗിയുടെ പ്രാണൻ വെളിപ്പെട്ടു ബ്രഹ്മലോകം പ്രാപിക്കുന്നുവെന്നും പറയപ്പെടുന്നു. ജ്ഞാനിയുടെ പ്രാണൻ വെളിയിലെങ്ങും പോകുന്നില്ല. അതു ഹൃദയത്തിൽ തന്നെ ഒടുങ്ങുന്നു.

614. സ്കന്ദാശ്രമത്തിൽ അതിനടുത്തുള്ള ചിലരുമായി പാറയിലെ ഒരിടുക്കിൽ നിന്നും പൂച്ചിയെപ്പോലെ എന്തോ ഒന്നു് ബാണംപോലെ കിളർന്നുപൊങ്ങി പൊടുന്നനവെ ലക്ഷക്കണക്കായിപ്പിരിഞ്ഞു് ആകാശത്തെ മറയ്ക്കുന്നതു കണ്ടിട്ടുണ്ടു്. അതു പാറയിൽനിന്നും വെളിയിൽവന്നതു് സൂചിമുനപോലെ ഒരു ചെറിയ സുഷിരത്തിൽ കൂടിയാണ്. അങ്ങനെയാണ് അഹന്ത ഹൃദയത്തിൽനിന്നും വെളിയിൽ ആവിഷ്ക്കരണംചെയ്തു് ശരീരമായും ഈ ലോകമെല്ലാമായും ഭവിക്കുന്നതു്. വെവ്വേറനുഭവങ്ങളുടെ സ്ഥാനം വെവ്വേറായിത്തോന്നിയാലും അഹന്തയുടെ മൂലസ്ഥാനം ഹൃദയമാണ്. സുഷുപ്തിയിൽ മനസ്സ് ഹൃദയത്തിലൊടുങ്ങിയിരുന്നാലും ദുഃഖമില്ലാത്തപ്പോളേർപ്പെട്ടതായിരുന്നാലും അതു നിജാനന്ദാവസ്ഥയാണെന്നു പറയാൻ വയ്യ. അതു് ആനന്ദത്തിൻെറ ആഭാസം മാത്രമാണ്. അപ്പോൾ ജീവൻ വാസനാജാലങ്ങളോടുകൂടി താൽക്കാലികമായി ഹൃദയത്തിലൊടുങ്ങുന്നു. യഥാർത്ഥമായ ആത്മനില ജാഗ്രത് സ്വപ്ന സുഷുപ്തികൾക്കും ഇടമുള്ളതായും എന്നാൽ അവ ഒന്നിനും ഇടമില്ലാത്തതായും ഇരിക്കുന്നു.

ഫെബ്രുവരി 1, 1939

615. ഹരിദ്വാരത്തിൽ നിന്നും ഒരു മാന്യൻ:

ചോ: സത്യാന്വേഷണത്തിൽ ബുദ്ധിക്കപ്പുറമെന്തുണ്ടെന്നറിയാൻ പാടില്ല.

ഉ: ബാഹ്യവിഷയങ്ങളെ അറിയുന്നതിനേ ബുദ്ധി പ്രയോജനപ്പെടുന്നുള്ളൂ. ആത്മാവ്, അറിയപ്പെടുന്നതിനുള്ള വിഷയവുമല്ല. അതു് സ്വപ്രകാശം, സ്വസംവേദ്യം, താനേ താനായിരിക്കുന്നു.

ചോ: മനസ്സിലാകുന്നില്ല.

ഉ: ബുദ്ധി ഒരായുധമാണ്. അനാത്മതത്വങ്ങളെ ഞാനല്ല എന്നൊതുക്കുന്നതിനേ അതുതകുന്നുള്ളൂ. അതാരുടേതെന്ന് അതിനെ ആദിയെ അന്വേഷിക്കുമ്പോൾ അഹന്തയ്ക്കൊരു സ്വയനിലയില്ലാത്ത മട്ടിൽ അതൊഴിഞ്ഞു മാറും. അവിടെ നിലച്ചിരിക്കുന്നവർക്ക് ആത്മനില പ്രകാശിക്കും.

ചോ: അതിനെ ഒഴിക്കുന്നതെങ്ങനെ?

ഉ: ചിന്തയെ നീട്ടിക്കൊണ്ടുപോകാതെ ചിന്തിക്കുന്നവൻ ആരെന്നറിഞ്ഞ് അഹന്തയെ ഒഴിക്കേണ്ടതാണ്?

ചോ: സംശയങ്ങൾ കൂടിക്കൂടിവരുന്നു. എന്തുചെയ്യാൻ?

ഉ: സംശയങ്ങൾക്കവസാനമേ ഇല്ല. അതുകൊണ്ട് സംശയിക്കുന്നവനാരെന്നറിയണം. അങ്ങനെ നോക്കിയാൽ സംശയങ്ങളുടെ കേന്ദ്രമായ അഹന്ത ഒഴിയും. അതാണു സംശയമററ ആത്മസ്ഥിതി. മനസ്സിനെ ആത്മാവിൽ നിലനിറുത്തി വിചാരമററിരിക്കണം.

616. ആന്ധ്രായിൽ നിന്നും ഒരു മാന്യൻ: ആത്മാവെന്നു പറയുന്നതിൻെറ പൊരുളെന്താണ്? സ്നേഹമാണോ?

ഉ: അഹം (ഞാൻ) എന്ന ചൊല്ലിൻെറ ലക്ഷ്യാർത്ഥമായ 'താൻ' ആണ്, ആത്മാവ്.

മററു വിഷയങ്ങളെപ്പററിയുള്ള പ്രിയംമാറും. ആത്മാവിനോടുള്ള പ്രിയം മാറുകയില്ല. എന്തെന്നാൽ ആത്മാവ് ആനന്ദസ്വരൂപമായിട്ടുള്ളതാണ്. ആനന്ദം നമ്മുടെ പ്രകൃതി (സ്വഭാവം) ആയതിനാൽ നാമതിനെ അന്വേഷിക്കുന്നു. തലവേദന നമ്മുടെ സ്വഭാവമാണെങ്കിൽ അതിനെ മാററാൻ ആരും ശ്രമിക്കുകയില്ല. തലവേദനയില്ലാതിരിക്കുന്നതു നമ്മുടെ സ്വഭാവമായതിനാൽ ഇടക്കുണ്ടാവുന്ന തലവേദനയെ മാററിയാലുള്ള സുഖം നമുക്കു പുത്തനല്ലാ, തലവേദന ഉണ്ടാകുന്നതിനുമുമ്പുണ്ടായിരുന്നതാണ്. അതിനാൽ നമ്മുടെ ശ്രമം തലവേദ

നയെ് മാററാനാണ്, സുഖത്തെ സമ്പാദിക്കാനല്ല. ആനന്ദപ്രാപ്തിയും ദുഃഖനിവൃത്തിയോടുകൂടിയുള്ളതാണ്.

617. ചോ: അപരോക്ഷാനുഭൂതിക്ക് ഹഠയോഗം സഹായകരമായിരിക്കുന്നു എന്നു പറയപ്പെടുന്നല്ലോ.

ഉ: ഹഠയോഗവാദികൾ ശരീരത്തെ ചുവരായും സാധനയെ ചിത്രമായും കൽപിക്കുന്നു. എന്നാൽ ഈ ശരീരഭിത്തിക്കും ഭിത്തിയായിരിക്കുന്നതാത്മാവാണ്. എത്രയോ വേദാന്തം പഠിച്ചും മനസ്സടങ്ങാത്തവൻ ഹഠയോഗംമൂലം മനസ്സിനെ അടക്കാൻ ശ്രമിക്കുന്നു. പ്രാണായാമാദികളാൽ ഉണ്ടാകുന്ന മനോസംയമനം താൽക്കാലികം മാത്രമാണ്. അഹന്ത ഒടുങ്ങാതെ വായുനിത്യമായി അടങ്ങുകില്ല. അതിനാൽ അപരോക്ഷാനുഭൂതിക്കുവേണ്ടതു് അഹന്തയുടെ ഉന്മൂലനാശമാണ്.

618 ചോ: നിർഗ്ഗുണോപാസനയെക്കാളും സഗ്ഗുണോപാസന എളുപ്പമല്ലേ?

ഉ: സഗ്ഗുണം കാലക്രമത്തിൽ നിർഗ്ഗുണത്തിൽ ലയിക്കുന്നു. സഗ്ഗുണം മനസ്സിനെ ശുദ്ധിപ്പെടുത്തി നിർഗ്ഗുണത്തിലോട്ടാനയിക്കും. (നിർഗ്ഗുണനായ) ജ്ഞാനി ഈശ്വരൻെറ ആത്മാവാണ്

619. ചോ: ആത്മാവു്, ഇതല്ല, അതല്ല എന്നൊക്കെപ്പറയപ്പെടുന്നതേയുള്ളു. അതെന്താണെന്നാരും പറയുന്നില്ല.

ഉ: ആത്മാവിനെ കാതിനു കാതെന്നും, മനസ്സിനു മനസ്സെന്നും മററും പറയും. അപ്പോൾ അറിയുന്നവനെ എങ്ങനെ അറിയാൻ? (മൗനം)

(ആത്മാവിനെ ചൂണ്ടിക്കാണിക്കുന്നില്ലല്ലോ എന്നു് ആ ഭക്തൻ പരാതിപ്പെട്ടു

ഉ: നിങ്ങൾ പശുവല്ല, കാളയല്ല, കുതിരയല്ല, വൃക്ഷമല്ല. എന്തെല്ലാമോ അല്ലെന്നു പറഞ്ഞിട്ടും 'നിങ്ങൾ മനുഷ്യനല്ലെന്നു പറഞ്ഞോ'? അതിനാൽ നിങ്ങൾ മനുഷ്യനാണെന്നു നിങ്ങൾ തന്നെ അറിയേണ്ടതാണ്. അവിടത്തെ ഉത്തരം മൗനമാണ്. കല്യാണപ്പെണ്ണിനോടു മാപ്പിളയാരെന്നു കൂട്ടുകാരി ഓരോരുത്തരെ ചൂണ്ടിക്കാണിച്ചു ചോദിച്ചാൽ അല്ല, അല്ല, അല്ലാ എന്നു പറഞ്ഞുകൊണ്ടു് ഒടുവിൽ മാപ്പിള തന്നെ ചൂണ്ടിക്കാണിക്കപ്പെടുമ്പോൾ ലജ്ജിച്ചു വധു മൗനം പാലിക്കും.

തൻപതിയാരെന്നൊന്നു ചോദിച്ചാല, ല്ല, ല്ലെന്നി—
ട്ടൻപനെക്കേട്ടാൽ നാണിച്ചംഗന മൗനം കൊള്ളും.
അങ്ങനെ ആത്മാവിനെ ദർശിക്കുമ്പോൾ അന്വേഷണം നിലച്ച്
മൗനം നടമാടും.

620. രാജകൃഷ്ണാ എന്ന ഭക്തൻ ഭഗവാനെ മലമുകളിൽവച്ച്
സന്ധിച്ചു.

ചോ: ഞാൻ പത്താം വയസ്സുമുതൽ പരതത്വത്തെ അറിയാനാ
ഗ്രഹിച്ചു. അതിൻെറ സാഫല്യത്തിനു ഭഗവാൻെറ അനുഗ്രഹമുണ്ടാക
ണം. (ഭഗവാൻ അൽപനേരം ആ ഭക്തനെ നോക്കി മൗനമവലംബി
ച്ചു.) ജീവിച്ചിരിക്കുമ്പോൾ അതിനു കഴിയാതെ പോയാലും മരണ
സമയത്തു ക്ഷണനേരമെങ്കിലും ഞാൻ ആഗ്രഹം നിവൃത്തിക്കുമാറാ
കണം.

ഉ: മരിക്കുമ്പോൾ എന്താഗ്രഹിക്കുന്നുവോ ആ ആഗ്രഹത്തോടെ
ഒരാൾ വീണ്ടും ജനിക്കുന്നു. എന്നാൽ മരണ കാലത്തു നിങ്ങളാഗ്രഹി
ക്കുന്ന വസ്തു ഇപ്പോഴും എപ്പോഴും ഉള്ളതാണ്. അതേസമയം ഇപ്പോ
ഴത്തെ ആഗ്രഹത്തിനും മരണകാലത്തെ ആഗ്രത്തിനും തമ്മിൽ എ
ന്തെങ്കിലും വ്യത്യാസമുണ്ടോ?

ചോ: ഞാൻ അറിവില്ലാത്തവനാണ്. ഭഗവാൻെറ അനുഗ്രഹമാ
ണു സർവ്വവും. ലാഹോറിൽ ഒരു പതിനൊന്നു വയസ്സു പെൺകുട്ടി
രണ്ടുപ്രാവശ്യം വിളിക്കുന്നതുവരെ അവൾക്കു ബോധമുണ്ടായിരിക്കും.
തൊഴുതുകൊണ്ടുള്ള മൂന്നാംവിളിയോടുകൂടി സമാധിയാവും. അങ്ങ
നെ 10 മണിക്കൂറോളം ഇരിക്കും.

ഉ: കൃഷ്ണനെ നമുക്കന്യമായി വിചാരിച്ചാലല്ലാതെ കൃഷ്ണ
നെ വിളിക്കാനൊക്കുമോ? സമാധി എന്നു പറയുന്നത് ഒരു ലയമാ
ണ്. നാമെപ്പോഴും ഇരിക്കുന്നതേ അതിൻെറ മടിത്തട്ടിലാണ്. അതു
നമ്മുടെ സ്ഥിതിയാണ്. ഇതറിഞ്ഞാൽ സമാധി പ്രാപിക്കുക എന്ന
പറച്ചിലിനേ ഇടയില്ലാതെ പോകും.

621. ചോ: എന്തായാലും സഗുണസാക്ഷാൽക്കാരം അത്ഭു
തം തന്നെ.

ഉ: സഗുണങ്ങളെല്ലാം സങ്കൽപങ്ങളോ ഭാവനകളോ ആണ്.
നമ്മുടെ ഭാവനകളിൽകൂടി നാം നമ്മെത്തന്നെ സങ്കൽപിച്ച മൂർത്തി

കളായിട്ട കാണ ുകയാണ്. തന്നെ 'അതു,മിതു'മായി കാണാതെ താനായിട്ടുതന്നെ കാണുന്നതു ശ്രേയസ്കരമല്ലേ?

ആനന്ദത്തെ വിഷയീകരിക്കുന്നതിനെ രസാസ്വാദമെന്നു പറയും. അവ്യക്തമായിരിക്കുന്ന വാസനാ ദോഷത്തെ കഷായമെന്നു പറയും.

ഫെബ്രുവരി 4, 1939

622. ഓരോ വിചാരവും ദ്രഷ്ടാവും ദൃശ്യവുമായി ഉദിച്ചസ്തമിക്കുന്നു. ദ്രഷ്ടാവു മറയുന്നിടത്തു് 'ഞാ'നും മറയുന്നുവെങ്കിൽ 'ഞാനാരാ'ണെന്ന അന്വേഷണം തുടർന്നു പോകുന്നതെങ്ങനെ?

ഉ: ദ്രഷ്ടാവെന്നതു മനോവൃത്തി മാത്രമാണ്. അതു മറയുമ്പോഴും അതിനാധാരമായ 'ഞാൻ' മറഞ്ഞുപോകുന്നില്ല. 'ഞാൻ' സ്വസ്ഥാനത്തുതന്നെ ഉണ്ടായിരിക്കും. ഇതിനെ മറച്ചുകൊണ്ടാണ് 'ദ്രഷ്ടാ—ദൃശ്യ' രൂപമായ കാഴ്ചകളെല്ലാം തോന്നിമറയുന്നതു്.

ചോ: ഉപനിഷത്തുകളിൽ ആത്മാവിനെ 'കാണുന്നവൻ, കേൾക്കുന്നവൻ, വിചാരിക്കുന്നവൻ' എന്നും മററും പറഞ്ഞിട്ടു വീണ്ടും കാണാത്തവൻ, കേൾക്കാത്തവൻ, വിചാരിക്കാത്തവൻ' എന്നെല്ലാം പറയുന്നതെന്തു്?

ഉ: സാധാരണ ബുദ്ധിയിൽ വൃത്തിചലനങ്ങൾ ഏർപ്പെടുമ്പോഴേ മനുഷ്യൻ സ്വന്തം ഇരിപ്പിനെ അറിയുന്നുള്ളൂ. അവ പ്രത്യക്ഷപ്പെട്ടു തിരോധാനം ചെയ്യുന്നു. ഇങ്ങനെ കണ്ടു മറയുന്നതിനാൽ തന്നെ അതിനു് (വിജ്ഞാന)കോശം എന്ന പേരുണ്ടായി. ശുദ്ധ പ്രജ്ഞമാത്രം ശേഷിച്ചു നിൽക്കുമ്പോൾ അതു് ചിന്മാത്രമായ സ്വരൂപപ്രകാശമാണ്. വൃത്തിയററ നിശ്ചഞ്ചലാവസ്ഥയിൽ നിൽക്കുന്നതാണു പരമാനന്ദം. എന്നാൽ ആനന്ദാനുഭവം തോന്നിമറയുന്നതായതുകൊണ്ടു് അതിനെ ആനന്ദമയകോശമെന്നു പറഞ്ഞു. വൃത്തിയററയിടത്തു പ്രകാശിക്കുന്ന ശുദ്ധാഹംസ്ഫൂർത്തിയോടു വിടാതെ ചേർന്നുനിൽക്കുന്നതു സഹജാനുഭൂതിയിൽ നിൽക്കുന്നതിനെയും ഒരു വൃത്തിയാണെന്നു പറയേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ കേവലസ്വരൂപത്തിനും നമുക്കും ബന്ധമൊന്നുമുണ്ടാവുകയില്ല. അതിനെ പരാമർശിക്കാനും സാധ്യമല്ല. ഈ അഖണ്ഡാകാരവൃത്തി മററു വൃത്തികളെപ്പോ

ലെ അല്ല. പേരുകൊണ്ടുമാത്രം വൃത്തി എന്നുപറയും.

വൃത്തിരണ്ടുവിധം.

1 കർതൃതന്ത്രം—ധ്യാനം തുടങ്ങിയ പരിശ്രമങ്ങളാലേപ്പെടുന്നതു്.
2 വസ്തുതന്ത്രം—ആത്മാകാരവൃത്തി, പ്രകൃത്യാ ഉള്ളതും സത്യവും സഹജവുമാകുന്നു. ഇതിനെ സ്വരൂപാനുഭൂതിയെന്നും പറയും. ഇക്കാര്യങ്ങൾ കൈവല്യനവനീതത്തിൽ പറഞ്ഞിട്ടുണ്ടു്.

ഫെബ്രുവരി 7, 1937

623. മിസ് മെർസ്റ്റൺ എന്ന ഇംഗ്ലീഷ് സ്ത്രീ: ഞാൻ അങ്ങയുടെ ഞാനാരു്'' എന്ന പുസ്തകം പഠിച്ചിട്ടുണ്ടു്. എന്നാൽ 'ഞാനാരു്'' എന്നന്വേഷിക്കുമ്പോൾ ഒന്നും പിടികിട്ടുന്നില്ല. മാത്രമല്ല, ജീവിതത്തിൽ എനിക്കു താൽപര്യമുള്ള കാര്യങ്ങളുമില്ല. എന്നാലും രസമുള്ള എന്തെങ്കിലും കാര്യം ഉണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നുമുണ്ടു്.

ഉ: ജീവിതത്തിൽ രസമൊന്നും തോന്നുന്നില്ലെങ്കിൽ നല്ലതാണു്. എന്തിലെങ്കിലും രസം തോന്നുന്നുവെങ്കിൽ അതിനു കാരണം മുൻവാസനയാണു്. ഒരാൾ സുഖദുഃഖങ്ങളെ സ്വപ്നം കാണുന്നു. ഉണരുമ്പോൾ കണ്ടതിലുള്ള താൽപര്യം വിട്ടുപോകുന്നു. ഈ ജാഗ്രദ്ലോകത്തോടുള്ള രസവും ജ്ഞാനോദയത്തിൽ വിട്ടുപോകും. സ്വപ്നം, നമുക്കന്യമായി കാണപ്പെട്ടപ്പോൾ നമ്മെ ആകർഷിച്ചു. ഉണർന്നു് അതു നമ്മിൽതന്നെ ഇരുന്നതാണെന്നറിഞ്ഞപ്പോൾ ആ ആകർഷണം പോയി. ജ്ഞാനോദയം കൈവന്നവൻ ജാഗ്രത്തിലെ ലോകാനുഭവങ്ങളെ കൈവിടുന്നതും ഇപ്രകാരമാണു്.

624 നിങ്ങൾ ജലവും വിഷയാദികൾ കുമിളകളുമാണു്. കുമിളകൾക്കു ജലത്തെ വിട്ടിരിക്കാനൊക്കുകയില്ല. കുമിളകൾ ജലംതന്നെയാണെങ്കിലും ജലത്തെപ്പോലെയല്ല ഇരിക്കുന്നതു്.

ഫെബ്രുവരി 9, 1939

625. ചോ: ദ്രഷ്ടാവു് (അഹം) ദൃശ്യത്തോടു (ഇദം) ബന്ധപ്പെട്ടേ ഇരിക്കുന്നുള്ളൂ.

ഉ: ഇപ്പോൾ അങ്ങനെ തന്നെ തോന്നും. ക്രമേണ ദൃശ്യങ്ങൾ

അതിനാധാരമായ ദ്രഷ്ടാവിലൊടുങ്ങി ദ്രഷ്ടാവു ശേഷിച്ചു നിൽക്കും. ഈ ദ്രഷ്ടാവ് യഥാർത്ഥ 'ഞാൻ' ആണ്. മനസ്സിന് ആവരണം എന്നും വിക്ഷേപം (ഇളക്കം) എന്നും രണ്ടു വികൽപങ്ങളുണ്ട്. ആവരണം ദോഷമാണ്. വിക്ഷേപം അങ്ങനെയല്ല, സ്വരൂപാനുഭൂതിയ്ക്കനുകൂലമാണ്. വിക്ഷേപംമൂലമുണ്ടായ ദേഹം മിഥ്യയാണെങ്കിലും അതു കാരണമായി സത്യത്തെ അന്വേഷിക്കാൻ സാധകനു പ്രേരണയുണ്ടാവുന്നു.

ഫെബ്രുവരി 13, 1939

626. മിസ്റ്റർ ഡി. യൂറോപ്പിൽ നിന്നും മടങ്ങിവന്നതിനു ശേഷം ഭഗവാൻെറ ദർശനത്തിനു വന്നു.

ചോ: ആത്മീയ പുരോഗതിക്കു ഏകാഗ്രത അത്യന്താപേക്ഷിതമാണല്ലോ. കർമ്മം ഏകാഗ്രതയ്ക്കനുകൂലമായിട്ടനുഭവപ്പെടുന്നുണ്ട്.

ഉ: കർത്താവിനെക്കൂടാതെ ഒരു കർമ്മവുമില്ല. കർത്താവിനെ ആരായുമ്പോൾ അവൻ മറയും. അപ്പോൾ കർമ്മമെന്താണ്?

ചോ: സ്വരൂപബോധത്തിൽ വിഘ്നം ഏർപ്പെടുന്നു അതു് തുടർന്നുണ്ടാകാനുള്ള മാർഗ്ഗമെന്താണ്?

ഉ: വിചാരമാണു വിഘ്നത്തെ ഉണ്ടാക്കുന്നതു്. വിഘ്നത്തെപ്പററി അറിഞ്ഞില്ലെങ്കിൽ വിഘ്നം ഉണ്ടാവുകയില്ല. അന്വേഷണം തുടർന്നു ചെയ്താൽ വിഘ്നം ഒഴിയും.

626. വൃത്തിജ്ഞാനം വിഷയസംബന്ധിയാണു്. സ്വരൂപജ്ഞാനം ശുദ്ധജ്ഞാനത്തിൻെറ മറെറാരു ഭാഗമാണു്. ഇതിൽ അജ്ഞാനവുംപെട്ടിരിക്കുന്നു. വിറകു് തന്നുള്ളിൽ അഗ്നിയെ വഹിച്ചു നിൽക്കുന്നതുപോലെ. ഉറക്കത്തിൽ സ്വരൂപസുഖമുണ്ടെങ്കിലും അതിനെ നാം അറിയാതെ പോകുന്നതു് കൂടെയുള്ള അജ്ഞാനാവരണം മൂലമാണ്. ഇതിനെ വിക്ഷേപമാകുന്ന സ്വപ്നം മാററാറുണ്ടു്. എങ്ങനെ എന്നാൽ ഉറക്കത്തിൽ തന്നെ ആക്രമിക്കാൻ വരുന്ന ഹിംസ്രമൃഗത്തെ സ്വപ്നം കാണുന്നവൻ ഭയന്നു ചാടിയെണീററാൽ സ്വപ്നം വിട്ടുമാറും. അതോടെ ഉറക്കവും ഭയവും ആവരണവുംമാറി ആനന്ദമനുഭവിക്കും.

സ്വപ്നത്തിൽ തോന്നും സിംഹം മിഥ്യയായാലും മാററും
സ്വപ്നത്തെയെന്നപോലീ മിഥ്യയും സത്യമാവും.

ഫെബ്രുവരി 17, 1939

627. ഭഗവാൻ ഒരു സാധകനോട്:

വൃത്തികൾ രണ്ടുവിധമുണ്ട്, വിഷയവൃത്തി എന്നും ആത്മവൃത്തി എന്നും. വിഷയാകാരം ആത്മാകാരമായി മാറേണ്ടതാണ്. അഭ്യാസത്തിൻെറ പ്രയോജനം അതാണ്. അതുമൂലം എട്ടായി പിരിഞ്ഞു നിൽക്കുന്ന സൂക്ഷ്മശരീരം ഏകമായിത്തീരും.

628. ഒരു ഭക്തൻ പറഞ്ഞു: ആശ്രമത്തിൽ വളരെക്കാലം സർവ്വീസും തീവ്രഭക്തിയുമുള്ള ശിവപ്രകാശം പിള്ളപോലും ഭഗവാൻെറ ഉപദേശങ്ങൾ ഗ്രഹിക്കാനും അനുഷ്ഠിക്കാനും വളരെ ബുദ്ധിമുട്ടാണെന്നു പറയുന്നു. ആ സ്ഥിതിക്കു മററുള്ളവരുടെ കഥ എന്തായിരിക്കും?

ഉ: ശങ്കരാചാര്യർ ദൈവങ്ങളെ വാഴ്ത്തുമ്പോൾ ഇതുപോലെയുള്ള പലതും പറയാറുണ്ട്. അപ്പോൾ മറെറാരാളിനു ദൈവങ്ങളെ എങ്ങനെ സ്തുതിക്കാനൊക്കും. (ഇതു പറഞ്ഞുകൊണ്ട് ഭഗവാൻ ചിരിച്ചു)

ഫെബ്രുവരി 18, 1939

629. ആശ്രമത്തിൽ വളരെ പഴക്കമുള്ള സത്യനാരായണറാവു (വെല്ലൂർ മഹന്ദ് സ്ക്കൂളിലെ അദ്ധ്യാപകൻ) ക്യാൻസർരോഗം പെട്ട് ആശ്രമത്തിൽ 2 മാസമായി പ്രത്യേകം മുറിയിൽ താമസിക്കുകയായിരുന്നു. 9 മണിക്കു രോഗം മൂർദ്ധന്യാവസ്ഥയിലെത്തി. രോഗി ഊർദ്ധ്വശ്വാസം വലിക്കുന്ന വിവരം രോഗിയുടെ ജ്യേഷ്ഠൻ ഭഗവാനെ അറിയിച്ചിട്ട് ദുഃഖിതനായിനിന്നു. പിറകെ സർവ്വാധികാരിയും മറെറാരാളും അതേ കാര്യത്തിനോടിയെത്തി.

ഭഗവാൻ: ഡാക്ടരെ വിളിച്ചോ?

ഡാക്ടരെ വിളിച്ചുവെന്നും എങ്കിലും വരാൻ വൈകുമെന്നും മറുപടി ഉണ്ടായി.

ഭഗ: ഞാനെന്തു ചെയ്യാൻ?

എങ്കിലും താൻ ചെന്നാൽ എല്ലാവർക്കും സന്തോഷമായിരിക്കുമെന്നു സ്വയം പറഞ്ഞുകൊണ്ടു് ഭഗവാൻ രോഗിയുടെ സമീപം ചെന്നിരുന്നു. രോഗിയെ തടവീട്ടു് തന്റെ ഒരു കൈയ്യു് രോഗിയുടെ നെഞ്ചിലും മറേറ കൈ തലയിലും വച്ചു. നിമിഷങ്ങാംക്കുശേഷം രോഗിക്കു നല്ല സുഖം അനുഭവപ്പെട്ടു. കൈകഴുകാൻ സോപ്പും വെള്ളവും കൊടുത്തുവെങ്കിലും ഭഗവാൻ കഴുകാതെ കൈകാം സ്വന്തം ദേഹത്തു തുടയ്ക്കുകയാണു ചെയ്തതു്.

ഫെബ്രുവരി 23, 1939

630. ഡിണ്ടിഗലിൽനിന്നും വന്ന ഒരു സന്ദർശകൻ:

ഞാൻ ജനിച്ച കാലം മുതൽ ഇന്നോളം ദുഃഖമേ അനുഭവിച്ചിട്ടുള്ളൂ. എന്നെ പ്രസവിച്ചതു മുതൽ അമ്മക്കു ദുഃഖമായിരുന്നു എന്നു പറയുന്നു.

ഉ: ദുഃഖം നമ്മുടെ പ്രകൃതിയാണെങ്കിൽ ദുഃഖനിവാരണത്തിനാഗ്രഹിക്കുകയില്ല. എന്നും നമ്മുടേതായ സുഖത്തിനിടക്കു് വന്നു ചേർന്ന ദുഃഖത്തെ മാററിയിട്ടു സുഖത്തെ പുനഃസ്ഥാപിക്കാൻ ശ്രമിക്കുകയാണു നാം.

ചോ: ഇടക്കു കഷ്ടം വന്നു ചേരുന്നതെന്തിനു്?

ഉ: ദുഃഖമില്ലെങ്കിൽ നിത്യസുഖത്തെ അന്വേഷിക്കാനിട വരുമോ?

ചോ: ദുഃഖം നല്ലതെന്നോ പറയുന്നതു്?

ഉ: സംശയമെന്തു്? ദുഃഖം ആർക്കാണെന്നറിയണം. അതു് ദേഹത്തിനോ ആത്മാവിനോ അല്ല. ദേഹാത്മബുദ്ധി ഒഴിച്ചാൽ നിത്യാനന്ദ സ്വരൂപത്തോടുകൂടിയിരിക്കുന്ന ആത്മാവിനെ പ്രാപിക്കാം.

631. മറെറാരു ഭക്തനോടു് ഓങ്കാരത്തെപ്പററി പറഞ്ഞു: വിഷയ സങ്കൽപങ്ങാം ഒഴിഞ്ഞയിടത്തു് താനേതാനായ് പ്രകാശിക്കുന്ന ആത്മസ്വരൂപമാണ് ഓങ്കാരം. അതിനാൽ അതു് ഇനിയൊന്നിൽ ഒടുങ്ങാനില്ല. ഏതൊന്നിനാണോ അന്യമായി ഒന്നു കാണാനോ, കേഠക്കാനോ, അറിയാനോ ഇല്ലയോ അതാത്മാവു്. അധിഷ്ഠാനമായ ബ്രഹ്മസ്വരൂപമെന്നു പറയുന്നതിതിനെയാണ്. ഉപാസനകളെല്ലാം ഈ ഒന്നിനെ ഉണർത്തുന്നതിനുള്ളതാണു്. ഉപാ

സിക്കുന്നവൻ ആരാണെന്നറിഞ്ഞുകൊള്ളുന്നതാണ് ഉപാസനയുടെ പ്രയോജനം.

632. ചോ: കുടുംബകാര്യങ്ങളെല്ലാം നിറവേററിക്കഴിഞ്ഞു. ഇനി പ്രത്യേകമെവിടെയെങ്കിലും കഴിഞ്ഞുകൂടാമെന്നു വിചാരിക്കുന്നു.

ഉ: സ്ഥലകാലഭേദമൊന്നും ആത്മാവിനില്ല. നിങ്ങൾ എവിടെയും ഇരിക്കുന്നില്ല. എവിടവും നിങ്ങളിലിരിക്കുകയാണെന്നറിഞ്ഞാൽ ഈ ചോദ്യത്തിനു വകയില്ല.

633. ആസ്ത്രേലിയയിൽ ഹോസ്പററ് എന്ന സ്ഥലത്തുള്ള ഒരാൾ കൈലാസം അമർനാഥ് മുതലായ ഹിമാലയൻ പുണ്യസ്ഥലങ്ങളിൽ തീർത്ഥയാത്ര കഴിഞ്ഞു മടങ്ങി വന്നു് യാത്രാക്ലേശങ്ങളേയും പോയ സ്ഥലങ്ങളുടെ സൗന്ദര്യത്തെയും മററും വർണ്ണിച്ചു കേൾപ്പിച്ചു.

ഉ: കൈലാസത്തിലും മററും പോയ നിങ്ങൾ മുക്തിനാഥിൻ പോയോ?

ചോ: ഹോ! അതൊക്കെ വളരെ പ്രയാസം. അതുകൊണ്ടു് ഞാൻ വിട്ടു കളഞ്ഞു. എങ്കിലും നേപ്പാളിൽ പോയി. അങ്ങവിടെയെല്ലാം പോയിട്ടുണ്ടോ?

ഉ: ഞാനോ? അരുണാചലത്തെ ഒഴിച്ചു മറെറാന്നും എനിക്കറിഞ്ഞുകൂടാ. കൈലാസത്തു പോയി മടങ്ങി വരുന്നതു പുനർജനനമാണു്. കാരണം അവിടെ ചെന്നാൽ ദേഹാത്മബുദ്ധി ഒഴിയും.

634. മിസിസ് കെല്ലിഹാക്: സ്വപ്നത്തെയും ജാഗ്രത്തിനെയും വിനോദസഞ്ചാരമായിഭാവിക്കാമോ?

ഉ: അതെല്ലാം വിട്ടിട്ടു് ആത്മാവിനെത്തന്നെ ഭാവിക്കാമല്ലോ?

ചോ: സിനിമാസ്ക്രീനിൻെറ ഉദാഹരണം വളരെ നന്നായിരിക്കുന്നു.

ഉ: സിനിമാസ്ക്രീൻ അചേതനമാണു്. അതുകൊണ്ടു് കാണാനൊരാൾ വേണം. ആത്മാവാകുന്ന സ്ക്രീനിൽ, ദ്രഷ്ടാവും ദൃശ്യവും വെട്ടവും എല്ലാം അവിടെയുണ്ടു്.

635. ആത്മീയ പുരോഗതിയെപ്പററി ഒരു ചോദ്യമുണ്ടായി.

ഉ: പുരോഗതി മനസ്സിനാണു്, ആത്മാവിനല്ല. ആത്മാവു

എക്കാലത്തും ഒന്നുപോലെ ശുദ്ധമാണു്.

മാർച്ച് 2, 1939.

636. പുതുക്കോട്ടയിലെ ശ്രീ കെ. എൽ. ശർമ്മയുമായി സംസാരിക്കവെ ഭഗവാൻ ഇപ്രകാരം ചോദിച്ചു.

ആത്മാവു് തനിക്കേററവും അടുത്തുള്ളതായിരിക്കവെ മനുഷ്യൻ അതിനെ അറിയാൻ അതിനെ വിട്ടിട്ടു മററുള്ളവയെ അന്വേഷിക്കുന്നതെന്തിനു്? ഗ്രന്ഥങ്ങളിൽ 'അതു നീ ആകുന്നു' എന്നു പറയുന്നു. ഇതിൽ 'നീ' തൊട്ടടുത്തനുഭവത്തിലുള്ളതാണു്. എന്നാൽ അതിനെ വിട്ടിട്ടു് 'അതു്' എന്നതിനെ അന്വേഷിക്കുന്നു, മനുഷ്യൻ തന്നെ മറക്കുന്നതു കൊണ്ടാണിങ്ങനെ ചെയ്യുന്നതു്. ഞാൻ ഇതുകളിലൊന്നും വ്യാപരിച്ചിട്ടില്ല. കുറെക്കാലം കഴിഞ്ഞാണ് മനുഷ്യർ ഇക്കാര്യങ്ങളെ അന്വേഷിക്കുന്നതറിഞ്ഞതു്.

മാർച്ച് 3, 1939

637 വൈകിട്ടു് ഉദ്ദേശം 4 മണിക്കു് ഭഗവാൻ എന്തോ ഗൗരവകാര്യം എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു തലയുയർത്തി വടക്കുവശം ജനാലയിലോട്ടു നോക്കി. കണ്ണാടിയും പേനയും മററും മടക്കിവച്ചിട്ടു ശ്രദ്ധിച്ചുകൊണ്ടിരുന്നിട്ടു് അടുത്തുണ്ടായിരുന്ന ഒരാളിനോടു പറഞ്ഞു. 'തങ്ങളുടെ കൂടിനെ ആരോ പൊളിച്ചുമാററി എന്നു രണ്ടു കുരുവികൾ വന്നു എന്നോടു സങ്കടം പറഞ്ഞു ഞാൻ നോക്കി കൂടു മാററിയിരിക്കുന്നതായും കാണുന്നു.'

ഭഗവാൻ പരിചാരകൻ, മാധവസ്വാമിയെ വിളിച്ചു ചോദിച്ചു. കൂടെക്കൂടെ കൂടുകെട്ടാറുണ്ടു്. അപ്പോഴൊക്കെ മാററുകയും ചെയ്യും. ഇന്നും മാററി എന്നുത്തരം പറഞ്ഞു.

ഭഗവാൻ: കണ്ടോ അവ പരാതിപ്പെട്ടതു ശരിയാണ്. കൂടു കെട്ടുന്നതു്?

പരിചാ: അതു നമ്മുടെ തലയ്ക്കുമീതെ കെട്ടുന്നതെന്തിനു്?

ഭഗ: ശരി: ആരു ജയിക്കുമെന്നു നമുക്കു നോക്കി ഇരിക്കാം. (അൽപ്പനേരം കഴിഞ്ഞു് ഭഗവാൻ ഹാളിനു വെളിയിൽ പോയി)

638. സദ്വിദ്യയിലെ മുഖപദ്യത്തെ പരാമർശിച്ച ഭഗവാൻ പറഞ്ഞു. ഈ ജഗത്ത് തോന്നലിൽ മാത്രം. താനും ഈ ജഗത്തും സ്ഥിതിചെയ്യുന്നുവെന്നുതന്നെ സമ്മതിക്കണം. അന്വേഷണത്തിൽ ഇവ എപ്പോഴും സ്ഥിതിചെയ്യുന്നുണ്ടോ എന്നു നോക്കുക. സ്ഥിതിചെയ്യുന്നുവെങ്കിൽ കാലദേശാവസ്ഥകളെഅതിക്രമിച്ചും ഉണ്ടായിരിക്കണം. ജാഗ്രത്തിലും സ്വപ്നത്തിലും ഉണ്ടെന്നു തോന്നിയാലും ഉറക്കത്തിലില്ലെന്നതു സ്പഷ്ടമാണ്. അതിനാൽ ഞാനും ലോകവും ചിലപ്പോൾ ഉണ്ട്, ചിലപ്പോൾ ഇല്ല എന്നുവരുന്നു. ചിന്തയുള്ള ജാഗ്രത്തിലും സ്വപ്നത്തിലും ഉണ്ടെന്നും ചിന്തയില്ലാത്ത നിദ്രയിൽ ഇല്ലെന്നുമായിത്തീരുന്ന താനും ജഗത്തും സത്യമാകുന്നതെങ്ങനെ? ഇവിടെ 'ഞാൻ, ജഗത്ത്'' ഇവയുടെ മൂലകാരണം ചിന്തയാണെന്നായിരിക്കുന്നു.

ഇനി വിചാരങ്ങളെപ്പററി നോക്കാം. അവ പ്രകൃത്യാ ഉള്ളതല്ലല്ലോ. ചിന്ത ഏതു നേരത്തും ഉദിക്കാം. അതുപോലെ ഏതുനേരത്തും അസ്തമിക്കാമെന്നുള്ളതിനാൽ അതിൻെറ ഉൽപത്തിസ്ഥാനം എപ്പോഴും ഉള്ള ഒന്നായിരിക്കണം. ഈ സ്ഥാനത്തുനിന്നും പുറപ്പെടുന്ന ചിന്ത മുഖേന സർവ്വവും ഉണ്ടാകുന്നു, സ്ഥിതിചെയ്യുന്നു. ഒടുങ്ങുന്നു.

ഈ പദ്യം ഒരു സ്തുതിയോ, വർണ്ണനയോ അല്ല സത്യത്തിൻെറ വിളംബരമാണ്.

639. സ്വസ്വരൂപാനുസന്ധാനം—വിചാരം—ജ്ഞാനം

സാത്മതത്വാനുസന്ധാനം-ആത്മാവിൻെറ തത്വത്തെ അനുസന്ധാനം ചെയ്യുമ്പോൾ ജീവാത്മഭേദത്തെ മുന്നിട്ടുണ്ടാകുന്ന ഭക്തി—ധ്യാനം.

640. പ്രായംചെന്ന ഒരാന്ധ്രാ മാന്യൻ:

സന്യാസത്തിൻെറ യഥാർത്ഥമെന്താണ്?

സർവ്വവും നിവർത്തിച്ചിരിക്കുന്നതിനെയല്ലേ സന്യാസമെന്നു പറയാവുന്നതു്? വികാരത്തിൽ നിന്നുമുള്ള വിമുക്തി സന്യാസമല്ലേ? കർമ്മമാർഗ്ഗം ജ്ഞാനമാർഗ്ഗത്തിൻെറ മുന്നോടിയല്ലേ? പ്രവൃത്തിയിൽ നിന്നും വിരമിച്ചിരുന്നാൽ മതിയോ?

ഉ: (ചിരിച്ചുകൊണ്ട്) നിങ്ങൾ പറഞ്ഞതിൽ ചോദ്യവും ഉത്തരവുമുണ്ട്. സന്യാസത്തിനു് വികാരങ്ങളിൽ നിന്നും വിമുക്തി ഏററവും പ്രധാനം. അതു സാധിച്ചാൽ മററെല്ലാം സാധിച്ചതാവും.

ചോ: ഗീതയിലെ കർമ്മയോഗത്തിൻെറ പ്രത്യേകതയെന്താണു്?

ഉ: താൻ ദേഹമല്ലാത്തതിനാൽ ഒന്നിനും കർത്താവുമല്ല. താൻ കർത്താവാണെന്ന തോന്നൽ കൂടാതെ കർമ്മംചെയ്യുക.

ചോ: അതു് (കർമ്മ) ഫലത്തിന്മേലുള്ള ആഗ്രഹം കൂടാതെയുള്ള കർമ്മമാണോ?

ഉ: കർത്താവുണ്ടെങ്കിലല്ലേ ആ ചോദ്യത്തിനർത്ഥമുള്ളൂ.

ചോ: 'കർത്തൃത്വബുദ്ധി രഹിത കർമ്മഃ' അല്ലേ, കർമ്മയോഗം.

ഉ: അതെ, അതു തന്നെ.

ചോ: ഗീത ഉടനീളം പ്രവൃത്തിയെ ഉപദേശിക്കുന്നല്ലോ.

ഉ: അതെ. കരത്താവില്ലാത്ത കർമ്മത്തെ.

641. അപ്പോൾ ഞാൻ കുടുംബത്തെ ഉപേക്ഷിച്ചിട്ടു ബാഹ്യസന്യാസം (പുറത്തുറവ്) കൈക്കൊള്ളാത്തുമെന്നില്ലല്ലോ.

ഉ: കുടുംബവും ലോകംപോലും നിങ്ങളിൽ ഇരിക്കുമ്പോൾ പുറത്തുറവിനെന്തർത്ഥം? അകത്തുറവാണ് (ആന്തരസന്യാസം) വേണ്ടതു്.

ചോ: ജീവൻമുക്തനു കർമ്മമുണ്ടോ?

ഉ: മനോവ്യാപാരമററിരിക്കുന്നവനാണു ജീവൻമുക്തൻ.

642. ഒരു ജില്ലാഓഫീസർ (മുസ്ലീം)
പുനർ ജനനത്തിൻെറ ആവശ്യമെന്തു്?

ഉ: പുനർ ജനനത്തെപ്പററിപ്പറയുന്ന നിങ്ങൾ ഇപ്പോൾ തന്നെ ജനിച്ചിട്ടുണ്ടോ: മനുഷ്യൻ ദേഹമോ ജീവനോ?

ചോ: രണ്ടും ചേർന്നതു തന്നെ.

ഉ: ഉറക്കത്തിൽ നിങ്ങൾ ഉണ്ടായിരുന്നോ?

ചോ: ഉറക്കം താൽക്കാലിക മരണമാണു്. എപ്പോഴും ഉള്ളതല്ല. എല്ലാം മായ.

ഉ: എന്നാൽ ഈ ചോദ്യത്തിനു വകയില്ലല്ലോ. ജനനവും മരണവുമില്ലെന്നാണു ഞാൻ പറയുന്നതു്.

ചോ: ജനിച്ചിട്ടല്ലേ ഇപ്പോൾ ഇവിടെ ഇരിക്കുന്നതു്.

ഉ: ദേഹമാണ താനെന്ന കരുതുന്നതുകൊണ്ടാണങ്ങനെ വിശ്വസിക്കുന്നതു്.

ചോ: ദേഹവും ജീവനെപ്പോലെ ഒരാളിന്റെ സ്വരൂപത്തിന്റെ അംശംതന്നെ. അങ്ങു പറയുന്നതു മററാരും സമ്മതിക്കുകയില്ല.

ഉ: നാം നമ്മുടെ കാര്യം നോക്കിയാൽമതി. മററുള്ളവരുടെ കാര്യം അവർ നോക്കിക്കൊള്ളും.

ഓഫീസർ യാത്ര പറഞ്ഞു പിരിഞ്ഞു.

ഭഗവാൻ: ഈ സംഭാഷണം അദ്ദേഹത്തിൽ ക്രമേണ പ്രവർത്തിച്ചു കൊള്ളും.

643. സ്വപ്നത്തിൽ പെട്ടെന്നൊരു കെട്ടിടത്തെ കാണുന്നു. എന്നാൽ അതു പല ആണ്ടുകഠം കൊണ്ടു കെട്ടപ്പെട്ടതാണെന്നവർ കരുതുന്നുണ്ടു്. പരിണാമസിദ്ധാന്തത്തിന്റെ അവസാനവും ഇങ്ങനെ തന്നെ. ഇപ്പോഠം മനുഷ്യനായിരിക്കുന്ന താൻ അണുവിൽ നിന്നും പുരോഗമിച്ചു വന്നതാണെന്നു കരുതുകയാണതു്.

644. കാണപ്പെടുന്ന ഓരോ കാര്യത്തിനും ഓരോ കാരണത്തെപ്പറയുന്നു. ആ കാരണത്തിനു വേറൊരു കാരണം പറയും ഇതിനവസാനമുണ്ടോ?. ഏതു പ്രശ്നത്തിനും മൂലകാരണം താനാണു്. ആ താൻ ആരാണെന്നറിയാതെ അന്വേഷണം അവസാനിക്കുകയില്ല. ഭൂതഭാവികഠം നമുക്കു പ്രത്യക്ഷങ്ങളല്ല. ഇപ്പോഴത്തെ അവസ്ഥ പ്രത്യക്ഷമാണു്. സംശയിക്കാനില്ല. അങ്ങനെയുള്ള തന്റെ ഇരിപ്പിനെ അറിഞ്ഞാൽ ചോദ്യം അവസാനിക്കുന്നു.

മാർച്ചു് 12, 1939

645. മുപ്പതോളം വയസ്സു തോന്നിക്കുന്ന ഒരു നല്ല ചെറുപ്പക്കാരൻ കുറെ ചങ്ങാതിമാരുമായി ഹാളിൽവന്നു.

ഞാനാരു്, ഞാനാരു് എന്നു പറഞ്ഞാൽപോരാ. കാണിച്ചു തന്നെങ്കിലേ പ്രയോജനമുള്ളു.

ഉ: ഞാനെന്നതു ഒരാഠം മറെറാരാളിനു കാണിച്ചുകൊടുക്കാൻ പററിയ വിഷയമല്ല. താൻ തന്നെത്തന്നെ ആന്തരമായി അറിയേണ്ടുവസ്തുവാണതു്.

ചോ: 'ഞാൻ' എന്നതെന്താണെന്ന നേരേ പറഞ്ഞു തന്നെ ങ്കിലല്ലേ 'ഞാനാരെന്നുനോക്കൂ' എന്ന പറയുമ്പോഠം നോക്കാനൊക്കു കയുള്ളൂ,

ഉ: അതിൻെറ മാർഗത്തെ പറയാമെന്നല്ലാതെ, ലക്ഷ്യത്തെ അവനവൻ തന്നെ അറിയേണ്ടതാണ്.

ചോ: അങ്ങനെ അറിയാൻ കഴിവില്ലാത്തവന്ന പറഞ്ഞുകൊടു ക്കുക തന്നെ വേണം.

(ഇങ്ങനെ അടക്കം കൂടാതെ സംസാരിക്കാൻ തുടങ്ങിയപ്പോഠം ഭഗവാൻ പറഞ്ഞു)

ഉ: പറയുന്നതിൻെറ സാരമെന്തെന്ന ക്ഷമയോടുകൂടികേഠം ക്കണം. അതല്ലാതെ വിതണ്ഡാവാദത്തിലാണ രസമെങ്കിൽ ഞാൻ തോററുവെന്ന സമ്മതിക്കാം. നിങ്ങഠം ജയിച്ചുവെന്നഭിമാനിക്കു കയും ചെയ്യാം. ഇഷ്ടംപോലെ ചെയ്യൂ.

(ഇവർ ജ്ഞാനത്തെയും ജ്ഞാനമാർഗത്തെയും ഖണ്ഡിക്കണമെ ന്നുകരുതിവന്ന ഹഠയോഗവാദികളായിരുന്നുവെന്ന പിന്നീടറിഞ്ഞു)

മാർച്ച് 13, 1939

646. മാർച്ച് 11—ാം തീയതി ഗാന്ധിജി ഹരിജനത്തിലെഴു തിയിരുന്ന താഴെക്കാണുന്ന ലേഖനത്തെ ഭഗവാൻ പരാമർശിച്ചു.

''ഈശ്വരൻെറ കൃത്യങ്ങളെല്ലാമെത്ര വിചിത്രമായിരിക്കുന്നു. രാജക്കോട്ടിലേക്കുള്ള ഈ യാത്ര എനിക്കും അത്ഭുതമായിത്തോന്നുന്നു. ഞാൻ എന്തിന്ന പോകുന്നു ? എന്തിനുവേണ്ടി ? ഞാനിതെന്നും വിചാ രിച്ചിരുന്നില്ല. ഈശ്വരനിയോഗമാണെങ്കിൽ അതിനെപ്പററി എന്തു ചിന്തിക്കാനിരിക്കുന്നു ? ചിന്തിക്കുന്നതുപോലും ഈശ്വരനിയമത്തി ന്ന തടസ്സമായിത്തീരും സത്യം നോക്കിയാൽ ചിന്തയെ വിടാനെളു പ്പമാണ്. അക്കാരണത്താൽ ശൂന്യം ഒന്നും ഭവിക്കുന്നില്ല. നമ്മുടെ കർത്തവ്യത്തെപ്പററി ആലോചിച്ചിരിക്കുകയേ വേണ്ടൂ.''

ഭഗവാൻ: ഇതെത്ര സത്യമായിരിക്കുന്നു ! ഇതേ ചിന്ത തായു മാനവർക്കുമുണ്ടായിട്ടുണ്ട്. അതിൻെറ താൽപര്യം ഇതാണു്.

മനസ്സ് എവിടെ ചുമ്മാതിരിക്കുമോ (നിശ്ചഞ്ചലമായിരിക്കുമോ) അവിടെ നിന്നും നിത്യാനന്ദം പൊട്ടിപ്പുറപ്പെടുമെന്നു ശ്രുതികൾ ഘോഷിക്കുന്നതിനെ കേട്ടുകൊണ്ടിരുന്നിട്ടും അവിവേകത്താൽ അതിനെ വകവയ്ക്കാതെയും എന്റെ മൗനഗുരുവിനെ വിസ്മരിച്ചു കൊണ്ടും ഞാൻ ഭ്രാന്തികൊണ്ട് മായാ വനത്തിൽ, കഷ്ടം ! അലഞ്ഞുതിരിഞ്ഞു. ഇതെന്റെ തലവിധിതന്നെ.

ചുമ്മാതിരുന്നാൽ ആനന്ദം സ്വയം ജാതമാകുമെങ്കിൽ എന്തിനാണീ യോഗങ്ങളും മററും ?

അറിവിനെ ഏതെങ്കിലും പ്രത്യേക മാർഗത്തിൽക്കൂടി തിരിച്ചുവച്ചാൽ ആനന്ദം കൈവരുമോ ? അതിനുവേണ്ടി അഭ്യാസങ്ങൾ നടത്തുന്നവർ കേവലം ശിശുക്കളാണു്.

താനും ഒഴിഞ്ഞയിടത്താണു് ആനന്ദം വെളിപ്പെടുന്നതു്. ആ ആനന്ദത്തിൽ നീയില്ലാതിരിക്കുമോ? നിനക്കാനന്ദത്തെ വർണ്ണിക്കാനൊക്കാതെ വന്നാൽ നീ പതറിപ്പോകേണ്ടാ. നിനക്കു പ്രത്യേകമൊരു സ്വരൂപമില്ലെന്നു വന്നാലും നീ ഇല്ലാതെപോയി എന്നു കരുതരുതു്. കാരണം നീയും ആനന്ദവും ഏകമാണു്, സനാതനവുമാണു്. ദുഃഖിക്കേണ്ടാ, വത്സ, ഇവിടെ സുഖമുണ്ട്.

മാർച്ച് 15, 1939

647. ചോ: വിചാരം പോലും നമ്മുടേതല്ലാത്ത അവസ്ഥയെപ്പററിയല്ലേ ഗാന്ധിജി പറയുന്നതു്?

ഉ: അതെ. 'ഞാൻ' എന്ന തോന്നലുണ്ടാകുന്നതോടുകൂടിയാണ് ചിന്ത ഉദിക്കുന്നതു്. ലോകം ഉണ്ടെന്നു വരുന്നതു 'ഞാൻ ഉണ്ട്' എന്നു തോന്നിയശേഷമാണ്. അദ്ദേഹം പറയുന്ന അവസ്ഥയിൽ 'ഞാൻ' എന്ന വിചാരവും മറെറല്ലാവിചാരവും അപ്രത്യക്ഷമായിരിക്കുന്നു.

ചോ: ആ അവസ്ഥയിൽ ദേഹബോധം അററിരിക്കണമല്ലോ.

ഉ: ദേഹബോധവും ഒരു വിചാരമാണു്. അദ്ദേഹം പറഞ്ഞ അവസ്ഥയിൽ നിന്നു് വിചാരവും ഉദിക്കുന്നില്ല.

ചോ: വിചാരമൊഴിഞ്ഞിരിക്കുന്നതിനു ഒരു പ്രയാസവുമില്ലെന്നാണദ്ദേഹം പറയുന്നതു്.

ഉ: **സാക്ഷാൽ** ഉള്ള അവസ്ഥയിൽ നാം വിചാരമൊഴിഞ്ഞു തന്നെയാണിരിക്കുക. വേണ്ടിവരുന്ന സമയം അപ്പപ്പോൾ വിചാരത്തെ വരുത്തിക്കൊള്ളുകയാണു്.

ചോ: വിചാരമററ അവസ്ഥയാണു സത്യം. ആ അവസ്ഥ കൈവരണമെന്നു വിചാരിക്കുന്നതും തടസ്സമാണെങ്കിൽ സാധനാദികളും തടസ്സമാണെന്നു പറയേണ്ടിയില്ലല്ലോ.

ഉ: ഇവ തടസ്സമായിത്തീരുന്നതു പ്രാരംഭത്തിലല്ല. സാധനാദികൾ വിഘ്നങ്ങളെ മാററാനാണ്. ആത്മാവിനെ പ്രാപിക്കാനല്ല. ഒടുവിൽ സാധനാദികളും തടസ്സമായി ഭവിക്കുമ്പോൾ ഈശ്വരശക്തി വെളിപ്പെടും. ആത്മാവു സ്വയം പ്രത്യക്ഷമായിരിക്കും.

ചോ: ആത്മാവിൻെറ നില സത്യവും നിത്യവുമാണെങ്കിൽ എന്തു കൊണ്ടതു മററു് കൃത്രിമ കാര്യങ്ങളെയെല്ലാം തരംതാഴ്ത്തി മുന്നിട്ടുനിന്നു് സ്വന്തം വൈഭവത്തെ പ്രകാശിപ്പിക്കുന്നില്ല.

ഉ: തടസ്സങ്ങൾ നിഴലിക്കുന്നതു സാങ്കൽപ്പിക കാര്യങ്ങളിലാണു്. അതുവിട്ടാൽ ഒരുവനു ചിന്തിക്കാൻ പോലും മറെറാന്നില്ലെന്നറിയുക. നിങ്ങളും ഞാനും മറെറാന്നല്ല.

ചോ: ഇതാണു സത്യം എന്നു ആവർത്തിച്ചു കേട്ടിട്ടും അനുഭവത്തിൽ അതു ദൃഢമായി പതിയുന്നില്ല. അതു മനോബലത്തിൻെറ കുറവുകൊണ്ടോ വാർദ്ധക്യദോഷം കൊണ്ടോ എന്നറിയുന്നില്ല.

ഉ: മനസ്സു തീവ്രമായി പ്രവർത്തിക്കുന്നതാണു് മനോബലമെന്നു പറഞ്ഞു വരുന്നു. എന്നാൽ ഇവിടെ ചിന്തയിൽ നിന്നും മാറി ഇരിക്കുന്നതിനെ മനോബലമെന്നു പറയും. യോഗാനുഭവം മുപ്പതുവയസ്സിനു മുമ്പുണ്ടായില്ലെങ്കിൽ പിന്നീടസാധ്യമെന്നു ചിലർ പറയും. ജ്ഞാനാനുഭവത്തിനു വയസ്സു പ്രശ്നമല്ല

ആത്മാവു താനേതാനായ്പ്രകാശിക്കുന്നു. അതിനെ ഉണരാൻ തത്വങ്ങളെ അന്വേഷിക്കേണ്ട കാര്യമില്ല. തത്വങ്ങൾ 24 എന്നും 96 എന്നും പലർ പലമട്ടിൽ പറയുന്നു. ആത്മാവായ തന്നെ അറിയാൻ അനാത്മാകാരങ്ങളായ തത്വങ്ങളെ അന്വേഷിക്കുന്നതെന്തിനു്? സർവ്വത്തിനും സൂക്ഷ്മമായ താൻ തത്വങ്ങളെയും കടന്നു നിൽക്കുന്നവനാണെന്നറിയാനാണു ശാസ്ത്രങ്ങൾ തത്വങ്ങളെ അന്വേഷിക്കുന്നതു്. എന്നാൽ ഒരു യഥാർത്ഥ മുമുക്ഷു തന്നെ അന്വേഷിച്ചാൽ മതിയാവും

മാർച്ച് 17, 1939

648. തത്വരായർ തമിഴിൽ പല ഗ്രന്ഥങ്ങളും എഴുതീട്ടുണ്ടു്. അതിൽ ഒന്നിൽ താൻ ഭൂമിയെ ശയ്യയായും കൗപീനത്തെ വസ്ത്രമായും കൈകളെ ഭിക്ഷാപാത്രമായും ചുമ്മാതിരിക്കുക എന്നതിനെ തൊഴിലായും കൈക്കൊണ്ടിരിക്കുന്നു. തനിക്കൊരു കുറവുമില്ല എന്നദ്ദേഹം സസന്തോഷം പാടിയിരിക്കുന്നു. ഭൂമിയേ എന്റെ ആസനം. കാററ്, ചാമരവും ആകാശം എന്റെ മേൽവിതാനവും വിരക്തി എന്റെ കാമുകിയുമാണു്.'' മഹാരാജാ സന്ന്യാസത്തിലിങ്ങനെയാണു്.

അരുണാചലത്തിൽ എന്റെ ആരംഭകാലത്തു് ഇന്നിവിടെ ഞാനുപയോഗിക്കുന്ന സുഖസാധനങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. ഇഷ്ടപ്പെട്ടിടത്തിരിക്കും, കിടക്കും. അതാണു സ്വതന്ത്രമായ സുഖജീവിതം. ഈ സോഫായും പുതപ്പും മററും ബന്ധമാണു്. എന്തെന്നു കേൾക്കാനാരുമില്ലാത്തതാണു സ്വതന്ത്രത. ഒന്നിനെയും പ്രതീക്ഷിക്കാതിരിക്കുന്നതു പരമസുഖം. അനുഭവത്തിലേ അതു മനസ്സിലാവൂ രാജാധിരാജനും തനിക്കന്യമൊന്നിനെ അറിയാത്ത തുറവി (സന്ന്യാസി) ക്കൊപ്പമാണു്.

മാർച്ച് 18, 1939

649. ഹിന്ദുവേദാന്തം പഠിക്കാൻ കുറച്ചുവർഷങ്ങളായി ഇൻഡ്യയിൽ താമസിച്ചു വരുന്ന, വളരെ ശാലീനനായ, ഒരിംഗ്ലീഷ് വിദ്യാർത്ഥി,

ചോ: ഭഗവദ്ഗീതയിൽ ഒരിടത്തു പറയുന്നു: ഞാൻ ബ്രഹ്മത്തിനും ആധാരമാണു്. ഇനിയൊരിടത്തു പറയുന്നു: ഞാൻ എല്ലാ ജീവജാലങ്ങളുടെയും അന്തര്യാമിയാണു്. ഇതു പരതത്വത്തിന്റെ വിവിധഭാവങ്ങളെ പറയുകയാണെന്നു വിചാരിക്കുന്നു. മൊത്തത്തിൽ ഗീതയിൽ ഭാവനാതീതം, സർവ്വാന്തര്യാമിത്വം ജഗദ്രൂപം എന്നീ മൂന്നു നിലകളുണ്ടെന്നു തോന്നുന്നു. ഇതിൽ ഏതെങ്കിലും ഒരവസ്ഥയിൽ കൂടിത്തന്നെ സാക്ഷാൽക്കാരം സാദ്ധ്യമാണോ, അതോ എല്ലാം കൂടിചേർത്തു കാണണമോ? അതീതത്തിൽ നിന്നു ജഗദ്രൂപത്തിൽ വരുമ്പോൾ വേദാന്തം നാമരൂപങ്ങളെ മായയാണെന്നു ത്യജിക്കുന്നു. വീണ്ടും വേദാന്തം, ആഭരണമെല്ലാം സ്വർണമെന്നതുപോലെ സർവ്വവും ബ്രഹ്മമാണെന്നും പറയുന്ന സത്യമെന്താണു്?

ഉ: ഗീതയിൽ—'ബ്രഹ്മണോഹി പ്രതിഷ്ഠാƒഹം' എന്ന പറയു ന്നതിൽ 'അഹം' എന്നതിനെ അറിഞ്ഞാൽ സർവ്വവുമറിഞ്ഞതാവും.

ചോ: അതു് അന്തര്യാമി ഭാവം മാത്രമല്ലേ ?

ഉ: നിങ്ങരാ ഇപ്പോരാ ഒരു ജീവനാണെന്നും നമുക്കുവെളിയിൽ ലോകമൊന്നുള്ളതായും അതിനും അപ്പുറം ഈശ്വരനൊരാരാ ഉണ്ടെന്നും കരുതുന്നു. ഈ ഭേദസങ്കല്പം ഒഴിയണം. നമ്മെയും ലോകത്തെയും വിട്ടുള്ള ഒരീശ്വരൻ എങ്ങുമില്ല. സൃഷ്ടി, സ്ഥിതി, സംഹാരങ്ങളും ഈശ്വരനായതിനാൽ ഈശ്വരനു്, ലോകത്തെ വിട്ടിരിക്കാൻ സാധ്യമല്ല.

ചോ: 'എന്റെ ഒരംശത്താൽ ലോകമുണ്ടായിരിക്കുന്നു' എന്ന ഗീതയിൽ പറയുന്നതിന്റെ പൊരുളെന്തു് ?

ഉ: ഈശ്വരന്റെ ശക്തിവിശേഷത്താൽ ലോകമുണ്ടായിരിക്കുന്നു എന്നു വേണം അതിനർത്ഥം പറയാൻ. അതുപോലെ ഈശ്വരന്റെ പാദത്തിൽ നിന്നു ലോകമുണ്ടാക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞാൽ ഈശ്വരന്റെ നാലിലൊന്നു ഭാഗംകൊണ്ടു് ലോകംസൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നർത്ഥമല്ല. ഈശ്വരനെ അറിയാത്തതിനാൽ നാം നമ്മെ ഒരു ജീവനായി കരുതുന്നു. ഈ അജ്ഞാനത്തെ മൗനം മൂലം മാറേറണ്ടതാണു്.

മാർച്ചു് 22, 1939.

650. ഒരാന്ധ്രാസന്ദർശകൻ: ഞാൻ ചെയ്തു വരുന്ന ജപത്തെപ്പററി ഭഗവാൻ എന്തു പറയുന്നു?

ഉ: 'നമ' എന്ന ജപം വണക്കത്തെ കുറിക്കുന്നു. അതായതു മനസ്സു് ആത്മാവിനുള്ളിൽ ഒടുങ്ങിയിരിക്കുന്ന അവസ്ഥയെ കുറിക്കുന്നു. ജപത്തിന്റെ തീർന്ന നില അതാണു്. അവിടെ ജപിക്കുന്നവനും ജപവും ഒഴിയുമ്പോരാ ലക്ഷ്യമായ സ്വസ്വരൂപം അവശേഷിക്കുന്നു. ആത്മാവിൽ നിന്നും ആർക്കും വിട്ടുപോകാനൊക്കുകയില്ല. ജപിക്കുന്നവനെ അതു വിഴുങ്ങിക്കളയും.

ചോ: ഭക്തി മുക്തിക്കു വഴി തെളിക്കുമോ?

ഉ: ഭക്തിയും മുക്തിയും വെവ്വേറല്ല. സ്വരൂപാകാരമായിരിക്കുന്നതു തന്നെ ഭക്തി. അതു തന്നെ നമ്മുടെ സാക്ഷാൽ ഇരിപ്പു്. എന്നാലും അതിനെ അറിയാത്തതിനാൽ അപ്രകാരം ഇരിക്കാൻ (ഈശ്വരനോടു ചേർന്നിരിക്കാൻ) ആഗ്രഹിക്കുന്നു. അങ്ങനെ ചേർന്നിരിക്കുകയും ചെയ്യുന്നതു തന്നെ ഭക്തിയും മുക്തിയും. മൗനത്തെ ജ്ഞാനമാർഗമെന്നു പറയും. അതു പരാഭക്തിയാണ്. വിഭക്തി (വേർപാടു) തോന്നുന്നതുവരെ മാത്രമേ ഭക്തി ആവശ്യമായി വരുന്നുള്ളൂ. മുൻപിനാലേ താൻ ഈ ഭക്തിയിലാണിരിക്കുന്നതെന്നറിയുന്നതു ജ്ഞാനം.

'തേഷാം ജ്ഞാനീ നിത്യയുക്തഃ
ഏക ഭക്തിർ വിശിഷ്യതേ,

(എപ്പോഴും എന്നോടു ചേർന്നിരിക്കുന്ന ജ്ഞാനിയേ പരമഭാഗവതർ) എന്ന ഗീതാവചനം ഇതിനു തെളിവാണ്. ഇതു ഭക്തിയും മുക്തിയുമാണു്.

മാർച്ച് 23, 1939.

651. തമിഴ് കൈവല്യ നവനീതത്തിന്റെ ഇംഗ്ലീഷ് ഭാഷാനുവാദം ടൈപ്പ് ചെയ്തുകൊണ്ടിരുന്ന സാധിക് അതിൽ കണ്ട ചില സാങ്കേതിക പദങ്ങളെപ്പറ്റി ചോദിച്ചു.

ഉ: അതിൽ സൃഷ്ടിയുടെ ഉൽപത്തിയെപ്പററി പറയുന്നുണ്ട്. അതു് അത്ര വളരെ മുഖ്യമല്ല. ശ്രുതികളിൽ അതിനെ പ്രതിപാദിക്കുന്നില്ല. എങ്കിലും അതറിയാനാഗ്രഹിക്കുന്നവരെ സമാധാനപ്പെടുത്താൻ വേണ്ടി പ്രസ്താവിച്ചതാണ്. പുസ്തകം ആത്മാവിനെ നിരൂപിക്കുന്നു. അതിന്റെ ഉദ്ദേശവും അതാണ്.

ഒരു വൻപ്രകാശധോരണിയിൽ കണ്ടുമറയുന്ന നിഴലുകളാണു ലോകമായി തോന്നപ്പെടുന്നതു്. നിഴലുകളെക്കാണാനും വെട്ടം ആവശ്യമാണ്.

ഭഗവാൻ തുടർന്നു: ദ്രഷ്ടാവും ദൃശ്യവും ഒന്നിച്ചു തോന്നി ഒന്നിച്ചു മറയുന്നു. ഏതാധാരത്തിന്മേലാണ് ഇങ്ങനെ കണ്ടുമറയുന്നതെന്നന്വേഷിക്കുകയാണു മുഖ്യം. സ്വപ്നത്തിൽ ഈ രണ്ടും ഒന്നിച്ചു മറയുന്നതുപോലെ തന്നെ ജാഗ്രത്തിലും അവ പ്രത്യക്ഷമായി മറയു

ന്നു. എന്നാലും നാം കണ്ടാലും കണ്ടില്ലെങ്കിലും ലോകം വെളിയിൽ സ്ഥിതി ചെയ്തു കൊണ്ടിരിക്കുന്ന വെന്നു് പറയുന്നവർക്കു് ആത്മാവിൽ നിന്നു് ആകാശവും അതിൽ നിന്നുമന്യഭൂതങ്ങളുമുണ്ടാകുന്ന വെന്നു് ക്രമസൃഷ്ടിയെ പറയേണ്ടിയിരിക്കുന്നു. കാണുന്നവനും കാഴ്ചയും ഒന്നിച്ചുണ്ടായി ഒന്നിച്ചു മറയുന്നതിനെ യുഗപദ് സൃഷ്ടി എന്നു പറയും. യഥാർത്ഥ മുമുക്ഷു ഇതുകളെ വകവയ്ക്കാതെ ആത്മാവിൻെറ നിജ സ്വരൂപത്തെ ഉററുനോക്കി ഇരിക്കും.

മാർച്ച 24, 1939

652. ഒരു ഭക്തൻ ഭഗവാനു സമർപ്പിച്ച ഒരു സംസ്കൃത സ്തോത്രത്തിൽ പറഞ്ഞിരുന്ന ആവർത്ത പുരിയെപ്പററി ഭഗവാൻ പറഞ്ഞു. ആവർത്തം നീർച്ചുഴിയാണ്. നീർച്ചുഴിയൽ എന്നതിനെത്തന്നെ നീർച്ചുഴി എന്നുപറയുന്നതു്. ഈ സ്ഥലം മധുര ഡിസ്ട്രിക്ററിലാണ്. ഒരുകാലത്തു് ഇവിടം ജലപ്രളയത്തിൽ മുങ്ങിയപ്പോൾ ശിവൻ ശൂലം കുത്തി ഭൂമിയിൽ ദ്വാരമുണ്ടാക്കി അതുവഴി വെള്ളം വാർന്നു പോയി, ജനങ്ങൾ രക്ഷിക്കപ്പെട്ടതായി സ്ഥലപുരാണത്തിൽ പറയപ്പെടുന്നു.

തിരുച്ചുഴി ക്ഷേത്രത്തിനു മുന്നിൽ ഒരു പവിത്ര തടാകമുണ്ടു്. ഇതിൽ മകര പൗർണ്ണമിക്കു മുമ്പുള്ള പത്തു ദിവസം പ്രതിദിനം ഒരടി എന്ന കണക്കിൽ ജലനിരപ്പുയരും. പൗർണ്ണമിക്കുശേഷം പത്തുദിവസം കൊണ്ടു് താഴുകയും ചെയ്യുമത്രെ. എല്ലാക്കൊല്ലത്തിലും ഇപ്പോഴും ഇങ്ങനെ സംഭവിച്ചു വരുന്നു. ഇക്കാലത്തു ഇതിൽ സ്നാനം ചെയ്യാൻ തീർത്ഥാടകർ വന്നെത്തും. ഇതിലെ ജലം ഗന്ധകം കലർന്നതായതിനാൽ കുളിക്കുന്നവരുടെ വെള്ളിയിലുള്ള ആഭരണങ്ങൾ കറുത്തു പോകാറുണ്ടു്. താൻ ബാലനായിരുന്നപ്പോൾ ഇക്കാര്യം മനസ്സിലാക്കിയിട്ടുണ്ടെന്നും ഭഗവാൻ പറഞ്ഞു.

ഈ ഗ്രാമത്തിൻെറ ഒരു വശത്തു് കൗണ്ഡിന്യ നദിയും മറുവശത്തു് തടാകവുമാണു്. തടാകത്തിൻെറ വരമ്പുകൾ ചെളികൊണ്ടുള്ളതാണു്. ചുററളവു മൂന്നു മൈൽ കാണും. ഗ്രാമനിരപ്പിൽ നിന്നും ഉദ്ദേശം 20 അടി പൊക്കത്തിലാണു തടാകം സ്ഥിതി ചെ

എന്നതു' അത്ഭുതമാണ്. എന്നിരുന്നാലും വർഷകാലത്തു് വെള്ളം പൊങ്ങി മറിയുമ്പോൾ ജലം മററു സ്ഥാനങ്ങളിലോട്ടൊഴുകിപ്പോകുമെന്നല്ലാതെ ഗ്രാമത്തെ ബാധിക്കുകയില്ല.

ഏപ്രിൽ 1, 1939

653. വേലൂരിൽനിന്നും അദ്ധ്യാപകയോഗത്തിനു വന്നിരുന്ന ചിലർ ഭഗവദ്ദർശനത്തിനു വന്നു. ഒരാൾ,

'വലിയൊരു കാട്ടിലകപ്പെട്ടേ,നയ്യോ
വഴിയും കാണാതെ ഉഴലുന്നേൻ' എന്നുപറഞ്ഞു.

ഉ: കാടും മേടുമെല്ലാം മനസ്സിലേ ഉള്ളൂ. മറെറങ്ങുമില്ല. വിചാരമററിരിക്കുന്നതേ പ്രതിവിധിയാവുകയുള്ളൂ.

ചോ : സമൂഹത്തിൽപ്പെട്ടിരുന്നുകൊണ്ടു് വിചാരം കൂടാതെ ഇരിക്കാനൊക്കുമോ ?

ഉ: തന്നെ ശരീരത്തോടു് ചേർത്തുവച്ചുകൊണ്ടു് സമൂഹത്തിലിരിക്കുന്നുവെന്നും വ്യവഹാരം ചെയ്യുന്നുവെന്നും മററും പറയുന്നു. നിങ്ങൾ ദേഹമോ മനസ്സോ അല്ലാതിരിക്കവെ അവയാണെന്നു പറയുന്നു. ഇതെല്ലാം വിട്ടിരിക്കുന്ന ഒരവസരം നിങ്ങൾക്കുണ്ടു്. ഉറക്കം. അപ്പോൾ നിങ്ങൾ ഏതു സമൂഹത്തിലിരിക്കും ?

നോക്കൂ, മാററമററ നിങ്ങളുടെ സാക്ഷാൽ സ്വരൂപം അവസ്ഥാത്രയങ്ങളിലും ഉള്ളതായിരിക്കുന്നു. അവസ്ഥകൾ മാറിക്കൊണ്ടിരിക്കുന്നതിനാൽ നശ്വരങ്ങളാണ്. നിങ്ങൾ നിങ്ങളെ അറിയാതിരുന്ന സുഷുപ്തിയിലും നിങ്ങളുണ്ടായിരുന്നുവെന്ന സത്യത്തെ മറക്കരുതു്. മുൻ പറഞ്ഞ നശ്വരങ്ങൾ നിങ്ങളുടെ ഈ അനശ്വര സത്തയിൽ സിനിമാ സ്ക്രീനിൽ ചലച്ചിത്രങ്ങളെന്നപോലെ കണ്ടു, മറഞ്ഞുപോകുന്നവയായിരിക്കുകയാണ്. സ്ക്രീൻ മാറാതിരിക്കവെ ചലച്ചിത്രങ്ങൾ മാത്രം മാറിക്കൊണ്ടിരിക്കുന്നു. അതുപോലെ നിങ്ങളുടെ ദേഹവും മനസ്സും എങ്ങെങ്ങും ചരിക്കുമ്പോഴും (ആത്മാവു്) നിശ്ചലമായി ഇരുന്ന നിലയിൽതന്നെ ഇരിക്കുകയാണ്. ഇതു ശാന്തിയുടെ അനുഭൂതിസ്വരൂപമാണ്.

ചോ: ഗുരു കാരുണ്യം കൂടാതെ ആനന്ദപ്രദമായ ഈ നിശ്ചലാവസ്ഥയെ സാക്ഷാൽക്കരിക്കാനൊക്കുകയില്ലല്ലോ.

ഉ: നിങ്ങളുടെ സത്ത ആനന്ദമാണ്. സത്തയെ വിട്ടിരിക്കാൻ നിങ്ങൾക്ക സാദ്ധ്യവുമല്ല. നിങ്ങൾ നിങ്ങളെ ദേഹത്തിലും മനസ്സിലും ഇരിക്കുന്നതായി കാണുന്നു. ദേഹവും മനസ്സും നശ്വരങ്ങളാണ്. എന്നാൽ നിങ്ങളുടെ സത്ത അനശ്വരമാണ്. നശ്വരങ്ങൾക്കെല്ലാമാധാരമായ ഈ സത്തയെ, സാക്ഷാൽസ്വരൂപത്തെ ഉണരുക.

ചോ: ഞാൻ വെല്ലൂരിൽ അനുഭവിച്ചിട്ടില്ലാത്ത ശാന്തിയാണ് എനിക്ക് ഭഗവത്സന്നിധിയിൽ ലഭിക്കുന്നത്.

ഉ: സ്ഥലകാലങ്ങളെ അപേക്ഷിച്ചുള്ള അനുഭവങ്ങൾ സത്യമല്ല. ഇവിടത്തെ ശാന്തി വെല്ലൂരിൽ കിട്ടിയിരുന്നുവെങ്കിൽ നിങ്ങൾ ഇവിടെ ശാന്തി അനുഭവിക്കുമായിരുന്നില്ല.

ചോ: നാം നമ്മെ അറിയുമ്പോൾ ലോകം അനിത്യമാണെന്നറിയും അല്ലേ ?

ഉ: അതെന്തിന് ? നിത്യമായ ആത്മസ്വരൂപത്തിൽ നിന്നുമകന്നുപോകുന്ന മനസ്സിനെ വീണ്ടും ആത്മാഭിമുഖമാക്കിത്തീർക്കാൻ മനസ്സു സ്വസങ്കല്പത്തിൽക്കൂടി വരിച്ചിരിക്കുന്ന ഈ ലോകം നശ്വരമാണെന്നു ഗ്രന്ഥങ്ങൾ ചൂണ്ടിക്കാണിക്കുന്നു. ലോകം അനിത്യമാണെന്നു പറഞ്ഞതുകൊണ്ടായില്ല. നിങ്ങളുടെ നിത്യത്വത്തെ കാണണം.

ചോ: ഒരുവൻ എല്ലാത്തിലും ഉദാസീനനായിരിക്കണമെന്നു പറയുന്നതിന്റെ ഉദ്ദേശമെന്താണ് ?

ഉ: അതെ. ഹിതാഹിതങ്ങൾ വിട്ടിരിക്കുന്നതിനെയാണു് ഉദാസീനത എന്നു പറയുന്നത്. 'ഔദാസീന്യമഭീപ്സിതം' ദൃശ്യങ്ങളെല്ലാം നിലയററവയാണെന്നറിയുമ്പോൾ ഹിതാഹിതങ്ങൾക്കിടമേത് ? മാത്രമല്ല, അഹന്തയെ അപേക്ഷിച്ചുമാത്രമുള്ള ഹിതാഹിതങ്ങൾക്കെന്തർത്ഥമുണ്ട്.

ചോ: ഉദാസീനമായിരുന്നാൽ കർത്തവ്യകർമ്മങ്ങളിൽ താൽപര്യം കുറഞ്ഞുപോവുകയില്ലേ ?

ഉ: കർത്തവ്യകർമ്മാനുഷ്ഠാനങ്ങൾക്കുവേണ്ടി ഹിതാഹിതങ്ങളെ നോക്കുന്നതെന്തിന് ? അതു വേണ്ട വിധത്തിൽ നടക്കും. ദേഹം എന്തിനുവേണ്ടിയുണ്ടായോ ആ കർത്തവ്യങ്ങളെ അതു നിറവേററി ക്കൊള്ളും. യുദ്ധത്തിൽനിന്നും പിൻവാങ്ങിനിന്ന അർജ്ജുനനോട് കൃഷ്ണൻ പറഞ്ഞതു് "ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും നീ യുദ്ധം ചെയ്തേ മതിയാവൂ' എന്നാണ്. നാം ചെയ്യേണ്ടതു് എത്ര ഇഷ്ടപ്പെ ട്ടില്ലെങ്കിലും ചെയ്തുതന്നെ ആകണം. നടക്കേണ്ടതു നടക്കും. നടക്കാൻ പാടില്ലാത്തതു നാം എത്ര പരിശ്രമിച്ചാലും നടക്കുകയുമില്ല. ഇഷ്ടാ നിഷ്ടങ്ങളും കർത്തൃത്വവും നോക്കാതെ നാടകത്തിൽ കഥാപാത്ര ങ്ങൾ നടിക്കുന്നതു നോക്കുക. അതുപോലെ ലോകരംഗത്തു് ജീവിത ധർമ്മങ്ങളെ നാം നിർവ്വഹിക്കേണ്ടിയിരിക്കുന്നു.



### ഗുരുസ്തുതി

രമണനേ ജ്ഞാനരശ്മി
തൂകുന്നൊരർക്കനാവും
രമണനേ യിഹത്തിൽ മിന്നും
രത്നപ്രകാശദീപം
രമണനേ വിമല വേദ
നാട്ടിന്നധീശനാവും
രമണനേ ജ്ഞാന രാജ്യ
മാളുന്ന ചക്രവർത്തി ! !

# തിരുവണ്ണാമല ക്ഷേത്രം

'ഞാൻ' 'എന്റേതു്' എന്ന ദോഷഭയം ദേവാദികളെയും വിട്ടു മാറിയിട്ടില്ല. ഒരിക്കൽ 'ആരാണു വലുതു്' എന്ന ഒരു തർക്കം ബ്രഹ്മാവിനും വിഷ്ണുവിനും തമ്മിലുണ്ടായി. ഈ തർക്കം തീരുമാനിക്കാൻ ശിവനെക്കൊണ്ടേ കഴിയൂ. ശിവൻ അടിമുടിയില്ലാത്ത ഒരു ജ്യോതിർനാളമായി അവരുടെ മുമ്പിൽ പ്രത്യക്ഷനായി. ഇതിന്റെ മുടി (മുകളററം) കാണാൻ ബ്രഹ്മാവു് ഒരരയന്നത്തിന്റെ രൂപത്തിൽ ആകാശത്തേക്കു പറന്നു. പാദം കണ്ടുപിടിക്കാൻ വിഷ്ണു ഭൂമി കുഴിച്ചുതുടങ്ങി. വളരെ ദൂരം കുഴിച്ചുപോയിട്ടും ശിവപാദം എവിടെ ആരംഭിക്കുന്നു എന്നറിയാതെ പരാജിതനായി മടങ്ങിവന്നു. ആകാശത്തു് എത്രദൂരം ഉയർന്നുചെന്നിട്ടും ശിവന്റെ മുടി (ശിരസ്സു്) കണ്ടുപിടിക്കാൻ കഴിയാതെ ബ്രഹ്മാവും മടങ്ങി വരുകയായിരുന്നു. മടങ്ങിവരവെ ബ്രഹ്മാവു് ആകാശപഥത്തിൽ ഒരു താഴമ്പൂവിനെ കണ്ടു് അതിനെയും കൂട്ടിക്കൊണ്ടുവന്നു. ശിവന്റെ ശിരസ്സു കണ്ടതായി സാക്ഷി പറയാൻ ബ്രഹ്മാവു് താഴമ്പൂവിനോടു ശുപാർശ ചെയ്തിരുന്നു. താൻ ശിവശിരസ്സു മുകളിൽ കണ്ടെത്തി എന്നു് ബ്രഹ്മാവു് വിഷ്ണുവിനോടു പറഞ്ഞു് വിജയിച്ചതായി അവകാശപ്പെട്ടു. ബ്രഹ്മാവിനു വേണ്ടി താഴമ്പൂവതു ശരിവയ്ക്കുകയുംചെയ്തു. ബ്രഹ്മാവു കള്ളം പറഞ്ഞ ഉടനെ ജോതിർനാളത്തിൽനിന്നും ശിവൻ പ്രത്യക്ഷനായി ബ്രഹ്മാവിനേയും താഴമ്പൂവിനേയും ശപിച്ചിട്ടു് ബ്രഹ്മാവിനെക്കാൾ വലിയവൻ വിഷ്ണുവാണെന്നു പ്രഖ്യാപിക്കുകയും ചെയ്തു. ശാപമനുസരിച്ചു ബ്രഹ്മാവിന്റെ പ്രതിഷ്ഠക്കു പ്രത്യേകം ക്ഷേത്രം നിരോധിക്കുകയുണ്ടായി. ശിവക്ഷേത്രങ്ങളിൽ താഴമ്പൂ ഉപയോഗിക്കാൻ പാടില്ലെന്നും വിലക്കപ്പെട്ടു.

ഇപ്രകാരം ശിവനു് ആദിയന്തങ്ങൾ ഇല്ലെന്നു അനുഭവത്തിൽ കൂടി മനസ്സിലാക്കിയ ബ്രഹ്മാവിഷ്ണുക്കൾ ശിവനെ മലമുകളിൽ ജ്യോതിയുടെ രൂപത്തിൽ കാണാനൊക്കണം എന്നു പ്രാർത്ഥിച്ചു. ആണ്ടിലൊരിക്കൽ കാർത്തിക മാസത്തിലെ കാർത്തിക നക്ഷത്രത്തിൽ

തിരുവണ്ണാമല മുകളിൽ തന്നെ കണ്ടുകൊള്ളാൻ ശിവൻ അനുവാദക്കീ കയുംചെയ്തു. അങ്ങനെ ശിവൻ മൂർത്തീകരിച്ചുണ്ടായതാണ് തിരു വണ്ണാമല എന്നാണ് അതിൻെറ സ്ഥലപുരാണം.

സ്ഥാനം. തമിഴ്നാട്ടിലെ വടക്കേ ആർക്കാട്ട ജില്ലയിലുള്ള തിരുവണ്ണാമല അതേ പേരിലുള്ള താലൂക്കിൻെറ ആസ്ഥാനമാണ്. സതേൺറയിൽവേ വില്ലുപുരം–കാട്ട് പാടി ലൈനിലാണ് തിരുവ ണ്ണാമല റയിൽവേസ്റ്റേഷൻ. വില്ലുപുരത്തുനിന്നും 42 മൈലും കാട്ട് പാടിയിൽനിന്നും 58 മൈലും ദൂരമുണ്ട്. ഇവിടെ അരലക്ഷത്തോളം ജനങ്ങൾ അധിവസിച്ചുവരുന്നു. ഈ സ്ഥലത്തേക്ക് മദ്രാസ്, ബാം ഗ്ളൂർ, സേലം, ചിദംബരം, തിരുച്ചിറാപ്പള്ളി തുടങ്ങി പല സ്ഥല ങ്ങളിൽനിന്നും നേരിട്ട ബസ്സ്സർവ്വീസുകൾ ഉണ്ട്.

അരുണാചലംകുന്ന് അഥവാ തിരുവണ്ണാമല കടൽ നിരപ്പിൽ നിന്നും 2668 അടിപൊക്കത്തിൽ സ്ഥിതിചെയ്യുന്നു. ഭൂഗർഭശാസ്ത്ര ജ്ഞരുടെ അഭിപ്രായത്തിൽ ലോകത്തു കാണാവുന്ന നാലുതരം ആഗ്നേയ ശിലകളിൽ ഒന്നാണ് തിരുവണ്ണാമല. ഈ ശാസ്ത്രീയ നിഗ മനം ഇതിൻെറ ആദിയെപ്പററിയുള്ള നമ്മുടെ ഐതിഹ്യങ്ങളുടെ യാഥാർത്ഥ്യത്തെ സ്പർശിക്കുന്നുണ്ട്. നമ്മുടെ വേദാന്തം എപ്പോഴും ശാസ്ത്രത്തിൽ അധിഷ്ഠിതമാണല്ലോ. ഒരു അമേരിക്കൻ ഭൂഗർഭശാ സ്ത്രജ്ഞൻ ഇപ്രകാരം പറയുന്നു. ''ഈ ആഗ്നികശിലാ സംഘാതം ലോ കത്തു് ജീവോൽപത്തിക്കു മുമ്പെന്നല്ല, നവഗ്രഹങ്ങളുടെ ഉല്പത്തിയ്ക്കും മുമ്പേ ആവിർഭവിച്ചതായിരിക്കണം. ഇതു് ഹിമലലയത്തെക്കാളും വളരെ പഴക്കം ഉള്ളതാണെന്നതിനു സംശയമില്ല. ചുററുമുള്ള സമത ലങ്ങളിൽനിന്നും വിട്ടുമാറി, പൊടുന്നനവെ ആകാശത്തു കുതിച്ചു പൊങ്ങി നിൽക്കുന്ന ഈ മല കാലത്തെ വെല്ലുവിളിച്ചുകൊണ്ട് ബഹുസഹസ്രാബ്ദങ്ങളായി നിലകൊള്ളുകയാണ്.

എവിടെ ആരംഭിക്കുന്നു, എവിടെ അവസാനിക്കുന്നു എന്നു നിർ ണ്ണയിക്കാനാവാതെ അനവധി ചെറുകുന്നുകളും പള്ളങ്ങളും മേട്ടകളും ഈ മലക്കുചുററുമുണ്ട്. ഇതിൻെറ താഴത്തെ ചുററളവ് 8 മൈലാണ്.

തിരുവണ്ണാമല കൃതയുഗത്തിൽ അഗ്നിപർവ്വതമായിരുന്നുവെന്നും ത്രേതായുഗത്തിൽ പൊന്മലയായിരുന്നുവെന്നും ദ്വാപരയുഗത്തിൽ

താമ്രമലയായിരുന്നുവെന്നും കലിയുഗത്തിൽ ശിലാശൈലമാണെന്നും ആണു് പൌരാണിക മതം. ഹിമാലയം ദേവതാത്മാവാണെന്നു സ്തുതിക്കപ്പെടുമ്പോൾ തിരുവണ്ണാമലയെ പ്രത്യക്ഷത്തിൽ ശിവനായി ത്തന്നെ കണ്ടു അനവധി ജ്ഞാനികൾ സ്തോത്രങ്ങൾ പാടി ആരാധി ച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ ഒടുവിലത്തെ ജ്ഞാനിയാണു് ഈ ഗ്രന്ഥ ത്തിനാസ്പദമായ രമണ മഹർഷി.

### തിരുവണ്ണാമല മാഹാത്മ്യം :

തിരുവണ്ണാമലയെപ്പററി ചിന്തിക്കുന്നതുതന്നെ മോക്ഷത്തിനു ഹേതുകമാണെന്നു പറയപ്പെടുന്നു. തിരുവാരൂരിൽ ജനിക്കുന്നതും വാരാ ണസിയിൽ മരിക്കുന്നതും ചിദംബരത്തു് ആരാധിക്കുന്നതും ഇതുപോ ലെ മോക്ഷഹേതുകമാണെന്നു പുരാണങ്ങൾ ഘോഷിക്കുന്നു. പഞ്ചഭൂ തങ്ങളിൽ, കാഞ്ചീപുരം, ഭൂമിയേയും തിരുവണൈക്കാവൽ, ജലത്തെ യും തിരുവണ്ണാമല അഗ്നിയേയും കാളഹസ്തി വായുവിനേയും ചിദം ബരം ആകാശത്തെയും പ്രതിനിധാനം ചെയ്യുന്നുവെന്നും പ്രസിദ്ധമാ ണു്. ആറാധാരങ്ങളിൽ തിരുവണ്ണാമല മണിപൂരകമാണു്. അപ്പർ, സുന്ദർ, മാണിക്കവാചകർ, സംബന്ധർ തുടങ്ങിയ ജ്ഞാനികൾ ഈ ക്ഷേത്രം സന്ദർശിച്ചു് അരുൾപാട്ടുകൾ പാടിയിട്ടുണ്ടു്. ബ്രഹ്മാവിഷ് ണുക്കളുടെ മത്സരവും തുടർന്നുള്ള തൃക്കാർത്തിക ദീപമഹോത്സവവും ശ്രീപാർവ്വതി തപസ്സുചെയ്തു് ശിവന്റെ ദേഹാർദ്ധം സമ്പാദിച്ച തും അരുണഗിരിനാഥർ, ഗുഹനമശിവായർ എന്നിവർ തുടങ്ങി രമ ണമഹർഷിവരെയുള്ള അനവധി മഹത്തുക്കൾ സ്വസ്വരൂപസാക്ഷാൽ ക്കാരാർത്ഥം ഇവിടെ അധിവസിച്ചിരുന്നതും മററും ഈ സ്ഥലത്തി ന്റെ സുപ്രസിദ്ധിക്കു കാരണമായിത്തീർന്നിട്ടുണ്ടു്. പോരെങ്കിൽ രമണമഹർഷിയുടെ ദർശനാർത്ഥം ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽ നിന്നും ഭക്തഗണങ്ങൾ പ്രവഹിച്ചു തുടങ്ങിയതോടുകൂടി തിരുവ ണ്ണാമല ലോകദൃഷ്ടികളിൽ തന്നെ ഇപ്പോൾ മായാമുദ്രയായിപ്പതി ഞ്ഞിട്ടുണ്ടു്. സ്കാന്ദപുരാണത്തിൽ മുരുകൻ വടക്കുനിന്നും തെക്കോട്ടു സഞ്ചരിച്ചു് പത്മാസുരനെ വധിക്കാൻ പോയപ്പോൾ തിരുവണ്ണാമല യിൽ വന്നു ദർശനം നടത്തിയിരുന്നതായി പ്രസ്താവിക്കപ്പെട്ടിരിക്കു ന്നു. സംസ്കൃതത്തിലും തമിഴിലും ഉണ്ടായിട്ടുള്ള പ്രാചീന കൃതിക ളെല്ലാം തിരുവണ്ണാമല ക്ഷേത്രത്തെയും കാർത്തിക ദീപോത്സവത്തെ

പ്പററിയും പരാമർശിച്ചിട്ടുണ്ട്. തിരുവണ്ണാമലയെ കീർത്തിച്ചിട്ടുള്ള കണക്കററ ഗ്രന്ഥങ്ങളിൽ ഋഗ്വേദം, അഥർവണവേദം, ശരഭോപനിഷത്തു്, സൂതസംഹിത, രുദ്രസംഹിത, ശിവമഹാപുരാണം, ശിവരഹസ്യം, ജീവകചിന്താമണി, കാർനാൽപതു്, കലവാഴി നാൽപതു് കാന്തപുരാണം, വില്ലി ഭാരതം, പെരിയ പുരാണം, തേവാരം, തിരുവാചകം, തിരുപ്പുകഴ്, എന്നിവ ആ വലിയ ശേഖരത്തിൽപെടും. ഈ ക്ഷേത്രവുമായി ബന്ധപ്പെട്ട 260 തീർത്ഥ ഘട്ടങ്ങളും നാനൂറു് ലിംഗ പ്രതിഷ്ഠകളും ഉണ്ടെന്നുള്ളതും അപാരമായ ക്ഷേത്ര മഹത്വത്തിനു് നിദാനമാണു്.

ഇതിൽ ക്ഷേത്രത്തിനുള്ളിലുള്ള ശിവഗംഗാതീർത്ഥം, മലയുടെ എട്ടുവശങ്ങളിലുമായുള്ള ഇന്ദ്രതീർത്ഥം, യമതീർത്ഥം, അഗ്നിതീർത്ഥം, നിരുതി, വായു, വരുണ, കുബേര, ഈശാന, വിഷ്ണു, അഗസ്ത്യ, വസിഷ്ഠം, തീർത്ഥങ്ങൾ അത്യന്തം പവിത്രങ്ങളും സുപ്രസിദ്ധങ്ങളുമാണു്. മലമുകളിൽ മുലപ്പാൽ തീർത്ഥവും പാദതീർത്ഥവും ഉണ്ടു്. കൂടാതെ മലയെ ചുററി, ഗൗതമാശ്രമം, ശേഷാദ്രി; സ്വാമി സന്നിധി, വിശ്വപ്രസിദ്ധമായ രമണാശ്രമം, ആദി അണ്ണാമലക്ഷേത്രം, മാണിക്കവാചകർക്ഷേത്രം, ദുർഗ്ഗാക്ഷേത്രം, പവിഴക്കുന്നു്, എന്നിവയും അനവധി മഠങ്ങളുമുണ്ടു്. കുന്നിനു മുകളിൽ മദ്ധ്യഭാഗത്തായി വിരൂപാക്ഷഗുഹ, മാമരത്തുഗുഹ, സ്കന്ദാശ്രമം, മററുപല ഗുഹകളും കാണാം. ഈ മലയെ പരാമർശിച്ചുള്ള പുരാണേതിഹാസങ്ങൾ, ഭക്തിമത സാഹിത്യങ്ങൾ, ശിൽപവിഭവങ്ങൾ, കൊത്തുപണികൾ, ദേവതകളുടേയും സന്യാസിമാരുടേയും, യതീശ്വരന്മാരുടെയും എക്കാലങ്ങളിലുമുള്ള സംഗമങ്ങൾ, തീർത്ഥങ്ങൾ, ലിംഗസ്ഥാനങ്ങൾ നാലു ചുററിനും പരപ്പേറിയ സമതലഭാഗങ്ങൾ, മഹാകാർത്തിക ജ്യോതി എന്നിവ പ്രകൃത്യാ തന്നെ ഈ മലയെ ലോകത്തുള്ള മനോജ്ഞ ദൃശ്യങ്ങളിലൊന്നാക്കിത്തീർത്തിട്ടുണ്ടു്.

അരുണാചലം : തമിഴ് പുരാണങ്ങളും ഇതിനു ഹിമാലയത്തെക്കാൾ പഴക്കമുണ്ടെന്നു പറയുന്നു. അരുണ = ചുവന്ന എന്ന അർത്ഥത്തിൽ ഇതിനെ ശോണാചലമെന്നും പറയുന്നുണ്ടു്. അരുണ = ശക്തി, എന്ന അർത്ഥത്തിൽ അരുണാചലം ശിവശക്തികളെ കുറിക്കുന്നുവെന്നു വേദാന്തികൾ അഭിപ്രായപ്പെടുന്നു. ഇതിനെ ദിവ്യതേജസ്സിന്റെ മല എന്നും കൽപിച്ചുവരുന്നു. ക്ഷേത്രത്തിനുള്ളിലെ ഒരു ശിലാ

ശാസനത്തിലും സാഹിത്യരത്നാകരം എന്ന ഒരു സംസ്കൃത കൃതിയിലും ഇതിന്റെ പേരു സോണാചലം (ചുവന്ന പർവ്വതം) ആണെന്നു കാണുന്നു. ഇതൊരു തേജോലിംഗമാണെന്നാരാധിക്കപ്പെടുകയും ചെയ്യുന്നുണ്ട്. അരുണാചലം തിരുവണ്ണാമല നഗരത്തിന്റെ പിൻവശത്തു സ്ഥിതിചെയ്യുന്നു. ക്ഷേത്രം മലയുടെ അടിവാരത്തിലാണു്.

ക്ഷേത്രവിവരണം : ക്ഷേത്രം, തിരുവണ്ണാമല റയിൽവേസ്റ്റേഷനു അരമൈൽ പടിഞ്ഞാറുമാറി കിഴക്കുമുഖമായി സ്ഥിതിചെയ്യുന്നു. കിഴക്കുവശത്തുള്ള രാജഗോപുരമാണേററവും ഉയർന്നതു്. തിരുമഞ്ഞണ ഗോപുരം തെക്കും പെയ്ഗോപുരം പടിഞ്ഞാറും അമ്മിണി അമ്മ ഗോപുരം വടക്കും സ്ഥിതിചെയ്യുന്നു. 25 ഏക്കർ ഉററ വിസ്താരത്തോടുകൂടിയ ഈ ക്ഷേത്രം തമിഴ്നാട്ടിലെ ഏററവും വലിയ ക്ഷേത്രങ്ങളിലൊന്നാണു്. ഉള്ളിൽ കടക്കേണ്ടതു കിഴക്കേ ഗേററിൽ കൂടിയാണു്. അവിടെ വെളിയിലായി ഒരു പതിനാറുകാൽ മണ്ഡപവും നാലുകാൽ മണ്ഡപവും കാണാം. അകത്തു പ്രവേശിച്ചാൽ നാം ആദ്യം അഞ്ചാം പ്രാകാരത്തിലെത്തുന്നു. അവിടെ ആദ്യം കാണുന്ന ഗോപുര ഗണപതിയെയാണു് ആദ്യം ആരാധിക്കേണ്ടതു്. അടുത്തായി കമ്പതിലയന്നാർ സന്നിധിയും ജ്ഞാനപ്പാൽ മണ്ഡപവും കാണാം. ഇവിടെയാണു് പ്രബുദ്ധദേവരായ രാജാവിനുവേണ്ടിയുള്ള അരുണഗിരിനാഥരുടെ പ്രാർത്ഥനയനുസരിച്ചു് (അതലശേഷനാരാട- എന്ന സ്തുതി) മുരുകേശ്വരൻ ഒരു സ്തംഭത്തിൽ പ്രത്യക്ഷനായതു്. തെക്കോട്ടു മാറിയാൽ ശിവഗംഗാ തീർത്ഥം കാണാം. അതിനു് കൽപ്പടികളും ചുററും തിരുമലപതി മണ്ഡപവും ഉണ്ടു്. അഞ്ചാം പ്രാകാരത്തിന്റെ തെക്കുകിഴക്കേ മൂലയിലുള്ള അടിയാർ വിടുതിയിൽ ഭക്തജനങ്ങൾ വിശ്രമിച്ചുവരുന്നു. ശിവഗംഗാ തീർത്ഥത്തിന്റെ വടക്കുപടിഞ്ഞാറുവശത്തു് സിദ്ധിവിനായകർ ക്ഷേത്രമുണ്ടു്. നേരെ പടിഞ്ഞാറുവശത്താണു് തീർത്ഥവാരിമണ്ഡപം. തെക്കേ പ്രാകാരത്തിൽ മംഗള വിനായകർ സന്നിധിയും തെക്കേ ഗോപുരത്തിന്റെ പടിഞ്ഞാറുവശത്തു് തിരുവരുൾ വിലാസ മണ്ഡപവും കാണാം. പടിഞ്ഞാറേ പ്രാകാരത്തിൽ കോതള വിനായകർ ക്ഷേത്രമുണ്ടു്. വടക്കേ പ്രാകാരത്തിൽ ദേവതാത്വം കൽപിച്ചുവരുന്ന ഒരു അമൃൽവൃക്ഷം മാത്രമേ ഉള്ളൂ. വീണ്ടും അഞ്ചാം പ്രാകാരത്തിന്റെ കിഴക്കുഭാഗത്തു വന്നാൽ മാതാപിറപ്പുമണ്ഡപമുണ്ടു്. ഇവിടെ തമിഴ്മാസം ഒന്നാം തീയതിതോറും ചന്ദ്രശേഖരസ്വാമി ഉത്സവം കൊണ്ടാടിവരുന്നു.

അവിടെ പിന്നീടുള്ളതു ആയിരംകാൽമണ്ഡപവും ഭൂമിക്കടിയിലുള്ള പാതാളലിംഗ ക്ഷേത്രവുമാണു്. രമണ മഹർഷിയെ അന്വേഷിച്ച നടന്നവർ, അദ്ദേഹത്തെ, ഉറുമ്പിൻകൂട്ടവും പുഴുക്കളുമരിച്ചു് ചോരയും ചലവുമൊഴുകുന്നതും അട്ടകൾ തിന്നു് കടിച്ചു തൂങ്ങിക്കിടന്നിരുന്നതുമായ ദേഹത്തോടെ ബോധരഹിതാവസ്ഥയിൽ-പരമമായ തന്റെ തുര്യാവസ്ഥയിൽ—ഒടുവിൽ കണ്ടെത്തിയതു ഈ പാതാളക്കണ്ടിലാണു്. ശിവഗംഗാതീർത്ഥത്തിനും ആയിരംകാൽ മണ്ഡപത്തിനും ഇടയ്ക്കു് രുദ്രാക്ഷമണ്ഡപവും ഗംഭീരമായ ശന്തിമണ്ഡപവും സ്ഥിതിചെയ്യുന്നു.

ഇവിടെ നിന്നും മഹരാജഗോപുരം താണ്ടി നാം നാലാം പ്രാകാരത്തിലെത്തുന്നു. ഒരിക്കൽ അരുണഗിരിനാഥൻ തന്റെ സ്ഥൂലശരീരത്തെ നശിപ്പിക്കാൻ ഈ വള്ളലഗോപുരത്തിൽ നിന്നും താഴെ ചാടുകയുണ്ടായി. മുരുകൻ പ്രത്യക്ഷപ്പെട്ടു് അദ്ദേഹത്തെ രക്ഷിച്ചതായും പറയുന്നു. ഗോപുരത്തിന്റെ വടക്കേയററത്തു് അരുണഗിരി നാഥരുടെ പ്രതിഷ്ഠയുമുണ്ടു്. ബ്രഹ്മതീർത്ഥവും തീർത്ഥവാരിമണ്ഡപവും നാലാം പ്രാകാരത്തിലാണു്. ഇവിടെയുള്ള പൂരവിമണ്ഡപത്തിൽ മത പ്രഭാഷണങ്ങൾ നടത്തിവരുന്നു. ഇതിനടുത്തുള്ളതാണു് ശക്തി വിലാസമണ്ഡപം. നാലും അഞ്ചും ഗോപുരങ്ങളെ സംയോജിപ്പിക്കുന്ന കോട്ട, ഗോപുരങ്ങൾ ഇടക്ക കാണാം. അമാവാസ്യമണ്ഡപം സ്ഥൂല—സൂക്ഷ്മക്ഷേത്രം തൃപ്പാദകോവിൽ, കാർത്തികമണ്ഡപം, സുബ്രഹ്മണ്യക്ഷേത്രം, എന്നിവയും ഈ നാലാം പ്രാകാരത്തിൽ സ്ഥിതിചെയ്യുന്നു.

16 കാലുള്ള കാഞ്ചിമണ്ഡപം മൂന്നാം പ്രാകാരത്തിലാണു്. കാർത്തിക മഹോത്സവകാലത്തു് പഞ്ചമൂർത്തികളെ ഇവിടെ എഴുന്നള്ളിച്ചിരുത്തുന്നു. ഇവർ കിഴക്കുമുഖരായിരുന്നു് കാർത്തികനാൾ രാത്രി മലമുകളിൽ പ്രകാശിക്കുന്ന ജ്യോതിയെ ലക്ഷ്യമാക്കിക്കൊണ്ടിരുന്നു ദർശനം കൊടുക്കുമ്പോൾ ഭക്തകോടികൾ ഭക്തിപ്രസരത്തിൽ മുങ്ങി, മതിമറന്നു നിൽക്കുന്ന കാഴ്ചദർശനീയമാണു്. ഈ പ്രാകാരത്തിൽ ഉണ്ണ്ണിമുലനായകിയുടെ പ്രത്യേക ക്ഷേത്രവും ഉണ്ടു്.

രണ്ടാം പ്രാകാരത്തിന്റെ പുരോഭാഗത്തു് നന്ദികേശ്വരനെ ക്കാണാം. ഇതിൽ തെക്കേ പ്രാകാരത്തിൽ ജനകേശ്വരൻ ജനാർദ്ദനേശ്വരർ, അപ്പർ, സുന്ദരർ, മാണിക്യവാചകർ, ജ്ഞാനസംബന്ധർ തുടങ്ങി ഒട്ടനവധി പ്രതിഷ്ഠകളുണ്ടു്. അതുപോലെ അനവധി

പ്രതിഷ്ഠകൾ പടിഞ്ഞാറേ പ്രാകാരത്തിലും വടക്കേ പ്രാകാരത്തിലും കാണാം. പ്രധാനമൂർത്തിയായ അരുണാചലേശ്വരന്റെ പ്രതിഷ്ഠ ഒന്നാം പ്രാകാരത്തിലാണ്.

ഏററവും മനോഹരമായ തമിഴ്നാട്ട് ക്ഷേത്രങ്ങളിലൊന്നാണ് തിരുവണ്ണാമല. പ്രൌഢിയും ഗാംഭീര്യവും തികഞ്ഞ ഗോപുരങ്ങളാലും മതിൽക്കെട്ടുകളാലും വിശാലമായ അങ്കണങ്ങളാലും വളരെ വലിയ മണ്ഡപങ്ങളാലും മനോഹരവും പവിത്രവുമായ തീർത്ഥങ്ങളാലും ഇതു് മററു ക്ഷേത്രങ്ങളെ അതിശയിക്കുകയും ചെയ്യുന്നുണ്ട്. ശിൽപവേലകളും കൊത്തുപണികളും വളരെ ആകർഷണീയങ്ങളാണ്. ഇതിനു പശ്ചാത്തലമായി നിൽക്കുന്ന മല ഇതിനൊരു കോട്ടയായി ഭവിച്ചിരിക്കുന്നു. 25 ഏക്കർ ഭൂമിയിൽ സ്ഥിതിചെയ്യുന്ന ഈ ക്ഷേത്രത്തിന്റെ കിഴക്കും പടിഞ്ഞാറും മതിലുകൾ 700 അടി നീളമുള്ളവയാണ്. കിഴക്കേ മുഖഗോപുരം 217 അടിപൊക്കവും 11 നിലകളും ഉള്ളതാണ്. ഇതിന്റെ അടിസ്ഥാനത്തിനു് 135 അടിനീളവും 98 അടി വീതിയുമുണ്ട്. ഇതോടു ചേർന്നുള്ള 1000 കാൽ മണ്ഡപവും എതിരെയുള്ള തീർത്ഥവും ഉൾപ്പെടെ ഈ ഗോപുരം 1514-ൽ വിജയ നഗർ രാജാവായ കൃഷ്ണദേവരായർ നിർമ്മിച്ചിട്ടുള്ളതാണ്. സാധാരണ ശിലാവിഗ്രഹങ്ങൾ അഷ്ടബന്ധം കൊണ്ടുറപ്പിച്ചിട്ടുള്ളതാണെങ്കിൽ തിരുവണ്ണാമലയിലെ ശിലാവിഗ്രഹ പ്രതിഷ്ഠ സ്വർണ്ണബന്ധം കൊണ്ടുറപ്പിച്ചിട്ടുള്ളതാണെന്നു പ്രത്യേകം പ്രസ്താവ്യമാണ്.

**മഹത്തായ കാർത്തികദീപം:** മുമ്പു പ്രസ്താവിച്ചതു പോലെ ബ്രഹ്മാവിഷ്ണുക്കൾക്കിടയിൽ ശിവൻ ഒരു ജ്യോതിർ നാളരൂപത്തിൽ പ്രത്യക്ഷപ്പെട്ട ആദികാരണ സ്മരണയെ നിലനിറുത്താൻ വേണ്ടിയാണ് ഇവിടെ വർഷംതോറും കാർത്തികദീപമഹോത്സവം കൊണ്ടാടി വരുന്നതു്. ബ്രഹ്മാവിന്റെയും വിഷ്ണുവിന്റെയും പ്രാർത്ഥനയനുസരിച്ച് വർഷംതോറും കാർത്തികമാസത്തിലെ കാർത്തിനാളിൽ തന്നെ അരുണാചലത്തിനു മുകളിൽ ജ്യോതിരൂപത്തിൽ കണ്ടുകൊള്ളാനനുജ്ഞ നൽകിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. ഇതിനു വേണ്ടി ശിവൻ സ്വയം സ്ഥൂലരൂപത്തിൽ മൂർത്തീകരിച്ചുണ്ടായതത്രേ അരുണാചലം എന്നും സൂചിപ്പിച്ചിട്ടുണ്ട്. അതിനാൽ തിരുവണ്ണാമലയിലെ കാർത്തികദീപം ശിവന്റെ സ്ഥൂല—സൂക്ഷ്മരൂപങ്ങളെ ഒരേകാലത്തു പ്രദർശിപ്പിക്കുന്നുവെന്നുപറയാം. (കാർത്തികദീപം

കൊണ്ടു" ആ മലയും പ്രകാശിക്കുമല്ലോ.) 'കുന്നിലെ വിളക്കു"
എന്നതു ഒരു പഴമൊഴികൂടിയാണ്. ഉദ്ദേശം 3000 വർഷം പഴക്ക
മുള്ള തൊൽകാപ്യം, ജീവകചിന്താമണി തുടങ്ങി പല പ്രാചീന
തമിഴ്കൃതികളും അപ്പർ, സംബന്ധർ തുടങ്ങിയ പലയതീശ്വരന്മാ
രും കാർത്തികദീപത്തെ സന്ദർഭവശാൽ പരാമർശിച്ചിട്ടുണ്ട്. പഞ്ച
ഭൂതങ്ങളിൽ മധ്യവർത്തിയായ അഗ്നി, സൂര്യ, ചന്ദ്ര, പ്രാണാദി
കളെയും ചേർത്തു് ഈശ്വരൻ അഷ്ടമൂർത്തിയാണെന്നു വാഴ്ത്ത
പ്പെടുന്നുണ്ട്. വേദാന്ത പുരാണാദികൾ ഈശ്വരനെ രുദ്രാഗ്നിയെന്നും
കൽപിച്ചുവരുന്നു. ഈശ്വരൻ ജ്ഞാനാഗ്നിയാൽ ജീവാത്മാക്കളുടെ
അജ്ഞാനാന്ധകാരത്തെ മാററുന്നു എന്നതാണ് കാർത്തികദീപത്തി
ൻെറ വേദാന്തരഹസ്യം.

ഈ ഉത്സവം കൊണ്ടാടുന്നതു വൃശ്ചികമാസത്തിലെ കാർത്തിക
നാളിലാണെന്നു പറഞ്ഞുവല്ലോ. ഉത്രാടംനാളിൽ കൊടിയേറും. ഒൻപ
തു ദിവസവും വിശേഷാൽ പൂജകളും ഉത്സവവും മററു ചടങ്ങുകളും
ഉണ്ടായിരിക്കും. പത്താംദിവസം രാവിലെ അരുണാചലേശ്വര
സന്നിധിയിൽ ഭരണിദീപം കത്തിക്കും. വൈകുന്നേരം കാഞ്ചി
മണ്പത്തിൽ പഞ്ചമൂർത്തികളെ എഴുന്നള്ളിച്ചിരുത്തും. സന്ധ്യക്കു്
കാർത്തിക രാത്രിയെ പൗർണ്ണമി രാത്രിയെപ്പോലാക്കിത്തീർക്കാൻ
അർദ്ധനാരീശ്വരരെ കൊടിമരത്തിനടുത്തെഴുന്നള്ളിച്ചിരുത്തി പഞ്ച
ദീപം കൊളുത്തും. ഇതേസമയം മലമുകളിലും ദീപം കത്തിക്കപ്പെട്ടു്
ആകാശവും ഭൂമിയും ഒന്നുപോലെ പ്രകാശിക്കും. നാട്ടിൻെറ നാനാഭാ
ഗങ്ങളിൽനിന്നും വന്നെത്തുന്ന ഭക്തലക്ഷങ്ങൾ ആകാശഭേദിയായി
ഒരേ ശബ്ദത്തിൽ ഹരോഹര ഉച്ചരിക്കും. ആകാശത്തു്ദേവന്മാർ ഇതി
നെ അണിനിരന്നു നിന്നു കാണുമെന്നു വിശ്വസിക്കപ്പെടുന്നു. മലമുക
ളിൽ വളരെ വലിയ ചെമ്പുവാപ്പുകളിൽ അളവററ കപ്പൂരം, നെയ്യ്,
തിരികൾ എന്നിവ ഇട്ടു കത്തിക്കുന്ന ഈ ദീപം പിന്നീടും കുറെ ദിവ
സങ്ങൾ അനേകമൈൽ ചുററളവിൽ ദർശനീയമായിരിക്കും. ഇത്രയും
വലിയ കാർത്തികദീപം നാട്ടിൽ മററെങ്ങും കത്തിക്കാറില്ല. അന്നു്
ക്ഷേത്രത്തിൽ പതിനൊന്നു നിലയുള്ള പൂർവഗോപുരം മുഴവൻ ഇടവി
ഞ്ഞിലുകൾ നിരത്തി കത്തിച്ചിരിക്കും. നാട്ടിൽ മററു പല ക്ഷേത്ര
ങ്ങളിലും കാർത്തികദീപം കത്തിക്കാറുണ്ട്. മാത്രമോ സർവ്വഭവനങ്ങ
ളിലും കാർത്തിക ദീപോത്സവം ഇതേസമയം തന്നെ കൊണ്ടാടി
വരുന്നുണ്ട്.

വ്രതനിയമമനുസരിച്ച് കാർത്തികദീപം തൊഴാൻ വരുന്നവർ തലേദിവസം ഒരു നേരം മാത്രം ആഹാരം കഴിക്കുകയും കാർത്തിക നാളിൽ രാവിലെ ഭരണിദീപം തൊഴുതിട്ട്, എട്ടുമൈൽ കാൽനടയായി മലയെ പ്രദിക്ഷണം ചുററിവരുകയും മാർഗ്ഗമധ്യേ (ആദി) അണ്ണാമല ഉൾപ്പെടെ പല ദിവ്യ ക്ഷേത്രങ്ങളും ദർശിക്കുകയും അന്നുമുഴുവൻ ഉപവസിച്ചു കൊണ്ടു കാർത്തികദീപം തൊഴേണ്ടതുമാണ്. കാർത്തിക ദീപം ദർശിക്കുന്നതിൻെറ ആന്തരാർത്ഥം ഇതാണ്. ദേഹം കുന്നും മനസ്സുപാത്രവുമാണ്. ഭക്തി, തിരിയും ധ്യാനം നെയ്യും ശ്വാസം കർപ്പൂരവും ജ്ഞാനം അഗ്നിയുമാണ്. ദീപം ദർശിക്കുന്ന ഭക്തനു് അജ്ഞാന തിമിരം മാറി വിജ്ഞാനം പ്രകാശിക്കും എന്നുപൊരുൾ.

ശിലാലിഖിതങ്ങൾ. സമൃദ്ധമായ ശിലാലിഖിതങ്ങൾക്കും തിരുവണ്ണാമല സുപ്രസിദ്ധമാണ്. മദ്രാസ് ഗവണ്മെൻറ് ഇതിനകം 119 ലിഖിതങ്ങൾ പകർത്തി എടുത്തിട്ടുണ്ട്. ഇനിയും ധാരാളം പകർത്തി എടുക്കാനുണ്ട്. സംസ്കൃതം, തമിഴ്, കന്നട എന്നീ ഭാഷകളിലും ഗ്രന്ഥാക്ഷരങ്ങളിലും ആണ് ശിലാലിഖിതങ്ങൾ. എങ്കിലും തമിഴാണു കൂടുതൽ ഉപയോഗിച്ചിട്ടുള്ളതു്. ഭൂരിപക്ഷം ലിഖിതങ്ങളും എഴുതീട്ടുള്ളതു് അരുണാചലേശ്വരക്ഷേത്രത്തിലും പൂർവ്വഗോപുരം, മുരുകക്ഷേത്രം, ഏകാംബരക്ഷേത്രം, ചിദംബരേശ്വരർക്ഷേത്രം, തെക്കേഗോപുരം ആയിരം കാൽമണ്ഡപം എന്നിവിടങ്ങളിലുമാണ്. ഭൂരിപക്ഷം ലിഖിതങ്ങളും ഉണ്ടായിട്ടുള്ളതു്. A.D. 850—നും 1300-നും ഇടയ്ക്കുള്ള ചോളരാജാക്കന്മാരുടെ കാലത്താണു്. 13-ാം ശതകം ഉത്തരാർദ്ധത്തിനുമേൽ 16—ാം ശതകം അവസാനം വരെയുള്ള കോപ്പറുൻജിങ്ങാ, ഹോയസാലാരാജാവു്, വീരവെള്ളാളൻമാർ, വിജയനഗരരാജാക്കന്മാർ, സേവപ്പനായകൻ എന്നിവരുടെ ലിഖിതങ്ങളും പ്രധാനങ്ങളാണു്. ക്ഷേത്രദാനങ്ങൾ ചെയ്തിട്ടുള്ള ചേര, ചോള, പാണ്ഡ്യ പല്ലവ, രാഷ്ട്രകൂട്ട, ഹോയസാല, തുളുവ രാജാക്കന്മാരുടെ പേരുവിവരങ്ങളും ഈ പട്ടികയിൽ കാണുന്നു. ശിലാലേഖനങ്ങൾ, മതപരമായും ചരിത്രപരമായും ആചാരം, നാഗരികത എന്നിവയെ സംബന്ധിച്ചും ഉള്ള നാനാവിധ അറിവുകളെത്തരുന്നു. ക്ഷേത്രനിർമ്മാണ പുരോഗതിയെപ്പററിയും ഇതിൽ നിന്നും മനസ്സിലാക്കാം. A.D. 850നുമുമ്പുള്ള പല്ലവ ശാസനങ്ങളൊന്നും ഇതിൽ കാണുന്നില്ല. അതിനാൽ A.D. 850നു ശേഷമാണു ക്ഷേത്രനിർമ്മാണം ആരംഭിച്ചതെന്നു കണക്കാക്കേണ്ടിയിരിക്കുന്നു.

സുപ്രസിദ്ധമായ പെരിയ പുരാണമെഴുതിയ ശേക്കിഴാർ 7-ാം ശതകത്തിൽ ജീവിച്ചിരുന്ന അപ്പരും ജ്ഞാനസംബന്ധരും അരുണാചലത്തിലുള്ള ആദി, അണ്ണാമലക്ഷേത്രം ദർശിച്ചു തേവാരം പാടിയിട്ടുള്ളതായി പ്രസ്താവിച്ചിട്ടുണ്ട്. ആദി അണ്ണാമലക്ഷേത്രം ചുടുകല്ലും ചാന്തും ഉപയോഗിച്ചുണ്ടാക്കീട്ടുള്ളതാണ്. മലയുടെ ചുവടിൽ ഇന്നു കാണുന്ന കൽക്ഷേത്രത്തിന്റെ നിർമ്മാണം ചോളരാജാക്കന്മാരാണാരംഭിച്ചതെന്നു പറയാം. ക്ഷേത്ര നിർമ്മിതിയുമായി ബന്ധപ്പെട്ടവരുടേയും ക്ഷേത്രഭരണം നിർവ്വഹിച്ചുപോന്നവരുടെയും വിവരങ്ങളും മററു പല ചരിത്രങ്ങളും ശിലാശാസനങ്ങളിൽ കാണുന്നു.

ഇന്ന് ക്ഷേത്രഭരണം മദ്രാസ് ഗവണ്മെൻറിന്റെ ഹിന്ദുമതധർമ്മസ്ഥാപന ഡിപ്പാർട്ടുമെൻറിന്റെ കീഴിലുള്ള ഒരു ട്രസ്റ്റാണു നിർവ്വഹിച്ചുവരുന്നതു്. എക്സിക്യൂട്ടീവ് ആഫീസർ ദൈനംദിനഭരണം നടത്തുന്നു. ബൃഹത്തായ ഒരു ഹിന്ദുമത ഗ്രന്ഥശാലയും ദേവസ്ഥാനം വകയായി അനേകം സത്രങ്ങളും ക്ഷേത്രത്തോടനുബന്ധിച്ചുണ്ട്.

അതിസമ്പന്നമായ ഒരാഭരണപ്പുരയുണ്ട്. അമൂല്യരത്നങ്ങളും സ്വർണ്ണാഭരണങ്ങളും സ്വർണ്ണം-വെള്ളിപ്പാത്രങ്ങളും വിഗ്രഹങ്ങൾക്കണിയാനുള്ള പലതരം ആഭരണങ്ങളും ഇതിൽപെടും. ആഭരണങ്ങളണിഞ്ഞ വിഗ്രഹങ്ങളെ വെളിയിലെഴുന്നള്ളിക്കുന്ന കാഴ്ച കാണികളുടെ കണ്ണുകൾക്കമൃതസദൃശമായിരിക്കും.

മററു ദക്ഷിണേന്ത്യൻ ക്ഷേത്രങ്ങൾക്കം അപൂർവ്വമായ ക്ഷേത്രവാഹന സമ്പത്താണ് ഈ ക്ഷേത്രത്തിനുള്ളതു്. സുന്ദരമായ കൊത്തുപണികളോടുകൂടിയ വലിയ വെള്ളിരഥം വെള്ളിനന്ദിവിഗ്രഹം എന്നിവ ഇവിടത്തെ പ്രത്യേകതകളാണ്. വാഹനങ്ങൾ പൊതുവെ 'അണ്ണാമലയാർ'ക്കു തക്ക വലിപ്പമുള്ളവയാണ്. മഹത്തായ ഈ വാഹന സമ്പത്തിനുത്തരവാദികൾ കൂടുതലും നാട്ടുക്കോട്ട, ചെട്ടിയാർമാരാണ്.

നിത്യപൂജാവിധാനങ്ങൾക്കും, വിശേഷാൽ പരിപാടികൾക്കും സുപ്രധാനമായ കാർത്തികദീപ മഹോൽസവത്തിനും സാധുക്കളുടെ അന്നദാനത്തിനുംവേണ്ടി വരുന്ന ഭീമമായ ചെലവുകൾ ഉദാരമതികൾ ദാനംചെയ്തിട്ടുള്ള ക്ഷേത്രംവക സ്ഥാവരസ്വത്തുക്കളുടെ വരുമാനങ്ങളിൽ നിർവ്വഹിച്ചുവരുന്നു.

നാട്ടുക്കോട്ട നാഗരഥർ ചെട്ടിയാർ 70 വർഷംമുമ്പു 35 ലക്ഷം

രൂപ ചെലവുചെയ്തു് ക്ഷേത്രോദ്ധാരണ പ്രവർത്തനങ്ങൾ ചെയ്തിട്ടുണ്ടു്. 1903-ൽ മഹാകുംഭാഭിഷേകം നടത്തുകയുണ്ടായി. 40 വർഷം മുമ്പ് സൂര്യനാരായണച്ചെട്ടിയാർ വൻതുക ചെലവുചെയ്തു് തിരുമഞ്ഞണ ഗോപുരത്തിന്റെ അററകുററപ്പണികൾ ചെയ്യുകയുണ്ടായി.

വിവിധ ചെലവിനങ്ങൾക്കായി അതതിനങ്ങളുടെ പേരിൽ ഉദാരമതികളായ ധനവാന്മാർ ക്ഷേത്രദാന നിധികളേർപ്പെടുത്തിയിട്ടുണ്ടു്. അവയിൽ ഏററവും വലിയനിധി സൂര്യനാരായണച്ചെട്ടിയാരുടേതാണു്. അവ കൂടുതലും ബസാർതെരുവിലുള്ള വൻകെട്ടിടങ്ങളാണു്. 1903-ലെ കുംഭാഭിഷേകത്തിനുശേഷം 1944-ൽ 40000 രൂപ ചെലവഴിച്ചു് മഹാകുംഭാഭിഷേകം നടത്തപ്പെടുകയുണ്ടായി. ക്ഷേത്രപരിപാലനത്തിനു വേണ്ടി മഹത്തായ ധനസംഭാവനകൾ ചെയ്തുകൊണ്ടിരിക്കുന്ന നാട്ടുക്കോട്ട ചെട്ടിയാർമാരോടു ഭക്തജനങ്ങൾ വളരെയധികം കടപ്പെട്ടിരിക്കുന്നു. ഇപ്പോൾ 50 ലക്ഷംരൂപ ചെലവു വരുന്ന ഉദ്ധാരണപ്രവർത്തനങ്ങൾക്കു രൂപം കൊടുത്തു കൊണ്ടിരിക്കുകയാണു്. ഇതു വഹിക്കാൻ ക്ഷേത്രത്തിനു സ്വന്തമായി കഴിവില്ലാത്തതിനാൽ ഇതിന്റെ വിജയം കൂടുതലും ഭക്തജനങ്ങളെ ആശ്രയിച്ചിരിക്കുന്നു.

ലോകത്തുള്ള സർവ്വമത സിദ്ധാന്തങ്ങൾക്കും ഹിന്ദുമതത്തിൽ സ്ഥാനമുണ്ടു്. ഹിന്ദുമതം പുനർജനനത്തിലും തികഞ്ഞ വിശ്വാസം പുലർത്തിവരുന്നു. തമിഴ്നാട്ടിൽ കൂടുതൽ പ്രചാരമുള്ള 'അഗസ്ത്യർ ഏട്ടുകൾ' എല്ലാ പുനർജന്മങ്ങളെയുംപററി പ്രസ്താവിക്കുന്ന അന്തമില്ലാത്ത, ഒരു ഗ്രന്ഥശേഖരമാണു്. ആനുഷംഗികമായിട്ടല്ലെന്നിരുന്നാലും സന്ദർഭവശാൽ തിരുവണ്ണാമല സ്ഥലപുരാണവുമായി ബന്ധമുള്ള ഒരു രേഖ എന്റെ അറിവിലെത്തുപെട്ടതിനെ താഴെക്കാണുംപടി പകർത്തിക്കൊള്ളട്ടെ അതീവ പുരാതനമായ അഗസ്ത്യരുടെ ഒരേടിൽ നന്ദിയുടെ ചോദ്യത്തിനു ശിവൻ പറയുന്ന മറുപടിയാണതു്. ഇന്നു കാണുന്ന ക്ഷേത്രം നിലവിൽ വരുന്നതിനുമുമ്പ് അതേ സ്ഥാനത്തു് അവിടെ ഒരാരാധനാ കേന്ദ്രവുമുണ്ടായിരുന്നു. അതിന്റെ സ്ഥാപകൻ ചതുർവേദ മണ്ഡലത്തിൽ, ബ്രഹ്മകുലത്തിൽ, കൗശികഗോത്രത്തിൽപ്പെട്ട വൈദ്യനാഥയ്യർ എന്ന ഒരു ബ്രാഹ്മണവൈദികനായിരുന്നു. കലിയുഗ ജനങ്ങളെ അനുഗ്രഹിക്കുന്നതിനുവേണ്ടി അരുണമലയായി മൂർത്തീകരിച്ച അണ്ണാമല അപ്പനെ അദ്ദേഹം ഒരു ആലയമുണ്ടാക്കി അതിൽവച്ചു പൂജിക്കുമായിരുന്നു. അദ്ദേഹത്തിനു് കളത്രപുത്രാദി

ഉണ്ടായിരുന്നു. അനന്തലക്ഷ്മി എന്നായിരുന്നു ഭാര്യയുടെ പേരു്. അൽപവർഷങ്ങൾക്കുശേഷം അദ്ദേഹം ധനാർത്തികൊണ്ടു് വിദേശങ്ങളിൽ സഞ്ചരിച്ചു് കുടുംബത്തെപ്പോലും മറന്നു്, വൈദിക വൃത്തിയെ ധനാഗമമാർഗ്ഗമാക്കി ധനംസമ്പാദിക്കാൻ തുടങ്ങി. ഒരിക്കൽ ധാരാളം ധനവുമായി സഞ്ചരിച്ചിരുന്ന വൈദ്യനാഥയ്യരെ ഒരു വിജന സ്ഥലത്തുവച്ചു് തസ്കരന്മാർ ആക്രമിച്ചു കൊലപ്പെടുത്തിയിട്ടു് ധനം കൊള്ളയടിച്ചു കൊണ്ടുപോയി. തന്നിമിത്തം വൈദ്യനാഥയ്യരുടെ കുടുംബത്തിനു് അദ്ദേഹം എന്നെന്നേക്കുമായി നഷ്ടപ്പെട്ടു. നിത്യദാരിദ്ര്യത്തിൽ പെട്ട ധർമ്മദാരങ്ങൾ വിവരമറിയാതെ ഭർത്താവിനെ ശപിച്ചു. പാവനമായ വൈദികവൃത്തിയെ ധനമോഹത്താൽ വൈശ്യ (കച്ചവട) വൃത്തിയാക്കി പതിപ്പിച്ചതിന്റെ പാപഭാരം ആ ബ്രാഹ്മണൻ ജീവസങ്കേതമായ സൂക്ഷ്മലോകത്തിലനുഭവിച്ചിട്ടു് ഒരു വൈശ്യവംശത്തിൽ പുനർജന്മമെടുക്കേണ്ടിവന്നു. (സൂക്ഷ്മലോക കാലത്തിനും സ്ഥൂലലോക കാലത്തിനും വമ്പിച്ച വ്യത്യാസമുണ്ടു് 50 വർഷത്തെ സ്ഥൂലലോക ചരിത്രം 5 നിമിഷത്തെ (സൂക്ഷ്മലോക) സ്വപ്നത്തിനുള്ളിൽ അമഞ്ഞു നില്ക്കുന്നതു നമുക്കനുഭവമാണു്. ശാപഫലത്താൽ വൈദ്യനാഥയ്യരുടെ ജീവൻ തെക്കൻ തിരുവിതാംകൂറിൽ വളരെ പുരാതനത്വമുള്ള ഒരു വൈശ്യ കുടുംബത്തിൽ പുനർജന്മമെടുത്തു.

അഗസ്ത്യരുടെ ജീവോൽപത്തി ഏടനുസരിച്ചു ഈ വൈദ്യനാഥയ്യർ കേരളക്കരയിൽ കൊററാമം എന്ന തെക്കൻ തിരുവിതാംകൂർ ഗ്രാമത്തിൽ കടവിളവീട്ടിൽ ഉദാരമതിയും ധർമ്മനിഷ്ഠനുമായ ശ്രീ സുബ്രഹ്മണ്യപിള്ളയുടെ പുത്രനായി ജനിക്കുകയുണ്ടായി. ഈ ഈ ഉൽകൃഷ്ട ജനനം സിദ്ധിച്ചതു് തിരുവനന്തപുരത്തു് ഒരു പ്രമുഖ ടെക്സ്റ്റയിൽ വ്യാപാരിയായ ശ്രീ. എസ്. താണുപിള്ള എന്ന പുണ്യചരിതനാണു്. വൈശ്യവൃത്തിയിലും സത്യധർമ്മാദികളെ കൈവിടാതിരിക്കുന്ന കാര്യത്തിൽ അദ്ദേഹം സുപ്രസിദ്ധനാണു്. മുൻവൈദികവാസന അദ്ദേഹത്തിൽ പ്രകടമായി പ്രവർത്തിച്ചു വരുന്നുണ്ടു്. സ്വന്തമായിത്തന്നെ ഒരു ക്ഷേത്രമുണ്ടു്. പല ക്ഷേത്രോദ്ധാരണങ്ങളും പ്രതിഷ്ഠകൾ തന്നെയും നടത്തിയിട്ടുണ്ടു്. ഭാരതത്തിലെ പ്രമുഖക്ഷേത്രങ്ങളിലെല്ലാം ദർശനം നടത്തിയിട്ടുണ്ടു്. ലോകപ്രശസ്തിയാർജിച്ച മഹർഷി മഹേശ് യോഗിയുടെ ഉത്തമ ശിഷ്യനായതു മൂലം അതീന്ദ്രിയ ധ്യാനസിദ്ധി നേടിയിട്ടുണ്ടു്. വേദവിധിയനുസരിച്ചുള്ള വൈദികാനുഷ്ഠാനങ്ങൾ ആചരിച്ചു വരുന്നു. നാട്ടിൽ

മതസാംസ്കാരികാത്മീയ ബോധങ്ങളുടെ വളർച്ചയെ നിർലോഭം ധനസഹായം ചെയ്തും പോഷിപ്പിച്ചു വരുന്നു. ഇതെല്ലാം അഗസ്ത്യരുടെ പ്രവചനങ്ങളുടെ സാക്ഷാൽക്കരണമാണ്. ഇദ്ദേഹത്തിൽ വൈശ്യത്വത്തെ അതിക്രമിച്ച് വൈദികത്വം നടമാടുകയാണ്. ഇങ്ങനെയുള്ള അപൂർവ്വവ്യക്തികൾ വൈശ്യബ്രാഹ്മണരാണെന്നു കൽപിക്കപ്പെടുന്നു. വൈദ്യനാഥയ്യരുടെ കുടുംബജാതകം ഇപ്പോഴും തിരുവണ്ണാമല ഗ്രന്ഥപ്പുരയിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ടത്രെ.





അഗസ്ത്യരുടെ ഏട്ടിൻപ്രകാരം തിരുവണ്ണാമല,
വൈദിക ഗോത്രവംശജനായ ശ്രീ. എസ്. താണുപിള്ള.



സുമാർ സഹസ്രാബ്ദം പഴക്കമുള്ള തിരുവണ്ണാമല ക്ഷേത്രം

# ഉള്ളതു നാൽപത് (വിവർത്തനം)

(ഇതു് തൻെറ ഭക്തകോടികൾക്കുവേണ്ടി മഹർഷിതന്നെ തമിഴിൽ ഇതേ പേരിൽ എഴുതീട്ടുള്ള കൃതിയാണ്, ഉള്ളതു = എക്കാലത്തുമുള്ളതു = സത്തു്. ലോകം മിഥ്യയെ സത്യമാണെന്നു കരുതി അതിനെ പഠിക്കുന്നതിനെക്കാൾ സത്യത്തെത്തന്നെ സത്യമെന്നു പറയുകയും പഠിക്കുകയും ചെയ്യുന്നതേ പ്രയോജനപ്പെടൂ എന്ന മഹർഷിയുടെ ഉപദേശത്തിൽ ആർക്കും അഹിതം തോന്നാനിടയില്ലല്ലോ. ഇല്ലാത്തതിനെ ഉള്ളതാണെന്നു കരുതുന്നതേ ഭ്രാന്തിയാണ്, അതിനെ പഠിച്ചറിയാൻ ശ്രമിക്കുന്നതു ഭ്രാന്തിയിലും ഭ്രാന്തിയല്ലെന്നാവുമോ?)

### മംഗളാചരണം

ഉള്ളതായെന്തെങ്കിലുമില്ലാതെ ഉള്ളതെന്നോ
രുള്ളമുണ്ടാകയില്ല, ചിന്തക്കപ്പുറത്തായ്
ആത്മാവാമന്തര്യാമി വാഴുന്നു; പ്രാപിച്ചീടാൻ
ആത്മാവു താനതായിത്തീരുകയൊന്നേ മാർഗ്ഗം

മൃത്യുഭീതിയാലന്തകാന്തനെക്കുമ്പിട്ടോർക്കു
ചത്തുപോം ഞാനായ് തന്നിൽ നിന്നോരഹന്താബോധം
മരണമറേറാരവസ്ഥ സഹജമായവർക്കുണ്ടാം
മരണമെന്നുള്ള ചിന്തപോലും പിന്നവർക്കില്ല.

1

ഈ ജഗത്തിനും പിന്നെനിക്കുമേ മേലായുണ്ടൊ–
രാദി വൻ ധാമം; രൂപംകൊണ്ടുള്ള ലോകചിത്രം,
കാട്ടുന്നവെട്ടം, തിരശ്ശീലയും ചിത്രം കാണും
ദ്രഷ്ടാവുമെല്ലാം പാർത്താലീയാദിധാമമല്ലോ.

2

ദൈവം, പ്രപഞ്ചം, ജീവ,നിമ്മൂന്നിനേയും ചൊല്ലി
യാവിർഭവിച്ചീടും മതങ്ങളീ ജഗത്തിങ്കൽ
'ഞാൻ' എന്നോരഹം തോന്നുവോളമിമ്മൂന്നും തോന്നും
'ഞാ'നറേറടത്തെല്ലാം പോയ്, വിളങ്ങുമാത്മാവേകൻ

3

മിഥ്യയീ ജഗത്തെന്നും ബോധ,മാനന്ദമെന്നും
സത്യമല്ലൊന്നുമെന്നും വാദിപ്പൂ വൃഥാ നമ്മൾ
സംശയമുള്ളതെല്ലാം പോട്ടേ,യഹന്തയോടീ
വിശ്വവും മാഞ്ഞാലുള്ള വൻനിലയാർക്കുമൊന്നാം

4

ഞാൻ 'രൂപി'യാണെന്നോന്റെ ദൈവവും രൂപിയാവും
മായയാലുണ്ടവന്നീരൂപ പ്രപഞ്ചവും കേൾ
കാണാനാരരൂപത്തെ, കണ്ണില്ലേൽ കാഴ്ചയുണ്ടോ?
കണ്ണായൊന്നെങ്ങുമുള്ള തന്തമില്ലാത്ത കണ്ണാം

5

പഞ്ചകോശങ്ങൾ രൂപം കൊണ്ട ദേഹത്തിൽ കോശ
മഞ്ചും മാഞ്ഞൊടുങ്ങുന്നീ ദേഹാഭിധാനത്തിങ്കൽ
കോശബോധം താൻ ദേഹ, ലോകബോധങ്ങൾ രണ്ടും
ദേഹത്തെ വിട്ടാരാനും ലോകത്തെക്കണ്ടിട്ടുണ്ടോ?

6

ഇന്ദ്രിയജ്ഞാനമഞ്ചും രൂപീകരിച്ചു മുമ്പി—
ലൊന്നിച്ചു നിൽപതിന്നെ ലോകമെന്നുരയ്പൂ നാം
ഇന്ദ്രിയജ്ഞാനമഞ്ചും ചേർന്നതേ മനസ്സാകു—
മെന്നതാൽ മനസ്സെന്യേ ലോകം വേറെങ്ങുമുണ്ടോ?

7

ഒന്നായുദിച്ചൊടുങ്ങും ലോകവും മനസ്സും മേ—
ലെന്നാലും മനസ്സാൽ താൻ ലോകം പ്രകാശിക്കുന്നു.
ലോകജ്ഞാനം ജനിക്കാനസ്തമിക്കാനും നിത്യ—
മാധാരമാകും പൂർണ്ണവസ്തുവേ പൊരുളോർക്കൂ.

8

നാമമേതിട്ടിട്ടേതു രൂപത്തെ ബ്ഭജിച്ചാലും
കാമ്യമിങ്ങരൂപത്തെ പ്രാപിച്ചീടുന്നതൊന്നേ
ആത്മാവരൂപിയാകയാലതിൻ സ്വരൂപം താ—
നുൺമയെന്നോർത്തു കണ്ടാലായതേ കണ്ടതാവൂ.

9

ദ്വൈതവും ത്രിതവും കേളേകത്തെപ്പററി നിൽക്ക-
ന്നേതു കാലത്തുമെന്നറിഞ്ഞു തൻ ബുദ്ധിക്കള്ളിൽ
ഏതാണീയേകമെന്നു കണ്ടവൻ കണ്ടോനാണെ-
ന്നോതാമവൻ മേൽ വിശ്വക്കാഴ്ചയിൽ ഭ്രമിച്ചീടാ

10

അ ജ്ഞാനം വിട്ടൊഴിഞ്ഞാൽ ജ്ഞാനവുമില്ലയല്ലോ
വ ിജ്ഞാനമില്ലെന്നാകിലജ്ഞാനമെങ്ങിരിക്കാൻ
അജ്ഞാന, ജ്ഞാന ഭേദം കൈവിട്ടു സർവ്വവും താ-
നെന്നുള്ള തന്നെക്കാണും ജ്ഞാനമേ സാക്ഷാൽജ്ഞാനം

11

തന്നിൽ നിന്നൂറും ജ്ഞാന മാദ്യ മാധാരമാകും
തന്നെക്കാണാതെയന്യം കാണുന്നതജ്ഞാനം താൻ
അറിവി, നറിവോനുമറവാം തന്നെക്കണ്ടോ-
ലറി, വറിയായ്മയും മാഞ്ഞേറും ശുദ്ധജ്ഞാനം.

12

ജ്ഞാനാ ജ്ഞാനങ്ങൾ രണ്ടും മാഞ്ഞതേ ജ്ഞാനം, മററാ-
ന്നറിയും ജ്ഞാനം, ജ്ഞാനമായീടാ സത്യം പാർത്താൽ
ദർശിക്കാനന്യമൊന്നു ദ്രഷ്ടാവിനില്ലെന്നാമ്പോൾ
ദ്രഷ്ടാവു ദൃക്കെന്നായിരിപ്പതേ ജ്ഞാനം, സാക്ഷാൽ,

13

ജ്ഞാനമാം താനേ സത്യ, മന്യജ്ഞാനങ്ങളെല്ലാ
മജ്ഞാന, മായതും മുൻജ്ഞാനമില്ലെങ്കിലില്ല.
രൂപത്താൽ പലേതാകും ഭൂഷകൾ മിഥ്യയായു
മുൺമയാം പൊന്നില്ലെന്നാൽ ഭൂഷകൾക്കിരിപ്പുണ്ടോ?

14

നീ, അവ,നെന്നതെല്ലാം തന്നിൽപെട്ടിരിക്കുന്നു
ഞാനാരാണെന്നറിഞ്ഞാൽ 'ഞാനും' പിന്നൊഴിഞ്ഞീടും
എപ്പോഴുമെങ്ങുമുള്ളൊരാത്മ പ്രകാശത്തിങ്ക-
ലെപ്പോഴും 'ഞാൻ' 'നീ' യെന്നഭേദങ്ങളററിരിക്കും

15

ഇക്കാലമെന്നതെല്ലാം മുൻകാലമായ് ഭവിച്ചാ–
ലിക്കാലമായ് ഭവിക്കും ഭാവികാലങ്ങളെല്ലാം
ഇക്കണക്കിക്കാലത്തെ നാമറിയാതെ പോവു–
ന്നെങ്കിലെന്തിനായ് ഭൂതഭാവികളെണ്ണീടുന്നു?

16

നാം നമുക്കില്ലെന്നാകിൽ ദേശകാലങ്ങളെങ്ങാം
ദേശകാലങ്ങളിൽ തങ്ങുന്നതോ ദേഹംമാത്രം
ഞാനൊരേടത്തു മില്ലെക്കാലത്തുമില്ല, ഉണ്ടെ–
ന്നാകിൽ ഞാനെങ്ങു, മെല്ലാക്കാലത്തുമുള്ളോനാകും

17

ഒന്നുപോലാണീദേഹം ജ്ഞാനിക്കുമജ്ഞാനിക്കും
ദേഹത്തിന്നളവിലേയജ്ഞാനിക്കാത്മാവിരിക്കും
ജ്ഞാനി യാത്മാവിനെക്കണ്ടീടുമെങ്ങെങ്ങും വ്യാപി–
ച്ചത്യന്തം ബൃഹത്തായിട്ടന്തമററാകാശം പോൽ

18

ജ്ഞാനിക്കു മജ്ഞാനിക്കുമൊന്നുപോലാണീ ലോക–
മജ്ഞാനി, കണ്ടതെല്ലാം സത്യമെന്നുറച്ചീടും
ജ്ഞാനി യീരൂപലോകത്തിന്നെത്തഴഞ്ഞിട്ടാദി
കാരണവസ്തുവെക്കണ്ടതിനെച്ചേർന്നു നിൽക്കും.

19

വിധിയും മതിയുംമന്നിലജ്ഞർക്കുള്ളതാണു,
വിധിയെ മതിവെല്ലുമെന്നവർ വാദിച്ചീടും
നിത്യം വിധി, മതിക്കു മാധാരമായിരിക്കും
തന്നെത്താനുണർന്നെന്നോൻ തീണ്ടില്ല രണ്ടിനേയും

20

തന്നെക്കാണാത്തവൻ ചെന്നീശനെക്കണ്ടുവെന്നാ–
ലെന്നും തൻ മനം സ്വപ്നംകാണുംപോൽകണ്ടതാവും
കാണുന്നവനുവേറ ല്ലീശ്വരൻ തന്നിലേ ത–
ന്നീശനെക്കണ്ടുവെന്നാലായതേ നിജമാവും.

21

തന്നെത്താൻ കണ്ടാലായതീശനെക്കണ്ടതാവു–
മെന്നചൊല്ലെന്തെന്നോതാം തന്നെത്താൻ നോക്കുന്നേരം.
തന്നെക്കാണാതെ പിന്നങ്ങെങ്ങനെയീശനെക്കാ–
ണുന്നു, താനീശനുണ്ടായ്ത്തീർന്നു കൊണ്ടിരിപ്പൂ കാൺ.

22

ചിന്തകളവെട്ടം നൽകീട്ടീശ്വരൻ ചിന്തയ്ക്കുള്ളിൽ
ഗൂഢമായിരുന്നും കൊണ്ടെങ്ങുമേ പ്രകാശിക്കും
ആകയാൽ ചിന്തയ്ക്കുള്ളിലീശനെത്തേടിക്കണ്ടീ–
ടല്ലാതെമാർഗം വേറെന്തീശനെക്കണ്ടുമുട്ടാൻ?

23

'ഞാൻ ദേഹമാ' ണെന്നൊന്നു മാദേഹമോതുന്നില്ല.
നിദ്രയിൽ 'ഞാനില്ലെന്നുമാരും വചിക്കുന്നില്ല.
'ഞാ'നുണരുമ്പോളൊത്തീ ലോകവുമുണരുന്നു
'ഞാ'നെങ്ങുനിന്നും വന്നോ? സൂക്ഷ്മമായറിഞ്ഞീടൂ.

24

ഉണ്ടായിട്ടഴിഞ്ഞീടും ദേഹം ഞാനാകില്ലാത്മാ–
വുണ്ടായ്‌വന്നെന്നില്ലാതെയെന്നെന്നുമുള്ള സത്താം.
ആത്മാവു തൻഗുണത്തെ ദേഹത്തിനേകി നിൽക്കും
തജ്ജന്യ സംസാരങ്ങളാത്മാവിനാരോപിക്കും

25

രൂപത്തോടെ പിറക്കും രൂപത്തിൽ തന്നെ നിൽക്കും
രൂപത്തെ മാററി മാററിച്ചെയ്യുന്ന ഹന്ത നിത്യം
സാക്ഷാൽ താനാരാണെന്നു താൻ സ്വയമന്വേഷിച്ചാ–
ലക്ഷണമിയഹന്ത പേടിച്ചോളിച്ചു നിൽക്കും

26

അഹന്തയുത്ഭവിച്ചാലെല്ലാമൊളിച്ചീടുന്നു
തഹന്തയടങ്ങുമ്പോളെല്ലാമടങ്ങീടുന്നു.
ആകയാലഹന്തതൻ രൂപമിക്കണ്ടതെല്ലാം
മാഞ്ഞുപോയീടും, തേടും കാലത്തഹന്തതാനും

27

'ഉണ്ടായ'തെന്നില്ലാത്ത 'ഞാ' നേ തൻ നിജാവസ്ഥ
'ഞാനി'നെത്തെരഞ്ഞാലാ 'ഞാ'നെ ന്നൊന്നില്ലാതാവും
ആരാണഹന്തയോടു ചേരാതെ നിൽപോനവൻ
നേരേ തന്നാത്മ സ്വരൂപത്തിങ്കൽ തന്നെ നിൽക്കും

28

വെള്ളത്തിൽ വീണ പണ്ടം കിട്ടുവാനടിയോളം
മുങ്ങണമപ്പോൾ സൂക്ഷ്മബുദ്ധിയാൽ ചിന്തപോലും
ഉള്ളിനുള്ളടക്കിക്കൊണ്ടാഴ്ന്നു തന്നാത്മാവോളം
മുങ്ങിത്തെരഞ്ഞാൽ കാണാമഹന്തസ്സ്ഥാദിസ്ഥാനം

29

മാനസമന്തർമുഖമാക്കിവച്ചവ ഗാഢ
മൗനത്തിൽ താനാരെന്നുതേടുകയാണു സത്യം
ഞാനെന്നതാത്മാവാണീദേഹ മെൻേറതല്ലെന്നാം
ജ്ഞാനം തന്നാത്മാന്വേഷണത്തെപ്പുഷ്ടിപ്പെടുത്തും

30

തന്നെത്തൻ ഹൃദയത്തോടു ചേർന്നുനിന്നന്വേഷിച്ചാ-
ലൊന്നായഹന്ത വന്ധ്യാ പുത്രനെപ്പോലെ മായും
മററൊരു 'ഞാ'നങ്ങുള്ളിൽ തെളിഞ്ഞു നിന്നെന്നാല-
ഹന്തയ,ല്ലതു കൂടസ്ഥാത്മാവു, സത്യം, ശുദ്ധം.

31

ഞാനാ മഹന്തമാഞ്ഞ സത്തമന്മാർക്കു ലോക-
ത്തന്യമായൊന്നുമില്ല, ചെയ്യാനുമൊന്നുമില്ലേ
തന്നെപ്പിരിഞ്ഞു നിൽപ്പില്ലൊന്നുമേ ജഗത്തെല്ലാം
തന്നുള്ളിലേ പിറക്കുന്നെന്നുമീ വീരൻ കാണും.

32

വേദങ്ങൾ മുറയിടുന്നു'ണ്ടതു,നീ'യെന്നെന്നാലും
വേദിക്കില്ലതേതെന്നു സംശയം ജനിച്ചീടും
മനനംമൂലം ചിന്ത ദുർബ്ബലമായിത്തീർന്നാ-
ലാത്മാവു ജ്യോതിസ്സിൻെറ രൂപത്തിൽ നില്ക്കും,കാണാം.

33

'എന്നെ ഞാനറിയുന്നു'ണ്ടി'ങ്ങെന്നെ ഞാനറിയുന്നില്ല'
എന്നെല്ലാം പറയുന്നതെന്തൊരാക്ഷേപമോർക്കൂ
രണ്ടു 'ഞാ'നുണ്ടോ നോക്കാൻ, കാണപ്പെടാനുമായി
കണ്ടവർക്കനുഭൂതിക്കാത്മാവൊന്നല്ലേയുള്ളൂ.

34

നിശ്ചലമാകും തന്റെ നിത്യ സദ്സ്വരൂപത്തിൽ
സ്വച്ഛമായിരിക്കാതെയെപ്പോഴും ഭ്രമംമൂലം
സത്യാസത്യങ്ങളും, രൂപാരൂപങ്ങ,ളേകാനേക
ഭേദങ്ങളെല്ലാം തന്നെ മായതൻ കളിയത്രേ.

35

സത്യവസ്തുവെ പ്രാപിക്കുന്നതേ സിദ്ധിയാവും
മററുള്ള സിദ്ധിയെല്ലാം സ്വപ്നംപോൽ നശ്വരംതാൻ
ദുർബ്ബലന്മാർക്കു സ്വപ്നം സത്യമായ് വരുമെന്നോ
ദുബ്ബലമാകും മായ സത്യത്തിൽ നിൽപ്പോൻ തൻ മുൻ.

36

ദേഹമാണാത്മാവെന്നമൂഢ'ന്നഹം ബ്രഹ്മാസ്മി'–
ദ്ധ്യാനം തൻ ബ്രഹ്മമാർഗ്ഗത്തിന്നൽപമുപകരിക്കും.
ജ്ഞാനത്തിൽ നില്ലോൻ ധ്യാനിച്ചാകിലോ മാനംപോവു
മർത്ത്യൻ, 'ഞാൻ മർത്ത്യ'നെന്നു ധ്യാനിച്ചപോലെയാവും

37

അദ്വൈതം സത്യമാവും സാക്ഷാൽക്കരിച്ചവന്ന–
ങ്ങദ്വൈതം വരുമ്മുമ്പു ദ്വൈതവും സത്യമാവും
സത്യമെന്നെന്നുമുണ്ടാമറിഞ്ഞാ ലില്ലെന്നാലും
'പത്താമ'നുണ്ടവന്നെക്കാണാതിരുന്നപ്പോഴും

38

ഏതിലും താനുണ്ടെന്നു കാണ്മോൻ രക്ഷപ്പെടുന്നു
കർത്തൃത്വം മാറും തന്നെയാത്മാവിൽ കണ്ടവനാൽ
കർത്തൃത്വ ബോധമററാൽ കർമ്മത്രയങ്ങളും പോം
കർമ്മങ്ങളററതിന്നെ മുക്തിയെന്നും വദിക്കാം

39

ബദ്ധനാണെന്നു തോന്നുവോളമേ മുക്തിക്കുള്ള
ചിന്തയുണ്ടായിരിക്കൂ ബദ്ധനാരെന്നു പാർത്താൽ
ഉൽഭവംവിനാ നിത്യമുക്തനാ മാത്മാവിൽ ചെ–
ന്നെത്തീടും ബന്ധ, മോക്ഷ ചിന്തയ്ക്കങ്ങിടമുണ്ടോ?

40

മുക്തിക്കു രൂപമരൂ, പമില്ലെന്നും പറഞ്ഞിടുമ്പോൾ
മുക്തിക്കു രൂപാരൂപം രണ്ടു മുണ്ടെന്നും ചൊല്ലും
ഇമ്മൂന്നിലും പെടും 'ഞാ'നെന്നോരഹന്തയും മേൽ
മുക്തമായെന്നു വന്ന മുക്തിയേ മുക്തിയാവും.



# വിഷയസൂചിക

| വിഷയം | പുറം |
|---|---|

# തിരുവല്ലം കൃതികൾ

ഭാഷാതിരുക്കുറൾ
കൈവല്യനവനീതം
ഒഴിവിലൊടുക്കം
നാലടിയാർ
സുബ്രഹ്മണ്യഭാരതി
കൈരളീവിഹാരം
ഗോപാലഗീത
തായുമാനവർ ഗീതാവലി
വിവേകചൂഡാമണി
ജ്ഞാനക്കടൽ
മധുരിക്കുന്നതു നാൽപതു്
മധുരിക്കാത്തതു നാൽപതു്
തിരുമന്ത്രം മൂവായിരം
സമ്പൂർണ്ണ ശാകുന്തളം
കുമാരസംഭവം
ബാലഭഗവദ്ഗീത
ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു!
,, രണ്ടാംവാല്യം
തിരുവാചകം (അച്ചടിയിൽ)

*Apply to:*

**തിരുവല്ലം ഭാസ്കരൻ നായർ**
കേരളവിദ്യാപീഠം, പള്ളിയടക്കമുക്കു്,
തിരുവനന്തപുരം-695024.

